ആദാൻ പ്രദാൻ

# ആ പക്ഷിയുടെ പേര്

പങ്കജ് ബിഷ്ട്

*വിവർത്തനം*

വി.ഡി. കൃഷ്ണൻ നമ്പ്യാർ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# മുഖവുര

ശ്രീ പങ്കജ് ബിഷ്ട് ഹിന്ദിയിലെ താരതമ്യേന യുവതലമുറയിലെ കഥാകാരനാണ്. പക്ഷേ പതിമൂന്നു വർഷം മുമ്പ് അദ്ദേഹത്തിന്റെ ആദ്യ നോവൽ 'ലേക്കിൻ ദർവാസാ' പ്രസിദ്ധം ചെയ്തപ്പോൾ വളരെ ചർച്ച ചെയ്യപ്പെടുകയുണ്ടായി. 'ഉസ് ചിഡിയാ കാ നാം' (ആ പക്ഷിയുടെ പേര്) അത്തരത്തിലുള്ള, മഹത്തരവും ശക്തവുമായ നോവലാണ്.

പൊതുവേ പറഞ്ഞാൽ ഹിന്ദിയിലെ 'ഗ്രാമീണ നോവലിന്റെ' കൂട്ടത്തിൽ ഇതിനെ പെടുത്താവുന്നതാണ്. ഫണീശ്വർനാഥ് രേണുവിന്റെ നോവൽ 'മൈലാ ആഞ്ചൽ' ആണ് ഈ തരത്തിലുള്ള ആദ്യകൃതി. പക്ഷേ ഈ നോവൽ പല തരത്തിലും ഒരു പ്രത്യേക പാരമ്പര്യം സൃഷ്ടിക്കുന്നുണ്ട്. അതാണ് ഇതിന്റെ വൈശിഷ്ട്യവും. ഉത്തരപ്രദേശത്തെ പർവതീയ പശ്ചാത്തലത്തെ കേന്ദ്രീകരിച്ച് എഴുതിയതാണ് ഈ നോവൽ —ഈ പശ്ചാത്തലത്തിൽ നിന്നാണ് ഈ എഴുത്തുകാരനും വരുന്നത്. ഈ രീതിയിൽ ഇത് പശ്ചാത്തലത്തെ മാത്രമല്ല പാരമ്പര്യത്തെയും തിരിച്ചറിയുന്ന പ്രക്രിയയുടെയും അന്വേഷണത്തിന്റെയും നോവലാണ്. ഈ പ്രത്യേക 'അന്വേഷണ'മാണ് അതിലെ കേന്ദ്രബിന്ദു. ഒരു കുടുംബത്തിന്റെ ഭൂതകാലചരിത്രത്തിൽനിന്നും അത് തുടങ്ങുന്നു. എന്നിട്ട് ക്രമേണ അതിന്റെ അനേകം തലങ്ങൾ ഒന്നിനു പുറകെ ഒന്നായി ഉരുത്തിരിയുന്നു. ആയത് കഥാശില്പത്തിന്റെയും കാലത്തിന്റെയും ദൃഷ്ടിയിലും ഈ നോവലിന്റെ വളരെ പ്രധാനപ്പെട്ട നേട്ടമാകുന്നു. സാമാന്യമട്ടിൽ നോവലിലെ പ്രതിപാദ്യരീതി പരമ്പരാഗത നോവലുകളുടേതുപോലെ ആണെന്നു തോന്നും; പക്ഷേ അതിന്റെ ഉള്ളിൽ വിലക്ഷണമായ മൗലികത്വവും അന്തർദൃഷ്ടിയും ഉണ്ട്. അതു നോവലിനെ ഗൗരവമുള്ള ഒരു ഗവേഷണാത്മകമായ കൃതി ആക്കുന്നു.

ഇത് ഭൂതകാലത്തിലേക്കുള്ള ഒരു യാത്രയാണ്. വ്യക്തിപരമായ ഭൂതകാലത്തിൽനിന്നും തുടങ്ങി ക്രമേണ ജാതീയ ഭൂതകാലത്തിലേക്കുള്ള അന്വേഷണത്തിന്റെ യാത്ര. വ്യക്തിപരവും ജാതീയവുമായ ഭൂതകാല

ത്തിനിടയ്ക്കുള്ള ഈ യാത്ര ഇടയ്ക്കിടെ മിത്തുകളുടെ രൂപത്തിലാവുന്നു. ഇങ്ങനെ നാടൻ കഥകളെയും, ഐതിഹ്യങ്ങളെയും അന്ധവിശ്വാസങ്ങളെയും പാരമ്പര്യങ്ങളെയും മറ്റും ഉൾക്കൊള്ളുന്നു. ഇങ്ങനെ സ്വാഭാവികവും സരളവുമായി തോന്നുന്ന കഥാബിന്ദുവിൽനിന്നും തുടങ്ങി ഇത് ബൃഹത് കഥയായി നീങ്ങി ആ പശ്ചാത്തലത്തിന്റെ മുഴുവൻ ചരിത്രവും പാരമ്പര്യവും സാമുദായിക സാമ്പത്തിക പുരോഗതിയും വസ്തുസ്ഥിതികളും അപഗ്രഥിച്ചുകൊണ്ട് നീളുന്നു. ഈ നോവലിന്റെ കഥ ആദ്യഘട്ടത്തിൽ ഒരുതലത്തിൽ ഉള്ളതായിത്തോന്നും. പർവതപ്രദേശത്തെ ഒരു അകന്ന ഗ്രാമത്തിൽ അവിടുത്തെ ഏക കോളേജിലെ റിട്ടയേർഡ് പ്രിൻസിപ്പൽ.... ഉയർന്ന രക്തസമ്മർദം കൊണ്ട് ബ്രെയിൻ ഹെമറേജിനു ഇരയായി അബോധാവസ്ഥയിലാകുന്നു. അദ്ദേഹത്തിന്റെ മകൾ രമ അലഹബാദിൽ ഡോക്ടറാണ്, അവൾ അച്ഛനെ ഈ നിലയിൽ കാണുന്നു. കുറച്ചുകഴിഞ്ഞ് അദ്ദേഹം മരിക്കുന്നു. കഥ ഇവിടെനിന്നാണു തുടങ്ങുന്നത്. ഭാവിയിലേക്കല്ല, ഭൂതകാലത്തിലേക്ക്. പരേതനായ പ്രിൻസിപ്പലിന്റെ വ്യക്തിപരമായ ഭൂതകാലത്തിലേക്കും, ആ പ്രദേശത്തിന്റെ ആകെയുള്ള ജാതീയവും സാംസ്കാരികവുമായ ഭൂതകാലത്തിലേക്കും. മരിച്ച പ്രിൻസിപ്പലിന്റെ ഏകപുത്രൻ ഹരീഷ് ബോംബെയിൽ ഫിലിം ഏജൻസിയുമായി ബന്ധപ്പെട്ട് കഴിയുന്നു. അയാൾ ബോംബെയിൽ നിന്നും വരുന്നു. ഇതിനിടെ പ്രിൻസിപ്പലിന്റെ ബാല്യകാലസുഹൃത്ത് ഖിമാനന്ദ്ജിയും വരുന്നു.... ജീവിതകാലം മുഴുവൻ ഋഷിയെപ്പോലെ കഴിഞ്ഞ പ്രിൻസിപ്പലിന്റെ മരണം ഹൈപ്പർടെൻഷനും ബ്രെയിൻ ഹെമറേജും കാരണമോ—ഈ ഒരു 'യക്ഷപ്രശ്നം' ഖിമാനന്ദ്ജിയുടെ മനസ്സിൽ ഉടലെടുക്കുന്നു. ഡോക്ടറായ മകൾ രമയ്ക്കും വല്ലാത്ത താർക്കികനായ ആധുനികപുത്രൻ ഹരീഷിനും സംശയമായി. ഇതൊക്കെ ആധുനിക രോഗങ്ങളാണ്. പ്രകൃതിയുടെ സുന്ദരവും സ്വച്ഛവുമായ അന്തരീക്ഷത്തിൽ ഋഷിതുല്യനായി ജീവിച്ചിരുന്ന ആളിനെ എങ്ങനെ ഈ രോഗം പിടികൂടി?

നോവലിലെ യഥാർത്ഥ കഥ ഈ 'യക്ഷപ്രശ്ന'ത്തോടെയാണ് ആരംഭിക്കുന്നത്. ഹരീഷ് പ്രായത്തിൽ രമയെക്കാൾ വളരെ മുതിർന്നതാണ്. "വാസ്തവത്തിൽ ഹരീഷിന്റെ മനസ്സിലുള്ള ലോകത്തിൽനിന്നും അവൾ പുറത്തായിരുന്നു. ആ ലോകത്ത് ഹരീഷും അമ്മയും മാത്രമേ ഉണ്ടായിരുന്നുള്ളു. അതിൽ പങ്കാളിയായി മറ്റാരും ഇല്ലായിരുന്നു. താനുമില്ല അച്ഛനുമില്ല. ചേട്ടന്റെ ലോകത്ത് അച്ഛൻ ഒരു ഉപദ്രവകാരിയും അനാവശ്യവസ്തുവും ആയിരിക്കുന്നത് എന്തുകൊണ്ടാണ്?" ഇവിടെനിന്ന്

നോവലിന്റെ മട്ട് ജടിലമായിത്തീരുന്നു. അതിന്റെ കഥ പല ദിശകളിലായി സമാന്തരമായി നീങ്ങുന്നു. അവരുടെ അമ്മ ചെറുപ്പത്തിൽതന്നെ മരിച്ചുപോയി. അന്ന് ഹരീഷ് അല്പം വലുതും രമ തീരെ ചെറുതുമായിരുന്നു. ഹരീഷിന്റെ മനസ്സിൽ അമ്മയോട് കൂടുതൽ സ്നേഹമായിരുന്നു, അച്ഛനോട് ആവശ്യത്തിൽ കവിഞ്ഞ വെറുപ്പും. എന്താണ് ഇങ്ങനെ വരാൻ? ഇതും നോവലിലെ അടിസ്ഥാനപരമായ ഒരു രഹസ്യചോദ്യമാണ്. ഹരീഷ്, രമ, ഖിമാനന്ദ്ജി എന്നിവരിൽ കൂടി ഈ രഹസ്യം ക്രമേണ അഴിക്കുന്നു... അബോധാവസ്ഥയിൽ കിടക്കുന്ന അച്ഛന്റെ അടുത്ത് രമ തന്റെ വല്യമ്മയെ കൂടാതെ ഒരു ചെറുപ്പക്കാരിയെ കാണുന്നു. "ആരാവും ഈ പെൺകുട്ടി?" അവൾക്ക് ഊഹിക്കാൻ കഴിഞ്ഞില്ല. ...നോവലിലെ മൂന്നാമത്തെ 'യക്ഷപ്രശ്ന'മാണ് ഇത്.

ഈ നോവൽ കഥാകഥനത്തിന്റെ പരമ്പരാഗത'കഥ' ജിജ്ഞാസ അഥവാ കൗതൂഹലത്തിൽ അടിസ്ഥാനമാക്കിയുള്ളതാണ്. അതിന്റെ ആധുനികരീതിയായ 'സസ്പെൻസ്' ശൈലിയെ അവലംബിച്ചിരിക്കുന്നു ഈ കൃതി. ആദ്യം 'ദിവസങ്ങളിൽ' വിഭജിച്ചിരിക്കുന്ന ഈ ചോദ്യങ്ങളുടെ ഉത്തരം 'അവസാനദിവസ'ത്തിൽ സമാപിച്ചിരിക്കുന്നു. പക്ഷേ അവസാനത്തെ അദ്ധ്യായമായ 'പിതൃപൂജ'യിൽ ഈ ചോദ്യോത്തരങ്ങളുടെ പ്രക്രിയ ചരമസീമയിൽ എത്തി അവസാനിക്കുന്നു.

നേരത്തെ പറഞ്ഞപോലെ ഈ നോവലിന്റെ ജാതീയവും സാംസ്കാരികവുമായ ഭൂതകാലം ഖിമാനന്ദ്ജി വഴിയാണ് പ്രകടമാകുന്നത്. കുടുംബപരമായ ഭൂതകാലം ഹരീഷ് വഴിയും. രമ ഈ 'ഉപനിഷത്തിലെ' ശ്രോതാവാണ്. ഇങ്ങനെ ഒരു വശത്ത് ഇതിന്റെ സാമൂഹ്യശാസ്ത്രപരവും ഐതിഹാസികവുമായ വശമുണ്ടെങ്കിൽ മറുവശത്ത് വളരെ ഗഹനമായ മനഃശാസ്ത്ര വശവും ഉണ്ട്. പക്ഷേ രണ്ടും തമ്മിൽ യാതൊരു ആന്തരിക വ്യത്യാസവുമില്ല, എന്നു തന്നെയല്ല അവ പരസ്പരപൂരകങ്ങളായിരുന്നു. ഇതാണു നോവലിന്റെ ഏകവും വൈശിഷ്ട്യവും രചനാപരമായ നേട്ടവും.

നോവലിൽ ഒരു വശ്ത്ത് ജീവിതം, വാർദ്ധക്യം, മരണം തുടങ്ങിയ അടിസ്ഥാന പ്രശ്നങ്ങൾ വേദങ്ങളുടെയും, ഉപനിഷത്തുകളുടെയും, കേട്ടുകേൾവികളുടെയും അടിസ്ഥാനത്തിൽ വിവരിച്ചിരിക്കുമ്പോൾ മറുവശത്ത് മനുഷ്യന്റെ ആന്തരികമായ ഗഹനമാനസിക വൃത്തികളെ വിശദീകരിക്കാനുള്ള മനഃശാസ്ത്രപരമായ ശ്രമം നടത്തിയിട്ടുണ്ട്. ഈ നിലയ്ക്ക് വാർദ്ധക്യത്തെ കേന്ദ്രീകരിച്ചുള്ള ഹിന്ദിയിലെ ഏക നോവൽ അല്ലെങ്കിൽ കൂടി ചുരുക്കം നോവലുകളിലൊന്നാണ് ഇത്. മനഃശാസ്ത്ര

നോവലിന്റെ രൂപത്തിൽ ഇത് 'ഫ്രോയിഡിയൻ' മനഃശാസ്ത്ര പദ്ധതി സ്വീകരിച്ചിരിക്കുന്നു. ഹരീഷിന്റെ അച്ഛനമ്മമാരുമായുള്ള ബന്ധങ്ങളിലും, അച്ഛന്റെ ജീവിതത്തിലെ പരമ്പരാഗതമായ വിശുദ്ധ കാഴ്ചപ്പാടിലും (ഇതിനെ ഹരീഷ് കള്ളപുരാണമായി കരുതുന്നു.) ഈ മാനസിക അപഗ്രഥനം പ്രകടമാണ്.

അവസാനത്തെ 'യക്ഷപ്രശ്നം'—എന്തുകൊണ്ട് ഈ നോവലിന് 'ആ പക്ഷിയുടെ പേര്' എന്നു പേരിട്ടു? ഇവിടെയാണ് നോവലിലെ 'അലിഗറി'യുടെ പ്രസക്തി. 'ആ പക്ഷിയുടെ പേര് എന്താണ്' എന്ന ചോദ്യം അഥവാ ജിജ്ഞാസയിൽ ഈ വസ്തുതയാണ് മറഞ്ഞിരിക്കുന്നത്—അതായത് ആ പെൺകുട്ടി ആരാണ്?

ഹരീഷ് ബോംബെയിൽ തന്റെ വിജാതീയ ഭാര്യയിൽ (അച്ഛൻ അയാളെ ബഹിഷ്കരിച്ചതിന്റെ മൂലകാരണം ഇതു തന്നെയാണ്) ഉണ്ടായ മകനെ വിട്ടിട്ടാണ് പോന്നത്. അവന് ഒരു കാര്യം അറിയണം. ആ കുന്നിൻപുറത്ത് ഒരു പ്രത്യേകതരത്തിലുള്ള പക്ഷിയുണ്ട്—അതിനെ അവൻ തന്റെ പാഠപുസ്തകങ്ങളിൽ കണ്ടിട്ടുണ്ട്— അതിന്റെ പേരെന്താണ്? ഹരീഷിനു പക്ഷികളോട് താൽപര്യമുണ്ട്. അയാൾ മകനു വേണ്ടി 'ആ പക്ഷി'യെ അറിയാനും കണ്ടെത്താനും ആഗ്രഹിക്കുന്നു... ഹരീഷിന്റെ അച്ഛന് ജീവിതകാലം മുഴുവൻ ഹരീഷിന്റെ അമ്മയോട്, നിരന്തരം സന്താനോല്പാദനം നടത്തിയിട്ടും, വെറുപ്പും പുച്ഛവും ആണ്. ഹരീഷിന് ഇതുകൊണ്ടുകൂടിയാണ് അച്ഛനോട് വെറുപ്പായത്. അച്ഛന്റെ കുട്ടിക്കാലത്തെ സുഹൃത്ത് ഖിമാനന്ദ്ജി അയാളോട് ചോദിക്കുന്നു, മരിച്ചയാളിനോട് ക്ഷമിച്ചുകൂടേ? പക്ഷേ അയാൾക്ക് അനുകൂലമായ മറുപടി നൽകാൻ കഴിയുന്നില്ല.

'പിതൃപൂജ'യുടെ ദിവസം അച്ഛനെപ്പറ്റി ഹരീഷിന്റെ ധാരണ വിസ്ഫോടകമായ രൂപത്തിൽ പുറത്തു വരുന്നു. 'ആ പെൺകുട്ടി' ബാലവിധവയും അച്ഛന്റെ ശിഷ്യയും ആയിരുന്ന വിവരം അറിയുമ്പോൾ വിശേഷിച്ചും. ഗർഭഛിദ്രം മൂലം അവൾ മരണാസന്നയാണ്. നോവലിന്റെ അവസാനത്തെ ഈ സൂചന ഒരു കാര്യം നിസ്സംശയം വ്യക്തമാക്കുന്നു—തന്റെ വയസുള്ള ഋഷിതുല്യനായ അച്ഛൻ കാരണമാണ് ആ പെൺകുട്ടി ഗർഭവതിയായത്. ഈ കുറ്റബോധവും സങ്കടവും കൊണ്ട് പീഡിപ്പിക്കപ്പെട്ട അദ്ദേഹം പിരിമുറുക്കംകൊണ്ട് ബ്രെയിൻ ഹെമറേജിന് ഇരയായി. അച്ഛനെ ആരാധിക്കുന്ന രമയെയും അച്ഛനെ നിരന്തരം സംശയദൃഷ്ടിയോടെ കാണുന്ന മകൻ ഹരീഷിനെയും ദുഃഖത്തിലാഴ്ത്തുന്ന ആഘാതമാണ് ഇത്. നോവലിന്റെ അന്ത്യവും ഇതുതന്നെ. പക്ഷേ ഈ രഹസ്യം

വെളിവാക്കൽ ഹരീഷിന്റെ മനസ്സിൽ, തന്റെ അച്ഛനോട് നിരന്തരം രൂപ പ്പെട്ടുവന്ന വെറുപ്പിനെ പുഷ്ടിപ്പെടുത്തുകയും ചെയ്യുന്നു. 'പിതൃ പൂജ'യുടെ ദിവസം ഈ നോവൽ വ്യംഗ്യാത്മകമായി അവസാനിക്കുന്നു. ഹരീഷ് ഒടുവിൽ ഒരു വിജേതാവിനെപ്പോലെ ബോംബെയിൽ തിരി ച്ചെത്തുന്നു. രമ പരാജിതയും ലജ്ജിതയുമായ മകളായി മടങ്ങി പ്പോകുന്നു.

നേരത്തെ പറഞ്ഞപോലെ, നോവലിന് സാമൂഹ്യ ശാസ്ത്രപരമായ ഒരു വശവും ഉണ്ട്. ഇത് താരതമ്യേന ഒരേ മട്ടിലുള്ള കഥയ്ക്കു പുറത്ത് അതിന്റെ സാംസ്കാരികവും ജാതീയവുമായ ഭൂതകാലത്തിലേക്ക് പ്രത്യ വലോകനമായി സംഭവിക്കുന്നു. ഖിമാനന്ദ്ജി എല്ലാദിവസവും എന്തെ ങ്കിലും ഒരു കഥയോ ഐതിഹ്യമോ പറഞ്ഞ് വിശദീകരിക്കുന്നു. മല മ്പ്രദേശത്തെ ക്ഷത്രിയർ അവിടെ താമസിക്കാൻ സമതലത്തുനിന്നും എന്തിന്, എങ്ങനെ എത്തി? അവർ യുദ്ധങ്ങളിൽ, മുഖ്യമായും ഇംഗ്ലീ ഷുകാരോട്, പരാജയപ്പെട്ട് പിൻവാങ്ങി ഇങ്ങകലെ പർവതപ്രദേശത്ത് താമസിക്കാൻ വന്നു. ഒപ്പം തങ്ങളുടെതായ പ്രത്യേക സംസ്കാരവും ജീവിതരീതിയും കൊണ്ടുവന്നു. അതിൽ സാമന്തന്മാരുടെ അവശിഷ്ട ങ്ങളും ഹിന്ദുക്കളുടെ വൈദിക പാരമ്പര്യവും ഉണ്ടായിരുന്നു. നോവ ലിൽ ഈ ഭാഗത്ത് സൂക്തങ്ങളും വൈദിക മന്ത്രങ്ങളും മറ്റും ധാരാളം ഉണ്ട്. പുരുഷമേധാവിത്വം നിലനില്ക്കുന്ന സാമൂഹ്യവ്യവസ്ഥയിൽ സ്ത്രീകളെ ചൂഷണം ചെയ്യുന്നതും, അവരുടെ പ്രതിരോധത്തിന്റെയും പ്രതികാരത്തിന്റെയും കഥകളും ഉണ്ട്. ഒരേ കഥ അഥവാ സംഭവത്തിനു പല പല അപഗ്രഥനങ്ങളും വ്യാഖ്യാനങ്ങളും ഉണ്ടാവും. ഉദാഹരണ മായി കുന്നിൻപുറത്ത് ചിലയ്ക്കുന്ന ഒരു പക്ഷിക്ക് അതിന്റേതായ ഒരു ഭാഷയുണ്ട്. അതിന് അനേകം അർത്ഥങ്ങളുണ്ടാവും. ആ പക്ഷിക്ക് ഒരു പൂർവജന്മം ഉണ്ട്. അതിൽ അത് പുരുഷന്റെ ചൂഷണത്തിനിരയായ ഒരു സ്ത്രീ ആയിരിക്കും. അതിന്റെ ദുഃഖമാണ് ആ കരച്ചിലിൽ പ്രകടമാകു ന്നത്. നോവലിന്റെ അവസാനം 'ആ പെൺകുട്ടി'യുടെ (പാർവതി) കഥയോടു ചേർന്ന് ഈ രൂപകം വ്യക്തമാകുന്നു. ഇത് നോവലിന്റെ മഹത്തായ ശില്പവൈശിഷ്ട്യമാണ്. നോവലിന്റെ ശീർഷകം കഥയിൽ മുഴുവനും അപ്രത്യക്ഷമായ അന്തർധാരയായി നിരന്തരം പ്രവഹിച്ചുകൊ ണ്ടിരിക്കുന്നു. അതിന്റെ അർത്ഥപുഷ്ടിയും സാർത്ഥകതയും കഥയുടെ അവസാനം രചനാത്മകമായ 'ഡിവൈസി'ന്റെ രൂപത്തിൽ പ്രകടമാ കുന്നു.

നോവലിലെ കഥ ഇടയ്ക്കിടെ അവാന്തരവിഭാഗങ്ങളിലേക്ക് കടക്കു

ന്നുണ്ട്. ചിലപ്പോൾ അത് ഏതെങ്കിലും സാമൂഹ്യമോ സാമൂഹ്യശാസ്ത്ര പരമോ ആയ പ്രശ്നം പരിഹരിക്കാനായി ഉപയോഗപ്പെടുന്നു. ഉദാഹര ണമായി പഹാഡികൾ (കുന്നിൻപ്രദേശത്തെ ആളുകൾ) ഇത്ര പിന്നോ ക്കക്കാർ, അഥവാ മണ്ടന്മാരും വിവരം കെട്ടവരും ആയതെങ്ങനെയാണ്? ഹരീഷിന്റെ ബുദ്ധിപരമായ പുരോഗമനചിന്താഗതി അവരുടെ ഈ സ്വഭാവത്തോട് തെല്ലും സഹാനുഭൂതി കാട്ടുന്നില്ല. അവരോട് അയാ ളുടെ ഉള്ളിൽ തികഞ്ഞ വെറുപ്പാണ്. തന്മൂലം അയാൾക്ക് മതപരമായ കർമങ്ങളിൽ വിശ്വാസം ഇല്ല, അവ അനുഷ്ഠിക്കുന്നും ഇല്ല. അവയെ തന്റെ തീക്ഷ്ണമായ വാദമുഖങ്ങളിൽകൂടി അപഗ്രഥിച്ചുകൊണ്ട് ഉടൻ ഉപേക്ഷിക്കണമെന്ന് അയാൾ ആവശ്യപ്പെടുകയും ചെയ്യുന്നു. "ഇന്ന് ഈ മലമ്പ്രദേശത്തെ സ്ഥിതി—ഇവിടെ ആരെങ്കിലും താമസിക്കുന്ന തിൽ ഒരർത്ഥവുമില്ല. അങ്ങ് പറയൂ, ഇവിടെ, അല്ലെങ്കിൽ എന്തിനു താമ സിക്കുന്നു?" ഇത് തങ്ങളുടെ പൂർവികരുടെ ജന്മഭൂമിയാണ് എന്ന വാദ ത്തിലും അയാൾ യാതൊരു വിലയും കാണുന്നില്ല. അതുകൊണ്ട് ഇവിടെ താമസിക്കണമെന്നു പറയുന്നതിലും. "നമ്മുടെ കുന്നുകളെപ്പറ്റി പറയുന്നത്, ഇവിടെ അധികപേരും സമതലങ്ങളിൽ നിന്ന് ഓടി എത്തി യവരാണെന്നാണ്. കാരണം എന്തായാലും ആ നിലയിൽ നമ്മുടെ പൂർവികരുടെ ജന്മഭൂമി എവിടെയായിരുന്നു? ....കാപട്യം ആത്യന്തിക മായി ആത്മഹത്യാപരമാണ്. നിങ്ങൾക്ക് സർക്കാർ ജോലിയുണ്ട്. അതും വളരെ പഴക്കം ചെന്നത്, ഏതെങ്കിലും പട്ടണത്തിലേക്ക് ട്രാൻസ്ഫർ വാങ്ങിക്കുകയാണ് ഭേദം.... ആത്മഹത്യയും ആത്മത്യാഗവും തമ്മിൽ വ്യത്യാസമുണ്ട് ചേട്ടാ.... നിങ്ങളുടെ കുട്ടിയുടെ ഭാവിയിൽ കളങ്കം ചാർത്തുന്ന ഈ വീട് അടച്ചിടൂ...." ഹരീഷ് തന്റെ ചേട്ടൻ സുരേന്ദ്ര നോട് പറയുന്നു. കഥയിലെ ഈ വസ്തുത, നോവൽ മുഴുവൻ സമാ ന്തരമായി നീങ്ങുന്നുണ്ട്. നോവലിസ്റ്റ് തികഞ്ഞ കൗശലത്തോടെ ഇതിനെ നോവലിന്റെ മൂലകഥയുമായി ബന്ധിപ്പിച്ചിരിക്കുന്നു. അതു കൊണ്ട് നോവലിനു കേവലം 'റെട്ടറിക്കൽ' ആവുന്നതിന്റെ വൈരസ്യ ത്തിൽ നിന്നും മുക്തമാകാൻ കഴിഞ്ഞിരിക്കുന്നു. ഇങ്ങനെ നോവലിന്റെ സാമൂഹ്യബോധം അതിന്റെ മനഃശാസ്ത്രബോധത്തിന്റെ അഭിന്ന അംഗ മായി രണ്ടുതരത്തിലുള്ള രചനാമേന്മ പ്രകടിപ്പിച്ചിരിക്കുന്നു.

ഹിന്ദിയിൽ ഈ നോവലിന്റെ പ്രകാശനം തീർച്ചയായും ഒരു പ്രധാ നസംഭവമാണ്. നോവൽ എത്രകണ്ട് സമകാലികവും സാന്ദർഭികവും ആണോ, അത്രകണ്ട് അതിന്റെ സ്വന്തമായ പാരമ്പര്യബോധവും ഭൂത കാലവും കൊണ്ട് സമ്പന്നവുമാണ്. ഇതിലെ ഭാഷ കൃത്രിമമോ

ചമത്കാരപൂർണമോ അഥവാ 'സ്മാർട്ടോ' അല്ല. അതിൽ ഹിന്ദി ഗദ്യത്തിന്റെ സ്വാഭാവികമായ രൂപം കാണാം. അസ്വാഭാവികമോ, ക്ലിഷ്ടമോ ആയ യാതൊന്നും ഇല്ല. എന്നിട്ടും ഈ നോവലിൽ ഒരു പരീക്ഷണാത്മകത്വം കാണാം. അത് ഈ നോവലിനെ ഹിന്ദിയിലെ അസംഖ്യം നോവലുകളിൽനിന്നും മാറ്റിനിർത്തി ഹിന്ദി നോവലിന്റെ വികാസത്തിലെ മഹത്തായ ഒരു കണ്ണിയാക്കുന്നു.

**വിജയമോഹൻ സിങ്ങ്**

# ഒന്ന്

## ഒന്നാം ദിവസം

മൂടൽമഞ്ഞ് കൊണ്ട് കെട്ടിടമാകെ മൂടിയിരുന്നു. ശബ്ദമില്ലാതെ ഏതോ വിമാനം സാവധാനം കീടനാശിനി സ്പ്രേ ചെയ്യുമ്പോഴുണ്ടാകുന്ന പുക പോലെ അഥവാ ട്രെയിൻ താഴെക്കൂടി കടന്നുപോകുമ്പോൾ ഉയരുന്ന പുകപോലെ ആ പ്രദേശം മുഴുവൻ മഞ്ഞുകൊണ്ട് മൂടിയിരുന്നു.

അങ്ങകലെവരെ വ്യാപിച്ചുകിടന്ന ഗ്രാമങ്ങളിലെ വെളിച്ചം ആദ്യം മങ്ങിയിരുന്നു. പിന്നീട് അത് സാവധാനം ഇല്ലാതായി. അല്പനേരം മുമ്പ് രമ പുറത്തു ചെന്നുനോക്കി. ഗ്രാമം തീരെ കാണാൻ വയ്യായിരുന്നു. എങ്കിലും ഏതോ ടെന്റിനകത്ത് കത്തിക്കൊണ്ടിരുന്ന വിളക്കിന്റെ മങ്ങിയ പ്രകാശംപോലെ ഒരു തെളിച്ചം. അവിടെ എന്തോ അനക്കം ഉള്ള പോലെ തോന്നി. വല്ലാത്ത നിശ്ശബ്ദതയായിരുന്നു ചുറ്റും. നദിയുടെ താളം നിശ്ശബ്ദതയിൽ അമർന്നുപോയിരുന്നു. അല്ലെങ്കിൽതന്നെ അതിപ്പോൾ വളരെ സാവധാനമാണ് ഒഴുകാറുള്ളത്. എങ്ങും ഒരു ശബ്ദവും കേൾക്കാനില്ല. താൻ നാലുവശവും അടച്ച ഒരു ബലൂണിൽ ഇരുന്നു യാത്ര ചെയ്യുകയാണെന്നു അവൾക്കു തോന്നി. അഥവാ കാറ്റത്ത് ഇളകിയാടുന്ന ഏതോ കൂട്ടിൽ. ജനാലയുടെ കണ്ണാടിച്ചില്ലുകൾ വല്ലാതെ മങ്ങിയിരുന്നു. പുറത്ത് മൂടൽമഞ്ഞ് കൊണ്ടും അകത്ത് അവളുടെ ശ്വാസോച്ഛ്വാസം കൊണ്ടും. പുറത്തുള്ള പൊട്ടക്കിണറിനു കൂടുതൽ ഭീകരത തോന്നി. അവൾ തന്റെ കണ്ണുകൾ തിരുമ്മി. സത്യത്തിൽ അവൾക്ക് ഒന്നും ശരിക്ക് കാണാൻ കഴിയുന്നില്ല.

ഏതോ ദുഃശകുനം പോലെയായിരുന്നു മൂടൽമഞ്ഞ്. മന്ത്രവാദത്തിനിടയിൽ അഗ്നികുണ്ഡത്തിൽ നിന്നുയരുന്ന പുകപോലെ—അനിഷ്ടവും ഭയവും സൂചിപ്പിക്കുന്ന തരത്തിൽ.

അവൾക്ക് ദേഷ്യം വരുന്നുണ്ടായിരുന്നു. ഒപ്പം പരിഭ്രമവും. എന്ത് വിഡ്ഢികളാണ് ആളുകൾ. ഇത്രയും താമസിപ്പിച്ചു. നാശം! ടെലിഗ്രാം പോലും പിറ്റേദിവസമാണു കിട്ടിയത്. ഡോക്ടർ നായിഡുവിനെ കൂടെ കൊണ്ടുവന്നെങ്കിൽ എത്ര നന്നായിരുന്നു. അസുഖം ഒരു ദിവസംകൊണ്ട് ഇത്രയും വഷളായതല്ല. കുറഞ്ഞപക്ഷം ഒരാഴ്ചയായികാണും. ഇവർ ഇത്രയും വൈകിയില്ലായിരുന്നുവെങ്കിൽ ഇത്ര കോംപ്ലിക്കേഷനുണ്ടാകു മായിരുന്നില്ല. ഇനിയും ഒന്നും സംഭവിക്കാതിരുന്നാൽ മതി. അവൾ സ്വയം സമാധാനിപ്പിച്ചു—നാളെ വെളുക്കുന്നതിനുമുമ്പ് സുരേന്ദ്രൻചേ ട്ടൻ 'നൈട്രോഫ്യൂസൈഡോ' 'ഹൈഡ്രോ ലെജായിനോ' കൊണ്ടുവ ന്നെങ്കിൽ തനിക്ക് അസുഖം കൺട്രോൾ ചെയ്യാനാവും. എങ്കിൽ മറ്റ ന്നാൾ രാവിലെ ആദ്യത്തെ വണ്ടിക്ക് അച്ഛനെ ദില്ലിക്ക് കൊണ്ടുപോകാം.

ഇത്ര 'സിവിയർ ഹൈപ്പർ ടെൻഷൻ' അച്ഛന് എങ്ങനെ ഉണ്ടായി എന്നവൾക്ക് മനസ്സിലാകുന്നില്ല. അദ്ദേഹം വളരെ ചിട്ടയുള്ള ജീവിത മാണ് നയിച്ചിരുന്നത്. പൂജയും പ്രാർത്ഥനയും ആചാരാനുഷ്ഠാനങ്ങളും എപ്പോഴും ശ്രദ്ധയോടെ ചെയ്തിരുന്നു. തന്മൂലം അദ്ദേഹത്തിന്റെ ആരോഗ്യം എപ്പോഴും നന്നായിരുന്നു. ഇത്ര ടെൻഷൻ വരത്തക്കവണ്ണം അദ്ദേഹത്തിനു വിശേഷാൽ ചിന്തയോ പെട്ടെന്നുണ്ടായ പ്രയാസമോ ഉണ്ടായിട്ടില്ല. രാവിലെ അദ്ദേഹത്തെ കണ്ടപ്പോൾ അവൾ അന്തം വിട്ടു പോയി. അദ്ദേഹത്തിന്റെ ഐശ്വര്യമുള്ള മുഖം വിളറി വെളുത്തിരുന്നു. കവിളുകൾ ഒട്ടി വല്ലാതെ ക്ഷീണിച്ചിരുന്നു. അവൾ അച്ഛന്റെ കൈയ്ക്ക് പിടിച്ചപ്പോൾ കൈ വല്ലാതെ പൊള്ളുന്നുണ്ടായിരുന്നു, ഒരു പക്ഷേ രജാ യിയിൽ പുതച്ച് മൂടി കിടന്നതുകൊണ്ടാകണം. ശരീരമാകെ ചുക്കിച്ചു ളിഞ്ഞ് എല്ലുകൾ പുറത്തു കാണാമായിരുന്നു.

"എപ്പോഴാ അച്ഛൻ ഉറങ്ങിയത്?" അവൾ വല്യമ്മയോട് ചോദിച്ചു.

"നീ വരുന്നതിനു അല്പം മുമ്പാണ് ഉറങ്ങിയത്."

"ആട്ടെ, ഇതിനുമുമ്പും ഇങ്ങനെ ഉറങ്ങാറുണ്ടോ?"

"ഉവ്വ്, ഒന്നുരണ്ടു പ്രാവശ്യം ഉറങ്ങിയിട്ടുണ്ട്."

"എപ്പോഴൊക്കെ?" അവളിലെ ഡോക്ടർ ഉണർന്നുകഴിഞ്ഞിരുന്നു.

"മിനിഞ്ഞാന്നും, അതിനുമുമ്പ് രണ്ടുമൂന്നു ദിവസം മുമ്പും." വല്യമ്മ ഒന്നു നിർത്തിയിട്ട് പറഞ്ഞു. "മിനിഞ്ഞാന്ന് രണ്ടു പ്രാവശ്യം ഉറങ്ങി."

"എന്നെ നിങ്ങൾ എന്താ നേരത്തേ വിളിക്കാതിരുന്നത്?" അവളുടെ സ്വരത്തിൽ ദേഷ്യം പ്രകടമായിരുന്നു.

"നിന്റെ അച്ഛൻ സമ്മതിച്ചില്ല!" വല്യമ്മ അവളുടെ മുഖഭാവം കണ്ട് ഭയന്നു.

"അതിന് അദ്ദേഹം രോഗിയല്ലേ! എന്താണു സംഭവിക്കുന്നതെന്നു നിങ്ങൾക്കൊക്കെ കാണാൻ വയ്യായിരുന്നോ!" ദേഷ്യം കൊണ്ട് അവളുടെ ശബ്ദം വിറച്ചു. ചുറ്റും നിന്നവർ മൗനം പാലിച്ചു. അവൾ ഇങ്ങനെ ദേഷ്യപ്പെടുമെന്ന് ആരും കരുതിയിരുന്നില്ല. അവൾ വളരെ സൗമ്യസ്വഭാവക്കാരിയായിരുന്നു.

"ഈ അസുഖം ഒരാഴ്ചകൊണ്ടുണ്ടായതാണോ? മനുഷ്യൻ ഒരാഴ്ച കൊണ്ട് ഇത്ര ക്ഷീണിക്കുമോ? എന്തൊരു അവസ്ഥയാണ് ഇത്! ഞങ്ങളാരും മരിച്ചിട്ടില്ലായിരുന്നല്ലോ...." അവൾ പതുക്കെ കരയാൻ ഭാവിച്ചു.

'ഹെമറേജാണ്' പറ്റിയതെന്ന് അവൾക്ക് ആദ്യമെതന്നെ തോന്നിയതാണ്, പക്ഷേ അവൾ മനഃപൂർവം അങ്ങനെ ആലോചിക്കുന്നതിൽ നിന്ന് മനസ്സിനെ തടഞ്ഞു. അവളുടെ കൈവശം യാതൊരു ഉപകരണവും ഉണ്ടായിരുന്നില്ല. കുറഞ്ഞപക്ഷം ബി.പി. അപ്പാരറ്റസ് എങ്കിലും എടുത്തിരുന്നെങ്കിൽ എത്ര നന്നായിരുന്നു. പൾസ് നോക്കിയപ്പോൾ തന്നെ ബി.പി. 130നും 210നും മധ്യേയാണെന്നു അവൾ ഊഹിച്ചു. അത് തീർച്ചയായും അപകടസൂചനയാണ്. എന്താണ് ചെയ്യേണ്ടതെന്ന് അവൾക്ക് ഒരു പിടിയും കിട്ടിയില്ല.

"രമച്ചേച്ചീ! ആഹാരം കഴിക്കൂ" ഏതോ പെൺകുട്ടി പറഞ്ഞു.

അവൾ തിരിഞ്ഞുനോക്കി. വാതിൽക്കൽ ഒരു നിഴൽ. പുറകിലെ മുറിയിലാണ് അച്ഛൻ കിടന്നിരുന്നത്. രമ വളരെ നേരമായി അകത്തെ ലൈറ്റ് കെടുത്തിയിട്ട് ജനലിലെ കണ്ണാടിച്ചില്ലിൽകൂടി പുറത്തേക്ക് നോക്കി നിൽക്കുകയായിരുന്നു. ഇരുട്ടിൽ താൻ എന്താണു നോക്കുന്നതെന്ന് അവൾക്കു തന്നെ സ്വയം അറിയില്ലായിരുന്നു.

ആ പെൺകുട്ടി ഏതാവും എന്നവൾക്ക് ഊഹിക്കാൻ കഴിഞ്ഞില്ല. ഇന്നു രാവിലെയാണ് രമ അവളെ ആദ്യമായി കാണുന്നത്. അവളോട് പറയണമെന്നു തോന്നിയതാണ്, തനിക്ക് വിശപ്പില്ല എന്ന്. പക്ഷേ എന്തോ ആലോചിച്ചിട്ട്, പറഞ്ഞില്ല. ആഹാരത്തിൽ അവൾക്ക് തീരെ താല്പര്യമില്ലായിരുന്നു. രാവിലത്തെ തന്റെ പെരുമാറ്റത്തിനുശേഷം ഇനി താൻ ആരെയും വേദനിപ്പിക്കില്ലെന്നു അവൾ തീരുമാനിച്ചിരുന്നു. അവൾ എഴുന്നേറ്റ് താല്പര്യമില്ലാതെ മുമ്പോട്ടു നടന്നു. പെൺകുട്ടി വാതിൽക്കൽനിന്നും മാറി. രമ മുമ്പോട്ടു പോകുന്നതുവരെ അവൾ അവിടെത്തന്നെ ഒരു വശത്തേക്ക് മാറിനിന്നു.

അച്ഛൻ കൂർക്കം വലിക്കുന്ന ശബ്ദം കേൾക്കാം, നല്ല ഉറക്കത്തിലാണെന്നു തോന്നുന്നു. അവൾ ഒന്നു നിന്നു, എന്നിട്ട് വീണ്ടും ബി.പി. നോക്കി. കുറഞ്ഞിട്ടില്ല. അവൾക്ക് ആ ബി.പി. അപ്പാരറ്റസ് അത്ര ശരി

യല്ലെന്നു തോന്നി. ഉച്ചയ്ക്ക് മാസിബസാറിലെ ഒരു ആർ.എം.പി. വച്ചിട്ടുപോയതാണ്. അത് എത്ര തെറ്റിയാലും, അച്ഛന്റെ സ്ഥിതിയിൽ ഒരു മെച്ചവും ഉണ്ടായിട്ടില്ല. ഈ സ്ഥിതിയിൽ പ്രതീക്ഷയ്ക്ക് യാതൊരു അർത്ഥവുമില്ല. മുമ്പൊരിക്കലും താൻ ഇത്ര നിസ്സഹായയയാണെന്ന് അവൾക്ക് തോന്നിയിട്ടില്ല. അച്ഛൻ ഇവിടെയുള്ളവരോട് പറഞ്ഞു കാണും—സാരമില്ല, കുട്ടികളെ വിഷമിപ്പിക്കേണ്ട. പക്ഷേ തങ്ങളെ വിളി ക്കാത്തതിന്റെ കാരണം അച്ഛന്റെ കോപമായിരിക്കില്ലേ എന്നവൾക്ക് തോന്നി.

ഹരീഷിനോട് അദ്ദേഹം എന്നും ദേഷ്യത്തിലായിരുന്നു. അച്ഛനും ചേട്ടനുമായി എഴുത്തുകുത്തുപോലും ഈയിടെ ഉണ്ടാവാറുണ്ടായിരുന്നു എന്നു തോന്നുന്നില്ല. അവളായിരുന്നു രണ്ടുപേരെയും ഇണക്കുന്ന കണ്ണി. ഹരീഷ് ചേട്ടൻ ഒരു പാഴ്സി പെണ്ണിനെ വിവാഹം കഴിച്ചു. അച്ഛ നാണെങ്കിൽ ഒരു അന്യജാതിക്കാരിയുടെ കൈകൊണ്ട് ഉണ്ടാക്കിയ ആഹാരം കഴിക്കാൻ പോലും തയ്യാറുമല്ലായിരുന്നു. അദ്ദേഹം ഉയർന്ന ജാതിയിൽ പെട്ട സൂര്യവംശജനായ ക്ഷത്രിയനാണ്. ക്ഷത്രിയൻ ക്ഷത്രിയരുമായി മാത്രമേ ബന്ധം പുലർത്താവൂ, മറ്റ് താഴ്ന്ന ജാതിക്കാ രുമായി പാടില്ല എന്നത് അച്ഛന്റെ ഉറച്ച വിശ്വാസമായിരുന്നു. അദ്ദേഹം തന്റെ വംശം നിലനിർത്താൻ ആഗ്രഹിച്ചു, പക്ഷേ ചേട്ടൻ അതൊട്ടും വകവച്ചില്ല. അങ്ങിനെ ഒരു സാഹചര്യത്തിൽ സംഭവിക്കേണ്ടതുതന്നെ സംഭവിച്ചു. ചേട്ടന്റെ വിവാഹത്തിൽ വരന്റെ പക്ഷത്തുനിന്നും താൻമാ ത്രമേ പങ്കെടുത്തുള്ളു. താൻതന്നെ എങ്ങനെയോ ധൈര്യമവലംബിച്ച് പോയെന്നേയുള്ളു. അച്ഛനോട് പോകാൻ അനുവാദം ചോദിച്ചപ്പോൾ ആദ്യം തടഞ്ഞേക്കുമെന്നു സംശയിച്ചു. അദ്ദേഹം സംസാരിച്ചിട്ട് പെട്ടെന്നു നിർത്തി. പിന്നെ ഒരു നീണ്ട മൗനത്തിനുശേഷം പറഞ്ഞു. “ശരി. ഞാൻ നിന്നെ തടയുന്നില്ല. ഒക്കെ നീ സ്വയം തീരുമാനിച്ചുകൊ ള്ളൂ. പോരെങ്കിൽ നിന്റെ ചേട്ടനാണ് അവൻ....”

അവസാനവാചകം അദ്ദേഹം പ്രത്യേകരീതിയിലാണ് പറഞ്ഞത്. പറയാതെതന്നെ ആശയം വ്യക്തമായിരുന്നു. ‘നീ എന്തിനു ബന്ധം വിച്ഛേദിക്കുന്നു, നിനക്ക് ഇനിയും ജീവിതം ഉണ്ട്. എനിക്ക് എന്തിരി ക്കുന്നു. ഞാൻ അസ്തമയ സൂര്യനല്ലേ!’

അച്ഛനോട് അവൾക്ക് വല്ലാത്ത ദേഷ്യം തോന്നി. അദ്ദേഹം കുറച്ചേ സംസാരിക്കാറുള്ളൂ, പക്ഷേ സംസാരിക്കുന്നത് അളന്നു തൂക്കിയാണ്. അതിന് നമുക്ക് സ്വന്തമായനിലയിൽ അർത്ഥം കണ്ടെത്തേണ്ടിവരും. അദ്ദേഹം പോകണ്ടെന്നു പറഞ്ഞിരുന്നെങ്കിൽ സാരമില്ലായിരുന്നു. പക്ഷേ

ഇതെന്തൊരു മാർഗമാണ്. സ്വന്തം താല്പര്യം മറ്റുള്ളവരിൽ അടിച്ചേൽപ്പിക്കുക. കാലം എത്രമാറി. പക്ഷേ, അദ്ദേഹത്തിനു അതൊന്നും കാണാനും കേൾക്കാനും താല്പര്യമില്ല. അല്ല സുഹൃത്തേ, നിങ്ങൾ ക്ഷത്രിയർ ആണെന്നു തന്നെ ഇരിക്കട്ടെ. എങ്കിൽതന്നെ ഏതെങ്കിലും അന്യജാതിക്കാരിയെ വിവാഹം കഴിക്കുന്നത് നിങ്ങളെ സംബന്ധിച്ചിടത്തോളം ഉചിതമായിരിക്കും. രാജാക്കന്മാർ ഇതല്ലേ ചെയ്തിരുന്നത്. ആധുനിക ചികിത്സാശാസ്ത്രത്തിന്റെ ദൃഷ്ടിയിൽ നോക്കിയാലും സങ്കരമാകുന്നതാണ് നല്ലത്. അവൾക്ക് അച്ഛനോട് പറയണമെന്നുണ്ടായിരുന്നു, ഇന്നു ലോകത്ത് ഈ പറയുന്ന ശുദ്ധജാതികൾ അവശേഷിച്ചിട്ടില്ല. ഉള്ളവർതന്നെ സ്വയം നശിച്ചുകൊണ്ടിരിക്കുകയാണ്. ജീവിതത്തിന്റെ അർത്ഥം തന്നെ വ്യാപിക്കലാണ്, തന്നിലേക്ക് കേന്ദ്രീകരിക്കുക അല്ല. എന്തായാലും താൻ പോകുമെന്ന് അവൾ തീരുമാനിച്ചു. പോകുകയും ചെയ്തു. അച്ഛന്റെ പ്രതാപം ഉച്ചസ്ഥായിയിലായിരുന്നതുകൊണ്ട് കുടുംബത്തിലെ മറ്റൊരാളും പോയില്ല. വല്യച്ഛന്റെ ചെറുപ്പക്കാരനായ മകനുപോലും അച്ഛന്റെ ഇഷ്ടത്തിനെതിരെ പോകാൻ ധൈര്യമുണ്ടായില്ല.

യഥാർത്ഥത്തിൽ അവരുടേത് കൂട്ടുകുടുംബമായിരുന്നു. വല്യച്ഛൻ മരിച്ചത് സുരേന്ദ്രൻചേട്ടന് നാലോ അഞ്ചോ വയസുള്ളപ്പോഴായിരുന്നു. ആ ചേട്ടൻ ഹരീഷ്ചേട്ടനെക്കാൾ നാലുവയസ് മൂത്തതായിരുന്നു. അദ്ദേഹത്തിന്റെ വാക്ക് കുടുംബത്തിലെല്ലാവർക്കും അലംഘ്യമായിരുന്നു.

പക്ഷേ അച്ഛനും ചേട്ടനും തമ്മിൽ എന്നും അകൽച്ച ഒരളവുവരെ ഉണ്ടായിരുന്നു. ഈ സംഭവത്തിനുശേഷം അത് വർദ്ധിക്കുകയും ചെയ്തു. എന്താണ് അകൽച്ചയ്ക്കു കാരണമെന്ന് അവൾക്ക് നേരിയ ഓർമയേ ഉണ്ടായിരുന്നുള്ളു. അമ്മയുടെ മരണത്തിനുത്തരവാദി അച്ഛനായിരുന്നു എന്നു ചേട്ടൻ വിശ്വസിച്ചിരുന്നു. എങ്ങനെയാണെന്ന് അവൾക്കൊരിക്കലും മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ഒരു പക്ഷേ ചേട്ടന് അമ്മയോട് അതിയായ സ്നേഹം ഉണ്ടായിരുന്നതുകൊണ്ടാവാം. അമ്മയുടെ മരണം അപ്രതീക്ഷിതമായിരുന്നു. അമ്മയെ വേണ്ടപോലെ നോക്കിയില്ല എന്നു ചേട്ടനു തോന്നിയിരിക്കും. കാലം നീങ്ങിയതോടെ ചേട്ടന്റെ തോന്നൽ ഉറച്ചുകാണും. ചേട്ടനെ നേരിടാൻ അച്ഛന് അല്പം പ്രയാസമുണ്ടായിരുന്നു. അദ്ദേഹം എപ്പോഴും മകനെ സന്തോഷിപ്പിക്കാൻ ശ്രമിച്ചിരുന്നു. പക്ഷേ പുറമേ ചേട്ടൻ ശാന്തനായിരുന്നെങ്കിലും ഉള്ളിൽ അസ്വസ്ഥനും അതൃപ്തനുമായിരുന്നു. അച്ഛൻ എന്താഗ്രഹിച്ചുവോ അതൊരിക്കലും ചേട്ടൻ ചെയ്തില്ല. ഹരീഷ് സയൻസ് എടുത്ത് എൻജി

നിയറിങ്ങിനു പോകണം എന്ന് അദ്ദേഹം ആഗ്രഹിച്ചു. ചേട്ടൻ സയൻസ് പഠിക്കില്ലെന്നു ശഠിച്ചു. ഇന്ററിൽ സയൻസിന് ഫസ്റ്റ് ക്ലാസും കണക്കിനും ഫിസിക്സിനും ഡിസ്റ്റിങ്ഷനും ഉണ്ടായിട്ടും അയാൾ ബി.എ.ക്കാണു ചേർന്നത്. രമയ്ക്ക് അത്ഭുതം തോന്നാറുണ്ടായിരുന്നു. ആരുടെ വാക്കാണോ കുടുംബത്തിനും നാട്ടുകാർക്കും അവസാനവാക്കായിരുന്നത്, അദ്ദേഹം സ്വന്തം മകനോട് ഇങ്ങനെ പരാജയപ്പെടുന്നത് എന്തുകൊണ്ടാണ്?

* * * *

രമ കഷ്ടിച്ച് ഒരു ചപ്പാത്തി കഴിച്ചിട്ട് തിരിച്ച് അച്ഛന്റെ അടുത്ത് എത്തി. അദ്ദേഹത്തിന്റെ കൂർക്കംവലി അപ്പോഴും മുറിയിൽ കേൾക്കുന്നുണ്ടായിരുന്നു. തന്നെ ആഹാരം കഴിക്കാൻ വന്നു വിളിച്ച പെൺകുട്ടി അടുത്തിരുന്ന് അച്ഛനെ ശ്രദ്ധിച്ചുകൊണ്ടിരുന്നു. അവൾ രമ വന്നതുപോലും അറിഞ്ഞില്ല. രമ വന്ന് അച്ഛന്റെ പൾസ് നോക്കിയത് കണ്ടപ്പോഴാണ് അവളുടെ ഏകാഗ്രതയ്ക്ക് ഭംഗം വന്നത്.

അച്ഛന്റെ മുഖം ശാന്തമായിരുന്നു. പകൽ ഒരു പ്രാവശ്യം അദ്ദേഹത്തിനു ബോധം തെളിഞ്ഞിരുന്നു. അദ്ദേഹത്തിനു രമയെ ഉടൻ തിരിച്ചറിയാൻ കഴിഞ്ഞില്ല. വളരെ പ്രയാസപ്പെട്ട് 'പാർവതി' എന്നു വിളിച്ച് അദ്ദേഹം കൈ അനക്കി. അവൾ അച്ഛന്റെ രണ്ടു കൈകളും ചേർത്തു പിടിച്ചു.

"അല്ല, ഞാനാണ് അച്ഛാ, രമ!" അവൾ സ്വയം നിയന്ത്രിച്ചുകൊണ്ട് പറഞ്ഞു.

"ആര്! പാർവതി?" അദ്ദേഹം വിറയാർന്ന സ്വരത്തിൽ പ്രയാസപ്പെട്ട് മന്ത്രിച്ചു.

"ഞാൻ രമ! അച്ഛാ രമ!" അവൾക്ക് ഉറക്കെ പലപ്രാവശ്യം പറയേണ്ടിവന്നു. എന്നിട്ടാണ് അദ്ദേഹം അവളെ തിരിച്ചറിഞ്ഞത്.

"രമയോ!" എന്നു പറഞ്ഞിട്ട് അദ്ദേഹം തന്റെ കൈ മാറ്റി. "നീ എങ്ങനെ വന്നു?" അദ്ദേഹം പ്രയാസപ്പെട്ട് ചോദിച്ചു.

"വെറുതെ വന്നതാണ്, അങ്ങയെ കാണാൻ!" രമ അദ്ദേഹത്തെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു. പക്ഷേ, അദ്ദേഹം അത് കേട്ടോ ഇല്ലയോ എന്ന് അവൾക്കു മനസ്സിലായില്ല. പെട്ടെന്നുതന്നെ അദ്ദേഹം വീണ്ടും അബോധാവസ്ഥയിലായി. വല്യമ്മ അവളോട് രാവിലെതന്നെ പറഞ്ഞതാണ്, അച്ഛനോട് അവളെ കമ്പിയടിച്ചു വരുത്തിയതാണെന്ന്

പറയരുത് എന്ന്. വല്യമ്മയ്ക്ക് അച്ഛനെ വലിയ ബഹുമാനമാണ്. അദ്ദേഹത്തിനെതിരെ ഒന്നും ചെയ്യാനുള്ള ധൈര്യമില്ല.

ഈ ബോധക്ഷയത്തോടെ അത് 'ഹെമറേജ്' തന്നെയാണെന്നു രമയ്ക്ക് തീർച്ചയായി.

"എങ്ങനെയുണ്ട്?" അടുത്തു നിന്ന പെൺകുട്ടി ആദ്യമായി അത്രയും ചോദിക്കാൻ ധൈര്യപ്പെട്ടു.

എന്താണു മറുപടി പറയേണ്ടതെന്ന് രമയ്ക്ക് തോന്നിയില്ല.

"മാഷ്ക്ക് സുഖമാകുമോ?" പെൺകുട്ടിയുടെ ശബ്ദത്തിൽ വല്ലാത്ത ദുഃഖമുണ്ടായിരുന്നു.

രമ ഇത്തവണ ഒന്നു തിരിഞ്ഞുനോക്കി. പെൺകുട്ടി ഭയന്നു നിൽക്കുകയായിരുന്നു. തണുപ്പിൽനിന്നു രക്ഷപ്പെടാനായി സാരികൊണ്ട് പുതച്ചിരുന്നു. അവൾ ഒരു സ്വെറ്റർ ഇട്ടിരുന്നു എന്നു രമയ്ക്ക് മനസ്സിലായി. ഈ തണുപ്പിന് അതു പോരായിരുന്നു.

"ഉം!" എന്നു പറഞ്ഞിട്ട് രമ ഒന്നു പുഞ്ചിരിക്കാൻ ശ്രമിച്ചു.

അവസാനനിമിഷംവരെ രോഗത്തോട് പൊരുതുക എന്നത് താന്റെ തൊഴിലാണ്. പോരാത്തതിന് ഇത് തന്റെ അച്ഛനാണ്. എന്നിട്ടും അവൾക്ക് ഒന്നും വ്യക്തമായി പറയാൻ കഴിഞ്ഞില്ല. സാധാരണ പറയാറുള്ളതുപോലെ എന്നും ആവർത്തിക്കാറുള്ള സ്ഥിരം വാചകം പറഞ്ഞു. "നോക്കാം. ഞാൻ കഴിവതും ശ്രമിക്കുന്നുണ്ട്." പക്ഷേ ഇപ്പോൾ അവൾക്ക് ആ പെണ്ണിനെയല്ല, തന്നെത്തന്നെയാണ് ആശ്വസിപ്പിക്കേണ്ടിയിരുന്നത്.

പെൺകുട്ടി അവിടെത്തന്നെ നിന്നു. രമയും മിണ്ടാതെ അവൾക്കൊപ്പം അച്ഛനെ നോക്കിനിന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ പകുതി തുറന്നിരുന്നു. അങ്ങനെയാണ് അദ്ദേഹം ഉറങ്ങാറ് പതിവ്. തന്മൂലം അദ്ദേഹം നന്നായി ഉറങ്ങുകയാണ് എന്ന തെറ്റിദ്ധാരണ ജനിപ്പിക്കുമായിരുന്നു. അതുകൊണ്ടാവും വല്യമ്മ കൂടെക്കൂടെ പറഞ്ഞുകൊണ്ടിരുന്നു, ഇപ്പോൾ ഉണരും. അദ്ദേഹത്തിന്റെ വായിൽനിന്നും വെള്ളം ഒലിക്കുന്നുണ്ടായിരുന്നു. പെൺകുട്ടി തലയ്ക്കരികിൽ വച്ചിരുന്ന നാപ്കിൻകൊണ്ട് വളരെ മൃദുവായി അദ്ദേഹത്തിന്റെ വായ് തുടച്ചു. എന്നിട്ട് തിരിച്ച് രമയുടെ അല്പം അകലെ വന്നു നിന്നു.

കോൺക്രീറ്റ് കെട്ടിടമായിരുന്നതുകൊണ്ട് അല്പം കൂടുതൽ തണുപ്പ് തോന്നിച്ചിരുന്നു. നാലു മുറികളുള്ള ബംഗ്ലാവുപോലെ തോന്നിക്കുന്ന ഈ കെട്ടിടം അച്ഛൻ റിട്ടയർമെന്റിന് ഒരു വർഷം മുമ്പ് പണിയിച്ചതാണ്. അദ്ദേഹത്തിനു ഷീറ്റ് മേഞ്ഞ വീടുകളോട് അതിയായ വെറുപ്പായിരുന്നു.

ഈ വീട്ടിനുള്ളിലും 'ഫാൾസ് സീലിങ്ങാ'ണു കൊടുത്തിരുന്നത്. നല്ല പ്ലൈവുഡ്കൊണ്ട്. അത് പണിയാൻ ദില്ലിയിൽനിന്നു പണിക്കാരെ കൊണ്ടുവന്നു. ഓരോ മുറിയിലും ഫയർ പ്ലെയിസ് ഉണ്ടായിരുന്നു. അതിനു മുകളിലായി ചിമ്മിനിയും. ഇപ്പോൾ മുറിയിൽ തീ കൂടാതെ ഇലക്ട്രിക് ഹീറ്ററും പ്രവർത്തിക്കുന്നുണ്ടായിരുന്നു. അത് അച്ഛന്റെ കട്ടിലിന് അടുത്തായിരുന്നു. ആ കട്ടിൽ അദ്ദേഹത്തിനു സ്ത്രീധനമായി കിട്ടിയതായിരുന്നു. ഏറെക്കാലം അത് ഭവാലിയിലായിരുന്നു. പിന്നീട് 1963–ലോ മറ്റോ ഗ്രാമത്തിലേക്ക് വണ്ടി വന്നപ്പോൾ അദ്ദേഹം ഇത് ഗ്രാമത്തിൽ വച്ചിട്ട് പോയി. ഇവിടെ ഇത് അതേപോലെതന്നെ കിടന്നു. വീട് പണിഞ്ഞശേഷം കട്ടിലഴിച്ച് പോളീഷ് ചെയ്തിട്ട് അച്ഛൻ ഉപയോഗിച്ചു തുടങ്ങി. ഇരുപതു വർഷത്തോളം ആ കട്ടിൽ മാറ്റിയിട്ടതിന്റെ ഉദ്ദേശ്യം എന്തായിരിക്കും?

അമ്മയോടുള്ള അച്ഛന്റെ സ്നേഹം ഷാജഹാന്റേതുപോലെയാണെന്ന് അവൾക്ക് തോന്നിയിരുന്നു. അവരുടെ കഥയും ഏതാണ്ട് അതേ മട്ടിലുള്ളതായിരുന്നു. അമ്മ അഞ്ചാമത്തെയോ ആറാമത്തെയോ പ്രസവത്തോടെ മരിച്ചു. കുഞ്ഞും മരിച്ചു. ഈ വീടിന്റെ പേരുതന്നെ അമ്മയുടെ പേരിൽ 'ദുർഗാകുടീരം' എന്നായിരുന്നു. അന്ന് അവൾക്ക് രണ്ടോ രണ്ടരയോ വയസ്സേ പ്രായമായിരുന്നുള്ളു. അവൾ കുട്ടിയായിരുന്നിടത്തോളം കാലം അച്ഛന്റെ ലോകം അവളെ ചുറ്റിപ്പറ്റിയായിരുന്നു അവൾ എപ്പോൾ എണീറ്റു, പല്ലു തേച്ചോ, ചായ കുടിച്ചോ, ആഹാരം കഴിച്ചോ, വസ്ത്രം അലക്കിയോ, സ്കൂളിൽ പോകാൻ സമയമായോ എന്നു തുടങ്ങി, വൈകിട്ട് സ്കൂളിലെ പാഠങ്ങൾ പഠിക്കണം, നാളത്തേക്ക് തയ്യാറെടുക്കണം, എത്ര മണിക്ക് ഉറങ്ങണം—ഇതൊക്കെ അച്ഛന്റെ ജോലിയായിരുന്നു.

അവൾ ഇന്റർമീഡിയറ്റിനു നൈനിത്താളിൽ പോയതോടെ അച്ഛന്റെ ഏകാന്തത ആരംഭിച്ചു. എന്നിട്ടും ശനിയാഴ്ചതോറും അവൾ ഭവാലിയിൽ ചെല്ലുമായിരുന്നു. കൂടാതെ ഇടയ്ക്ക് ഒന്നോ രണ്ടോ പ്രാവശ്യം അച്ഛൻ അങ്ങോട്ടു വരികയും ചെയ്യും. പക്ഷേ അവൾ അലഹബാദിൽ പോയതോടെ അച്ഛൻ തികച്ചും ഒറ്റയ്ക്കായി. അദ്ദേഹത്തിന് ചെയ്യാൻ ജോലി ഒന്നും ഇല്ലാതായി. അപ്പോൾ അദ്ദേഹം ജ്യോതിഷവും വേദാന്തവും പഠിക്കാൻ തുടങ്ങി. മതകാര്യങ്ങളിൽ അദ്ദേഹത്തിന് എന്നും താല്പര്യം ഉണ്ടായിരുന്നു.

എംബിബിഎസ്സിന്റെ ആദ്യവർഷം പൂർത്തിയാക്കി അവൾ അവധിക്കു വീട്ടിൽ വന്നപ്പോൾ വീട്ടിൽ ജ്യോതിഷവും വൈദ്യശാസ്ത്രവും

സംബന്ധിച്ച പുസ്തകങ്ങൾ കൂടാതെ അവളെ അത്ഭുതപ്പെടുത്തിയ മറ്റൊരു വസ്തു ഒരു സ്ത്രീയുടെ ഫുൾസൈസ് ഫോട്ടോ ആയിരുന്നു. പത്തൊൻപതു വർഷത്തിനുള്ളിൽ ആദ്യമായി ഈ ചിത്രം കാണുകയായിരുന്നു. അവൾക്ക് കാര്യം മനസ്സിലായി—അമ്മയുടെ ചിത്രമാണ്. പക്ഷേ ഇതുവരെ അച്ഛൻ തന്നിൽനിന്നും ഇത് ഒളിപ്പിച്ചുവച്ചതെന്താണ്? അവൾക്ക് അത്ഭുതമായി. താൻ അമ്മയെ ഓർമിക്കരുത് എന്നു കരുതി മാത്രമാണോ? ചിത്രത്തിലെ അമ്മയുടെ രൂപം തന്റേതുപോലെതന്നെയായിരുന്നു. വല്യമ്മയും പറഞ്ഞിട്ടുണ്ട് താൻ അമ്മയെപ്പോലെതന്നെയാണെന്ന്. വാസ്തവത്തിൽ അമ്മയുടെ ചിത്രവും പതിനെട്ട് പത്തൊമ്പതു വയസിലെതന്നെയാവും.

അവൾ അമ്മയുടെ ചിത്രത്തിനുമുമ്പിൽ കൈകൂപ്പി. കുട്ടിക്കാലത്ത് ഒരിക്കൽ താൻ സ്വപ്നത്തിൽ ഒരു സ്ത്രീയെ കണ്ടപ്പോൾ ചേട്ടൻ തന്നോട് പറഞ്ഞിരുന്നു—ഇനി നീ എപ്പോഴെങ്കിലും അമ്മയെ കാണുകയാണെങ്കിൽ കൈകൂപ്പി വണങ്ങിയാൽമതി.

അച്ഛനു വല്ലാത്ത അപരാധബോധം നൽകിയിട്ടാണ് അമ്മ മരിച്ചുപോയതെന്നു അവൾക്കു തോന്നി. അപരാധത്തിന്റെ നാരകീയ വേദനയിൽനിന്ന് അദ്ദേഹത്തിന് ഒരിക്കലും മുക്തനാകാൻ കഴിഞ്ഞില്ല. അവൾ എന്നോ ഒരു കഥ വായിച്ചിട്ടുണ്ട്. ഒരു ഡോക്ടറെ ഒരു റെഡ്ഇന്ത്യൻ ഗ്രാമത്തിൽ പ്രസവമെടുക്കാനായി വിളിക്കുന്നു. യുവതിയുടെ ആദ്യത്തെ പ്രസവമാണ്. അവൾ വേദനകൊണ്ട് പുളയുന്നു. കുടിലിലെ ഒരു മൂലയ്ക്ക് ഭർത്താവ് ഇരിപ്പുണ്ട്. പ്രസവത്തിനു മുമ്പ് യുവതിയുടെ വേദനകൊണ്ട് കുടിൽ വിറച്ചു. ഒരു ആൺകുട്ടി ഉണ്ടായി. ഡോക്ടർ ഭർത്താവിനെ മംഗളവാർത്ത അറിയിക്കാൻ ചെന്നപ്പോൾ ഭർത്താവ് ഒരു മൂർച്ചയേറിയ കത്തികൊണ്ട് സ്വയം കഴുത്തറുത്തു മരിച്ചു.

അന്നുതൊട്ട് അവൾക്കു തോന്നിയിട്ടുണ്ട്, അച്ഛനും ആ നായകനെപ്പോലെയാണെന്ന്. സ്വയം പീഡിപ്പിച്ചുകൊണ്ടിരിക്കുകയാണ് അദ്ദേഹം. അതിൽ അത്ഭുതപ്പെടേണ്ടകാര്യമില്ല. അവൾ പലപ്പോഴും കണ്ടിട്ടുണ്ട്, ചില ഭർത്താക്കന്മാർ പ്രസവസമയത്ത് തങ്ങളുടെ ഭാര്യമാരെക്കാൾ അധികം വേദനയും വിഷമവും സഹക്കാറുള്ളത്. തന്റെ മുമ്പിൽതന്നെ ഒരു മാന്യൻ ലേബർറൂമിന് അടുത്തുവച്ച് നെർവസ് ബ്രേക്ഡൗണായി. കാരണമെന്തെന്നോ? അദ്ദേഹത്തിന്റെ ഭാര്യ പ്രസവിക്കാൻ അല്പം വൈകി.

രമ രണ്ടു കൈകൊണ്ടും തന്റെ മുഖം തുടച്ചിട്ട് പെൺകുട്ടിയുടെ ചോദ്യത്തിനു മറുപടിയായി ആത്മഗതമെന്നവണ്ണം പെട്ടെന്ന് പറഞ്ഞു.

"ഒക്കെ സംഭവിക്കാം. പക്ഷേ ഇവിടെ യാതൊരു സൗകര്യവുമില്ല. സുരേന്ദ്രൻചേട്ടൻ 'നൈട്രോഫ്യൂസൈഡ്' കൊണ്ടുവന്നാൽ ഗുണം കിട്ടും. സത്യത്തിൽ ഇത് 'ഹെമറേജ്' ആണ്. അച്ഛൻ ഉറങ്ങുകയല്ല, 'കോമ'യിലാണ്. എങ്ങനെയുള്ള 'ഹെമറേജ്' ആണെന്ന് പറയാനാവില്ല. 'പ്രോബബ്ളി ഇൻഫെക്ഷൻ ഡ്യൂ റ്റു എ ക്ലോട്ട്'. സ്കാൻ ചെയ്താലെ ശരിക്ക് ഡയഗ്ണോസ് ചെയ്യാൻ പറ്റൂ. പക്ഷേ എനിക്കു തോന്നുന്നത് 'സെറിബറൽ ഹെമറേജാ'ണെന്നാണ്. സർജറിയും വേണ്ടിവന്നേക്കും. നായിഡു ഉണ്ടായിരുന്നങ്കിൽ കൃത്യമായി പറയുമായിരുന്നു. അച്ഛൻ രണ്ടു ദിവസമായി ഒന്നും കഴിച്ചിട്ടേയില്ല. എൻ.ജി.റ്റ്യൂബു വഴി എന്തെങ്കിലും കൊടുക്കണമായിരുന്നു. പക്ഷേ ഇനി ഇപ്പോൾ...."

രമ രണ്ടുകൈകൊണ്ടും മുഖം പൊത്തി കരഞ്ഞുതുടങ്ങി.

പെൺകുട്ടി അന്തംവിട്ട് അവളെ നോക്കിനിന്നു. "കരയരുത്, കരയരുത്, സുഖമാകും." അത്രയും പറഞ്ഞിട്ട് അവളും കരഞ്ഞു തുടങ്ങി.

രമ വേഗം സ്വയം നിയന്ത്രിച്ചു. താൻ വിദ്യാഭ്യാസമില്ലാത്ത ഈ നാടൻ പെണ്ണിനോട് എന്തൊക്കെയാണ് പറഞ്ഞത് എന്നവൾക്ക് ആശ്ചര്യം തോന്നി. ഈ പാവത്തിന് എന്തു മനസ്സിലാകാനാണ്! പക്ഷേ അവൾ തേങ്ങിക്കരയുന്നതു കണ്ട് രമ സ്തബ്ധയായിപ്പോയി. അവൾക്ക് പെൺകുട്ടിയെ സമാധാനിപ്പിക്കാൻ കഴിഞ്ഞില്ല. ഒടുവിൽ കുറെയേറെ കരഞ്ഞതിനുശേഷം എങ്ങനെയോ അവൾ നിശ്ശബ്ദയായി.

രമ വീണ്ടും നായിഡുവിനെ ഓർത്തു. ഡോക്ടറെന്ന നിലയിലുള്ള അയാളുടെ മഹത്വം ഓർത്ത് മാത്രമല്ല, പ്രത്യുത അയാളോട് തനിക്കുള്ള വൈകാരികമായ അടുപ്പം കൊണ്ടുകൂടിയായിരുന്നു. നായിഡുകൂടി തന്റെ കൂടെ ഉണ്ടായിരുന്നെങ്കിൽ എന്ന് അവൾ മനസ്സാ ആഗ്രഹിച്ചു. വിശേഷിച്ചും താൻ തികച്ചും ഒറ്റയ്ക്ക് ആകുന്ന സന്ദർഭങ്ങളിൽ. രാത്രി രമ ദില്ലിയിൽനിന്നും പുറപ്പെടുമ്പോൾ അയാൾ ആകെ അസ്വസ്ഥനായിരുന്നു. കുറഞ്ഞപക്ഷം രാംനഗർവരെയെങ്കിലും കൊണ്ടുവിടാമെന്ന് അയാൾ പറഞ്ഞു. പക്ഷേ രമയാണ് അയാളെ തടഞ്ഞത്. നായിഡുവിന് അവധി ഇല്ലായിരുന്നു. പോരാത്തതിന് അയാളുടെ വകുപ്പിലെ മറ്റേ രജിസ്ട്രാർ അവധിക്കു പോയിട്ട് മടങ്ങി എത്തിയിട്ടില്ലായിരുന്നു. പക്ഷേ അതൊക്കെ പര്യാപ്തമായ കാരണങ്ങളല്ലായിരുന്നു. സത്യത്തിൽ കാരണമൊന്നും കൂടാതെ ഒരു ഗാർഡിനെപ്പോലെ തന്റെ സുരക്ഷയ്ക്കായി പകുതിവഴിവരെ ഒരാൾ വരുന്നതും തന്റെ അതിർത്തിയിലെത്തുമ്പോൾ മടങ്ങിപ്പോകുന്നതും അവൾക്ക് ഇഷ്ടമല്ലായിരുന്നു. അവൾക്ക് അയാളെ ഗ്രാമത്തിലേക്ക് കൊണ്ടുവരാൻ കഴിയില്ലായിരുന്നു.

അച്ഛന് അയാളെ തീരെ ഇഷ്ടമല്ലായിരുന്നു. നായിഡുവിനെപ്പറ്റി അച്ഛനും താനുമായി നിരന്തരം വഴക്കിടാറുണ്ടായിരുന്നു. ഇതിനെന്താ പോംവഴി എന്നവൾക്ക് അറിയില്ല. താൻ വേറൊരാളെ തെരഞ്ഞെടുക്കുന്ന പ്രശ്ന മില്ല. അവൾക്ക് അയാളെ ഉപേക്ഷിക്കാനാവില്ല. തന്മൂലം കഴിഞ്ഞ രണ്ടു വർഷമായി ഇക്കാര്യം അങ്ങനെതന്നെ തുടർന്നു.

അച്ഛന്റെ വായിൽനിന്നും പൊടുന്നനെ ഉണ്ടായ ഒരു ശബ്ദം കേട്ട് അവൾ ഭയന്നുപോയി. വേഗം അവൾ ചെന്നു അദ്ദേഹത്തിന്റെ നാഡി പരിശോധിച്ചു. നെറ്റിയിൽ കൈവച്ചുനോക്കി. ഒക്കെ പഴയതുപോലെ തന്നെ. അദ്ദേഹം വീണ്ടും കൂർക്കംവലി ആരംഭിച്ചു. തനിക്ക് തെറ്റ് പറ്റി. രാവിലെ താൻ വല്യമ്മ പറഞ്ഞതനുസരിച്ച് പ്രവർത്തിച്ചിരുന്നെങ്കിൽ ഇന്നു വൈകിട്ടത്തേക്ക് മരുന്ന് ഇവിടെ എത്തുമായിരുന്നു. അപ്പോൾ അച്ഛൻ ഉറങ്ങുകയാണെന്ന്, വിഡ്ഢികളെപ്പോലെ ഞാൻ കരുതി. ഫലമോ? അദ്ദേഹം കോമയിലാണെന്ന് താൻ മനസ്സിലാക്കിയപ്പോഴേക്ക് നേരം ഉച്ചയായി. സ്ഥലത്തെ ഡോക്ടറുടെ കൈയിൽ ഏതാനും സാധാ രണ മരുന്നുകൾ ഒഴിച്ച് മറ്റൊന്നും ഇല്ലായിരുന്നു. മാസിയിലും ചൗഖു ട്ടിയായിലും മരുന്നുകട ഇല്ലായിരുന്നു. ഡോക്ടറന്മാരാണെന്ന് സ്വയം ഭാവിച്ച് പ്രാക്ടീസ് ചെയ്യുന്നവരാണ് മരുന്നുകളും വിറ്റുകൊണ്ടിരുന്നത്. അവരുടെ കൈവശം ഏതാനും സ്ഥിരം മരുന്നുകൾ ഒഴിച്ച് പ്രധാനമരു ന്നുകൾ ഒന്നും ഉണ്ടായിരുന്നില്ല. ഇതൊക്കെ അവൾക്ക് നേരത്തെതന്നെ അറിയാമായിരുന്നെങ്കിലും അവൾ സൈക്കിളിൽ അഞ്ചുമൈൽ പോയി ഒരു കടയിൽ മരുന്നുണ്ടോ എന്നു നോക്കിയിട്ടു വന്നു. എന്നിട്ടാണ് ആളു കളെ മരുന്നിനുവേണ്ടി മറ്റുസ്ഥലങ്ങളിൽ വിട്ടത്. ഒരാളെ റാണിഘേ ത്തിലും മറ്റൊരാളെ രാംനഗറിലും അയച്ചു. അവർ അവിടെ എത്തു മ്പോഴേക്കും ഇങ്ങോട്ടുള്ള അവസാനത്തെ ബസും തിരിച്ചുകാണും. ടാക്സി എടുത്തുപോരാൻ ആർക്കും ബുദ്ധിയുണ്ടാവില്ല. അതിനുതക്ക വണ്ണമുള്ള പണം അവരുടെ കൈയിൽ ഉണ്ടാകുമെന്നും തോന്നുന്നില്ല. ടാക്സിക്കാർ എത്ര ചോദിക്കും. റാണിഘേത്തിലും രാംനഗറിലും മരുന്നു കിട്ടുമെന്ന് എന്താണുറപ്പ്! അവർക്ക് അവിടെനിന്നും പിന്നെയും പോകേ ണ്ടിവന്നാലോ!

ഹരീഷ്ചേട്ടന് അവൾ പകൽതന്നെ കമ്പി അടിച്ചിരുന്നു. കൂടാതെ നായിഡുവിനും ഒരു കമ്പി കൊടുത്തു, ചേട്ടനോട് ബോംബെയിൽ വിളിച്ച് സംസാരിക്കാൻ ശ്രമിക്കണമെന്നു പറഞ്ഞ്. നായിഡുവിന് ഇന്നു തന്നെ കമ്പി കിട്ടിയാൽ ചേട്ടനും വിവരം കിട്ടിക്കാണും. നാളെ അഥവാ മറ്റന്നാൾ രാവിലെ ചേട്ടന് ഇവിടെ എത്താൻകഴിയും. ചേട്ടന്റെ വീട്ടിൽ

ഫോണുണ്ട്. അതുകൊണ്ട് ആപ്പീസിൽ അല്ലെങ്കിൽ വീട്ടിൽ സന്ദേശം എത്തിക്കാണും. ഫോൺ ഇവിടെ മാസിയിലും ഉണ്ട്. പക്ഷേ ലൈൻ കേടായതുകൊണ്ട് കിട്ടുന്നില്ലായിരുന്നു. സുരേന്ദ്രൻചേട്ടൻ രാംനഗറിൽ നിന്നുതന്നെ ഒരു കമ്പി അയച്ചുവെന്നും വരാം.

ഹരീഷ്ചേട്ടൻ ബോംബെക്ക് പോയതും ഒരു പ്രത്യേക സാഹചര്യത്തിലായിരുന്നു. ചേട്ടന് ബി.എ. സെക്കന്റ് ക്ലാസാണു കിട്ടിയത്. ഉയർന്ന സെക്കന്റ് ക്ലാസ്. അച്ഛനെ അത് വല്ലാതെ സങ്കടപ്പെടുത്തിയിരുന്നു. പക്ഷേ ചേട്ടൻ എം.എ.യ്ക്ക് ചരിത്രത്തിൽ ഒന്നാമനായി. അവിടെനിന്നും ചേട്ടൻ നെഹ്റു സർവകലാശാലയിൽ ഫെലോഷിപ്പുകിട്ടി ദില്ലിയിലേക്കു പോയി. പക്ഷേ ഒന്നരക്കൊല്ലം കഴിഞ്ഞപ്പോൾ റിസർച്ച് മതിയാക്കി. ഒരു വർഷം ഒരു ഡോക്യുമെന്ററി ഫിലിം നിർമാതാവിന്റെ കൂടെ ചെലവഴിച്ചു. ആയിടെ ചേട്ടനും സിനിമയോട് വല്ലാത്ത ആവേശം തോന്നിയിരുന്നു. അകത്തു ക്ലാസ് നടക്കുമ്പോൾ ചേട്ടൻ പുറത്ത് ഷോട്സിനുവേണ്ടി ആംഗിൾ നോക്കുകയായിരുന്നു.

ഹരീഷ്ചേട്ടൻ അഡ്വൈർടൈസിങ് ഏജൻസിയിൽ ജോലിതുടങ്ങിയെന്ന് ഒരു ദിവസം അറിവുകിട്ടി. ചേട്ടൻതന്നെ ഇക്കാര്യം അവൾക്ക് എഴുതിയതാണ്. കോപ്പി റൈറ്ററുടെ ജോലി. കോപ്പി റൈറ്റർ എന്നുവച്ചാൽ എന്തു മാരണമാണെന്ന് അവൾക്ക് അറിയില്ലായിരുന്നു. ഒന്നിനു പുറകെ ഒന്നായി ചേട്ടൻ പല കമ്പനികളും മാറി. രണ്ടു വർഷത്തിനിടയിൽ ദില്ലിവിട്ട് ബോംബെക്ക് പോയി. ചേട്ടന്റെ ഭാഷയിൽ—ദ കൊമേർഷ്യൽ ക്യാപ്പിറ്റൽ ഓഫ് ദി കൺട്രി.

ഇപ്പോൾ ആറായിരം രൂപയോളം ശമ്പളമുണ്ടെന്നു കേൾക്കുന്നു. ഒപ്പം ഫ്ളാറ്റും കാറും. എന്നിട്ടും അച്ഛന് സന്തോഷമായില്ല. ഒരുതരത്തിൽ ചേട്ടന്റെ വിജയം ആത്യന്തികമായി അച്ഛന്റെ പരാജയമായിരുന്നു. അച്ഛൻ പലപ്പോഴും പറയുമായിരുന്നു, ഈ ഹരീഷ് തെണ്ടും. അവസാനമായി ചേട്ടൻ അച്ഛനെ കാണാൻ വന്നത് ബോംബെയിൽനിന്ന് സ്വന്തം കാറിലായിരുന്നു. ദില്ലിയിൽനിന്നും അയാൾ രമയെയും കൂട്ടി. രണ്ടുപേരും ഒന്നിച്ച് ഗ്രാമത്തിലെത്തി. അവരുടെ കുടുംബത്തിലെ ആരെങ്കിലും ആദ്യമായി വാങ്ങിയ വാഹനമായിരുന്നു അത്. ഈ വീട് ആയിടെ പണിയിച്ചതായിരുന്നു. ഗൃഹപ്രവേശം എന്ന പേരിൽ എല്ലാവരും ഒന്നിച്ചുകൂടി. അച്ഛനൊഴിച്ച് എല്ലാവരും ആ വണ്ടിയിൽ നന്നായി ചുറ്റിക്കറങ്ങി—റാണിഘേലത്ത്, ദ്വാരാഹാട്ട്, ദൂനാഗിരി, സോമേശ്വർ.

ഹരീഷ് വീട് ചുറ്റിനടന്നു പരിശോധിച്ചിട്ട് പറഞ്ഞു. ഇത് അച്ഛന്റെ അൽമോറയിലെ വീടാണെന്ന് തോന്നിപ്പോകുന്നു. ചേട്ടൻ വീടിന്റെ

ഓരോ മൂലയ്ക്കു നിന്ന് ധാരാളം ഫോട്ടോകൾ എടുത്തു. പിന്നീട് അച്ഛന് 5 X 3 സൈസിലുള്ള ഒരു ബ്ലോ-അപ്പ് അയച്ചുകൊടുത്തു. അച്ഛൻ വരാന്തയിൽ ധോത്തിയും ഉടുത്ത് ഈസിചെയറിലിരിക്കുന്ന പടം. ആറേഴു ദിവസത്തേക്ക് നല്ല രസമായിരുന്നു. പക്ഷേ പോകാൻനേരത്ത് ഒരു സംഭവം ഉണ്ടായി.

അത് നവംബറിന്റെ അവസാന ദിവസങ്ങളായിരുന്നു എന്നു തോന്നുന്നു. താനും കുറേനാളത്തേക്ക് ദില്ലിയിൽ വരാം എന്ന് അച്ഛൻ തീരുമാനിച്ചു. അക്കാലത്ത് അച്ഛന്റെ അമ്മാവന്റെ മകൻ വിജയ് ദില്ലി കന്റോൺമെന്റിലായിരുന്നു. അക്കാര്യം അദ്ദേഹം രമയ്ക്കു മാത്രമല്ല വിജയൻ ചിറ്റപ്പനും എഴുതിയിരുന്നു. പക്ഷേ പോകാൻ സമയമായപ്പോൾ അച്ഛന്റെ മട്ടുമാറി—ഇല്ല ഞാൻ വരുന്നില്ല; എന്നായി. എന്തുകൊണ്ട് എന്ന് ആർക്കും മനസ്സിലായില്ല. വീടുപണി അല്പംകൂടി ബാക്കിയുള്ളത് പൂർത്തിയാക്കണം എന്നദ്ദേഹം പറഞ്ഞു. പക്ഷേ പൈപ്പിന്റെ അല്പം ഫിറ്റിങ്ങ് മാത്രമേ ബാക്കി ഉണ്ടായിരുന്നുള്ളു. അത് ഒറ്റദിവസംകൊണ്ട് പൂർത്തിയാക്കാവുന്നതേ ഉണ്ടായിരുന്നുള്ളു. സുരേന്ദ്രൻചേട്ടൻ പറഞ്ഞു—ചിറ്റപ്പാ! ഞാൻ നോക്കിക്കൊള്ളാം. അപ്പോൾ അച്ഛൻ പറഞ്ഞു. "വേണ്ട നിന്റെ സ്കൂളിലെ പഠിത്തം നഷ്ടപ്പെടും."

സുരേന്ദ്രൻചേട്ടൻ ദേഘാട് ഹൈസ്കൂളിൽ പഠിക്കുകയായിരുന്നു.

അതുകേട്ട് ഹരീഷ്ചേട്ടൻ പറഞ്ഞു. "ഞങ്ങൾ ഒരു ദിവസംകൂടി തങ്ങാം. പണി പൂർത്തിയാക്കിയിട്ട് പോകാം."

"വേണ്ട വേണ്ട. നിങ്ങൾ ഒന്നുകൊണ്ടും ബുദ്ധിമുട്ടേണ്ട." അദ്ദേഹം വാശിയോടെ നിന്നു. അദ്ദേഹം രമയുടെ നിർബന്ധത്തിനുപോലും വഴങ്ങിയില്ല. സാധാരണ അവൾ പറയുന്ന നിസ്സാരകാര്യം പോലും അദ്ദേഹം തള്ളിക്കളയാറില്ലായിരുന്നു.

അവസാനം രമയും ഹരീഷും മാത്രം വണ്ടിയിൽ മടങ്ങിപ്പോയി. ഹരീഷിന് അച്ഛനോട് താൻ പോകുകയാണെന്നു പറയാനോ അച്ഛന് ചേട്ടനെ യാത്ര അയയ്ക്കാനായി മുറിയുടെ പുറത്തു വരാനോ കഴിഞ്ഞില്ല. അവൾ അദ്ദേഹത്തിന്റെ കാലുതൊട്ട് വണങ്ങാനായി അകത്തേക്ക് ചെല്ലുകയാണുണ്ടായത്.

വണ്ടി അരമൈൽ താഴെ മോട്ടോർ റോഡിൽ നിർത്തിയിരിക്കുകയായിരുന്നു. ഹരീഷ് വണ്ടി സ്റ്റാർട്ടാക്കിയ ഉടൻ രമയോട് പറഞ്ഞു—ഞാൻ ഈ അച്ഛനെ കാണാൻ ഇനി ഒരിക്കലും വരില്ല.

വഴിയിൽ ഹരീഷ്ചേട്ടൻ പുലമ്പിക്കൊണ്ടിരുന്നു. "ഈ വൃത്തികെട്ട കെട്ടിടം വികലമായ മനസ്സിന്റെ പ്രതീകമാണ്. ആൻ എക്സാമ്പിൾ ഓഫ്

ഇൻഫീരിയോരിറ്റി കോംപ്ലക്സ് ആന്റ് റിവൈവലിസ്റ്റ് മൂറിംഗ്സ്! പഠിക്കുന്നതും പകർത്തുന്നതും തമ്മിൽ വ്യത്യാസമുണ്ട്. പകർത്തുന്നവർ ഒരിക്കലും വലിയവരാകില്ല!"

അച്ഛൻ കാരണവന്മാരുടെ വീടിനെ അതേപോലെ അനുകരിക്കുകയാണു ചെയ്തത്. അദ്ദേഹം ആജീവനാന്തം തന്റെ അധമമനോഭാവത്തിൽ അവരെ പിന്തുടർന്നിരുന്നു. ഇതാണു ചേട്ടൻ പറഞ്ഞതിന്റെ ചുരുക്കം. ഈ അധമ മനോഭാവത്തിന്റെ കാരണം അച്ഛന്റെ പശ്ചാത്തലമായിരുന്നു. അപ്പൂപ്പൻ ഒരു ചപ്രാസി ആയിരുന്നു എന്നതുകൊണ്ട് വിശേഷിച്ചും.

അച്ഛൻ എന്താ കൂടെ വരാതിരുന്നത്? ചേട്ടൻ പറയുന്നത് താൻ അദ്ദേഹത്തിന്റെ പ്രവചനം തെറ്റിച്ചുകളഞ്ഞു; അതുകൊണ്ട് അദ്ദേഹം മനപ്പൂർവം വന്നില്ല എന്നാണ്. അച്ഛൻ ഞങ്ങളുടെകൂടെ വരില്ലെന്ന് തനിക്ക് നേരത്തെതന്നെ അറിയാമായിരുന്നെന്നു ചേട്ടൻ പറഞ്ഞു. പക്ഷേ രമയുടെ അഭിപ്രായത്തിൽ ഇതിന്റെ മൂലകാരണം ചേട്ടന്റെ വിവാഹമാണ്. ചേട്ടന്റെ ഭാര്യ പാഴ്സി ആയതുകൊണ്ടു മാത്രമല്ല, പ്രത്യുത, സ്വർണത്തിനു സുഗന്ധം എന്നതുപോലെ അവൾ ഒരു മോഡലും കൂടി ആയിരുന്നു എന്നതുകൊണ്ടുമാണ്.

ഹരീഷ് തന്റെ വിചിത്രമായ സ്വഭാവംകൊണ്ട് അച്ഛനെ വല്ലാതെ വേദനിപ്പിച്ചു എന്നു മാത്രമല്ല, അദ്ദേഹത്തിന്റെ ജീവിതത്തിലെ സർവ വിശ്വാസപ്രമാണങ്ങളും കാഴ്ചപ്പാടും തെറ്റാണെന്നു തെളിയിക്കുകയും ചെയ്തു. ഹരീഷ് തന്നെ ദേഷ്യം പിടിപ്പിക്കാനായിട്ടാണു കാറുമായി ബോംബെയിൽനിന്ന് വന്നത് എന്ന് അച്ഛനു സംശയമുണ്ടായിക്കാണും. പക്ഷേ ഹരീഷിന്റെ ഉത്സാഹംകൊണ്ടാണ് അങ്ങനെ ചെയ്തത് എന്ന് അദ്ദേഹം കരുതാതിരുന്നത് ശരിയായില്ല. ചേട്ടൻ ആദ്യം തൊട്ടേ അല്പം അഡ്വെഞ്ചറിസ്റ്റ് സ്വഭാവക്കാരൻ ആയിരുന്നു. അമ്മാതിരി ഒരു സന്ദർഭവും കൈവിട്ടുകളയാൻ സമ്മതിക്കില്ല. കുട്ടിക്കാലത്തുതന്നെ ഗ്രാമത്തിലെ ഏറ്റവും പൊക്കമുള്ള മരങ്ങളിൽ കയറുമായിരുന്നു. അവിടുത്തെ ഏറ്റവും മിടുക്കരായ വിറകുവെട്ടുകാർക്കുപോലും കയറാൻ പറ്റാത്ത മരങ്ങളിൽ.

കാർ ഭദ്രേശ്വർ ക്ഷേത്രത്തിന്റെ വളവിലെത്തി. പുറകിൽ ഗ്രാമം അവസാനിക്കുകയായിരുന്നു. ഗ്രാമത്തിനു അല്പം താഴെയായി നദീതീരത്ത് കുന്നിൻ ചരിവിലായി പുതിയ വീടുകൾ സൂര്യപ്രകാശത്തിൽ തിളങ്ങിക്കണ്ടു. പ്രകൃതിയുടെ വിശാലമായ പശ്ചാത്തലത്തിൽ താൻ വളരെ ചെറുതായിപ്പോയി എന്ന ഹരീഷിന്റെ പ്രസ്താവം രമയ്ക്ക് ശരിയായി തോന്നി. പുതിയ വീട് അപ്പൂപ്പന്റെ വീടിനെപ്പോലെ തന്നെയാണ് എന്ന

ചേട്ടന്റെ പ്രസ്താവനകൊണ്ടാവും അച്ഛൻ ദേഷ്യപ്പെട്ടത് എന്നവൾക്കു തോന്നി.

അപ്പൂപ്പൻ അമ്മാവൻ തുടങ്ങിയവരും അച്ഛനുമായുള്ള ബന്ധം ഒരിക്കലും നല്ലതല്ലായിരുന്നു. അമ്മയുടെ മരണവുമായി ബന്ധപ്പെട്ട് അവർ അച്ഛനെ അപമാനിച്ചുകാണും. തങ്ങളുടെ അപ്പൂപ്പൻ പട്ടാളത്തിൽ മേജറായി റിട്ടയർ ചെയ്തയാളാണ്. അതുകൊണ്ട് തന്നെ അതിന്റെ ചില പ്രതാപങ്ങളും ഉണ്ടായിരുന്നു. അമ്മയുടെ വീട്ടുകാർ അച്ഛന്റെ കുടുംബക്കാരെ പരിഹസിക്കുമായിരുന്നു. തങ്ങൾക്ക് മൂന്ന് അമ്മാവന്മാരുണ്ടായിരുന്നു. മൂന്നുപേരും ഡോക്ടറോ എഞ്ചിനീയറോ മറ്റോ ആയിരുന്നു. ഹരീഷിനെ അമ്മാവന്മാർക്ക് വലിയ ഇഷ്ടമായിരുന്നു. അച്ഛൻ എതിർത്താലും ചേട്ടൻ അമ്മാവന്മാരുടെ അടുത്ത് പോകുമായിരുന്നു. രമയ്ക്ക് അച്ഛനെ എതിർത്ത് എന്തെങ്കിലും ചെയ്യാനുള്ള ധൈര്യം ഒട്ടും ഇല്ലായിരുന്നു. അങ്ങനെ എന്തെങ്കിലും ചെയ്യുന്ന പ്രശ്നമേയില്ലായിരുന്നു. അച്ഛനു രമയോട് അതിയായ സ്നേഹമായിരുന്നു. ഒരിക്കൽ അദ്ദേഹം രമയോട് സൂചിപ്പിക്കുകയുണ്ടായി—ഈ മേഹ്ത്തമാർ ചെയ്യുന്നതിന്റെ ഫലം ഇവർ അനുഭവിക്കും. അമ്മ വീട്ടുകാർ ചേട്ടനെ അച്ഛനെതിരായി തിരിക്കുന്നതിനെപ്പറ്റിയായിരുന്നു സൂചന. തന്റെ മകനെ തനിക്കെതിരെ ആക്കിയത് ഭാര്യവീട്ടുകാരാണെന്ന് അദ്ദേഹം ഉറച്ച് വിശ്വസിച്ചു.

കാർ ഭതരൗംഞ്ഖാനിൽ നിന്നും ഘട്ടിയിലേക്ക് തിരിയുമ്പോൾ ഹരീഷ് വിചിത്രമായി ചിരിച്ചു—ഹാ...ഹാ!

“നോക്ക് ഓരോ മുറിയിലും ഫയർപ്ലേസ് ഉണ്ടാക്കിയിട്ടുണ്ട്. വിദ്യുച്ഛക്തി വന്ന സ്ഥിതിക്ക് ഫയർപ്ലേസുകൊണ്ട് എന്തു കാര്യം! എന്താ ഗ്രാമത്തിൽ ഇലക്ട്രിക് ഹീറ്റർ പ്രവർത്തിപ്പിക്കരുതോ!”

രമ പറഞ്ഞു “ഇതിൽ ഇത്ര ചിരിക്കാൻ എന്തിരിക്കുന്നു. ചിലപ്പോൾ കറന്റ് ഇല്ലാതെ വന്നാലോ. ചേട്ടനു അറിയരുതോ ഇത് യു.പി.യാണ്, ഉത്തരപ്രദേശ്! ഓൾട്ടർനേറ്റ് അറേഞ്ചുമെന്റിൽ എന്താ തെറ്റ്?”

“എടീ ഓൾട്ടർനേറ്റ് അറേഞ്ചുമെന്റ് ശരിതന്നെ. പക്ഷേ ഓരോ മുറിയിലും ഫയർപ്ലേസിന്റെ ആവശ്യം എന്താണ്! അതും പോരാഞ്ഞിട്ട് എല്ലാത്തിലും തടികൊണ്ട് വലിയ ഫ്രെയിമും ഉണ്ടാക്കിവച്ചിരിക്കുന്നു. ആവശ്യമായിരുന്നെങ്കിൽ ഒന്നോ രണ്ടോ ഉണ്ടാക്കാമായിരുന്നു. അതല്ല, അച്ഛൻ അപ്പൂപ്പന്റെ വീടാണ് അവസാനമായി കണ്ടിട്ടുള്ളത്, അതൊക്കെ ഇവിടെയും ആവർത്തിച്ചു!”

രമയ്ക്ക് ഹരീഷ് പറഞ്ഞതൊന്നും ഇഷ്ടപ്പെട്ടില്ല. പക്ഷേ അവൾ

എല്ലാം കേട്ടുകൊണ്ടിരുന്നു. കയറ്റമായതുകൊണ്ട് ഹരീഷിന് ഫസ്റ്റ്ഗിയർ ഇടേണ്ടിവന്നു. എൻജിന്റെ ഖർഖർ ശബ്ദം കൊണ്ട് ഹരീഷ് ബാക്കി പറഞ്ഞതൊന്നും രമയ്ക്ക് കേൾക്കാൻ പറ്റിയില്ല.

* * * *

അച്ഛന്റെ ശ്വാസഗതി വല്ലാതായി. രമ ചാടി എണീറ്റിട്ട് അദ്ദേഹത്തിന്റെ നാഡി പരിശോധിച്ചു.

"വല്യമ്മയെ വിളിക്കൂ." അവൾ അലറി പറഞ്ഞു.

"ഖിമാനന്ദ്ജി എവിടാണ്?" പിന്നീട് അവൾ അച്ഛന്റെ കാൽ നോക്കി. എന്നിട്ട് പരിഭ്രമത്തോടെ വീണ്ടും പൾസ് നോക്കി. പൾസ് വളരെ വീക്കായിരുന്നു.

വല്യമ്മ ഓടി എത്തി. അവൾ പറഞ്ഞു. "വല്യമ്മേ! കാലു തിരുമ്മി കൊടുക്കണം."

അവൾ വേഗം തലയിണ എടുത്ത് കാൽ പൊക്കിവച്ചു. എന്നിട്ട് അവൾ അച്ഛന്റെ മരുന്നുകുപ്പികൾ നോക്കി. ചിലതൊക്കെ അവൾ തന്നെ കൊടുത്തയച്ച സാമ്പിളുകളായിരുന്നു. അധികവും സാമാന്യമായി ജലദോഷത്തിനും പനിക്കും ഉപയോഗിക്കുന്ന മരുന്നുകൾ. പക്ഷേ ഇപ്പോൾ വേണ്ടത് 'മെഫംന്റീൻ' അഥവാ 'ഡെക്കാഡ്രോൺ' ആണ്. ശരിക്കും വേണ്ട മരുന്ന് ഇപ്പോൾ കിട്ടുമെന്നു പ്രതീക്ഷയില്ല. അവൾ അച്ഛന്റെ നെഞ്ച് തടവി. അല്പം ആശ്വാസം കിട്ടട്ടെ. അച്ഛന്റെ കൃത്രിമപ്പല്ലിന്റെ മുകൾഭാഗം വായയ്ക്കു പുറത്ത് കാണാമായിരുന്നു. കഴുത്ത് വലതുവശത്തേക്ക് ചരിഞ്ഞുപോയി. വായിൽനിന്നു നുരയും പതയും ഒലിക്കുന്നുണ്ടായിരുന്നു. അച്ഛന്റെ നെഞ്ച് തടവിയപ്പോൾ രമയ്ക്ക് വല്ലാത്ത ശ്വാസംമുട്ടൽ അനുഭവപ്പെട്ടു. അവൾ പരിഭ്രമിച്ച് വീണ്ടും പൾസ് നോക്കി. എന്നിട്ട് ഉള്ളങ്കാൽ തിരുമ്മി. വീണ്ടും പൾസ് നോക്കി. എന്നിട്ട് നെഞ്ച് തിരുമ്മി. അപ്പോൾ ആരോ പെട്ടെന്ന് അവളെ സാവധാനം പിടിച്ചു മാറ്റി. ഖിമാനന്ദ്ജി അച്ഛന്റെ കണ്ണുകൾ തിരുമ്മി അടയ്ക്കുന്നത് അവൾക്ക് ഒന്നു നോക്കാനേ കഴിഞ്ഞുള്ളു. അതോടെ അവൾ അബോധാവസ്ഥയിലായി.

ബോധം കിട്ടാൻ അധികം സമയം എടുത്തില്ല. കരച്ചിലിന്റെ ശബ്ദം അവൾക്ക് തന്റെ ഉപബോധമനസ്സിലും കേൾക്കാൻ കഴിഞ്ഞു. വൈകിട്ട് സൂര്യൻ അസ്തമിക്കുന്നതും സാവധാനം മൂടൽമഞ്ഞ് പരക്കുന്നതും താൻ കണ്ടുകൊണ്ടിരുന്ന അതേ മുറിയിൽ ആണ് താൻ ഇപ്പോൾ.

അവൾക്ക് വല്ലാത്ത തലവേദനതോന്നി. ഛർദിക്കണമെന്നും തോന്നി. പക്ഷേ എങ്ങനെയോ അവൾ സ്വയം നിയന്ത്രിച്ചു.

"കിടന്നുകൊള്ളൂ" ആരോ പറഞ്ഞു.

അവൾ ഒന്നും മിണ്ടിയില്ല. അവൾ എണീറ്റ് അച്ഛൻ കിടന്നിരുന്ന മുറിയിലേക്ക് ചെന്നു.

അപ്പോഴേക്ക് ഗ്രാമത്തിലെ ധാരാളം പേർ ആ മുറിയിൽ എത്തിക്കഴിഞ്ഞിരുന്നു. അതിൽ കൂടുതലും പെണ്ണുങ്ങളായിരുന്നു. അച്ഛനെ നിലത്തു കിടത്തിയിരുന്നു. ഖിമാനന്ദ്ജിയും ധ്യാൻസിംഗ്ജിയും അദ്ദേഹത്തിന്റെ വസ്ത്രങ്ങൾ മാറ്റുകയായിരുന്നു.

"നീ അവിടെപ്പോയി കിടന്നുകൊള്ളൂ മോളേ!" ഖിമാനന്ദ്ജി പറഞ്ഞു, പക്ഷേ അവൾ മിണ്ടാതെ നിന്നു.

വസ്ത്രം മാറ്റിയിട്ട് അവർ അദ്ദേഹത്തെ നിലത്തുകിടത്തുന്നത് കാണാൻ രമയ്ക്ക് വിഷമമായിരുന്നു.

"വേണ്ട വല്യച്ഛാ, നിലത്തിനു വളരെത്തണുപ്പാണ്!"

ഖിമാനന്ദ്ജി അവളെ ഒന്നു നോക്കി. എന്നിട്ട് ഏതാനും നിമിഷത്തേക്ക് തന്റെ കണ്ണുകളടച്ചു. ക്രമേണ അദ്ദേഹത്തിന്റെ ഇടറിയ സ്വരം കേട്ടു. "മോളേ ജീവനില്ലാത്ത ഈ ശരീരം മണ്ണാണ്. നീ അറിവുള്ളവളാണ്. ശരീരം പഞ്ചഭൂതങ്ങൾകൊണ്ടാണ് ഉണ്ടാക്കിയിരിക്കുന്നത്."

"അല്ല, പക്ഷേ...." അവൾക്ക് പറയണമെന്നുണ്ടായിരുന്നു, ഈ ജീവനെ അറുപതഞ്ചു വർഷം കൊണ്ടുനടന്ന ശരീരത്തെ ഇങ്ങനെ അപമാനിക്കരുത്. നാം ജീവനെ ശരീരത്തിൽ കൂടിയാണ് അറിയുന്നത്. സുന്ദരമായ ശരീരം വിലയേറിയതാണ്. അത് പഞ്ചഭൂതങ്ങൾ കൊണ്ട് ഉണ്ടാക്കിയതാണ് എന്നതു ശരിതന്നെ. പക്ഷേ ഒരേ പദാർത്ഥം കൊണ്ട് ഉണ്ടാക്കിയ വ്യത്യസ്തമായ വസ്തുക്കൾക്ക് വ്യത്യസ്തമായ മഹത്വമാണ് ഉള്ളത്!

"ശരിയാണു മകളേ, നീ പറയുന്നതുകൊണ്ട്." എന്നിട്ട് അദ്ദേഹം ആംഗ്യം കാട്ടിക്കൊണ്ട് പറഞ്ഞു. "ഒരു ഷീറ്റെടുത്തു കൊണ്ടുവരൂ."

അരികിൽതന്നെ ഒരു ഷീറ്റ് വിരിച്ചിട്ട് രണ്ടുപേർ ചേർന്ന് അച്ഛനെ അതിന്മേൽ കിടത്തി. എന്നിട്ട് മൂക്കിലും ചെവിയിലും പഞ്ഞിവച്ചു. കൈകൾ രണ്ടും നെഞ്ചോടു ചേർത്തു വച്ചു. ഒടുവിൽ അതേ ഷീറ്റു കൊണ്ട് അദ്ദേഹത്തെ മൂടിക്കെട്ടി. ആദ്യമായി അവൾക്കു തോന്നി അച്ഛൻ ഇനി ഒരു മൃതശരീരമാണ്. എ കോർപ്സ്—ഡെഡ്ബോഡി. മോർച്ചറിയിൽ കിടക്കുന്നതുപോലെയുള്ള ഒന്ന്.

വല്യമ്മ ഒരു വിളക്കു കത്തിച്ച് മൃതദേഹത്തിന്റെ തലയ്ക്കൽ വച്ചു.

ഖിമാനന്ദ്ജി ചോദിച്ചു. "പാർവതിക്ക് ബോധം തെളിഞ്ഞോ?"

"ഇല്ല" വല്യമ്മ പറഞ്ഞു. എന്നിട്ട് അവർ കത്തിക്കാനുള്ള വിറക് എടുക്കാൻ പോയി. ഒരു ചെറുപ്പക്കാരനും അവരോടൊപ്പം വിറക് കൊണ്ടുവരാൻ പോയി. രാത്രിയിൽ തണുപ്പ് കൂടുതലാണ്. രാത്രി മുഴുവൻ ഉണർന്നിരിക്കേണ്ടതുകൊണ്ട് വിറക് ഏർപ്പാടു ചെയ്തേ മതിയാകൂ.

"നീ ഒന്നു പോയി നോക്ക്, ആ പെണ്ണിന് എങ്ങനെയുണ്ടെന്ന്!" ഖിമാനന്ദ്ജി രമയോടു പറഞ്ഞു.

ഏതു പാർവതിയാണ് ബോധമില്ലാതെ കിടക്കുന്നതെന്ന് അവൾക്ക് മനസ്സിലായില്ല. പേര് കേട്ടപോലെ തോന്നുന്നു. അച്ഛൻ ഈ പേര് പറഞ്ഞിട്ടുള്ളതുപോലെ. അവൾ എണീറ്റ് അടുക്കളയുടെ അടുത്തുള്ള മുറിയിലേക്ക് ചെന്നു. വൈകുന്നേരം മുഴുവൻ തന്റെ കൂടെ ഉണ്ടായിരുന്ന അതേ പെൺകുട്ടിയാണ് അബോധാവസ്ഥയിൽ കിടക്കുന്നത്. അവളുടെ പല്ല് കോർത്തുപിടിച്ചിരുന്നു. ഒന്നോ രണ്ടോ സ്ത്രീകൾ അവൾക്ക് ബോധം വരുത്താനുള്ള ശ്രമത്തിലായിരുന്നു.

രമ അല്പം വെള്ളം അവളുടെ വായിലേക്ക് ഒഴിച്ചുകൊടുത്തു. ഏതാനും തുള്ളികൾ മുഖത്ത് തളിച്ചു. പെണ്ണിന് അല്പം ആശ്വാസം കിട്ടി. അവൾക്ക് സാവധാനം ബോധം വന്നു, പക്ഷേ ബോധം വന്നയുടൻ അവൾ ഉറക്കെ കരയാൻ തുടങ്ങി. അവൾക്ക് ഹിസ്റ്റീരിയാ ബാധിച്ചപോലെ. രമ രണ്ടു 'സെഡേറ്റീവ്' ഗുളികകൾ ഒന്നിച്ചുകൊടുത്തു. എന്നിട്ടും അവൾ അല്പനേരം കൂടി കരഞ്ഞു. പിന്നെ ഉറക്കമായി.

# രണ്ട്

അവൾ തിരിച്ചെത്തിയപ്പോൾ മുറിയിൽ ആളുകൾ ശവസംസ്കാരത്തെപ്പറ്റിയുള്ള ആലോചനയിലായിരുന്നു.

ഖിമാനന്ദ്ജി അച്ഛന്റെ ബാല്യകാല സുഹൃത്തായിരുന്നു. അദ്ദേഹത്തെക്കാൾ ഒരുവയസ് മൂത്തയാൾ. ഇരുവരും ഗ്രാമംതൊട്ട് ഒന്നിച്ചാണ് പഠിച്ചത്. ഭാഗ്യമെന്നു പറയട്ടെ, പിന്നീട് ഇരുവരും മീററ്റിലും ഒന്നിച്ചു തന്നെ പഠിച്ചു. അതിന്റെ ഫലമായി ഇപ്പോഴും അച്ഛന്റെ ചുമതല അദ്ദേഹം സ്വയം ഏറ്റെടുത്തിരുന്നു. ഇപ്പോൾ വീട്ടിൽ പുരുഷന്മാരാരും ഇല്ലായിരുന്നു. രമയുടെ സഹോദരൻ ഹരീഷ് വരുമോ ഇല്ലയോ എന്ന് ആർക്കും നിശ്ചയമില്ലായിരുന്നു. വന്നില്ലായെന്നും വരാം. തന്റെ സർവ പ്രതീക്ഷകൾക്കുമപ്പുറം രമയ്ക്ക് ചേട്ടന്റെ കാര്യത്തിൽ വ്യക്തമായ ഒരു ഉറപ്പില്ലായിരുന്നു. വല്യമ്മയുടെ മകൻ സുരേന്ദ്രൻ മരുന്നുവാങ്ങാൻ രാംനഗറിൽ പോയിരിക്കുകയായിരുന്നു. ഇമ്മാതിരി കാര്യങ്ങൾ സ്ത്രീകൾക്കു ചെയ്യാനാവില്ല. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ അതൊക്കെ നോക്കിനടത്തുന്നത് ഒരു വലിയ കാര്യം തന്നെയാണ്. പക്ഷേ വല്യമ്മയുടെ ധൈര്യം ഇപ്പോഴും അവളെ അത്ഭുതപ്പെടുത്തികൊണ്ടിരുന്നു. അവർ എമർജൻസി വാർഡിൽ ഡ്യൂട്ടിചെയ്യുന്ന അനുഭവസമ്പന്നയായ മേട്രനെപ്പോലെയാണ്. വേദനയുടെയും ദുഃഖത്തിന്റെയും നിലവിളിയുടെ മധ്യത്തിലും പൂർണമായും സമനില പാലിച്ചുകൊണ്ട് ജീവനുള്ള ആളുകൾക്കുവേണ്ടി ഓടിനടക്കുന്നു. അവർ കരഞ്ഞോ ഇല്ലയോ എന്ന് രമയ്ക്ക് അറിയില്ലായിരുന്നു. കരഞ്ഞെങ്കിൽതന്നെ അലമുറയിട്ട് കരഞ്ഞു കാണില്ല. ബോധം കെട്ടുമില്ല. മരണം അവർക്ക് തികച്ചും അപരിചിതമായ ഒന്നല്ലായിരുന്നു. വളരെ ചെറുപ്പത്തിൽതന്നെ വല്യമ്മ തന്റെ ഭർത്താവിന്റെ അപ്രതീക്ഷിതമായ മരണം നേരിട്ടതാണ്. പിന്നീട് നാത്തൂൻ മരിച്ചു. പിന്നെ അവരുടെ പതിനാലുവയസുള്ള മകൻ മരത്തിൽനിന്നു വീണുമരിച്ചു. മരണം ജീവിതത്തിന്റെ ഭാഗമാണെന്ന കാര്യം

നിഷേധിക്കാനാവില്ല. പക്ഷേ ഇവിടെ കുന്നുംപ്രദേശത്ത് മരണം തികച്ചും സാധാരണമാണ്. മനുഷ്യന് ഇവിടെ ജനിക്കാൻ ആണ് താമസം, മരിക്കാൻ വളരെ എളുപ്പമാണ്.

“മുള അങ്ങ് കനാലിയിൽനിന്നു കൊണ്ടുവരേണ്ടി വരും.” ഖിമാനന്ദ്ജി രമയുടെ അകന്ന ചിറ്റപ്പനായ ധ്യാൻസിങ്ങിനോടു പറഞ്ഞു. “രണ്ടു പയ്യന്മാരെ അയയ്ക്കണം. ബാസാറിൽ പോയി വെള്ള ശവക്കോടിയും സാമ്പ്രാണിയും മറ്റും കൊണ്ടുവരാൻ പറയണം. ഒരാളെ ബനാരിയിലേക്ക് അയയ്ക്കണം, പുരോഹിതനോട് പറയാൻ. പറ്റിയാൽ ക്ഷുരകന്മാരോടും വിവരം പറയണം. ആരെങ്കിലും ഉണ്ടെങ്കിൽ മുടിവെട്ടാനായി വരും.”

“ഇക്കാലത്ത് ആരും മുടിവെട്ടാൻ വരില്ല.” ധ്യാൻസിങ്ങ് പറഞ്ഞു. “മാസി ബാസാറിൽനിന്ന് വിളിപ്പിക്കാം. പക്ഷേ അവിടുത്തെ ക്ഷുരകന്മാർ മുസ്ലീങ്ങളാണ്.”

“അതിനെന്താ, ക്ഷുരകൻതന്നെയല്ലേ. അതുമതി.”

“വേണ്ട. ഹിന്ദുക്ഷുരകന്മാർ ആരെങ്കിലും വരും, നിങ്ങൾ വിവരം അറിയിച്ചാൽ മതി.” വല്യമ്മ ഇടയ്ക്കു കയറി പറഞ്ഞു. അവർക്ക് മുസ്ലീം ക്ഷുരകനെ അംഗീകരിക്കാൻ വിഷമമായിരുന്നു.

“ശരി. വിവരം അറിയിക്കാം. ആ സലിമിനെയും വിളിക്കണം. ഹിന്ദു ക്ഷുരകൻ വന്നാൽ അയാളെക്കൊണ്ട്. ഇല്ലെങ്കിൽ സലിം ചെയ്തുകൊള്ളും. അതു പോട്ടെ. ഏറ്റവും വലിയ കാര്യം വിറകാണ്. അതിനെന്തു ചെയ്യും?” ഖിമാനന്ദ്ജി ചിന്താകുലനായി പറഞ്ഞു.

അല്പനേരം എല്ലാവരും മൗനമായി.

ഖിമാനന്ദ്ജി വീണ്ടും പറഞ്ഞു. “സുരേന്ദ്രനാണ് തീ കൊടുക്കേണ്ടത്, വിറകുണ്ടോ?”

അല്പനേരം മൗനമായിരുന്നശേഷം വല്യമ്മ പറഞ്ഞു. “അതിനുതക്കവണ്ണം ഉണ്ടാവില്ല. അത്രയും ഉണങ്ങിയ വിറക് ഗ്രാമം മുഴുവൻ അന്വേഷിച്ചാലും കിട്ടില്ല.”

“വിറക് നന്നായിരിക്കണം, നല്ല കനമുള്ളത്. ശവം ദഹിക്കാനുള്ളതാണ്.” ധ്യാൻസിങ്ങ് വ്യക്തമാക്കി.

“ബാസാറിൽ കിട്ടുകയില്ലേ?” രമയുടെ സംശയം. തന്റെ അച്ഛനുവേണ്ടി വിറകുപോലും വിലയ്ക്ക് വാങ്ങേണ്ടിവരിക. അവൾക്ക് അക്കാര്യം വളരെ വിചിത്രമായി തോന്നി. ഖിമാനന്ദ്ജി അവളെ ഒന്നു നോക്കിയിട്ട് സാവധാനം പറഞ്ഞു. “മോളെ, ഇത് കുന്നുംപ്രദേശമാണ്. ഞങ്ങൾക്ക് ഇതൊക്കെ നിത്യസംഭവമാണ്. ഇപ്പോൾ വിറകിന്റെ കാര്യമല്ലേ പറഞ്ഞത്. ഇക്കാലത്ത് ശവം എടുക്കാൻപോലും ആളിനെ കിട്ടില്ല.

നിനക്കറിയാമല്ലോ നമ്മുടെ ഗ്രാമത്തിൽതന്നെ എത്ര ചെറുപ്പക്കാർ ഉണ്ട്. കൂടിയാൽ മൂന്ന്. ഒന്ന് ഈ ധ്യാനി. രണ്ടാമത് സുരേന്ദ്രൻ. മൂന്നാമത്തെ നമ്മുടെ ഉദയൻ. നാലാമത്തെ ആളിനെ എനിക്കറിയില്ല. ഞാൻ വിചാരിച്ചാൽ തന്നെ എന്തു ചെയ്യാൻ കഴിയും. ഇനി ശവം ചുമന്നുകൊണ്ടു പോയാൽ തന്നെ വിറക് ആരു കൊണ്ടുവരും. നമ്മുടേത് നദിയുടെ അടുത്തുള്ള ഗ്രാമമാണ്. ദൂരെയുള്ള ഗ്രാമങ്ങളുടെ സ്ഥിതി ഊഹിച്ചു കൊള്ളുക. നീ ഇതിലൊക്കെ എന്തിനു തലയിടുന്നു. നീ പോയി ഉറങ്ങ്. എന്തെങ്കിലും മാർഗം ഉണ്ടാക്കാം. പൊക്കോളൂ."

"അടുത്ത ഗ്രാമത്തിൽ എത്ര ആളുകൾ ഉണ്ടാകും?" ആ സങ്കല്പം അവളെ ഭയപ്പെടുത്തി—തന്റെ അച്ഛനെ എടുത്തുകൊണ്ടുപോകാൻ ആകെക്കൂടി നാലോ അഞ്ചോ പേരേ ഉള്ളൂ. പട്ടണങ്ങളിൽ ഒന്നുരണ്ടു പേർകൂടി ശവം എടുത്തുകൊണ്ടുപോകുന്നതു കണ്ടിട്ടുണ്ട്. അധികം ആൾക്കാരുണ്ട്. എന്നിട്ടും ഈ മനുഷ്യന്റെ അന്ത്യക്രിയകൾ ചെയ്യാൻ മൂന്നോ നാലോ പേരേ ഉള്ളൂ. ഇത് മനുഷ്യന്റെ ഏകാന്തതയും, നിസ്സഹായതയും, മനുഷ്യർ തമ്മിലുള്ള ബന്ധമില്ലായ്മയുമാണ് കാണിക്കുന്നത്. പലപ്പോഴും അവൾക്ക് തോന്നിയിട്ടുണ്ട് ഇങ്ങനെ ഒറ്റയ്ക്ക് ദുഃഖിക്കുന്ന ആളുകളെ സഹായിക്കണമെന്ന്.

"അല്ല, അടുത്ത ഗ്രാമത്തിൽ എത്രപേർ ഉണ്ടാകും? ഇതേപോലെ അഞ്ചോ ആറോ പേർ. അവരുടെ ഗ്രാമം നമ്മുടേതിനെക്കാൾ വലുതാണോ? ഇരുപതോ ഇരുപത്തിയഞ്ചോ പേരുള്ളവരിൽതന്നെ നാലിലൊന്നു വീട്ടുകാർ ഗ്രാമം വിട്ടുപോയി. ചില വീടുകളിലെ ചെറുപ്പക്കാർ വെളിയിലാണ്. ചില വീടുകളിലെ പെണ്ണുങ്ങൾ അവിടെത്തന്നെ ഉണ്ട്. പോരാത്തതിന് ഇപ്പോൾ തണുപ്പുകാലവുമാണ്. ബാക്കിയുള്ളവർ ജനുവരി ഇരുപത്തിയാറിലെ പരേഡ് കണ്ടിട്ടേ ഇനി തിരിച്ചെത്തൂ." ഖിമാനന്ദ്ജി വിശദീകരിച്ചു.

"സുരേന്ദ്രൻചേട്ടൻ രാവിലെത്തേക്ക് എത്തുമല്ലോ, ഇല്ലേ?" അവൾ സ്വയം ആശ്വസിപ്പിക്കാനായി ചോദിച്ചു.

"പിന്നെ വരില്ലേ! രാവിലെയല്ല, ഒൻപതര ആകും. ഉദയനും അതേ വണ്ടിയിൽതന്നെ വരേണ്ടതാണ്. അവനും റാണിഖേത്തിൽനിന്ന് ആദ്യത്തെ വണ്ടിയിൽ ഭതരൗംജ്ഘാനിൽ എത്തും. അവിടെനിന്നും രാംനഗറിലേക്കുള്ള രാവിലെ നാലരയുടെ വണ്ടികിട്ടും. അപ്പോൾ, ഒമ്പതിനു ഇവിടെ എത്തിയില്ലെങ്കിൽ തന്നെ, പന്ത്രണ്ടുമണിക്ക് എത്തുമെന്ന് ഉറപ്പാണ്."

"പക്ഷേ വല്യച്ഛാ, വിറകിന്റെ കാര്യം എന്തുചെയ്യും? എത്ര പൈസ

വേണമെങ്കിലും ചെലവാക്കാം. ഒന്നിനും കുറവ് വരുത്തരുത്." അവളുടെ ചിന്ത മുഴുവൻ ഇപ്പോൾ വിറകിനെപ്പറ്റിയായിരുന്നു.

"നിന്നോടു ഞാൻ പറഞ്ഞില്ലേ രമേ, എല്ലാം ശരിയാകും. ഇതൊന്നും നീ അറിയേണ്ട. നീ പോയി ഉറങ്ങൂ." ഖിമാനന്ദ്ജി അവളെ ആശ്വസിപ്പിക്കാനായി ഓരോ വാക്കിനും ഊന്നൽ നൽകി പറഞ്ഞു.

"ശരി, ഒക്കെ ശരിയാവും." ധ്യാൻസിങ്ങ് ചിറ്റപ്പൻ നിശ്ചയദാർഢ്യത്തോടെ പറഞ്ഞു. "നമ്മുടെ വിറകുണ്ട്, അതുകൊണ്ട് ശരിയാക്കാം."

എല്ലാവരും നിശ്ശബ്ദരായി. നമ്മുടെ വിറക് എന്നു പറഞ്ഞത് എന്താണെന്ന് അവൾക്കു മനസ്സിലായില്ല.

വല്യമ്മ അത് അവൾക്ക് പറഞ്ഞുകൊടുത്തു. "നമ്മുടെ വിറക് എന്നു പറഞ്ഞത് വീട്ടുപണിക്ക് ഉപയോഗിച്ചതിന്റെ ബാക്കി കഷണങ്ങളാണ്."

പെട്ടെന്ന് അവൾക്കു തോന്നി, ഒരു വലിയ ആൾക്കൂട്ടത്തിൽ സ്വന്തമെന്നു കരുതുന്ന, സ്നേഹിക്കുന്ന, ദുഃഖത്തിൽ പങ്കുചേരുന്ന ഒരാൾ തന്നെ ധാരാളം. വാസ്തവത്തിൽ മൃതശരീരം സമൂഹത്തിന്റെ പ്രശ്നമാണ്. ജീവിച്ചിരിക്കുന്ന ആളിന്റെ ഏറ്റവും വലിയ സുഖവും നേട്ടവും ഈ സ്നേഹം തന്നെയാണ്. മരിച്ചുകഴിഞ്ഞാൽ എന്താണ് സംഭവിക്കുന്നതെന്ന് ആരറിയുന്നു!

എന്നിട്ടും വിറകിന്റെ കാര്യത്തിൽ അവൾ ആശങ്കാകുലയായിരുന്നു. പക്ഷേ ഖിമാനന്ദ്ജി അവൾക്ക് കാര്യങ്ങൾ വിശദമായി പറഞ്ഞുകൊടുത്തു—ഇപ്പോൾ വിറക് പഴയപോലെ ധാരാളം കിട്ടാനില്ല. മുമ്പൊക്കെ ഓരോ വീട്ടിലും ഒരു മാസത്തേക്കുള്ള വിറക് കാണുമായിരുന്നു. ഇപ്പോൾ തണുപ്പുകാലത്ത് കത്തിക്കാൻ പോലും വിറകില്ല.

"ഇക്കാര്യത്തിൽ സർക്കാർ എന്തെങ്കിലും ചെയ്യണം." രമ പറഞ്ഞു.

"ഉവ്വ് സർക്കാർ ചെയ്യുന്നുണ്ട്." അദ്ദേഹം പറഞ്ഞു നിർത്തി.

"എന്തു ചെയ്യുന്നു! പൈസകൊടുത്ത് സർക്കാർ അൽമോറാ–റാണിഘട്ടത്തിൽ നിന്ന് വാങ്ങുന്ന തടി ഒന്നിനും കൊള്ളാത്തതാണ്. അത് ആര് വന്നു വാങ്ങിയാലും ഒരു കാര്യവും നടക്കില്ല. തീപ്പെട്ടി കത്തുന്നതുപോലെ ചെറുതായിട്ടു കത്തിക്കൊണ്ടിരിക്കും, ശവം കത്തി ചാമ്പലാകില്ല."

"നിർത്തെടാ, മതി." ഖിമാനന്ദ്ജി ധ്യാൻസിങ്ങിനോട് ദേഷ്യപ്പെട്ടു. ഇതൊക്കെ രമയ്ക്കു സഹിക്കാനാവില്ലെന്ന് അദ്ദേഹത്തിനറിയാമായിരുന്നു.

അവൾ എഴുന്നേറ്റ് അടുത്ത മുറിയിൽചെന്ന് ഒരിക്കൽകൂടി പാർവതിയെ നോക്കി. അവൾ നല്ല ഉറക്കത്തിലായിരുന്നു. പാവം പെണ്ണ്. ഒരാൾ മരിക്കുന്നത് ആദ്യമായിട്ടാവും കാണുന്നത്. അല്ലെങ്കിൽ ഇങ്ങനെ

'ഷോക്ക്' ഉണ്ടാകില്ല.

അവൾ മടങ്ങി എത്തിയപ്പോൾ ചിദാനന്ദ്ജി അച്ഛനെപ്പറ്റി പറഞ്ഞു. "സന്യാസിയെപ്പോലെയായിരുന്നു പാവം. ജീവിതം മുഴുവൻ ഈ മനുഷ്യൻ തന്റെ കുടുംബത്തിനും കുട്ടികൾക്കും വേണ്ടി ചെലവാക്കി. ആദ്യം ചേട്ടൻ മരിച്ചപ്പോൾ അദ്ദേഹത്തിന്റെ കുടുംബം നോക്കി. പിന്നെ ദുർഗ മരിച്ചു. പല വിവാഹാലോചനകളും വന്നു. പക്ഷേ അദ്ദേഹം സമ്മതിച്ചില്ല. ഇവൾക്ക് രണ്ടര വയസുള്ളപ്പോൾ ഇവളുടെ അമ്മ മരിച്ചു. ഹരീഷിന് അല്പംകൂടി പ്രായം കാണും. എത്രയായിരുന്നിരിക്കും?"

"പത്തോ പതിനൊന്നോ." വല്യമ്മ പറഞ്ഞു. അവർ അപ്പോഴും കരയുകയായിരുന്നു.

രമയും മറ്റുള്ളവരുടെ കൂടെ മൃതദേഹത്തിന് അല്പം അകലെ നിലത്ത് ഇരുന്നു. അടുത്തു തന്നെ ഹീറ്റർ കത്തിക്കൊണ്ടിരുന്നു. പുറകിൽ ഫയർപ്ലേസിലും തീയുണ്ടായിരുന്നു. അവൾക്കു വീണ്ടും ഹരീഷ് ചേട്ടന്റെ കാര്യം ഓർമ വന്നു. എങ്ങനെയെങ്കിലും രാവിലെ ചേട്ടനു കമ്പിയടിക്കണം. നേരത്തെ കൊടുത്ത സന്ദേശം കിട്ടിയില്ലെങ്കിൽ രാവിലെ ചേട്ടനു വരാൻ കഴിയുമോ? വരാൻ കഴിഞ്ഞെങ്കിൽ എത്ര നന്നായിരുന്നു! ഹരീഷ്ചേട്ടൻ അങ്ങനെ പറയാൻ പാടില്ലായിരുന്നു. പലപ്പോഴും നമ്മുടെ വായിൽനിന്നും വീഴുന്ന വാക്കുകൾ സത്യമായിത്തീരും. ഒരേയൊരു മകൻ അച്ഛനെ അവസാനമായി ഒന്നു കാണാതിരിക്കുക— ഇതുതന്നെയാണ് ചേട്ടൻ പറഞ്ഞിട്ടുപോയതും. അവൾ മനസ്സിൽ പ്രാർത്ഥിച്ചു, എന്റെ ഈശ്വരാ നീ ചേട്ടനെ എങ്ങനെയെങ്കിലും ഇങ്ങോട്ട് അയയ്ക്കണേ!

"ഇവൾ അച്ഛനെ ഒരു നിമിഷം പോലും പിരിഞ്ഞിരിക്കില്ലായിരുന്നു. അദ്ദേഹം കക്കൂസിൽ പോയാൽ ഇവൾ വാതിൽക്കൽനിന്ന് എന്തെങ്കിലും പറഞ്ഞുകൊണ്ടിരിക്കും. അദ്ദേഹം ഈ കുട്ടികളെ വളർത്തിയ പോലെ ഒരമ്മയ്ക്കുപോലും വളർത്താനാവില്ല." ചിദാനന്ദ്ജി പറഞ്ഞുകൊണ്ടിരുന്നു.

അവൾക്ക് കരച്ചിൽ വന്നു. അച്ഛനല്ലാതെ തനിക്ക് ഇത്ര അടുപ്പമുള്ള മറ്റാരുണ്ട്? താനും ചേട്ടനുമായി യാതൊരു സഖ്യവുമില്ല. ഒരു പക്ഷേ തനിക്ക് ചേട്ടനെ മനസ്സിലാക്കാൻ കഴിഞ്ഞിരിക്കുകയില്ല, ചേട്ടനു തന്നെയും. അച്ഛന്റെ കാലശേഷം താൻ തികച്ചും സ്വതന്ത്രയായി. പക്ഷേ ഈ സ്വാതന്ത്ര്യം ലക്ഷ്യമില്ലാത്തതാണ്. താൻ നിസ്സഹായയും അനാഥയും ആയിത്തീരുകയാണ്.

"അദ്ദേഹം തികച്ചും ആരോഗ്യവാനായിരുന്നു. കണ്ടാൽ അറുപത്തി

യഞ്ചു വയസു കഴിഞ്ഞെന്ന് ആർക്കും വിശ്വാസം വരില്ല. കൂടിപ്പോയാൽ അൻപത് തോന്നിക്കും. എനിക്ക് അദ്ദേഹത്തെക്കാൾ ഒരു വയസ്സുകൂടു തലാണ്. പക്ഷേ കണ്ടാൽ അദ്ദേഹത്തിന്റെ അച്ഛനാണെന്നു തോന്നും. ആശ്ചര്യമെന്നു പറയട്ടെ, ഇവർ രണ്ടു സഹോദരന്മാരും വളരെ വേഗം പോയി. അല്ലായിരുന്നെങ്കിൽ ഈ വീട്ടുകാർ തൊണ്ണൂറും നൂറും വയസ്സുവരെ ജീവിച്ചിരിക്കാറുണ്ട്. ഇദ്ദേഹത്തിന്റെ അപ്പൂപ്പൻ മരിച്ചത് തൊണ്ണൂറാം വയസ്സിലാണ്. അന്നു ഹരീഷിന് മൂന്നോ നാലോ വയസ്സു കാണും. അപ്പൂപ്പന്റെ അനുജന് എൺപത്തഞ്ചിന് അടുത്തും. അദ്ദേഹത്തെ നീ ഓർക്കുന്നുണ്ടാകും?" ഖിമാനന്ദ് രമയോടു ചോദിച്ചു.

"ആരെ?" അവൾ തന്റെ കണ്ണുനീർ തുടച്ചു.

"നിന്റെ അപ്പൂപ്പന്റെ അനുജനെ"

"ഉവ്വ്, എനിക്കോർമയുണ്ട്." അവൾ പറഞ്ഞു. അദ്ദേഹം മരിച്ചപ്പോൾ അച്ഛൻ തല മുണ്ഡനം ചെയ്ത കാര്യം അവളോർത്തു. പിന്നീട് അച്ഛനു പഴയപോലെ ചുരുണ്ട മുടി ഉണ്ടായില്ല. അന്ന് അവൾക്ക് പത്തു വയസ് കാണും. ഏറെനാൾ അച്ഛൻ തൊപ്പി വച്ചുകൊണ്ടുനടന്നു. ആ തൊപ്പി അദ്ദേഹത്തിനു തീരെ ചേരില്ലായിരുന്നു.

അവൾ ഓർത്തു. കുട്ടിക്കാലം തൊട്ടേ മരണം അവൾക്ക് വലിയ പേടിയായിരുന്നു. ശവം കണ്ടാൽ അന്ന് അവൾക്ക് ഉറക്കം വരില്ല. ചിലപ്പോൾ അവൾ രാത്രിയിലും എണീറ്റിരിക്കും. എന്റെ അച്ഛൻ മരിക്കില്ലേ? എങ്കിൽ എന്റെ സ്ഥിതി എന്താവും? അച്ഛനില്ലാതെ ഞാൻ എങ്ങനെ കഴിയും. അവൾ കൂടെക്കൂടെ കരയുമായിരുന്നു. ഒരുദിവസം രാത്രി അച്ഛൻ അവളുടെ കരച്ചിൽകേട്ടു. അദ്ദേഹം വിളക്കു കത്തിച്ച് അവളോട് കരഞ്ഞത് എന്തിനാണെന്നു ചോദിച്ചപ്പോൾ അവൾ കുറെക്കൂടി ഉറക്കെ കരയാൻ തുടങ്ങി. വളരെ വിഷമിച്ച് അവൾ കാരണം പറഞ്ഞപ്പോൾ അച്ഛൻ ആദ്യമൊന്നു ചിരിച്ചു. എന്നിട്ട് തന്റെ മൂന്നു തലമുറക്കാരുടെ ചരിത്രം അവളോട് പറഞ്ഞു. അതിൽ ആരും തൊണ്ണൂറു വയസിനു മുമ്പ് മരിച്ചിട്ടില്ല. അതുകൊണ്ട് നീ വിഷമിക്കേണ്ട. ഞാൻ നൂറു വയസിനു മുമ്പ് മരിക്കില്ല. അപ്പോഴേക്കും നീയും കിളവിയാകും—അദ്ദേഹം അവളോടു പറഞ്ഞു.

അന്ന് അവൾക്ക് പതിനൊന്നോ പന്ത്രണ്ടോ വയസുകാണും. അന്ന് അവൾ അച്ഛൻ പറഞ്ഞത് വിശ്വസിച്ചെങ്കിലും പിന്നീട് കുറെക്കാലത്തേക്ക് തനിക്ക് ഇരുപതു വയസ് ആകുന്നതുവരെ, അച്ഛനെ മരണം പിടികൂടുമെന്ന ഭയം അവളെ അലട്ടിക്കൊണ്ടിരുന്നു. പിന്നീട് അച്ഛന് എന്തെങ്കിലും സംഭവിക്കുമെന്ന കാര്യം പോലും അവൾ മറന്നുപോയി.

അഥവാ മരണത്തിന്റെ അനിവാര്യത അപ്പോഴേക്ക് അവൾ മനസ്സിലാക്കിയിരിക്കണം. തന്മൂലം ആ ഭയവും തൽക്കാലം അവളുടെ ചിന്തകളെ പിടികൂടിയില്ല.

പക്ഷേ ഹരീഷ്ചേട്ടൻ കുട്ടിക്കാലംതൊട്ടേ മരണത്തെ ഭയപ്പെട്ടിരുന്നില്ല. ഒരുദിവസം ചേട്ടൻ രമയോട് പറഞ്ഞു—വരൂ, അമ്മ പോയിടത്തേക്ക് നമുക്ക് പോകാം. അന്ന് അവൾ രണ്ടാംക്ലാസ്സിൽ പഠിക്കുകയാണ്. തന്റെ ജീവിതത്തിൽ അവൾക്ക് അമ്മയുടെ കുറവ് അനുഭവപ്പെടാറില്ലായിരുന്നു. അമ്മ എന്നൊരാൾ ഉണ്ടെന്ന് അവൾ കേട്ടിരുന്നു. അതുകൊണ്ട് അവൾ ആകാംക്ഷയോടെ, പേടി ഉണ്ടായിരുന്നിട്ടും, ഹരീഷിന്റെ കൂടെ പോയി.

അവർ രണ്ടുപേരും സ്കൂളിനു താഴെ പട്ടണത്തിന്റെ മധ്യത്തിൽകൂടി ഒഴുകുന്ന ഗധേരയിലെ പാലം കടന്ന് മുമ്പോട്ടു നടന്നു. വീടുകളും മറ്റും വളരെ പിന്നിലായിക്കഴിഞ്ഞിരുന്നു. തണുപ്പുകാലമായിരുന്നു. സൂര്യൻ മറഞ്ഞിരുന്നതുകൊണ്ട് റോഡിൽ രാത്രിയിലെ മഞ്ഞുതുള്ളികൾ ഉച്ച കഴിഞ്ഞും കാണാമായിരുന്നു. മരങ്ങൾകൊണ്ട് മൂടിയ ആ വിജനപ്രദേശത്തുകൂടി താഴോട്ട് നടക്കുമ്പോൾ, താൻ മരണത്തെ നേരിട്ടുകാണാൻ നരകത്തിലേക്ക് പോകയാണോ എന്ന് അവൾക്കു തോന്നി. ഗധേരനദി ഇടതുഭാഗത്തുകൂടി ഒഴുകിക്കൊണ്ടിരുന്നു. ഒന്നരമൈൽ നീളമുള്ള ഗുഹയിൽകൂടി കടന്നുപോകുമ്പോഴും വെള്ളം ഒഴുകുന്നതിന്റെ ശബ്ദം കാതുകളിൽ മുഴങ്ങിക്കൊണ്ടിരുന്നു.

അവൾ വല്ലാതെ പേടിച്ചിരുന്നു. ശ്മശാൻ മോട്ടോർ റോഡിൽകൂടി അവർ താഴോട്ടു നടന്നു. ആ ഭാഗത്ത് വളരെ ചുരുക്കം ബസുകളേ അക്കാലത്ത് ഓടിയിരുന്നുള്ളു. റോഡിനു വീതി തീരെ കുറവായിരുന്നു. അല്പം അകലെ അമ്പലം പോലെ വെളുത്ത ഏതോ ഒരു കെട്ടിടം കണ്ടു. അങ്ങോട്ടുപോകാൻ ധൈര്യം വന്നില്ല.

ഹരീഷ് പറഞ്ഞു. "നീ ഇവിടെ നിൽക്ക് ഞാൻ അങ്ങോട്ടു പോയിട്ടു വരാം."

അതിനും അവൾ സമ്മതിച്ചില്ല. തിരിച്ചു പോകാൻ അവൾ നിർബന്ധം പിടിച്ചുകൊണ്ടിരുന്നു. അവിടെ ശ്മശാനത്തിന്റെ മുകളിൽ ഒറ്റയ്ക്ക് റോഡിൽ ഇരിക്കാൻ അവൾക്ക് ധൈര്യം പോരായിരുന്നു. പക്ഷേ ഹരീഷ്ചേട്ടൻ സമ്മതിച്ചില്ല. ഒടുവിൽ അവളും കൂടെച്ചെന്നു. താഴോട്ടു ചെന്നപ്പോൾ ഭയാനകം എന്നു പറയാവുന്നതായി വിശേഷിച്ചൊന്നും ഇല്ലായിരുന്നു. ശ്മശാനത്തിൽ ചിതകൾ ഒന്നും കത്തുന്നില്ലായിരുന്നു. ഒരരികിൽ കുറച്ചു വിറകുകൾ കണ്ടു. കാലഭൈരവന്റെ അമ്പലത്തിലെ

പ്രത്യേക തരത്തിലുള്ള ഏകാന്തതയും നിശ്ശബ്ദതയും അവിടെ ഉണ്ടാ യിരുന്നു.

ഹരീഷ് പറഞ്ഞു, ഇവിടെനിന്നാണ് വിറകുകൾ സംഭരിച്ചത്. താഴെ നദീതീരത്ത് ചിതയൊരുക്കി. അതിൽ അമ്മയെ കൊണ്ടുവച്ചിട്ട് ചുറ്റും വിറകുകൾ അടുക്കിവച്ചു. എന്നിട്ട് ഞാൻ തീകൊളുത്തി. ആറു വർഷം കഴിഞ്ഞിട്ടും ചേട്ടന് ഓരോ കാര്യവും ഓർമയുണ്ടായിരുന്നു, അവളാ ണെങ്കിൽ അമ്മയെ ഓർത്ത് എപ്പോഴേ കരഞ്ഞുതുടങ്ങിയിരുന്നു. അമ്മ യുടെ രൂപംപോലും ഓർമയില്ലാതിരുന്നിട്ടുകൂടി. ചേട്ടൻ മരണത്തെപ്പറ്റി വളരെ തണുപ്പൻ മട്ടിൽ വിസ്തരിച്ച് പറഞ്ഞതുകൊണ്ട് ആവും അവൾക്ക് ദുഃഖം വന്നത്.

പൊടുന്നനെ ഹരീഷ്ചേട്ടൻ പറഞ്ഞു. "എനിക്ക് അമ്മയെ കാണാൻ പറ്റും." എന്നിട്ട് ചേട്ടൻ കണ്ണടച്ചു.

ഹരീഷിന്റെ മട്ടു കണ്ടിട്ട് അവൾ ഉറക്കെ കരഞ്ഞു. അത് ഹരീഷിനെ സമാധിയിൽനിന്നും ഉണർത്തി. രമ കരയുന്നതുകണ്ട് അയാൾ അന്തം തപ്പെട്ടു. "നീ കരയുകയാണോ? മരിച്ചവരെ എന്തിനാ പേടിക്കുന്നത്? അമ്മ നമ്മളെ പേടിപ്പിക്കുകയില്ല. അമ്മ വളരെ നല്ലവളായിരുന്നു. നീയും കണ്ണടയ്ക്ക്. നിനക്കും അമ്മയെ കാണാൻ കഴിയും."

പക്ഷേ അവൾ കരച്ചിൽ നിർത്താതെ വന്നപ്പോൾ ഹരീഷ് മടങ്ങി. അന്നുരാത്രി അവൾ സ്വപ്നത്തിൽ ഒരു സ്ത്രീയെ കണ്ടു. ഒരു ചുവന്ന സാരി ധരിച്ച് കരയുള്ള മട്ടിൽ. അവർ എന്തോ പറഞ്ഞത് അവൾക്കു മനസ്സിലാക്കാൻ പറ്റിയില്ല. പിന്നെ അവർ അവളെ എടുക്കാൻ ഭാവിച്ചു. അവൾ കുതറിമാറാൻ നോക്കിയപ്പോൾ അവൾക്ക് അതിനു കഴിയാതെ വന്നു. അവൾ നിലവിളിച്ചു.

ആ നിലവിളി ഭയങ്കരമായിരുന്നു. അച്ഛൻ മാത്രമല്ല ഹരീഷും എണീ റ്റുവന്നു. ഹരീഷ് പലപ്രാവശ്യം അവളോട് പറഞ്ഞതാണ്, അമ്മയെ കണ്ട കാര്യം അച്ഛനോട് പറയരുത് എന്ന്. എന്നിട്ടും അവൾ ആ സ്വപ്നം കണ്ട ഭയംകൊണ്ട് അച്ഛനോട് ഒക്കെ പറഞ്ഞുപോയി. എല്ലാം കേട്ടുക ഴിഞ്ഞപ്പോൾ അച്ഛൻ ഹരീഷിനെ കൈയോടെ പിടിച്ച് അടിച്ച് അവശ നാക്കി. അവൻ ബോധംകെട്ട് വീണു. അവളുടെ ഓർമയിൽ അച്ഛൻ ഒരിക്കലും ഹരീഷിനെ അടിക്കുന്നതുപോയിട്ട് കൈകൊണ്ട് തൊട്ടിട്ടുപോലുമില്ല. അതിലും ആശ്ചര്യം, അത്രയും അടി കൊണ്ടിട്ടും ചേട്ടൻ ഒന്നു കരഞ്ഞുപോലുമില്ല. രമയാണെങ്കിൽ അതിന്റെ പേടി കൊണ്ട് രാത്രി കിടക്കയിൽ കിടന്നു മൂത്രം ഒഴിക്കുകയും ചെയ്തു.

എന്നിട്ടും പിറ്റേദിവസം ചേട്ടൻ അവളോട് ആദ്യം ചോദിച്ചത് ഇതാ

യിരുന്നു. "നീ അമ്മയെ കണ്ടോ?"

അവൾക്ക് പരിഭ്രമവും നാണവുംകൊണ്ട് ഒന്നും പറയാൻ തോന്നിയില്ല.

"നീ വെറുതെ പേടിച്ചു. അമ്മ നിന്നെ ഒന്നും ചെയ്യില്ല."

അവൾ കരഞ്ഞുതുടങ്ങി. അയാൾ രമയെ സമാധാനിപ്പിച്ചിട്ട് വീണ്ടും ചോദിച്ചു. "നീ അമ്മയെ കണ്ടോ?"

ചേട്ടന്റെ മുഖത്ത് നീര് ഉണ്ടായിരുന്നു. ചുണ്ട് പൊട്ടിയിരുന്നു. അന്ന് ചേട്ടൻ സ്കൂളിൽ പോയില്ല. പനിയായിരുന്നു എന്നു തോന്നി. മുഖത്ത് പലയിടത്തും മരുന്ന് പുരട്ടിയിരുന്നു.

"നീ അമ്മയെ കണ്ടോ?" ഹരീഷ് മൂന്നാമതും ചോദിച്ചു.

"ഉവ്വ്." ഇത്തവണ അവൾ മറുപടി പറഞ്ഞു.

"എന്നിട്ട് എങ്ങനെയുണ്ട്?"

"ഞാൻ അവരുടെ മുഖം കണ്ടില്ല." അവൾ അല്പം സങ്കോചത്തോടെ പറഞ്ഞു.

അല്പനേരം മൗനമായി ഇരുന്നിട്ട് അയാൾ വീണ്ടും ചോദിച്ചു.

"അവർ നിന്നോട് വല്ലതും പറഞ്ഞോ?"

"ഇല്ല!" രമ നിഷേധഭാവത്തിൽ തലയാട്ടി.

"നീ എന്താ പേടിച്ചുപോയോ?"

"അവർ എന്നെ എടുക്കാൻ നോക്കി." രമയ്ക്ക് വീണ്ടും കരച്ചിൽ വന്നു.

ഇത്തവണ ഹരീഷ് അവളെ ആശ്വസിപ്പിച്ചില്ല. കുറെനേരം ആലോചിച്ചിട്ട് അയാൾ പറഞ്ഞു. "അമ്മയ്ക്ക് നിന്റെ വിചാരമാണ്. നീ അവരെ കണ്ടാൽ പേടിക്കേണ്ട. തൊഴുതാൽ മതി."

അതിനുശേഷം അമ്മയെ അവൾ ഒരിക്കലും കണ്ടിട്ടില്ല. തന്മൂലം തൊഴാനുള്ള അവസരം അവൾക്ക് കിട്ടിയതുമില്ല.

*  *  *  *

രമയ്ക്ക് വീണ്ടും കരച്ചിൽ വന്നു. "വല്യച്ഛാ, ചേട്ടന് നാളെ രാവിലെ ഒരു കമ്പികൂടി അടിക്കണം."

"അടിക്കാം മോളെ." അദ്ദേഹം അവളെ ആശ്വസിപ്പിച്ചു.

"ചേട്ടന് വരാൻ പറ്റില്ലെന്നു തോന്നുന്നു." എല്ലാവരും അങ്ങനെ തന്നെ ആലോചിച്ചിരിക്കുകയായിരുന്നു. അതുകൊണ്ട് ആരും അവളോട് പൊള്ളയായ ആശ്വാസവാക്ക് പറഞ്ഞില്ല.

"മാസിയിൽനിന്ന് ഫോൺ ചെയ്യാമോ?" അവൾ ചോദിച്ചു.

"ചെയ്യാം." ധ്യാൻസിങ്ങ് ചിറ്റപ്പൻ പറഞ്ഞു.

"നാളെ ഞാൻ ബോംബെ വിളിക്കാൻ നോക്കും. കിട്ടിയാൽ നാളെ വൈകിട്ട്, അല്ലെങ്കിൽ മറ്റന്നാൾ രാവിലെ ആകുമ്പോഴേക്ക് ചേട്ടൻ തീർച്ചയായും വരും."

"അതുകൊണ്ട് ഇനി, എന്ത് വ്യത്യാസം വരാനാണ് മോളേ?" വല്യച്ഛൻ ചോദിച്ചു.

"ശവസംസ്കാരം ഒരു ദിവസം കഴിഞ്ഞ് നടത്താം." അവൾ പറഞ്ഞു. "ഹരീഷ്ചേട്ടൻ ഇല്ലാതെ...." അവൾ പക്വതയുള്ള സ്ത്രീയെപ്പോലെ ആലോചനയിലാണ്ടു.

"അതൊക്കെ ശരിതന്നെ, ജീവിച്ചിരിക്കുമ്പോൾ വരാത്തവനാണോ ഇനിയും വരാൻ പോകുന്നത്? അവൻ വരുന്നതും വരാത്തതും ഒരുപോലെയാണ്." അദ്ദേഹം അവളോട് വിശദീകരിക്കാൻ ശ്രമിച്ചു.

"ചേട്ടൻ അദ്ദേഹത്തിന്റെ ഒരേ ഒരു മകനാണ്." രമ പറഞ്ഞു.

"നീ പറഞ്ഞത് ശരിയാണ്. പക്ഷേ മോളേ, മൃതദേഹം വച്ചുകൊണ്ടിരിക്കാൻ പറ്റില്ല. അത് മണ്ണാണ്. ഇനി അതിനോട് എന്തിനാ മമത? രാത്രിയായിരുന്നില്ലെങ്കിൽ നമുക്ക് ഇന്നുതന്നെ സംസ്കാരം നടത്താമായിരുന്നു. നമ്മുടെ ഇവിടെ രാത്രി ശവസംസ്കാരം പാടില്ല."

"അതല്ല വല്യച്ഛാ, ഒരു ദിവസംകൂടി കഴിഞ്ഞ് ആയാൽ എന്താ കുഴപ്പം?" രമ ചോദിച്ചു.

"ഉണ്ടാവും മകളേ. ഇപ്പോൾ പ്രശ്നം നിന്റേതുമാത്രമല്ല. ഗ്രാമത്തിന്റേതു മുഴുവനുമാണ്. സംസ്കാരം കഴിയുന്നതുവരെ യാതൊരു ജോലിയും നടക്കില്ല. ഗ്രാമത്തിൽ മരണം ഉണ്ടായതല്ലേ!"

"സ്വന്തം അച്ഛന്റെ കാര്യത്തിലും നമുക്ക് ഒരു അവകാശമില്ലേ?" അവൾക്ക് ദേഷ്യം വന്നു.

അദ്ദേഹം ഒന്നു പുഞ്ചിരിച്ചു. എന്നിട്ട് പറഞ്ഞു. "മോളേ, ഇനി അദ്ദേഹം ആരുടെയും അച്ഛനല്ല, സഹോദരനല്ല, മകനുമല്ല. ഈ സമൂഹത്തിൽ ഒരു വസ്തുവും നമ്മുടേതുമാത്രമാകുന്നില്ല. നീ ഒരു ഡോക്ടറല്ലേ?"

"പക്ഷേ ഞാൻ മനുഷ്യനുമാണ്." അവൾ കരഞ്ഞുകൊണ്ടു പറഞ്ഞു.

"നോക്ക് നീ കരയുന്നതു ശരിയല്ല. പ്രാഥമികമായി നീ ഒരു മകളാണ്. നിന്റെ വിഷമം ഞങ്ങൾക്കറിയാം. പക്ഷേ നീ അറിവുള്ളവളാണ്. നിനക്കറിയാമല്ലോ മനുഷ്യശരീരം എന്താണ് എന്ന്. അതിന്റെ ഘടനയും നിനക്കറിയാം. അതിന്റെ മേന്മ എന്താണെന്നും അറിയാം. അത് എപ്പോൾ

ജഡമാകുമെന്നും അറിയാം. ജീവൻ നിലച്ചുപോകുമ്പോൾ അതിന്റെ വ്യർത്ഥത നിനക്കു മനസ്സിലാകും. ഡോക്ടറാണെന്നതു പോകട്ടെ, ഒരു സാമൂഹ്യജിവി എന്ന നിലയിൽ പറയൂ. മൃതദേഹം ഇങ്ങനെ വച്ചുകൊണ്ടിരിക്കാമോ. കൂടാതെ രണ്ടായിരം മൈൽ അകലെനിന്നും ഹരീഷ് ഇവിടെ എത്തുമെന്ന് എന്ത് ഉറപ്പുണ്ട്. അവൻ മാത്രമാണ് മകൻ എന്നാണെങ്കിൽ അതും തെറ്റാണ്. യഥാർത്ഥ പുത്രൻ നീ തന്നെയാണ്. നിന്നോടാണ് അദ്ദേഹം അവസാനമായി സംസാരിച്ചത്. അതുകൊണ്ട് മകളേ, നിന്നെക്കാൾ വലുതായി ആരുമില്ല. ഹരീഷുമില്ല സുരേന്ദ്രനുമില്ല. അദ്ദേഹത്തിന്റെ അന്ത്യസമയത്ത് ആരാ ഇവിടെ ഉണ്ടായിരുന്നത്! സുരേന്ദ്രനെ അദ്ദേഹത്തിനു എന്തിഷ്ടമായിരുന്നു. പക്ഷേ അവസാന സമയത്ത് അവനും ഉണ്ടായിരുന്നില്ല. അതുകൊണ്ട് ഇക്കാര്യം നീ അങ്ങു മറന്നുകളയൂ. നിന്റെ സ്ഥാനം മകനെക്കാൾ ഒട്ടും താഴെയല്ല. നീ ഒറ്റയ്ക്ക് ആയിരം പുത്രന്മാർക്ക് തുല്യമാണ്."

അവൾ മിണ്ടാതെ ഏങ്ങിക്കരഞ്ഞു. എന്നിട്ടും ലൈൻ കിട്ടുകയാണെങ്കിൽ നാളെ എങ്ങനെയെങ്കിലും ബോംബെയ്ക്ക് ട്രങ്ക്കോൾ വിളിക്കാമെന്നും ഹരീഷ്ചേട്ടനെ ലൈനിൽ കിട്ടിയാൽ സംസ്കാരം നാളെ നടത്തില്ലെന്നും അവൾ തീരുമാനിച്ചിരുന്നു.

അവൾക്ക് വല്ലാത്ത തലവേദന അനുഭവപ്പെട്ടു. കഴിഞ്ഞ രണ്ടുവർഷമായി, 'നായിഡുപ്രശ്നം' വളർന്നതോടെ അവൾക്ക് ഉറക്കമില്ലായ്മയും പതിവുണ്ട്. പല രാത്രികളിലും അവൾക്ക് ഉറങ്ങാൻ കഴിയാറില്ല. പലപ്പോഴും 'സെഡറ്റീവ്' കഴിക്കാറുമുണ്ട്. എപ്പോഴെങ്കിലും അച്ഛന്റെ കത്ത് അവളെ വിഷമിപ്പിക്കുകയോ അഥവാ സ്വയം ആലോചിച്ചാലോചിച്ച് വിഷമിക്കുകയോ ചെയ്യുമ്പോൾ ഒന്നോ രണ്ടോ ഗുളിക കഴിച്ചാലും പ്രയോജനം കിട്ടാറില്ല. അപ്പോൾ തുടങ്ങിയതാണ് ഈ തലവേദന. കൂടെക്കൂടെ പതിവുണ്ട്. ഇപ്പോഴും അത് അവളെ വേട്ടയാടുകയായിരുന്നു.

അമ്മ ഉണ്ടായിരുന്നെങ്കിൽ അച്ഛനും താനുമായി തർക്കമുണ്ടാകുന്ന സ്ഥിതി വരില്ലായിരുന്നു. തന്റെ നില വിശദീകരിക്കാവുന്ന ഒരു മാധ്യമം ആയിരുന്നു അമ്മ. അവൾക്ക് അച്ഛനോട് തന്റെ ഭാഗം സ്വയം വാദിക്കാൻ കഴിവില്ലായിരുന്നു. അവളും അച്ഛനും തമ്മിലുള്ള് ബന്ധം കുറച്ച് തകരാറിലായിരുന്നു. അത് ഇല്ലാതാക്കാൻ ശ്രമിച്ചാൽ കൂടുകയേ ഉള്ളൂ. അവളെ സംബന്ധിച്ചിടത്തോളം അച്ഛൻ കൈലാസത്തിലിരിക്കുന്ന ശിവനായിരുന്നു. അദ്ദേഹം പാരമ്പര്യങ്ങളും പ്രമാണങ്ങളും മുറുകെ പിടിച്ചിരുന്നു. രമയ്ക്ക് അത് തുടരുക വിഷമമായിരുന്നു.

അമ്മയെ അവൾക്ക് ഒട്ടും ഓർമയില്ല. അവൾക്കെല്ലാം അച്ഛൻ തന്നെ

യായിരുന്നു. അദ്ദേഹത്തിന്റെ നിഴലിലായിരുന്നു അവൾ വളർന്നു വലുതായത്. അവളുടെ സ്വപ്നങ്ങളൊക്കെ അച്ഛന്റെ സ്വപ്നങ്ങളോടു ചേർന്നായിരുന്നു. ചിലപ്പോൾ അവൾക്ക് അതോർത്ത് ദേഷ്യം വരും. ഞാൻ ഒന്നുമല്ല, വെറും ഒരു സ്വപ്നം മാത്രം. സ്വപ്നവും മറ്റൊരാളുടെ. അച്ഛൻ ആഗ്രഹിച്ചതുപോലെ അവളെ വളർത്തി. ഇതിൽ തനിക്ക് കാര്യമൊന്നുമില്ലേ. തീരുമാനം എടുക്കാനുള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നെങ്കിൽ അവൾ അദ്ധ്യാപിക ആകാൻ ഇഷ്ടപ്പെട്ടേനെ. അഥവാ മറ്റെന്തെങ്കിലും ജോലി. പെയിന്ററോ ആർക്കിടെക്റ്റോ. രാത്രിയും പകലും ഒരുപോലെ ബുദ്ധിമുട്ടുള്ള ഈ ഡോക്ടറുദ്യോഗത്തിനു വേണ്ടിയല്ല അവൾ ജനിച്ചത്. ആദ്യമാദ്യം അവൾ മൃതശരീരം കീറിമുറിച്ചപ്പോൾ അനാട്ടമി ഹാളിൽവച്ച് ബോധരഹിതയായി. വളരെ കാലത്തേക്ക് അവൾക്ക് മൃതദേഹം കൈകൊണ്ട് തൊടാൻ പേടിയായിരുന്നു. ഹോസ്റ്റലിൽ ആദ്യകാലത്ത് അവൾ വല്ലാതെ കരയുമായിരുന്നു. ഇതൊക്കെയായിട്ടും അവൾ എംബിബിഎസ് പാസായത് രണ്ടാം റാങ്കോടെയാണ്. പിന്നീട് പോസ്റ്റ് ഗ്രാജ്വേഷന് അവൾക്ക് ദില്ലിയിൽ പ്രവേശനം കിട്ടി. പി.ജി. മെഡിസിനിൽ ചെയ്യാനായിരുന്നു അവൾക്ക് ആഗ്രഹം. പക്ഷേ അച്ഛൻ അവളെ ഗൈനക്കോളജി പഠിക്കാൻ നിർബന്ധിച്ചു. പെണ്ണുങ്ങൾക്ക് അത് പറ്റിയ വിഷയമാണെന്ന് അദ്ദേഹം വാദിച്ചു. തന്നെയുമല്ല, നല്ല വരുമാനമുണ്ടാകുകയും ചെയ്യും. സാധാരണ സ്ത്രീകളെ സഹായിക്കാൻ ഇതിലും പറ്റിയ അവസരം വേറെ എവിടെ കിട്ടും! വിശേഷിച്ചും പ്രസവസമയത്ത് വേണ്ട സഹായം കിട്ടാതെ നിരവധി സ്ത്രീകൾ മരിച്ചുപോകുന്ന നമ്മുടെ നാട്ടിൽ. അച്ഛനു സാധാരണ സ്ത്രീകളുടെ വിഷമങ്ങളെപ്പറ്റിയുള്ള ചിന്ത കൊണ്ടോ ഗൈനക്കോളജി അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ആദായകരമായതുകൊണ്ടോ മാത്രമായിരുന്നില്ല ഈ മനോഭാവം. അതിനു മറ്റൊരു കാരണംകൂടി ഉണ്ടായിരുന്നു. “നിന്റെ അമ്മ യഥാസമയം ചികിത്സ കിട്ടാതിരുന്നതുകൊണ്ടാണ് അന്നു മരിക്കാൻ ഇടയായത്.” എന്ന് അദ്ദേഹം അറിയാതെ പോലും പറഞ്ഞിരുന്നില്ല. എങ്കിലും അവൾക്ക് അച്ഛന്റെ വികാരങ്ങൾ നന്നായി മനസ്സിലായിരുന്നു. അതുകൊണ്ട് അദ്ദേഹം പറഞ്ഞത് അവൾ ഉടൻ അംഗീകരിച്ചു. ചുരുക്കത്തിൽ അവളുടെ പഠിത്തം അവളുടെ മിടുക്കും കഠിനാദ്ധ്വാനവും കൊണ്ടു മാത്രമല്ല പ്രത്യുത അച്ഛന്റെ അപരാധബോധം കൊണ്ടുകൂടിയാണ് പൂർത്തിയായത്.

ഏതായാലും കഴിഞ്ഞ കുറെ ദിവസങ്ങളിലായി അമ്മയുടെ അഭാവം അവൾക്ക് വളരെ അനുഭവപ്പെട്ടു, മുമ്പൊരിക്കലും തോന്നാത്തവിധം. അമ്മയും മകളും തമ്മിലുള്ള സൗഹൃദം അതേ അളവിൽ അച്ഛനും

മകനും തമ്മിൽ ഉണ്ടാവില്ല. അച്ഛനും മകനും പ്രതിദ്വന്ദികളാകുന്നതു പോലെ അമ്മയും മകളും തമ്മിൽ ഒരിക്കലും ആവില്ല. ഇപ്പോഴത്തെ സ്ഥിതിയിൽ നിന്ന് അവളെ ഒരു അമ്മയ്ക്കേ രക്ഷിക്കാനാവൂ.

തന്റെ ഏകാന്തത അവൾക്ക് വിഷമമായി. ഒരു സഹോദരൻ ഉള്ളത് —അയാളിൽനിന്ന് എന്തെങ്കിലും സഹായം പ്രതീക്ഷിക്കുന്നത് വ്യർത്ഥ മാണ്. അയാൾ നേരത്തെതന്നെ പറഞ്ഞതാണ്—നീ ബോംബെയിലേക്ക് വരൂ. നിന്റെ പ്രശ്നം ഒരാഴ്ചകൊണ്ട് പരിഹരിച്ചുതരാം.

സ്വന്തം പ്രശ്നം പരിഹരിച്ചപോലാകും അയാൾ പ്രശ്നം പരിഹരി ക്കുക. പറഞ്ഞതിൽ അല്പം അഹങ്കാരം ഒളിഞ്ഞിരുപ്പുണ്ടായിരുന്നു. പക്ഷേ അച്ഛന്റെ ജീവിതം അവളെ ആശ്രയിച്ചായിരുന്നു. അദ്ദേഹത്തിന്റെ ജീവിതത്തെ തുലച്ചുകൊണ്ട് തനിക്കൊരു സന്തോഷവും വേണ്ട.

നാം എപ്പോഴും നമ്മുടെ ഭാഗം നോക്കും. അത് അന്യായമാണ്. അവ ളുടെ മനസ്സ് പറഞ്ഞു. ഇതിലൊക്കെ അച്ഛന് എന്താണ് കിട്ടിയത്? താൻ എന്തെങ്കിലും ത്യാഗം ചെയ്തിട്ടുണ്ടെങ്കിൽ തന്നെ അച്ഛന്റെ ത്യാഗം അതിലും ചെറുതാണോ? അദ്ദേഹം സന്യാസിയെപ്പോലെയല്ലേ കഴി ഞ്ഞത്? ഒരു അധ്യാപകന്റെ ശമ്പളം എന്തുകാണും? ഏത് അളവുവരെ ഒരു സാധാരണമനുഷ്യന് തന്റെ ആദർശങ്ങളോട് നീതി പുലർത്താൻ കഴിയും? ആദർശങ്ങൾക്കുവേണ്ടി മനുഷ്യർ എത്രവരെ ത്യാഗം ചെയ്യും?

ആദ്യം കുറെനാൾ അവൾ ഗ്രാമത്തിലായിരുന്നു. പക്ഷേ അച്ഛൻ അവളെ വേഗം തിരിച്ചുകൊണ്ടുപോയി. ഇന്നും വല്യമ്മ അവളെ സ്വന്തം മകനെക്കാളുമധികം സ്നേഹിക്കുന്നു. അവൾ ഗ്രാമത്തിൽ ഉണ്ടായിരുന്ന പ്പോൾ അച്ഛൻ മാസത്തിൽ രണ്ടു തവണ അവളെ കാണാൻ വരുമായിരു ന്നു. അന്നു ഗ്രാമത്തിലേക്കു വരിക അത്ര എളുപ്പമല്ല. ഭിക്കിയാ സൈനാ യിൽനിന്നും പന്ത്രണ്ടു മൈൽ നടക്കണം. ചിലപ്പോഴൊക്കെ ഹരീഷ്ചേ ട്ടനും വരും. പക്ഷേ മിക്കപ്പോഴും അച്ഛൻ അവളെ തന്റെ സുഹൃത്ത് കണക്കു മാസ്റ്റർ പന്ത്ജിയുടെ വീട്ടിൽ വിട്ടിട്ട് പോകും. പിന്നെ രമ പകൽ മുഴുവൻ പന്ത്ജിയുടെ ഭാര്യയോടൊപ്പം കഴിയും. ഈ പതിവ് ഏകദേശം ഒരു വർഷം തുടർന്നു. അന്നു നഴ്സറി സ്കൂൾ ഇത്രയും പ്രചാരത്തിൽ ഇല്ല. ഉണ്ടെങ്കിലും ഭവാലിപോലെയുള്ള ചെറിയ സ്ഥലങ്ങളിൽ വളരെ കുറവായിരുന്നു. ചിലപ്പോൾ അവളും അച്ഛന്റെ കൂടെ സ്കൂളിൽ പോകാൻ ശാഠ്യം പിടിക്കും. പന്ത്ജിയുടെ ഭാര്യ എത്ര ശ്രമിച്ചാലും അവൾ സമ്മതി ക്കില്ല. ഒടുവിൽ അച്ഛൻ അവളെ കൂടെ കൊണ്ടുപോകും. എന്നിട്ട് കവല യിലെ കടയിൽനിന്നും പത്തു പൈസയ്ക്ക് കടല വാങ്ങികൊടുത്തിട്ട് സ്കൂളിലെ ചൗക്കീദാരുടെ കുട്ടികളോടൊപ്പം ഇരുത്തും. ഓരോ പീര്യേഡ്

കഴിയുമ്പോഴും ഒന്നു വന്ന് എത്തിനോക്കും. എന്നിട്ടും അദ്ദേഹം ഒരിക്കലും ദേഷ്യപ്പെടുകയോ ദുഃഖിക്കുകയോ ചെയ്തില്ല. പിന്നെ അവൾക്ക് നാലു വയസായപ്പോൾ ചർച്ച് സ്കൂളിലെ സിസ്റ്റർ ബ്രിയോണിയുടെ അടുത്ത് പോയിത്തുടങ്ങി.

അച്ഛനുവേണമെങ്കിൽ അവളെ ഗ്രാമത്തിൽ തന്നെ വിടരുതായിരുന്നോ? എങ്കിൽ അവൾക്ക് എന്തു സംഭവിക്കുമായിരുന്നു. ആറോ ഏഴോ ക്ലാസ്സ് പഠിപ്പിച്ചിട്ട് അവളെ വിവാഹം കഴിപ്പിക്കും. ഇപ്പോഴേക്ക് മൂന്നോ നാലോ കുട്ടികളുടെ അമ്മയാകും. അവളുടെ ഈ വ്യക്തിത്വവും സ്ഥാനമാനങ്ങളും ആരുമുഖാന്തിരം കിട്ടിയതാണ്?

ഓരോരുത്തരായി എല്ലാവരും മയങ്ങിത്തുടങ്ങിയിരുന്നു. ഒരിക്കലും ക്ഷീണിക്കാത്ത വല്യമ്മപോലും ഇരുന്ന് ഉറങ്ങിപ്പോയി. ക്രമേണ വാച്ചിന്റെ ടിക് ടിക് ശബ്ദവും ശ്വാസോച്ഛ്വാസത്തിന്റെ ശബ്ദവും കൊണ്ട് നിശ്ശബ്ദത ഭയാനകമായിത്തീർന്നു. അച്ഛൻ മറ്റുള്ളവരിൽനിന്നും അല്പം മാറി കിടക്കുകയാണെന്ന് അവൾക്കു തോന്നി—തുണികൊണ്ടു മൂടി. അദ്ദേഹത്തിന്റെ തലയ്ക്കൽ വിളക്കു കത്തുന്നുണ്ട്. പെട്ടെന്ന് അച്ഛന്റെ വസ്ത്രം ഇളകിയോ എന്നവൾക്കു സംശയം. ഒന്നെണീറ്റു നോക്കാമെന്നു തോന്നി. അച്ഛൻ വാസ്തവത്തിൽ ശ്വാസം വിടുകയാണോ?

അത് എങ്ങനെ സംഭവിക്കും, അവൾ സ്വയം ചോദിച്ചു. മരിച്ചവർക്ക് ശ്വാസം വിടാനാവില്ല. അദ്ദേഹം മരിച്ചില്ല; അല്പനേരത്തേക്ക് അദ്ദേഹത്തിന്റെ ശ്വാസം നിന്നുപോകുകയും ഇപ്പോൾ വീണ്ടും ശരിയാകുകയും ചെയ്തതാണെങ്കിലോ. ഇങ്ങനെ സംഭവിക്കാറുണ്ട്. പിന്നെ അവൾ ഖിമാനന്ദ്ജിയുടെ വാക്കുകൾ ഓർത്തു. അദ്ദേഹം പറഞ്ഞത് അവൾ വിശ്വസിച്ചതല്ലാതെ നേരിട്ട് പരിശോധിച്ചില്ലായിരുന്നു. അച്ഛൻ ഇനി എണീക്കും. അദ്ദേഹം അബോധാവസ്ഥയിലാണെന്നു മാത്രം. അദ്ദേഹം മരിച്ചിട്ടില്ല. അദ്ദേഹത്തിനു മരിക്കാൻ പറ്റില്ല. അച്ഛൻ എങ്ങനെ മരിക്കും?

* * * *

"നീ എന്തിന് വന്നു?" അദ്ദേഹം തലയിണയിൽ ചാരിയിരുന്നുകൊണ്ട് ചോദിച്ചു.

"വെറുതെ വന്നതാണ് അച്ഛാ, വല്യമ്മ വിളിച്ചിട്ടില്ല." അവളുടെ ശബ്ദം പതിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ മുമ്പിൽ കള്ളം പറയാൻ അവൾ ഭയപ്പെട്ടു.

“എങ്കിലും എന്തെങ്കിലും കാരണം കാണും.” അച്ഛൻ തന്റെ ഗംഭീര സ്വരത്തിൽ ചോദിച്ചു.

“എനിക്ക് അങ്ങയോട് ഒരു കാര്യം പറയാനുണ്ട്.”

“എന്ത്?” അവൾ പറയാൻ പോകുന്നതെന്തെന്ന് അദ്ദേഹം ഊഹിച്ചിട്ടുണ്ടായിരുന്നു.

“ഡോക്ടർ നായിഡുവിന്റെ കാര്യം.” അവൾ ഒരുവിധം ധൈര്യം അവലംബിച്ചുകൊണ്ട് പറഞ്ഞു.

“അയാളെപ്പറ്റി ഒരു കാര്യവും പറയേണ്ട.” അദ്ദേഹം എടുത്തടിച്ച പോലെ മറുപടി പറഞ്ഞു.

“എന്താ പറയാൻ പാടില്ലാത്തത്, അച്ഛാ! എനിക്ക് അച്ഛനോട് പറയാനുണ്ട്. ഞാൻ അയാളെ വിവാഹം കഴിക്കാൻ പോകയാണ്.”

“എന്തു തോന്ന്യാസമാണ്! നിനക്ക് അറിയാമോ, നീ ആരോടാ സംസാരിക്കുന്നതെന്ന്?” അദ്ദേഹം അലറി.

* * * *

“രമാ! എടീ രമാ!” വല്യമ്മ അവളെ പിടിച്ചുകുലുക്കി “എന്തുപറ്റി? സ്വപ്നം കാണുകയായിരുന്നോ?”

അവൾ ഞെട്ടി എഴുന്നേറ്റു. താൻ കണ്ട അർദ്ധസ്വപ്നത്തിലുള്ള ഭയം കൊണ്ട് അവൾ വല്യമ്മയെ മിഴിച്ചുനോക്കി. വല്യമ്മയ്ക്ക് പേടിയായി. അവളെ മാറോടു ചേർത്തിട്ട് അവർ അവളെ തലോടി. ക്രമേണ രമയുടെ തേങ്ങൽ ഉയർന്നു. അത് മർമഭേദകമായ വിലാപമായിത്തീർന്നു.

പിന്നീട് അവൾക്ക് രാത്രിമുഴുവൻ കരച്ചിലടക്കാൻ കഴിഞ്ഞില്ല.

രാവിലെ ഫോൺ കിട്ടി. അവൾ വേഗം പറഞ്ഞു. “ചേട്ടാ, പെട്ടെന്നു വരണം, ഇല്ലെങ്കിൽ നിങ്ങൾക്ക് അച്ഛനെ അവസാനമായി കാണാൻ പറ്റില്ല. ഇവിടെയുള്ളവർ ഇന്നുതന്നെ സംസ്കാരം നടത്താൻ ആഗ്രഹിക്കുന്നു.”

പെട്ടെന്ന് അങ്ങേവശത്തു നിന്നുള്ള ശബ്ദം നിലച്ചു. “ഹലോ! ഹലോ!” അവൾ ആകുന്നത്ര ശക്തിയിൽ വിളിച്ചു.

“ഹലോ!” ഹരീഷിന്റെ ശബ്ദം വീണ്ടും കേട്ടു. “രമാ, നോക്ക് സംസ്കാരം നടക്കട്ടെ. കഴിയുന്നതും വേഗം വരാൻ ഞാൻ നോക്കാം. പ്ലെയിൻ ടിക്കറ്റ് കിട്ടുമോ എന്നു പറയാനാവില്ല. എന്നാൽ തന്നെ ദില്ലിയിൽനിന്ന് റോഡു വഴി വരേണ്ടിവരും. സമയം എടുക്കും.”

ദേഷ്യപ്പെട്ട് അവൾ ഫോൺ താഴെ വച്ചു. അവൾ അങ്ങനെ വിചാരി

ച്ചതേ ഇല്ലായിരുന്നു. ചേട്ടൻ സ്മാർട്ടായതുകൊണ്ട് ടിക്കറ്റ് പോയിട്ട് ഒരു പ്ലെയിൻ മുഴുവൻ പിടിച്ചുകൊണ്ടുവരും എന്നാണവൾ കരുതിയത്. ചേട്ടൻ മരിച്ച ആളിനോട് പ്രതികാരം ചെയ്യുകയാണ്...അവൾ തന്റെ മനസ്സിൽ പറഞ്ഞു.

അവൾ മാസിയിൽനിന്നു തിരിച്ചെത്തിയപ്പോൾ ഗ്രാമത്തിൽ വെയിൽ പരന്നിരുന്നു. താഴോട്ടു നോക്കിയപ്പോൾ താഴ്‌വാരത്തിൽ അപ്പോഴും മൂടൽമഞ്ഞായിരുന്നു.

ധ്യാൻസിങ്ങ് ചിറ്റപ്പനും തിരിച്ചെത്തിയിരുന്നു. അവിടെ മുളയില്ലായിരുന്നു. അതുകൊണ്ട് ഗ്രാമത്തിലെ ഒരേയൊരു ഏണിയുള്ളത് എടുക്കേണ്ടിവന്നു.

"സംസാരിച്ചോ?" വല്യമ്മ ചോദിച്ചു.

"ഉം!" അവളുടെ സംക്ഷിപ്തമായ മറുപടി.

"വരുന്നുണ്ടോ?" ഖിമാനന്ദ്ജി ചോദിച്ചു.

"ഉവ്വ്!" അവൾ ഒഴുക്കൻമട്ടിൽ പറഞ്ഞു. അവൾ വളരെ ദുഃഖിതയായിരുന്നു. വല്ലാതെ ക്ഷീണിച്ചും. രാത്രി ഉറങ്ങാതിരുന്നതുകൊണ്ട് തല കറങ്ങുന്നതുപോലെ തോന്നി. അച്ഛന്റെ ശവം കണ്ടിട്ട് അവൾക്ക് വീണ്ടും വിഷമം തോന്നി. അവൾ സ്വയം നിയന്ത്രിച്ചുകൊണ്ട് അടുത്ത മുറിയിൽ പോയി. വല്യമ്മ അവൾക്ക് ചായ കൊണ്ടുവന്നു.

"എനിക്കു ചായ വേണ്ട." അവൾ വല്യമ്മയോട് പറഞ്ഞു.

വല്യമ്മ വീണ്ടും നിർബന്ധിച്ചു. അവൾ കൂട്ടാക്കിയില്ല. അവൾക്ക് ഛർദിക്കാൻ വരുന്നുണ്ടായിരുന്നു. വല്യമ്മ പോയി. പക്ഷേ അല്പം കഴിഞ്ഞ് ഖിമാനന്ദ്ജി ചായഗ്ലാസുംകൊണ്ട് എത്തി.

"അല്പം ചായ കുടിക്കൂ. ഇതുകൊണ്ട് അല്പം ആശ്വാസം കിട്ടും. നിനക്ക് ഇനിയും വളരെ കാര്യങ്ങൾ ചെയ്യാനുണ്ട്."

"വേണ്ട. കുടിക്കാൻ തോന്നുന്നില്ല."

"അല്ല, അതിന് ആർക്കാ കുടിക്കാൻ താല്പര്യമുള്ളത്! നീ കുടിക്ക്. ഇതുകൊണ്ട് അല്പം ഉഷാറാകും. എടുത്ത് കുടിക്ക്." അദ്ദേഹം അവളുടെ പുറം തലോടി.

അവൾ വീണ്ടും കരച്ചിലായി. പക്ഷേ ഇത്തവണ അവൾ ഗ്ലാസ കൈയിലെടുത്തു.

"ഇങ്ങനെ ധൈര്യം കളഞ്ഞാൽ കാര്യം നടപ്പില്ല. നീ അറിവുള്ളവളാണ്. നീ ആണ് ആളുകളെ പറഞ്ഞു മനസ്സിലാക്കേണ്ടത്. നോക്ക് നിന്റെ വല്യമ്മയെ നോക്ക്!"

സത്യത്തിൽ അവൾക്ക് തോന്നി, വല്യമ്മയുടെ മുമ്പിൽ താൻ ഒന്നുമല്ല.

"സുരേന്ദ്രൻചേട്ടൻ വന്നോ?" അവൾ ചോദിച്ചു.

"ഇല്ല, ഇതുവരെ വന്നില്ല. എന്തായിപ്പോൾ സമയം?" ഖിമാനന്ദ്ജി ചോദിച്ചു.

അവൾ വാച്ച് നോക്കി പറഞ്ഞു. "ഒൻപത്!"

"എങ്കിൽ എത്തിക്കാണും. ഭിക്കിയാസൈണിൽനിന്നും എട്ടരയുടെ വണ്ടി ഉണ്ട്. ഒമ്പതര ആവുമ്പോഴേക്കും ഇവിടെ എത്തും."

എല്ലാവരും അയാളെ കാത്തിരിക്കുകയായിരുന്നു. അടുത്തുള്ള ഗ്രാമങ്ങളിൽ എവിടൊക്കെ ബന്ധുക്കളുണ്ടോ, അവരെയൊക്കെ വിവരം അറിയിച്ചിരുന്നു. അടുത്തുള്ള മുറിയിൽ മരണം അന്വേഷിച്ചു വരുന്നവരുടെ കാലടി ശബ്ദം കൂടിക്കൊണ്ടിരുന്നു. വരുന്ന സ്ത്രീകളൊക്കെ ഉറക്കെ കരയുന്നുണ്ട്. പുരുഷന്മാർ ദുഃഖം പ്രകടിപ്പിച്ചിട്ട് എവിടെയെങ്കിലും ഇരിക്കും. ചിലർ പുറത്ത് വെയിൽ കാഞ്ഞ് ഇരിക്കുന്നുണ്ടായിരുന്നു. താഴ്വാരത്തിലെ മൂടൽമഞ്ഞ് ഇപ്പോൾ മുകളിലോട്ട് കുറെശ്ശെ വ്യാപിച്ചുകൊണ്ടിരുന്നു. അവൾ ചായ കുടിച്ചുകഴിഞ്ഞപ്പോൾ ഖിമാനന്ദ്ജി പറഞ്ഞു. "നീ അല്പം വിശ്രമിക്ക്. ഇനിയും ഏകദേശം ഒരു മണിക്കൂർ ഉണ്ട്. ഞാൻ അപ്പോഴേക്കും പുറമെയുള്ള കാര്യം നോക്കാം."

"ഞാനും വരുന്നു" എന്നു പറഞ്ഞുകൊണ്ട് അവൾ എഴുന്നേറ്റു. പക്ഷേ അദ്ദേഹം അവളെ തടഞ്ഞു.

"വേണ്ട. നിന്റെ ആവശ്യം ഒന്നും ഇല്ല. അല്പം വിശ്രമിക്കൂ." പുറത്തിറങ്ങിക്കൊണ്ട് അദ്ദേഹം കതക് അടച്ചു.

അവൾ കുറെനേരം അതേമട്ടിൽ കസേരയിൽ ഇരുന്നു. താൻ വളരെ തളർന്നതായി അവൾക്കു തോന്നി. രാത്രി ഉണർന്നിരിക്കാൻ കുറെ വർഷങ്ങളായി അവൾ ശീലിച്ചിട്ടുണ്ട്. കുറഞ്ഞപക്ഷം ഇന്റേൺഷിപ്പ് ചെയ്ത കാലംതൊട്ട്. പക്ഷേ ഇതുപോലത്തെ ക്ഷീണം, ഹൗസ്-സർജൻസി കാലത്ത്, ഏറ്റവും വലിയ എമർജൻസി ഡ്യൂട്ടിയിൽ പോലും തോന്നിയിട്ടില്ല. അല്പം വിശ്രമിക്കുന്നതിൽ തെറ്റൊന്നുമില്ല. അവൾ എണീറ്റ് കട്ടിലിൽ കിടന്നു.

ആ മുറി അച്ഛൻ അവൾക്കുവേണ്ടി പണിയിച്ചതാണ്. അമ്മയുടെ ഫോട്ടോ അച്ഛന്റെ കട്ടിലിന്റെ നേരെ, മുമ്പിൽ, ഫയർപ്ലേസിനടുത്തുനിന്നും മാറ്റി ഈ മുറിയിൽ തൂക്കിയിട്ടതുകണ്ട് അവൾക്ക് അത്ഭുതം തോന്നി. പഴയസ്ഥാനത്ത് അച്ഛന്റെ ഫോട്ടോ വച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ഗ്രാജ്വേഷന്റെ കോൺവെക്കേഷൻസമയത്ത് എടുത്ത ഫോട്ടോ. അതിലദ്ദേഹം വളരെ സുന്ദരനായിരുന്നു.

# മൂന്ന്

അവൾ മയങ്ങിപ്പോയി. എങ്കിലും ഉപബോധമനസ്സ് ഉണർന്നിരുന്നു. കരച്ചിലിന്റെ ശബ്ദവും മറ്റും വർദ്ധിച്ചിരുന്നു. ഹരീഷ് വന്നപോലെ അവൾക്ക് തോന്നി. അവൾ ചാടി അടുത്ത മുറിയിലേക്ക് ചെന്നു. പക്ഷേ, തെറ്റി. സുരേന്ദ്രൻ വന്നതായിരുന്നു. അയാൾ വന്നിട്ട് അധികസമയം ആയിട്ടില്ല. അയാൾ കരയുന്നില്ലായിരുന്നു. പക്ഷേ ഇപ്പോൾ വല്യമ്മ കരയുന്നുണ്ട്. പാർവതിയും ഒപ്പം ചേർന്നിട്ടുണ്ട്. ഉദയനും വന്നുകഴിഞ്ഞിരുന്നു. അകത്തും പുറത്തുമായി അടുത്തുള്ള ഗ്രാമങ്ങളിൽനിന്ന് ഇരുപത് ഇരുപത്തിയഞ്ചുപേർ കൂടിയിട്ടുണ്ട്. സ്ഥിതി അത്രയ്ക്ക് നിരാശാജനകമല്ല. രമയ്ക്ക് തൃപ്തിയായി. ഉപചാരപൂർവമായ ഒരു ശവഘോഷയാത്രയ്ക്കു വേണ്ട ആളുകൾ എത്തിച്ചേർന്നിട്ടുണ്ട്. അവൾ മുഖം കഴുകിയിട്ട് അച്ഛനെ കിടത്തിയിരുന്ന മുറിയിലേക്ക് ചെന്നു. പക്ഷേ അവൾ കുളിമുറിയിൽനിന്നും തിരിച്ചുചെന്നപ്പോഴേക്കും അച്ഛനെ വെള്ളവും നെയ്യുംകൊണ്ട് സ്നാനം ചെയ്യിച്ചിട്ട് അദ്ദേഹത്തിന്റെ പഞ്ചേന്ദ്രിയങ്ങളിൽ സ്വർണംകൊണ്ടുള്ള ഇലകൾ വച്ചുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ നഗ്നമായ ശരീരത്തെ കോടിത്തുണികൊണ്ട് ചുറ്റുകയായിരുന്നു. രാത്രി പുതപ്പിച്ചിരുന്ന ഷീറ്റ് ഒരിടത്ത് മാറ്റി വച്ചിരുന്നു.

"ഞങ്ങൾ നിന്നെ കാത്തിരിക്കുകയായിരുന്നു." ഖിമാനന്ദ്ജി കണ്ടയുടൻ പറഞ്ഞു.

"ഇനി താമസിപ്പിക്കരുത്!" ആൾക്കൂട്ടത്തിൽനിന്ന് ഒരു ശബ്ദം ഉയർന്നു.

"അവസാനമായി വന്ന് കണ്ടുകൊള്ളൂ." മറ്റൊരു ശബ്ദം.

ഇതൊക്കെ അവളോട് പറയുന്നതാവും. ആളുകൾ അവളുടെ മുമ്പിൽ നിന്നും മാറിക്കൊടുത്തു.

അവൾ കുനിഞ്ഞ് അവസാനമായി തന്റെ അച്ഛനെ ഒന്നു നോക്കി. അദ്ദേഹത്തിന്റെ മുഖത്ത് ഒന്നു തൊട്ടുനോക്കണമെന്ന് ഉള്ളിലൊരു

തോന്നല്‍, പക്ഷേ എന്തുകൊണ്ടോ ധൈര്യം വന്നില്ല. അവള്‍ തന്റെ വേദന ഉള്ളിലടക്കി. രണ്ടു കൈകൊണ്ടും മുഖം പൊത്തി. അല്പനേരം അവള്‍ അങ്ങനെ നിന്നു. എന്നിട്ട് വേഗം എഴുന്നേറ്റുനിന്നു.

"എടുക്കൂ—എടുക്കൂ" അനേകമാളുകള്‍ ഒരുമിച്ച് പറഞ്ഞു. സുരേന്ദ്രന്‍ചേട്ടനും ധ്യാന്‍സിങ്ങ് ചിറ്റപ്പനും മറ്റുപലരും ചേര്‍ന്ന് അദ്ദേഹത്തെ പുറത്ത് വരാന്തയില്‍ വച്ചിരുന്ന ശവമഞ്ചത്തിലേക്ക് കിടത്തി.

"വല്യച്ഛാ!" അവള്‍ ഖിമാനന്ദ്ജിയെ പ്രത്യേകം വിളിച്ചു പറഞ്ഞു "ഞാനും കൂടെ വരുന്നുണ്ട്."

അദ്ദേഹം അവളെ ഒന്നു നോക്കി. എന്നിട്ട് പറഞ്ഞു. "മോളേ, നമ്മുടെയിടയില്‍ അത് പതിവില്ല."

"പറ്റില്ല. ഞാന്‍ ഹരീഷ്ചേട്ടന്റെ സ്ഥാനത്ത് വരും." അവള്‍ നിര്‍ബന്ധം പിടിച്ചു.

"നമ്മുടെയിടയില്‍ സ്ത്രീകള്‍ ശ്മശാനത്തില്‍ പോകാറില്ല."

"വല്യച്ഛാ, എന്റെ കാര്യത്തില്‍ ആചാരങ്ങള്‍ നോക്കണ്ട. സ്ത്രീകള്‍ നമ്മുടെയിടയില്‍ പുല്ല് വെട്ടുകയല്ലേ പതിവ്."

"ഹരീഷ് ഇല്ലെങ്കില്‍തന്നെ സുരേന്ദ്രന്‍ ഉണ്ടല്ലോ!" ഖിമാനന്ദ്ജി അത്ര പെട്ടെന്നു സമ്മതിച്ചുകൊടുത്തില്ല. "രണ്ടുപേരും തമ്മില്‍ എന്താ വ്യത്യാസം?"

"ഹരീഷ് ഹരീഷാണ്, സുരേന്ദ്രന്‍ചേട്ടന്‍ സുരേന്ദ്രന്‍ചേട്ടനും. പക്ഷേ എനിക്ക് ഇനി ഹരീഷ്ചേട്ടനുമായി യാതൊരു ബന്ധവുമില്ല. അങ്ങ് തന്നെയല്ലേ പറഞ്ഞത്, നീ മകനെക്കാള്‍ വലുതാണ്. അച്ഛനും എന്നെ ഹരീഷിനെക്കാള്‍ വലുതല്ലെങ്കിലും ഒരിക്കലും ചെറുതായി കരുതിയിരുന്നില്ല. അതുകൊണ്ട് ഇത് എന്റെ അച്ഛനോടുള്ള കടമാണ്."

"നിന്റെ ഇഷ്ടം പോലെ." അദ്ദേഹം തോല്‍വി സമ്മതിച്ചു. "പക്ഷേ പഠിപ്പും പാസും ഉണ്ടെന്നു വച്ച് ആചാരങ്ങള്‍ക്ക് എതിരുനില്‍ക്കണമെന്നില്ല."

പുറത്ത് ശവമഞ്ചം എടുത്തു. 'രാമനാമ് സത്യ ഹൈ' വിളികളോടൊപ്പം കരച്ചിലും ഉയര്‍ന്നു. ഖിമാനന്ദ്ജി വേഗം പുറത്തുവന്നു. അദ്ദേഹത്തിന്റെ പിന്നാലെ അവളും.

അപ്പോഴേക്ക് താഴ്വാരത്തിലെ മൂടല്‍മഞ്ഞും അകന്നു പോയിരുന്നു. താഴെ നദിയിലെ സ്ഫടികജലം വെയിലില്‍ തിളങ്ങിക്കൊണ്ടിരുന്നു. അവിടവിടെ കടുക് പൂത്തുനില്‍ക്കുന്നു. താഴ്വരയാകെ പച്ചപ്പുകൊണ്ട് മനോഹരമായിരുന്നു. വയലുകളില്‍കൂടി വഴി വളഞ്ഞ് താഴോട്ടു പോയിരുന്നു. ശവയാത്ര തുടങ്ങിക്കഴിഞ്ഞിരുന്നു. ശവമഞ്ചം എടുത്തിരുന്നവര്‍

ഒഴിച്ച് ബാക്കിയുള്ളവർ എല്ലാവരും തങ്ങളുടെ കഴിവനുസരിച്ച് ഒന്നോ രണ്ടോ വിറകുകൊള്ളി എടുത്തിരുന്നു.

അവസാനമായി അവൾ നടന്നു. അവളും ബാക്കിവന്ന ഒരു വിറകു കഷണം എടുത്തിരുന്നു. രമ പോകാൻ ഭാവിച്ചപ്പോൾ വല്യമ്മ അവളെ തടയാൻ ശ്രമിച്ചു. പക്ഷേ അവൾ തിരിഞ്ഞുനോക്കിയതേയില്ല. ആൾക്കൂട്ടത്തിൽ പാർവതിയെ എങ്ങും കണ്ടില്ല. അവൾക്ക് വീണ്ടും ബോധം കെട്ടതാവും എന്നു രമ ഊഹിച്ചു.

പെട്ടെന്ന് അവൾക്ക് ഒരു വിചിത്രമായ തോന്നൽ—അമ്മ ഉണ്ടായിരുന്നെങ്കിൽ. (കാലിൽ ചെരുപ്പുണ്ടായിരുന്നതുകൊണ്ട് അവൾ തെന്നിവീഴാതെ രക്ഷപ്പെട്ടു.) എങ്കിൽ അവർ അച്ഛനെ ഗ്രാമത്തിൽ വരാനേ സമ്മതിക്കില്ലായിരുന്നു. അമ്മയുടെ വീട്ടുകാർ ഗ്രാമീണരല്ലായിരുന്നു. അമ്മ ഗ്രാമം കണ്ടിട്ടേയില്ല. എങ്കിൽ അച്ഛനിങ്ങനെ മരിക്കില്ലായിരുന്നു. അച്ഛന് വേണ്ട ചികിത്സ കിട്ടിയേനേ...ശവമഞ്ചം താഴോട്ടു നീങ്ങി. പൊടുന്നനെ അവൾ കുട്ടിക്കാലത്തെ സ്വപ്നം ഓർത്തുപോയി. മുഖമില്ലാത്ത അമ്മയുടെ രൂപം. ചുവന്ന സാരിയുടുത്ത ആ സ്ത്രീരൂപത്തെ ഹരീഷ്ചേട്ടൻ അമ്മ എന്നു വിളിച്ചു. ആ സാരി എവിടെനിന്നു കൊണ്ടുവന്നതാണെന്ന് അവൾക്കറിയില്ലായിരുന്നു. അന്നു രാത്രിയിൽ സ്വപ്നത്തിൽ താൻ കണ്ട സാരിയും ഇതു തന്നെയായിരുന്നു. അവൾക്ക് അതിഷ്ടമായി. അങ്ങനെയെങ്കിലും അമ്മ അച്ഛന്റെകൂടെ ഉണ്ടാകുമല്ലോ.

ഗ്രാമത്തിൽ നിന്നും തിരിച്ചിട്ട് നദിയുടെ തീരത്തെത്താൻ അവർക്ക് ഇരുപത് മിനിട്ടേ വേണ്ടിവന്നുള്ളു. അവിടെ കുറച്ച് തടിക്കഷണങ്ങൾ കിടപ്പുണ്ടായിരുന്നു. നേരത്തെതന്നെ കരുതിവച്ചിരുന്നതാവണം.

അവർ റോഡിൽനിന്നും വളരെ അകലെയല്ലായിരുന്നു. മൂന്നാലു വയലുകൾ കഴിഞ്ഞാൽ ഗ്രാമത്തിലെ കടകളായി. രാമഗംഗയുടെയും ദേവ്ലിയുടെയും സംഗമസ്ഥലത്ത് ഭദ്രേശ്വർ ക്ഷേത്രത്തിന്റെ അടുത്ത് ശവസംസ്കാരത്തിനു എന്തുകൊണ്ട് പോയില്ല എന്ന് അവൾക്ക് മനസ്സിലായില്ല. അവൾക്ക് അതു ചോദിക്കാതിരിക്കാൻ കഴിഞ്ഞില്ല.

ധ്യാൻസിങ്ങ് ചിറ്റപ്പൻ പറഞ്ഞു. "മോളേ ഇത് നമ്മുടെ കുടുംബശ്മശാനമാണ്. നമ്മുടെ ആളുകളുടെ സംസ്കാരം ഇവിടെയേ നടത്താറുള്ളൂ. ഇവിടെയാണ് നമ്മുടെ പൂർവികരെയൊക്കെ സംസ്കരിച്ചത്. നിന്റെ അച്ഛനു സ്വന്തം മണ്ണിനോട് വലിയ സ്നേഹമായിരുന്നു. അല്ലെങ്കിൽ അദ്ദേഹം ഇവിടെ വന്നു താമസിക്കില്ലായിരുന്നു. ദാദറിലോ, നൈനിത്താളിലോ, അൽമോറയിലോ ഭൂമി വാങ്ങി അവിടെ എവിടെങ്കിലും താമസിക്കുമായിരുന്നു."

അവൾക്ക് വളരെ വിചിത്രമായി തോന്നി. ഇവിടുത്തെ ഓരോ വസ്തുവിനോടും ഏതെങ്കിലും രൂപത്തിൽ അച്ഛന് അടുപ്പമുണ്ടായിരുന്നു. ഒരിടത്ത് അദ്ദേഹത്തിന്റെ പൂർവികർ ജനിച്ചു. വളർന്നു. ഒരിടത്ത് അവർ കന്നുകാലികളെ മേച്ചു. ഒരിടത്ത് അവർ യുദ്ധങ്ങൾ നടത്തി. ഒരിടത്ത് അവരെ ദഹിപ്പിച്ചു. ഇവിടുത്തെ ഓരോ കല്ലിലും മരത്തിലും കുന്നിലും നദിയിലും ഓരോ കഥ ഒളിച്ചിരിപ്പുണ്ട്.

ചിത ഒരുക്കിക്കഴിഞ്ഞു. ചുറ്റും വിറകു വച്ച് മൂടിയതു കാരണം ഇപ്പോൾ അച്ഛനെ ഒട്ടും കാണാൻ വയ്യായിരുന്നു. സുരേന്ദ്രൻചേട്ടൻ തീകൊടുക്കാൻ ഒരുങ്ങിനിൽക്കുകയായിരുന്നു. അവരുടെ കർമി എത്തിക്കഴിഞ്ഞിരുന്നില്ല. ഖിമാനന്ദ്ജി മന്ത്രങ്ങൾ ചൊല്ലി.

“കൃത്വാം സുദുഷ്കരം കർമ ജാനതാവ്യാപ്യം ജാനതാ, മൃത്യുകാലവശം പ്രപ്യനരം പഞ്ചതത്വാമാണതം!

ധർമസമായുക്തം ലോഭമോഹ വിവർജിതം, ദഹേയം സർവഗാത്രാണി ദിവ്യലോകാൻ സ ഗച്ഛതു!”

സുരേന്ദ്രൻചേട്ടൻ ചിതയ്ക്ക് ഏഴെട്ടുപ്രദക്ഷിണം വച്ചു. എന്നിട്ട് തലയുടെ ഭാഗത്ത് തീ കൊളുത്തി. പെട്ടെന്നു രമ ഓടിച്ചെന്നു സുരേന്ദ്രൻചേട്ടന്റെ കൈയിൽനിന്നും തീ വാങ്ങി ചിതയ്ക്കു ചുറ്റും പ്രദക്ഷിണം വച്ചു. എന്താണു നടക്കുന്നതെന്ന് അല്പനേരത്തേക്ക് ഖിമാനന്ദ്ജിക്ക് പിടികിട്ടിയില്ല. അദ്ദേഹം സമനില വീണ്ടെടുത്തു. എന്നിട്ട് വീണ്ടും മന്ത്രം ജപിച്ചു. “കൃത്വാ സുദുഷ്കരം കർമം....”

പ്രദിക്ഷിണം പൂർത്തിയാക്കിയിട്ട് അവളും ചിതയ്ക്ക് തീ കൊളുത്തി. എന്നിട്ട് തീ സുരേന്ദ്രൻചേട്ടനു തിരിച്ചുകൊടുത്തിട്ട് മാറിനിന്നു. ആ ഒരൊറ്റ പ്രദക്ഷിണം കൊണ്ടുതന്നെ അവൾക്ക് ശാരീരികവും മാനസികവുമായ വല്ലാത്ത ക്ഷീണം തോന്നി. തനിക്ക് നിൽക്കാനാവില്ല എന്നു തോന്നി. അവിടെ കിടന്ന ഒരു കരിങ്കല്ലിൽ മുഖം കുനിച്ച് അവൾ ഇരുന്നു. എത്രനേരമങ്ങനെ കഴിഞ്ഞുവെന്ന് ഓർമയില്ല. പെട്ടെന്നു ധ്യാൻസിങ്ങിന്റെ ശബ്ദം കേട്ട് അവൾ ഞെട്ടിയുണർന്നു.

“ഇതേവരെ മുടിവെട്ടാനുള്ള ആൾ വന്നില്ല.” ആ ശബ്ദത്തിലെ വല്ലാത്ത ചിന്താഭാരം കണ്ടിട്ട് രമയ്ക്ക് മിണ്ടാതിരിക്കാൻ കഴിഞ്ഞില്ല.

“ഇനി എന്ത്?” അവൾ ചോദിച്ചു.

ധ്യാൻസിങ്ങ് രമയെ നോക്കി. അദ്ദേഹത്തിനു സമാധാനമായി. അവളെ ആശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു. “അല്പംകൂടി ബാക്കിയുണ്ട്. ആറേഴുമിനിട്ടു കൂടി നോക്കാം.” പക്ഷെ ആളുകൾ ആറേഴുമിനിട്ടു പോലും നോക്കിയില്ല. ഒരു പയ്യനെവിട്ട് കടയിൽനിന്നും ബ്ലേയിഡും

കത്രികയും കൊണ്ടുവന്നു. സുരേന്ദ്രൻചേട്ടന്റെ തല നനച്ചിട്ട് ഒരു അപരിചിതൻ ബ്ലേയ്ഡുകൊണ്ട് പണി തുടങ്ങി.

"അല്ല, ആദ്യം കത്രികകൊണ്ട് മുടി വെട്ടൂ." ആരോ നിർദേശിച്ചു.

"പറ്റില്ല. കത്രികകൊണ്ട് മുറിച്ചാൽപിന്നെ വടിക്കാൻ വിഷമമാകും. ഇങ്ങനെ ചെയ്യുന്നതാണ് എളുപ്പം." അയാൾ തന്റെ ജോലിയിൽ മുഴുകി. വേഗം സുരേന്ദ്രന്റെ മുടിവെട്ടി. ഒന്നുരണ്ടിടത്ത് ചെറിയ മുറിവും പറ്റി. എങ്കിലും ആകെക്കൂടി വെട്ടുകാരൻ ഭംഗിയായി തന്റെ ജോലി ചെയ്തു. അപ്പോഴാണ് രമയുടെ ശ്രദ്ധ അങ്ങോട്ടു തിരിഞ്ഞത്, ബ്ലേയിഡുകൊണ്ട് മുറിഞ്ഞിടം ടെറ്റനസ് ബാധിക്കാൻ ഇടയുണ്ട്. ഇതുവരെ മറ്റൊരു വിഷാദമായിരുന്നു അവളെ പിടികൂടിയിരുന്നത്. ഇമ്മാതിരി നിസ്സാരകാര്യങ്ങളെപ്പറ്റി ഓർക്കാൻ അവൾക്ക് സമയമില്ലായിരുന്നു.

പ്രശ്നങ്ങൾ ഏതെങ്കിലും തരത്തിൽ പരിഹരിക്കപ്പെട്ടുകൊണ്ടിരുന്നു. എങ്കിലും അവളുടെ പരിഭ്രമവും അരക്ഷിതബോധവും കുറഞ്ഞില്ല.

# നാല്

"ഇരുട്ടത്ത് ഇരിക്കരുത്." വല്യമ്മയുടെ ശബ്ദം അവളെ ചിന്തയിൽനിന്നും ഉണർത്തി.

നേരം നന്നായി ഇരുണ്ടിരുന്നു. പെട്ടെന്ന് ബൾബ് കത്തിയപ്പോൾ കണ്ണഞ്ചിപ്പോയി.

"അവസാനത്തെ ബസ് വന്നു കാണും, ഇല്ലേ വല്യമ്മേ?" അവൾ ചോദിച്ചു.

"ഇല്ല. ഏഴ് ഏഴരയാകുമ്പോഴേക്ക് എത്തും."

ഏഴാകാൻ ഇനിയും ഇരുപതുമിനിട്ടോളം ഉണ്ട്. അതായത് ഒരു മണിക്കൂർകൂടി അവൾക്ക് പ്രതീക്ഷിച്ചിരിക്കാം. എങ്കിലും മനസ്സിൽ, രാവിലെ ചിതകൊളുത്തിയ സമയത്തെപ്പോലെ അസ്വാസ്ഥ്യം ഉണ്ടായിരുന്നില്ല. അവസാനനിമിഷം വരെ ചേട്ടൻ വരും എന്നവൾ പ്രതീക്ഷിച്ചു. എന്തുകൊണ്ടോ അങ്ങനെയൊരു വിശ്വാസം അവൾക്കുണ്ടായിരുന്നു. അത് വിഡ്ഢിത്തമായിരുന്നു. പക്ഷേ ആഗ്രഹങ്ങൾക്കും പ്രതീക്ഷകൾക്കും യുക്തിയുടെ അടിസ്ഥാനമില്ലല്ലോ. ബോംബെയിൽനിന്നും അൽമോറയിലെ ഒരു കൊച്ചുഗ്രാമത്തിൽ ഏഴുമണിക്കൂർകൊണ്ട് എത്തുക, ഈ കാലത്ത് പോലും ഒരു ജിന്നിനോ അഥവാ മന്ത്രിക്കോ മാത്രമേ അതിനു കഴിയുകയുള്ളു. അവസാനനിമിഷം എങ്കിലും ഹരീഷ്ചേട്ടന് അച്ഛനെ വന്നു കാണാൻസാദ്ധ്യത ഉണ്ടല്ലോ എന്നു കരുതിയാണ് അവൾ സത്യത്തിൽ ശ്മശാനത്തിലേക്കു പോയതുതന്നെ. തനിക്ക് കൂടുതൽ ചുമതലയുള്ളതായി എന്തുകൊണ്ടോ അവൾക്കു തോന്നി. ചേട്ടൻ ഇല്ലാത്തതുകൊണ്ടുള്ള ചുമതല ഭ്രാന്തുപോലെ അവളെ പിടികൂടിയിരുന്നു. അച്ഛനു മതപരമായ അനുഷ്ഠാനങ്ങൾക്കൊന്നും കുറവുവരരുത് എന്ന വിചാരമാവും അദ്ദേഹത്തിന്റെ ചിതയ്ക്ക് തീ കൊടുക്കാൻ അവളെ പ്രേരിപ്പിച്ചത്. അദ്ദേഹം ഒരു മതവിശ്വാസിയായിരുന്നു. മതപരമായ കാര്യങ്ങളിൽ ജീവിതം മുഴുവൻ നിഷ്ഠ പുലർത്തിയിരുന്ന ആൾ. പക്ഷേ

അതിൽ ഒരു വല്ലാത്ത വിരോധാഭാസം ഉണ്ടായിരുന്നു. ഒരിടത്ത് രമ ആ ചടങ്ങുകളൊക്കെ ചെയ്യുമ്പോൾ മറ്റൊരിടത്ത് അതിനെ എതിർക്കുന്ന അവളുടെ ചേട്ടൻ ഉണ്ടായിരുന്നു

ഇനി ചേട്ടൻ വന്നാൽതന്നെ എന്തു സംഭവിക്കാനാണ്. അവൾക്ക് ചേട്ടനെ കാണണം. വിശേഷിച്ചും താൻ ഏകയാവുന്ന ഈ സന്ദർഭത്തിൽ രക്തബന്ധം എന്ന് ഒന്നില്ല എന്ന് അവൾക്കറിയാമായിരുന്നു. പക്ഷേ മനുഷ്യബന്ധങ്ങളിൽ വൈകാരികമായ ഭാഗം പ്രധാനപ്പെട്ട പങ്ക് വഹിക്കാറുണ്ട്. ഇവിടെയുള്ളവരൊക്കെ തന്റെ സ്വന്തം ആൾക്കാരാണെങ്കിലും തന്റെ സ്വന്തം ചേട്ടൻ ഇനിയും വരാൻ ബാക്കിയുണ്ട് എന്ന വിചാരം അവളെ അസ്വസ്ഥയാക്കിക്കൊണ്ടിരുന്നു. സത്യം എന്താണെന്നു അവൾക്കറിയാമായിരുന്നു. ഹരീഷ്ചേട്ടനും അച്ഛനും തമ്മിൽ ഒരിക്കലും ചേരില്ലായിരുന്നു. സുരേന്ദ്രൻചേട്ടനെ കൂടാതെ അച്ഛന് ഒന്നും ചെയ്യാനാവില്ലായിരുന്നു. സുരേന്ദ്രൻചേട്ടനെ പഠിപ്പിച്ചതും അച്ഛനായിരുന്നു. വിവാഹാനന്തരവും ചേട്ടൻ ഏറെക്കാലവും അച്ഛന്റെ കൂടെയാണ് താമസിച്ചത്.

അതുകൊണ്ടാവും ചിതയ്ക്ക് തീ കൊളുത്തിയിട്ട് നാല്പതുകാരനും നാലുകുട്ടികളുടെ അച്ഛനുമായ സുരേന്ദ്രൻചേട്ടൻ കുട്ടികളെപ്പോലെ പൊട്ടിക്കരഞ്ഞത്. അവൾ അന്തംവിട്ട് നോക്കിയിരുന്നതേയുള്ളു. ചേട്ടനെ സമാധാനിപ്പിക്കാൻ പ്രയാസമായിരുന്നു.

വല്യമ്മ അവൾക്ക് ചായ കൊണ്ടുവന്നു. അവൾ ഷാളും പുതച്ചുകൊണ്ട് പുറത്തേക്കു വന്നു. അവളുടെ മുടി അപ്പോഴും ഈറനായിരുന്നു. ശ്മശാനത്തിൽനിന്നും വന്നിട്ട് അവളും മറ്റുള്ളവരെപ്പോലെ കുളിച്ചിരുന്നു. സുരേന്ദ്രൻചേട്ടനും ധ്യാൻസിങ്ങ്ചിറ്റപ്പനും അവിടെ നദിയിൽത്തന്നെ കുളിച്ചു. മറ്റുള്ളവരെപ്പോലെ അവൾ അവിടെവച്ച് കാലും മുഖവും കഴുകിയതേയുള്ളു. പോരാത്തതിനു പെണ്ണാണെന്നുള്ള ഏറ്റവും വലിയ ഒഴിവുകഴിവും അവളുടെ പക്കലുണ്ടായിരുന്നു. തണുത്ത വെള്ളത്തിൽ കുളിക്കുക എന്നത് വെയിലുണ്ടായിട്ടും അവൾക്ക് സങ്കല്പിക്കാൻപോലും വയ്യായിരുന്നു.

അവൾ വരാന്തയിൽകിടന്ന ഈസിചെയറിൽ ഇരുന്നു. അച്ഛൻ അതിലിരുന്നാണ് വെയിൽ കായാറുള്ളത്. അവിടെനിന്നും മൂന്നുവശത്തെ ദൃശ്യങ്ങൾ കാണാമായിരുന്നു. വലതുവശത്ത് മാസി ബാസാറിലെയും അടുത്തുള്ള ഗ്രാമങ്ങളിലെയും വിളക്കുകൾ കത്തുന്ന ദൃശ്യം. ആകാശത്തെ ഓരോ നക്ഷത്രവും എണ്ണാമായിരുന്നു. ഇത്രയും സ്വച്ഛമായ നിർമലാകാശം ഇതിനുമുൻപ് അവൾ ഒരിക്കലും കണ്ടിട്ടില്ല.

ഇടതുവശത്ത് നദി അല്പം മുമ്പോട്ടു പോയി വളഞ്ഞ് ഒഴുകുന്നു. പിന്നെ അങ്ങോട്ട് കാണാൻ വയ്യ. അതിനങ്ങേപ്പുറം മാനിലാകുന്നാണ്.

മുമ്പിലുള്ള കുന്നിൻ ചരുവിൽ അഫൗ–പർഥലേ ഗ്രാമങ്ങളാണ്. ഇതൊക്കെ ആരുണ്ടാക്കിയതാവും? അവൾ ആലോചിച്ചു. ഞങ്ങൾ ആരാണ്? ഇവിടെ എങ്ങനെ വന്നതാവും? എന്തിനുവന്നതാവും?

രാവിലെ അച്ഛന്റെ ശവസംസ്കാരം നടത്തിയ സ്ഥലം ഏതാണെന്നു തിരിച്ചറിയാൻ അവൾ ശ്രമിച്ചു. വീണ്ടും അവൾ അദ്ദേഹത്തെപ്പറ്റി ഓർത്ത് ദുഃഖിച്ചു. ഇനി തനിക്ക് തന്റെ അച്ഛനെ ഒരിക്കലും കാണാനാവില്ല. അദ്ദേഹത്തിന്റെ ഗൗരവമുള്ള ശബ്ദം കേൾക്കാനാവില്ല. അദ്ദേഹത്തോടു തന്റെ ഭാഗം വാദിക്കാനാവില്ല. അത് അവളിൽ അപരാധബോധം ജനിപ്പിച്ചു. സ്വന്തം ജാതിയിൽനിന്നും പുറത്തുപോകാൻ അച്ഛൻ സമ്മതിക്കാത്തതിന്റെ കാരണം രക്തത്തിന്റെ ശുദ്ധിമാത്രം നോക്കിയിട്ടല്ല, തന്റെ സുരക്ഷകൂടി നോക്കിയിട്ടാണ്. എന്തായാലും താൻ നായിഡുവുമായുള്ള ബന്ധം വിച്ഛേദിക്കും. താൻ വിവാഹമേ കഴിക്കുന്നില്ല.

പിന്നെ തനിക്ക് ഇത്ര ദുഃഖം വരാൻ എന്തേ കാരണം? നമ്മളെല്ലാവരും ഇന്നല്ലെങ്കിൽ നാളെ മരിച്ചേതീരൂ. അച്ഛൻ പെട്ടെന്നു മരിച്ചതുകൊണ്ടാവും അച്ഛനില്ലാത്തതിന്റെ ദുഃഖം തോന്നുന്നത്. പക്ഷേ അദ്ദേഹം അത്ര ചെറുപ്പവുമല്ലായിരുന്നു. നമ്മുടെ രാജ്യത്ത് ഒരു മനുഷ്യന്റെ ശരാശരി ആയുസ് എത്രയാണ്?

ചേട്ടത്തി വന്ന് അവളുടെ ചിന്തകൾക്ക് വിരാമമിട്ടു. "വരൂ അകത്തേക്കു പോകാം. ഇവിടെ തണുപ്പു വളരെ കൂടുതലാണ്."

"ഞാൻ ബസ് വരുന്നത് നോക്കിയിരിക്കുകയാണ്."

"പക്ഷേ ബസ് പോയല്ലോ, കുറെ നേരമായി." ചേട്ടത്തി പറഞ്ഞു.

അവൾ നിശ്ശബ്ദയായി. അതിന്റെ അർത്ഥം തന്റെ ശ്രദ്ധ മറ്റെവിടെയോ ആണ് എന്നായിരുന്നു. ഹരീഷ് ഇനി വരില്ല. അവൾക്ക് സ്വയം ആശ്വസിപ്പിക്കേണ്ടി വന്നു. ഹരീഷ്ചേട്ടൻ വന്നിരുന്നെങ്കിൽ അവൾക്ക് ശക്തി പകർന്നു കിട്ടിയേനേ. പക്ഷേ അവൾക്ക് അയാളുടെ സ്വഭാവം അറിയാം, ആൾ വന്നാലുടൻ എങ്ങനെയാവും സംസാരിക്കുക എന്നും അവൾക്കറിയാം. ചേട്ടൻ പറയും. "മരണം ജീവിതത്തിന്റെ ഭാഗമാണ്! ആരാ മരിക്കാത്തത്?"

"പക്ഷേ അങ്ങയുടെ അച്ഛൻ എല്ലാദിവസവും മരിക്കില്ല." അതാവും അവളുടെ മറുപടി.

"പക്ഷേ ഏതെങ്കിലും ഒരു അച്ഛനാവുമല്ലോ മരിക്കുക. പോരാത്തതിനു നമ്മളൊക്കെ ആത്യന്തികമായി ആരുടെയെങ്കിലും സന്താനങ്ങളോ

മാതാപിതാക്കളോ ആയിരിക്കും."

"ഞാൻ എന്റെ മാതാപിതാക്കളുടെ കാര്യമാണ് പറയുന്നത്. ചേട്ടൻ പറയൂ. ചേട്ടൻ എന്തിനാ അമ്മയെ ഓർത്തുകൊണ്ടിരിക്കുന്നത്? അമ്മമാർ ധാരാളമുണ്ട്. പക്ഷേ ദുർഗാവതി അധികാരി ഒരാളല്ലേ ഉള്ളൂ. അതേപോലെ അച്ഛൻമാർ ധാരാളം ഉണ്ടാകും. പക്ഷേ ദിവാൻസിങ്ങ് അധികാരി ഒന്നേയുള്ളു." താൻ എന്തുകൊണ്ടാണ് ദുഃഖിതയായത് എന്നതിന് അവൾക്ക് മറുപടി കിട്ടിയപോലെ തോന്നി.

ഒരാൾ മരിച്ചതുകൊണ്ടല്ല ഇത്രയുമധികം ദുഃഖം. ഇങ്ങനെയുള്ള ധാരാളം പേർ ഉണ്ടായിക്കാണും. പക്ഷേ ഒരു പ്രത്യേകവ്യക്തി മരിച്ചതുകൊണ്ടാണ് ദുഃഖം ഉണ്ടായത്. മനുഷ്യൻ വീണ്ടും ജനിക്കും. പക്ഷേ ഹരീഷിന്റെയും രമയുടെയും അച്ഛനായ, ദുർഗാവതിയുടെ ഭർത്താവായ ദിവാൻസിങ്ങ് അധികാരി ഇനി ഈ ലോകത്ത് ഉണ്ടാവില്ല.

ഒരു രാത്രിമുഴുവൻ കൂടി കാത്തിരിക്കണമല്ലോ എന്നു വിചാരിച്ച് ഭാരിച്ച മനസ്സോടെ അവൾ എഴുന്നേറ്റ് അകത്തു ചെന്നു. അച്ഛൻ ഇന്നലെ മരിച്ച മുറിയിൽ ഒരു വിളക്ക് കത്തുന്നുണ്ടായിരുന്നു. അടുത്തുതന്നെ ഒരു പായിട്ട് സുരേന്ദ്രൻചേട്ടൻ തല മൊട്ടയടിച്ച് ക്രിയ ചെയ്യാൻ ഇരിക്കുന്നു. അടുത്ത പന്ത്രണ്ടു ദിവസം കൂടി ഇത് തുടരണം. പതിമൂന്നാം ദിവസമാണ് പുണ്യാഹം.

അടുപ്പും ഹീറ്ററും കത്തിക്കൊണ്ടിരുന്നു. അവൾക്ക് മുറിയിൽ നല്ല ചൂടുതോന്നി. ഖിമാനന്ദ്ജിയും ധ്യാൻസിങ്ങ്ജിയും അവിടെ നേരത്തെ തന്നെ ഇരിപ്പുണ്ടായിരുന്നു. ഇന്ന് എല്ലാവരും താഴെ ഇരിക്കാൻ ഏർപ്പാട് ചെയ്തിരുന്നു. കട്ടിൽ പുറത്തെടുത്തിട്ടിരുന്നു. മുറിയിൽ വല്ലാത്തൊരു ശൂന്യത വ്യാപിച്ചിരുന്നു.

അകത്തും ആളുകൾ നിശ്ശബ്ദരായിരുന്നു...കുട്ടിക്കാലത്ത് അവർ ഭവാലിയിൽ താമസിച്ചിരുന്നപ്പോൾ അച്ഛൻ ബാസാറിൽനിന്നും അകന്ന് മുകളിലുള്ള ഒരു വീടാണ് എടുത്തിരുന്നത്. അതിനു പുറകിൽനിന്നാണ് പൈൻമരങ്ങളുടെ കാട് തുടങ്ങുന്നത്. താൻ വീട്ടിൽ ഒറ്റയ്ക്ക് കഴിയുമ്പോൾ കാറ്റത്ത് മരങ്ങൾ ആടുന്ന ശബ്ദം കേട്ട് അവൾ ഭയപ്പെട്ടിരുന്നു....അവിടുത്തെ ഭയപ്പെടുത്തുന്ന നിശ്ശബ്ദത സഹിക്കവയ്യാതെ അവൾ വെറുതെ ചോദിച്ചു. "ആ പാർവതി എവിടെ?" രാവിലത്തേതിനുശേഷം അവളെ കണ്ടിട്ടേയില്ല.

"അവളുടെ ഗ്രാമത്തിലേക്കു പോയി."

വീണ്ടും പഴയ നിശ്ശബ്ദത. ആ മറുപടിയിൽ അവളുടെ ചോദ്യത്തിനുള്ള ഉത്തരം കിട്ടിയില്ല. ആ പെൺകുട്ടി ഏതാണെന്ന് അറിയാൻ

അവൾ ശ്രമിച്ചുമില്ല. ഏതെങ്കിലും ഒരു പെണ്ണ്.

"വല്യച്ഛാ!" അവൾ പെട്ടെന്നു ചോദിച്ചു. ഇന്നു രാവിലെതൊട്ട് അവിടെ ആരും പരസ്പരം സംസാരിച്ചിട്ടില്ല. അവരൊക്കെ അവളിൽനിന്നു മനഃപൂർവം ഒഴിഞ്ഞുമാറിയതാവും.

"ഉം"

"ഒരു കാര്യം ചോദിക്കട്ടെ?" അവൾ കുട്ടിയെപ്പോലെ ചോദിച്ചു.

"ചോദിക്കൂ."

"നാം ഇവിടെ എന്തിനുവേണ്ടി വന്നതാവും?"

അദ്ദേഹം ചോദ്യം കേട്ട് അമ്പരന്നു. ഒരു പിടിയും കിട്ടിയില്ല.

"ഞാൻ ചോദിച്ചത് നമ്മുടെ പൂർവികരുടെ കാര്യമാണ്. എത്രയോ വലിയ ലോകം. എന്നിട്ടും ഈ വിജനതയിൽ വന്നത്!"

"ജീവിക്കാനായി, സ്വന്തം ജീവനെ രക്ഷിക്കാനായി വന്നതാവും."

സുരേന്ദ്രൻചേട്ടൻ പറഞ്ഞു. "ഹരിവംശപുരാണത്തിൽ പറഞ്ഞിട്ടുണ്ട് പരശുരാമൻ ക്ഷത്രിയരെ ഉന്മൂലനം ചെയ്യാൻ തീരുമാനിച്ചപ്പോൾ സമതലങ്ങളിൽ താമസിച്ചിരുന്നവർകൂടി പർവതങ്ങളിലേക്ക് പോയി."

രമ സുരേന്ദ്രൻ പറഞ്ഞത് ശ്രദ്ധിച്ചില്ല.

പക്ഷേ ഖിമാനന്ദ്ജിക്ക് ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ചോദിച്ചു. "ഞാൻ ഒരു ചോദ്യം ചോദിക്കട്ടെ. മനുഷ്യൻ എവിടെയെങ്കിലും പോകുന്നത് എന്തിനാണ്?"

അവൾ മൗനം പാലിച്ചു.

അവൾ കുറെനേരം മൗനമായി ഇരുന്നപ്പോൾ അദ്ദേഹം പറഞ്ഞു. "ഇത് ചിരന്തനമായ ഒരു ചോദ്യമാണ്. അനാദികാലമായി ചോദിക്കുന്നത്. നിന്റെ ചോദ്യം ആത്യന്തികമായി ഒരു ദാർശനികപ്രശ്നമാണ്. ഇന്നുവരെയുള്ള മാനവ സംസ്കാരം അതുമായി ബന്ധപ്പെട്ട് കിടക്കുന്നു. ഇതിനു മതത്തിന് അതിന്റേതായ ഉത്തരങ്ങൾ ഉണ്ട്. ശാസ്ത്രത്തിന് അതിന്റേതായി വേറെയും. മനുഷ്യനെ ആദികാലം തൊട്ട് മഥിക്കുന്ന ഒരു ചോദ്യമാണ്—താൻ എവിടെനിന്നു വന്നു, എങ്ങോട്ട് പോകുന്നു. ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ട് മനനംകൊണ്ട് ബ്രഹ്മത്തിനു വിസ്താരം സംഭവിക്കുന്നു. ഇനി ബ്രഹ്മം എന്താണ്? ഈ ജീവിതംതന്നെ. അതിലെല്ലാം ഉൾക്കൊള്ളുന്നു."

"അല്ല, ഞാൻ ചോദിച്ചത് ഈ ആർക്കും വേണ്ടാത്ത കുന്നിൻപ്രദേശത്ത് വന്നുചേരാനുണ്ടായ കാരണമാണ്."

"നിനക്ക് അറിയാമല്ലോ നിന്റെ അച്ഛനു ഈ ഗ്രാമത്തോട് എത്ര സ്നേഹമായിരുന്നു. ആർക്കും വേണ്ടാത്ത എന്നു നീ പറയുന്ന ഇവിടം

വിട്ട് ഞാൻ ഒരുദിവസംപോലും ദില്ലിയിൽ താമസിക്കാൻ തയ്യാറാവില്ല. നിനക്ക് ഞാൻ പറയുന്നത് മനസ്സിലാകുന്നുണ്ടല്ലോ. ഈ സ്ഥലത്തിന്റെ ശൂന്യതയും വിജനതയും ഒക്കെ ഇതിനോടുള്ള നമ്മുടെ മനോഭാവം അനുസരിച്ച് ഇരിക്കും."

"എനിക്ക് മനസ്സിലായില്ല."

"മകളേ നീ നിന്റെ വിഷാദംകൊണ്ട് എല്ലാറ്റിനെയും മൂടിയിരിക്കുകയാണ്. ഞാൻ നിന്നോട് ഒരു കഥ പറയാം—ഞങ്ങൾ മീററ്റ് കോളേജിൽ പഠിക്കുമ്പോൾ ഞാനും ദിവാനും നിന്റെ അമ്മാവൻ കമലും—ഞങ്ങളുടെ കൂടെ മറ്റൊരു യുവാവും ഉണ്ടായിരുന്നു. അയാൾ നമ്മുടെതന്നെ പ്രദേശത്തുകാരനാണ്. റാണിഘേതിന്റെ താഴെ. ഭഗവത് എന്നു പേര്. വളരെ മിടുക്കനായിരുന്നു. ഫിലോസഫിയായിരുന്നു വിഷയം. വിചിത്രമായ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരിക്കും—മനുഷ്യൻ ആരാണ്? എന്താണ് മോക്ഷം? ഈ ലോകത്തിനപ്പുറം എന്താണ്? പുനർജന്മം എന്താണ്? ഇങ്ങനെ പലതും. ഞങ്ങൾ അതിനൊന്നും മറുപടി പറയാൻ പോവില്ല. അയാളെ ഞങ്ങൾ 'വട്ടൻ സോക്രട്ടീസ്' എന്നു വിളിച്ചിരുന്നു. ഒരിക്കൽ ഞങ്ങൾ പിക്നിക്കിനു പ്രോഗ്രാമിട്ടു. ബൊഹലേക്ക് അടുത്ത് ഗംഗാനഹറിൽ പോയി. അവിടെ ആട്ടവും പാട്ടും തീറ്റിയും കുടിയും ഒക്കെയായി രസമായിരുന്നു. നിന്റെ അച്ഛന്റെ കൂടെ സോക്രട്ടീസ് അവിടെ തടാകത്തിനരികെ ഏറെനേരം ചുറ്റിനടന്നു. നിന്റെ അച്ഛനുമായി അയാൾ വളരെ അടുത്തു. ആഹാരം കഴിച്ചപ്പോൾ അയാൾ ഉദാസീനനായി കാണപ്പെട്ടു. ആഹാരം കഴിഞ്ഞ് ഞങ്ങൾ ആട്ടവും പാട്ടുമായി. മൂന്നാലു മണിയായപ്പോൾ ഞങ്ങൾ സാധനങ്ങൾ കെട്ടിവച്ച് പോകാൻ തയ്യാറായി. അപ്പോൾ സോക്രട്ടീസിനെ കാണാനില്ല. ലോട്ടയുമെടുത്തുകൊണ്ട് കാട്ടുപ്രദേശത്തേക്കു പോയെന്ന് ഒരാൾ പറഞ്ഞു. പക്ഷേ ഒരു മണിക്കൂറായിട്ടും കാണാതെ വന്നപ്പോൾ അന്വേഷണമായി. പക്ഷേ ഒരു വിവരവും കിട്ടിയില്ല. അന്വേഷിച്ച് അന്വേഷിച്ച് തടാകത്തിന്റെ കരയിൽ ചെന്നപ്പോൾ അവിടെ വെള്ളം നിറച്ച ലോട്ട ഇരിക്കുന്നതു കണ്ടു. കാലു തെറ്റി വീണതാവും എന്നു വിചാരിച്ചു. പക്ഷേ അയാൾക്ക് നീന്തലറിയാമായിരുന്നു. പെട്ടെന്നു താഴ്ന്നുപോകില്ല. ഞങ്ങൾ രണ്ടു രാത്രിയും രണ്ടു പകലും അന്വേഷിച്ചിട്ടും ആളിനെ കിട്ടിയില്ല."

"പിന്നെ കിട്ടിയില്ലേ?"

"ഇല്ല, വെള്ളത്തിൽ അയാളുടെ ശവവും കിട്ടിയില്ല. നിന്റെ അച്ഛനോട് അയാൾ അവസാനമായി പറഞ്ഞത്—നോക്കൂ ഈ തടാകം എത്ര മനോഹരമാണ്. ഈ വെള്ളവും എത്ര മനോഹരം!"

"പാത്തോളജിക്കൽ കേസ്!" രമ പറഞ്ഞു.

"എന്താ പറഞ്ഞത്?"

"അയാൾ രോഗിയായിരുന്നു, മാനസികരോഗി. ഡിപ്രഷൻ ഉണ്ടായിരുന്നിരിക്കും. സത്യത്തിൽ അയാളെ ചികിത്സിക്കേണ്ടതായിരുന്നു."

"അല്ല. അയാൾ രോഗി അല്ലായിരുന്നു." ഖിമാനന്ദ്ജി അവളെ എതിർക്കാൻ ശ്രമിച്ചു.

"അല്ല. ഇത് നോർമലായ മനുഷ്യരുടെ ലക്ഷണമല്ല. അങ്ങ് ആ മനുഷ്യന്റെ കേസ് ഹിസ്റ്ററി പറഞ്ഞുതരാമെങ്കിൽ രോഗം എന്താണെന്നു പറയാം."

"അതല്ല." അദ്ദേഹം വീണ്ടും പറഞ്ഞു. "അത് അറിവിന്റെ ആധിക്യം കൊണ്ടാണ്. അനാവശ്യമായ ജിജ്ഞാസയുടെ പരിണിതഫലം."

"അല്ല. അത് ശരിയല്ല. അറിവും ജിജ്ഞാസയും ജീവിതത്തിന്റെ തന്നെ മറ്റൊരു രൂപമാണെന്ന് അങ്ങു പറഞ്ഞിട്ടില്ലേ? നമുക്ക് ജിജ്ഞാസയുള്ളതുകൊണ്ടല്ലേ നാം മനുഷ്യരായത്. ഈ ജിജ്ഞാസ പ്രകൃതി അഥവാ ഈശ്വരന്റെ ദാനമാണ്."

"ആട്ടെ ഇനി ഉറങ്ങൂ. വളരെ താമസിച്ചുപോയി. ബാക്കി നാളെ സംസാരിക്കാം."

ഖിമാനന്ദ്ജി പോയിക്കഴിഞ്ഞിട്ട് സുരേന്ദ്രൻചേട്ടനും രമയും തമ്മിൽ അതേവിഷയത്തെപ്പറ്റി സംസാരിച്ചു.

# അഞ്ച്

രാവിലെ ആകാശം കാർമേഘാവൃതമായിരുന്നു. സൂര്യൻ ഉദിക്കാത്ത തുകൊണ്ട് തണുപ്പും കൂടുതൽ അനുഭവപ്പെട്ടിരുന്നു. മൂടൽമഞ്ഞില്ല. രമ പുറത്തിറങ്ങിയപ്പോൾ താഴ്‌വര വ്യക്തമായി കാണാമായിരുന്നു. നദി പാമ്പിനെപ്പോലെ വളഞ്ഞൊഴുകുന്നു. രാത്രി അവൾക്ക് ഏറെനേരം ഉറക്കം വന്നില്ല. ഒടുവിൽ ഉറക്കഗുളിക കഴിക്കേണ്ടിവന്നു. തന്മൂലം ഇപ്പോഴും അവൾക്കല്പം മയക്കം തോന്നിയിരുന്നു.

പുറത്ത് മഞ്ഞിന്റെ തണുപ്പായതുകൊണ്ട് ഏറെനേരം പുറത്തു നില്ക്കാൻ വിഷമമായിരുന്നു. അവൾ അകത്ത് സുരേന്ദ്രൻചേട്ടന്റെ അടുത്തുപോയിരുന്നു. ഹീറ്റർ മാത്രമേ കത്തുന്നുണ്ടായിരുന്നുള്ളു. എങ്കിലും മുറിയിൽ ചൂടുണ്ടായിരുന്നു. വണ്ടികളൊന്നും ഇതുവരെ വന്നില്ലേ എന്നു ചോദിക്കണമെന്നു തോന്നി. പിന്നെ അവൾ വേണ്ടെന്നു വച്ചു. അവൾ എഴുന്നേറ്റ് തന്റെ വാച്ചെടുത്തു കൊണ്ടുവന്നു. ഒൻപതു മണി ആകാറായി. ഹീറ്ററിന്റെ അടുത്തിരുന്ന് അവൾ വീണ്ടും ഹരീഷിനെ കാത്തിരുന്നു. ഓരോരോ മിനിട്ടായി മണി പത്തായി. വണ്ടിയുടെ ശബ്ദം കേട്ടു. ക്രമേണ അത് അകന്നുപോയി. പത്തായപ്പോഴേക്കും അവൾക്ക് ഇരിക്കവയ്യാതായി. അവൾ എഴുന്നേറ്റ് പുറത്തുവന്നു. വളഞ്ഞുപുളഞ്ഞു പോകുന്ന വഴിയിലേക്ക് നോക്കി. വീണ്ടും അവൾ തോറ്റപോലെ തോന്നി. ഇനി വൈകിട്ടേ വരൂ—അവൾ സ്വയം ആശ്വസിപ്പിച്ചിട്ട് തിരിച്ച് മുറിയിലേക്കു പോയി.

പാർവതി ഒരൊഴിഞ്ഞ ടിന്നുമായി താഴേക്കു പോകുന്നത് പെട്ടെന്ന് അവൾ കണ്ടു. "എന്തുപറ്റി?" അവൾ അവിടെനിന്നുതന്നെ ചോദിച്ചു.

"വെള്ളം വരുന്നില്ല." പാർവതി പറഞ്ഞു.

"തോട്ടിലോ?" കുട്ടിക്കാലത്ത് തോട്ടിലെ വെള്ളമാണ് കിട്ടിക്കൊണ്ടിരുന്നത് എന്നവൾ ഓർത്തു.

"തോട് എപ്പോഴേ വറ്റി." പാർവതി അവളെ നോക്കിയിട്ട് വേഗം താഴെ

നദിയിലേക്ക് ഇറങ്ങി. ഈ പെണ്ണ് എന്താ തന്റെ അടുത്ത് വരാത്തത്? നാണം കൊണ്ടാവും. രമയും ഇവിടുത്തെ സാധാരണ ആൾക്കാരും തമ്മിൽ, വിശേഷിച്ചും സ്ത്രീകൾ, നല്ല അകൽച്ച ഉണ്ടായിരുന്നു. അത് നികത്തുക എളുപ്പമല്ലായിരുന്നു.

പക്ഷേ പാർവതി അവളെ വല്ലാതെ ആകർഷിച്ചു. അല്പം കറുത്ത് സാമാന്യം ആരോഗ്യമുള്ളവൾ. സാധാരണ പർവത പ്രദേശത്തെ ഗ്രാമ ങ്ങളിൽ ഇങ്ങനെ ആരോഗ്യമുള്ള പെണ്ണുങ്ങൾ അധികം കാണാറില്ല. വിവാഹിതയായിരിക്കില്ല, അവൾ ഊഹിച്ചു. വിവാഹം കഴിഞ്ഞ് കുട്ടി കളും വീടുമായി അവരുടെ ജീവിതം നശിക്കും. ആണുങ്ങളും ഇക്കാ ര്യത്തിൽ ഒട്ടും മോശമല്ലാത്ത പങ്ക് വഹിക്കുന്നുണ്ട്. പാർവതിയുടെ മുഖത്ത് ഒരു വല്ലാത്ത ആകർഷകത്വമുണ്ടായിരുന്നു—ഇന്നലത്തെ മര ണത്തിന്റെ ബഹളവും ആഘാതവും സഹിച്ചിട്ടും.

എപ്പോഴോ വല്യമ്മ അവളുടെ അടുത്ത് വന്നു നിന്നിരുന്നു.

"ഈ പൈപ്പിനെന്തുപറ്റി?" അവൾ ചോദിച്ചു.

"ആർക്കറിയാം. അതിലെന്തെങ്കിലും തടഞ്ഞുകാണും."

"ഈ വെള്ളം എവിടെനിന്നാ വരുന്നത്?" അവൾ പൈപ്പ് ചൂണ്ടി ക്കൊണ്ട് ചോദിച്ചു.

"അങ്ങ് ഗധേരയിൽനിന്ന്. മുകളിൽ നിന്നും എടുത്തതാണ്. ഇവിടെ നിന്നും രണ്ടുമൈൽ ദൂരമുണ്ടാകും."

"തോട് ഒക്കെ വറ്റിയോ?" രമ വീണ്ടും ചോദിച്ചു. പാർവതി പറഞ്ഞത് അവൾക്ക് വിശ്വാസം വന്നില്ല എന്നു തോന്നി. മുമ്പ് അതിൽ ധാരാളം വെള്ളമുണ്ടായിരുന്നു. ഗ്രാമത്തിന്റെ ആവശ്യം മുഴുവൻ കഴിഞ്ഞാലും ബാക്കി വെറുതെ ഒഴുക്കുമായിരുന്നു.

"അതെ, മുമ്പ് തന്നെ വറ്റി. ഇപ്പോൾ വെള്ളത്തിനു ഈ പൈപ്പിനെ യാണ് ഗ്രാമം മുഴുവൻ ആശ്രയിക്കുന്നത്. ഇത് വന്നില്ലായിരുന്നെങ്കിൽ ജനം വിഷമിച്ചുപോയേനെ. ഇപ്പോൾ തോട്ടിലും അല്പം വെള്ളം ഉണ്ട്. അത് ആരും ശരിക്ക് നോക്കുന്നില്ല. ശരിക്ക് ഉപയോഗിക്കുന്നുമില്ല. അതു കൊണ്ട് ചെളിവെള്ളം കൊണ്ടുവരേണ്ടി വരുന്നു. ഒന്ന് ഒന്നരമണിക്കൂർ കൊണ്ട് പൈപ്പിൽ വെള്ളം വരും. തണുപ്പുകാലത്ത് വെള്ളം അധികം വേണ്ടല്ലോ."

"ആരെങ്കിലും പോയിട്ടുണ്ടോ, പൈപ്പ് നന്നാക്കാൻ?" അവളുടെ നാഗ രിക സംസ്കാരം കൊണ്ടുള്ള ജിജ്ഞാസയിൽ ചോദിച്ചു.

"ഉവ്വ് പോയിട്ടുണ്ട്... നീ വന്ന് വല്ലതും കഴിക്ക്." അവളെ അകത്തേക്ക് വിളിച്ചുകൊണ്ടുപോയി.

മണി പത്തേ ആയുള്ളു. താഴ്വരയിലെ കണക്കനുസരിച്ച് പ്രാതലിനു സമയമായി. പക്ഷേ കുന്നുംപ്രദേശത്തെ രീതി അനുസരിച്ച് ഉണ്ണാൻ സമയമായി. അവൾ അകത്തേക്കു പോകാൻ ഭാവിച്ചപ്പോൾ വല്യമ്മ തടഞ്ഞു. "വേണ്ട, മുകളിലോട്ടു പോകണം."

മുകളിൽ എന്നുവച്ചാൽ തറവാട്ടുവീട്ടിൽ. അച്ഛൻ പ്രത്യേകം ഒരു വീട് പണിയിച്ചിരുന്നു. അല്പം താഴോട്ടുമാറി. തറവാട്ടുവീട്ടിൽ വല്യമ്മയും സുരേന്ദ്രൻചേട്ടന്റെ കുടുംബവും താമസിച്ചു.

ഇപ്പോഴത്തെ അവരുടെ തറവാട്ടുവീട് ഗ്രാമത്തിലെ ഏറ്റവും പഴയ വീടായിരുന്നു. അത് കഴിഞ്ഞാൽ ധ്യാൻസിങ്ങ് ചിറ്റപ്പന്റെ വീടും പിന്നെ ഖിമാനന്ദ് വല്യച്ഛന്റെ വീടുമാണ്. അവ രണ്ടും ഇത്ര പഴയതാണെന്നു തോന്നുന്നില്ല. കാലാകാലങ്ങളിൽ ചെയ്യുന്ന അറ്റകുറ്റപ്പണികൾകൊണ്ട് അതിനു പഴക്കം തോന്നില്ലായിരുന്നു.

കുട്ടിക്കാലവുമായി അവൾക്കിപ്പോൾ ഇരുപതുവർഷത്തെ വിടവ് ഉണ്ടായിട്ടുണ്ട്. അന്നു ഗ്രാമത്തിലെത്താൻ പ്രയാസമില്ലായിരുന്നു. ചൗഖുഡിയാ വരെ റോഡിനു വീതി ഉണ്ടായിരുന്നു. താൻ ആദ്യമായി ഗ്രാമത്തിൽ എങ്ങിനെ എത്തിയെന്ന് അവൾക്ക് ഓർമയില്ല. പക്ഷേ മടങ്ങുമ്പോൾ അച്ഛൻ അവളെ കുതിരപ്പുറത്ത് കൊണ്ടുപോയി. ഇടയ്ക്ക് അദ്ദേഹവും കുതിരപ്പുറത്ത് കൂടെ ഉണ്ടാവും. പക്ഷേ കൂടുതലും അവൾ തനിച്ചാണ് കുതിരപ്പുറത്ത് ഇരുന്നത്. അവൾ ഒട്ടും ഭയന്നിട്ടില്ല. പർവതപ്രദേശം ആയിരുന്നിട്ടും അവളുടെ ഗ്രാമം തൊട്ട് ഭിക്കിയസൈണുവരെയുള്ള വഴി സമതലം ആയിരുന്നു. വഴിക്ക് വീതി ഉണ്ടായിരുന്നു. മുമ്പ് ഹരിദ്വാറിൽ നിന്ന് ബദരീനാഥിലേക്ക് ഈ വഴി ആയിരുന്നു ആളുകൾ പൊയ്ക്കൊണ്ടിരുന്നത്. പക്ഷേ അവൾ അങ്ങോട്ടൊന്നും പോയിട്ടില്ല. ഒന്നുരണ്ടിടത്ത് ചില ധർമസത്രങ്ങൾ കണ്ടിട്ടുണ്ട്. ഇപ്പോൾ അതും നശിച്ചു.

ഇവിടുത്തെ അന്തരീക്ഷവുമായി താൻ ഒരിക്കലും മാനസികമായി ചേർന്നിട്ടില്ല എന്നവൾക്കു തോന്നി. ഇവിടുത്തെ വസ്തുക്കളൊക്കെ കാണുമ്പോൾ അവൾക്ക് ആശ്ചര്യമാണ് അധികം ഉണ്ടാവുക. ഇവയും താനും തമ്മിൽ ഒരു വിടവുണ്ട്. കാലവും വിദ്യാഭ്യാസവും കൊണ്ട് ഉണ്ടായതാണ്. ഇവിടെ തന്റേതായി എന്തുണ്ട്? തന്റെ വേര് ഇവിടെത്തന്നെയാവും. പക്ഷേ അതുകൊണ്ടെന്താ! ഗ്രാമത്തിനു മാറ്റം ഉണ്ടായിട്ടുണ്ട്. അതിൽകൂടുതൽ താൻ മാറിയിരിക്കുന്നു. നാളെ മുതൽ തനിക്കിവിടെ താമസിക്കേണ്ടിവന്നാൽ താൻ എന്തുചെയ്യും? മനുഷ്യനു തന്റെ പാരമ്പര്യത്തിന്റെ ബലത്തിൽ മാത്രം കഴിയാനാവില്ല. രക്തബന്ധം

കൊണ്ടും സാധിക്കില്ല. അവൾ ഗൈനക്കോളജിയിൽ പോസ്റ്റ് ഗ്രാജ്വേഷൻ ചെയ്തു. ഇവിടെ ആധുനികമായ ഒരു മെറ്റേണിറ്റി ആശുപത്രി വരാത്തിടത്തോളം കാലം തന്റെ കഴിവ് കൊണ്ട് ഇവിടെ എന്തു പ്രയോജനം. ഇവിടെ തൽക്കാലം ഒരു മിഡ്‌വൈഫിനെ കിട്ടിയാലും ധാരാളമായി.

കഴിഞ്ഞ അഞ്ചു വർഷത്തിനിടയിൽ അവൾ കുറഞ്ഞ പക്ഷം ഏഴെട്ടു പ്രാവശ്യം ഇവിടെ വന്നിട്ടുണ്ട്. പക്ഷേ കുറെനാൾ കഴിയുമ്പോൾ ഇവിടം മടുക്കും—അച്ഛൻ കൂടെ ഉണ്ടായിട്ടും. ഇവിടുത്തെ വിരസമായ ഏകാന്തത അവൾക്ക് തീരെ ഇഷ്ടമല്ല. ഇവിടുത്തെ പ്രകൃതിയുടെ നിയോഗമനുസരിച്ചാണ് കാര്യങ്ങളുടെ പോക്ക്. മനുഷ്യന് ഒരു കാര്യവുമില്ല. വെയിലും മഴയും തണുപ്പും ഒക്കെ തീരുമാനിക്കുന്നത് പ്രകൃതിയാണ്. മനുഷ്യൻ ഉണ്ടാകുന്നതും മരിക്കുന്നതും പോലും പ്രകൃതി നിയമമനുസരിച്ചാണ്. മനുഷ്യന്റെ സേവനങ്ങൾക്ക്, കഴിവുകൾക്ക് ഇവിടെ യാതൊരു വിലയും ഇല്ല.

ആഹാരം കഴിച്ചിട്ട് അവൾ അരമതിലിനോട് ചേർന്ന് ഇരുന്നു. പെട്ടെന്ന് പട്ടികൾ കുരയ്ക്കുന്ന ശബ്ദം കേട്ടു.

അവൾ പട്ടിയെ ഓടിച്ചു. അപ്പോഴേക്ക് വല്യമ്മ ആഹാരം കഴിച്ചിട്ട് പുറത്തേക്കു വന്നു.

"ഹരീഷ് വന്നു." അവർ താഴേക്കു നോക്കിക്കൊണ്ട് പറഞ്ഞു.

രമ നോക്കി. അതാ ചേട്ടൻ വരുന്നു. അയാളുടെ പുറകെ വെള്ളം നിറച്ച ടിൻ തലയിലേറ്റിക്കൊണ്ട് പാർവതിയും. അവൾ അപ്പോഴും അകലെയായിരുന്നു. അവൾ എഴുന്നേറ്റ് ഓടി അങ്ങോട്ടു ചെന്നു.

# ആറ്

വന്നിട്ട് വളരെ നേരത്തേക്ക് ഹരീഷ് ഒന്നും മിണ്ടിയില്ല.

രമ അയാളെ കെട്ടിപ്പിടിച്ച് അല്പനേരം കരഞ്ഞു. പക്ഷേ ഹരീഷിന്റെ പെരുമാറ്റം തണുപ്പൻ മട്ടിലായിരുന്നു. അയാൾ കരഞ്ഞില്ല. അച്ഛനെ പ്പറ്റി ഒരുവാക്കുപോലും ചോദിച്ചില്ല. വല്യമ്മയും അയാളെ കണ്ടിട്ട് ദൂരെ നിന്നേ കരഞ്ഞു തുടങ്ങിയിരുന്നു. അയാൾ വല്യമ്മയോടും ഒന്നും മിണ്ടി യില്ല. ഔപചാരികമായി ഒരു വാക്കുപോലും. വല്യമ്മ ഏറെനേരം കരഞ്ഞു. പക്ഷേ രമ വേഗം ശാന്തയായി. അയാൾ വരാന്തയിൽ അച്ഛന്റെ ഈസിചെയർ നീക്കിയിട്ട് അതിൽ ഇരുന്നു. കയറ്റം കയറി വന്നതു കൊണ്ട് അയാൾ വല്ലാതെ വിയർക്കുന്നുണ്ടായിരുന്നു. അച്ഛനെപ്പോലെ തന്നെ വെളുത്ത് സുമുഖൻ. ഫിലിമിലെ ഹീറോ അഥവാ ഏതെങ്കിലും മോഡൽ. അയാൾ തന്റെ മഫ്ളറും അനേകം പോക്കറ്റുകളുള്ള നീല സിന്തറ്റിക് ജാക്കറ്റും ഊരി കസേരയുടെ കൈയിൽ വച്ചു. കൂടെ കൊണ്ടു വന്ന ബാഗ് അടുത്തുവച്ചു.

ചേട്ടൻ തന്റെ വൈശിഷ്ട്യവും ബുദ്ധിപരതയും കൊണ്ട് മറ്റുള്ളവ രിൽ നിന്ന് അല്പം അകന്നുനിൽക്കും. തന്മൂലം അവൾക്ക് ഏറെ നേരം കരയാനായില്ല. വല്യമ്മയ്ക്കാണെങ്കിൽ അയാളെ കണ്ടതോടെ ഉറക്കെ കരയാനുള്ള ധൈര്യമേ ഇല്ലാതായി.

പട്ടി അയാളെ നോക്കി തുടർച്ചയായി കുരച്ചുകൊണ്ടിരുന്നു. കുര നിർത്താൻ ആളുകൾ ശ്രമിച്ചു. എന്നിട്ടും പട്ടി വരാന്തയുടെ താഴെനിന്ന് ഹരീഷിനെ നോക്കി കുരച്ചുകൊണ്ടു തന്നെയിരുന്നു. ഒരുപക്ഷേ അയാ ളുടെ യൂഡിക്ലോണിന്റെ തീക്ഷ്ണഗന്ധം അതിന് ഇഷ്ടപ്പെട്ടുകാണില്ല. രമയെ നോക്കി അതൊരിക്കലും കുരയ്ക്കാറില്ല. കുട്ടിക്കാലം തൊട്ട് അവളെ അറിയാവുന്നതുകൊണ്ടാവും. പട്ടി ആ വീട്ടിൽ വന്നതിനു തൊട്ടു പിന്നാലെയാണ് അവൾ അച്ഛനെ കാണാനെത്തിയത്. വന്ന പ്പോൾ അതിനു മൂന്നാലു മാസത്തെ പ്രായമേ ഉണ്ടായിരുന്നുള്ളു. തവി

ട്ടുനിറത്തിൽ കൊഴുത്ത് സുന്ദരൻ. ഇപ്പോൾ അതിനു നല്ല ഉയരമായി. ശബ്ദം കേട്ടാൽ പേടി തോന്നും. വല്യമ്മയ്ക്കോ അവൾക്കോ ചോദിക്കാൻ തോന്നിയില്ല, ഹരീഷിനു കുടിക്കാൻ എന്തെങ്കിലും വേണമോ എന്ന്. അയാളും ഒന്നും പറഞ്ഞില്ല. പാർവതി വെള്ളം കൊണ്ടുവന്നു.

"ഗ്ലാസ് വേണ്ട." ഹരീഷ് ഗ്ലാസിൽ വെള്ളം ഒഴിക്കാതെ നേരെ ലോട്ടയെടുത്ത് അതിൽനിന്ന് കുടിച്ചു.

"ചായ ഉണ്ടാക്കിയോ? ചായ?" വല്യമ്മ അല്പം പരിഭ്രമത്തോടെ പാർവതിയോട് ചോദിച്ചു. അവൾക്ക് തന്റെ തെറ്റ് മനസ്സിലായി. ഹരീഷിനു നല്ല ദാഹമുണ്ടാകുമെന്ന് അവൾ ഊഹിച്ചതേയില്ല.

എവിടെനിന്നു തുടങ്ങണമെന്ന് രമയ്ക്ക് തീരുമാനമായില്ല—ചേട്ടന്റെ യാത്രയെപ്പറ്റിയോ അഥവാ അച്ഛന്റെ കാര്യമോ?

"എന്താ ഇതിന്റെ പേര്?" ഹരീഷ് പട്ടിയെ നോക്കിക്കൊണ്ട് ചോദിച്ചു.

"ഭോട്ടു." രമയ്ക്ക് ആശ്ചര്യം തോന്നി. മറ്റൊക്കെ വിട്ടിട്ട് പട്ടിയെപ്പറ്റി ചോദിക്കുമെന്ന് അവൾ കരുതിയില്ല.

"എന്താ?" ഹരീഷ് ഞെട്ടിയിട്ട് ചോദിച്ചു.

"ഭോട്ടിയ, നിന്റെ അച്ഛൻ അത് ഭോട്ടു എന്നാക്കി." വല്യമ്മ വിശദീകരിച്ചു.

അയാൾ സാവധാനം പട്ടിയുടെ അടുത്തേക്ക് നീങ്ങി. പട്ടി വിരണ്ട് ഉറക്കെ കുരച്ചു തുടങ്ങി.

വല്യമ്മ കരച്ചിൽ മറന്നിട്ട് പട്ടിയെ ശകാരിക്കാൻ തുടങ്ങി.

രമയ്ക്ക് അത് അസഹ്യമായി തോന്നി. ഈ ഹരീഷ്ചേട്ടന് ഏറ്റവും പ്രാധാന്യം ഇപ്പോൾ പട്ടിയാണ്. ഈ പട്ടി ഇന്ന് ചേട്ടനെ തീർച്ചയായിട്ടും കടിക്കും. പക്ഷേ അപ്പോഴേക്ക് ഹരീഷ് വരാന്തയിലേക്ക് ഇറങ്ങി കഴിഞ്ഞു. തന്റെ എതിരാളി ഇത്രവേഗത്തിൽ വരുന്നതുകണ്ട് പട്ടിയും ഒന്നു പരിഭ്രമിച്ചു. ഹരീഷ് അതിനെ മെരുക്കാൻ എത്ര ശ്രമിച്ചുവോ അത്രയ്ക്ക് പട്ടി വീറ് കാണിച്ചുകൊണ്ടിരുന്നു. ഒടുവിൽ ഹരീഷിനു ഒരു ഉപായം തോന്നി. അയാൾ തിരിഞ്ഞിട്ട് പറഞ്ഞു. "ഒരു കഷണം ചപ്പാത്തി ഇങ്ങ് എടുക്കൂ."

രമ അനങ്ങിയില്ല. ഹരീഷിന്റെ പെരുമാറ്റം അവൾക്ക് തീരെ ഇഷ്ടമായില്ല. പട്ടി കുരച്ചത് അവൾക്ക് ഇഷ്ടമായി.

"അല്ലെങ്കിൽ വേണ്ട." ഹരീഷ് പോകാൻ ഭാവിച്ച പാർവതിയെ തടഞ്ഞു. അയാൾ വേഗം വരാന്തയിലോട്ടു കയറി തന്റെ ബാഗ് തുറന്നിട്ട് പകുതി കഴിച്ച ബിസ്കറ്റിന്റെ പാക്കറ്റെടുത്ത് പട്ടിക്ക് കൊടുത്തു.

രമ ദേഷ്യപ്പെട്ട് ഒന്നും പറയാതെ അകത്തേക്ക് പോയി.

ദേഷ്യമുണ്ടായിട്ടും അവൾക്ക് അധികനേരം അകത്തു നിൽക്കാൻ തോന്നിയില്ല. അല്പം കഴിഞ്ഞ് അവൾ തിരിച്ചുവന്നപ്പോൾ പട്ടി ഹരീഷിന്റെ കാൽക്കൽ അനുസരണയോടെ ഇരുന്ന് വാലാട്ടുന്നതു കണ്ട് അവൾ അത്ഭുതപ്പെട്ടു. ഹരീഷ് ചാരുകസേരയിൽ ചാരിക്കിടക്കുകയായിരുന്നു.

"ചേട്ടാ!" രമ സാവധാനം വിളിച്ചു.

"എന്താ" അയാൾ ഞെട്ടി എഴുന്നേറ്റു.

"ചായ കുടിച്ചോ?"

അയാൾ മിണ്ടിയില്ല.

"അതിങ്ങു തരൂ. വേറെ ഉണ്ടാക്കിത്തരാം." അവൾ ഈസിചെയറിന്റെ പലകയിൽ വച്ചിരുന്ന ചായ എടുത്തുകൊണ്ടുപോയി. ചേട്ടൻ സത്യത്തിൽ കരയുകയായിരുന്നോ—പിന്നീട് അവൾക്കു തോന്നി കൂടുതൽ വിദ്വാനാകുന്നതും അപകടമാണ്. മനുഷ്യനു സാധാരണമട്ടിൽ സ്വന്തം വികാരങ്ങൾ പ്രകടിപ്പിക്കാൻ കഴിയാതെ വരും.

അവൾ വീണ്ടും ചായയുംകൊണ്ടു വന്നപ്പോൾ ഹരീഷ് അരമതിലിലിരുന്നു വെയിൽ കായുകയായിരുന്നു.

"ഇങ്ങോട്ടു തരൂ. അവിടെ തണുപ്പാണ്." അയാൾ അവിടെ നിന്നു തന്നെ പറഞ്ഞു.

ചായ കൊടുത്തിട്ട് രമയും അവിടെ ഇരുന്നു. അവൾക്ക് അച്ഛന്റെ കാര്യം പറയണമെന്നുണ്ട്. തന്റെ അസ്വാസ്ഥ്യം അമർത്തിവയ്ക്കാൻ കഴിയാത്തതുകൊണ്ട് അവളുടെ ആകാംക്ഷ വർദ്ധിച്ചിരുന്നു. ചേട്ടന്റെ കണ്ണുനീർ അവളെ ദുഃഖിപ്പിക്കുകയും ചെയ്തു.

ഹരീഷിന്റെ കണ്ണുകൾ ചുവന്നിരുന്നു. പക്ഷേ ഇതിനിടെ അയാൾ തന്റെ മുഖം തുടച്ചിരുന്നു.

"ഇത്തവണ മഴ നന്നായില്ല." അയാൾ ചായ കുടിച്ചിട്ട് പറഞ്ഞു. താഴെ പാടത്ത് കടുകും ഗോതമ്പും പൂക്കാൻ തുടങ്ങിയിരുന്നു.

രമ മിണ്ടാതിരുന്നു. അവളുടെ മറുപടി കേൾക്കാതെ വന്നപ്പോൾ ഹരീഷും മൗനം പാലിച്ചു. ഒരു നീണ്ട ഇടവേളയ്ക്കുശേഷം പെട്ടെന്ന് അയാൾ ചോദിച്ചു. "നിനക്ക് എന്തു തോന്നുന്നു? അച്ഛനെന്തുപറ്റിയതാണ്?"

"ഹൈ...." അപ്പോഴേക്കും അവളുടെ തൊണ്ടയിടറി.

നേരിയ കാറ്റ് അടിച്ചു തുടങ്ങി. പൈൻ മരങ്ങളിൽ നിന്നും വന്ന കാറ്റ് രമയുടെ കരച്ചിലിനു പശ്ചാത്തലസംഗീതമായിതോന്നി. കുറെ ഏറെ കരഞ്ഞശേഷം അവൾ പറഞ്ഞൊപ്പിച്ചു. "ഹൈപ്പർ ടെൻഷൻ."

"ഹൈപ്പർ ടെൻഷനോ!" ഹരീഷ് ആശ്ചര്യത്തോടെ ചോദിച്ചു.

"ആക്ച്യുലി ഇറ്റ് വാസ് വാട്ട് യൂ മേ കാൾ ഹെമറേജ്."

അയാൾ കുറെനേരം അവളെ നോക്കിയിരുന്നു. പിന്നെ അറിയാതെ പറഞ്ഞു. "സ്ട്രേയിഞ്ച്."

"ഹരീഷ്!" വല്യമ്മയുടെ ശബ്ദം അവരുടെ സംഭാഷണം ഇടയ്ക്കു വച്ച് തടഞ്ഞു. "വെള്ളം ആയി."

"വരുന്നു." അയാൾ എണീറ്റു.

"ചേട്ടാ! നിങ്ങൾ കുളിക്കാൻ പോകയാണോ?"

"അതെ."

"നോക്കു, ചോദിച്ചിട്ടു മതി."

"എന്ത്?"

"കുളിക്കാം. പക്ഷേ വേഷം മാറുന്നത്..."

"എന്താ നീ പറയുന്നത്?"

"ഇത് ഗ്രാമമാണ്." അവൾ പതുക്കെ പറഞ്ഞു.

"എങ്കിൽ ഞാൻ കുളിക്കാതിരിക്കണോ?"

"അതു വേണ്ട, കുഴപ്പമൊന്നും ഇല്ല, കുളിച്ചുകൊള്ളൂ." വല്യമ്മ ഇട പെട്ടു.

ഹരീഷ് തിരിഞ്ഞുനോക്കിയില്ല. അയാൾ തന്റെ ബാഗിൽനിന്നും വസ്ത്രങ്ങൾ എടുത്തു.

ആഹാരം കഴിക്കുമ്പോൾ അയാൾ ചോദിച്ചു. "രമേ നിനക്ക് നമ്മുടെ പട്ടിയെ ഓർമയുണ്ടോ?"

"ഏതു പട്ടി?" അവൾക്ക് ഒരു പിടിയും കിട്ടിയില്ല.

"അന്നു നീ വളരെ ചെറുതായിരുന്നു. രണ്ടോ രണ്ടരയോ വയസു കാണും."

രമ ഓർക്കാൻ ശ്രമിച്ചു. പക്ഷേ അവൾക്ക് ഒന്നും ഓർമയിൽ വന്നില്ല.

"ഞാൻ ഒരു പട്ടിയെ വളർത്തിയിരുന്നു." പിന്നീട് ആഹാരം കഴിച്ചു തീരുന്നതുവരെ അയാൾ ഒന്നും പറഞ്ഞില്ല.

താൻ ഒരിക്കലും കാണാത്ത, ഒരിക്കലും കേൾക്കാത്ത ഒരു പട്ടിയെ പ്പറ്റി താൻ എന്തു പറയാനാണ് എന്നു രമയ്ക്ക് അറിയില്ല. അല്ലെ ങ്കിൽത്തന്നെ അവൾക്ക് മൃഗങ്ങളിൽ വലിയ താല്പര്യമില്ലായിരുന്നു. ഹരീഷ് ചേട്ടൻ പറയുന്നത് അവൾക്ക് പുതിയ കാര്യമായി തോന്നി. തങ്ങൾ രണ്ടും ആശയപരമായി യോജിക്കാത്തവരാണ്. കുട്ടിക്കാലത്തും അവരുടെ ജീവിതരീതി വ്യത്യസ്തമായിരുന്നു. തന്മൂലം ഹരീഷിന്റെ പ്രസ്താവങ്ങൾ മനസ്സിലാക്കാൻ പ്രയാസമായിരുന്നു. പക്ഷേ താൻ മന

സ്സിലാക്കിയിടത്തോളം ഒരു കാര്യം വ്യക്തമായിരുന്നു. ഏതോ ഒരു കാര്യം ഹരീഷ്ചേട്ടന്റെ മനസ്സിനെ അസ്വസ്ഥമാക്കുന്നുണ്ട്. അത് പുറത്തു പറയാൻ അയാൾ വെമ്പുകയാണ്.

കൈ കഴുകി മുഖം തുടച്ചുകൊണ്ട് അയാൾ പറഞ്ഞു. "ആ പട്ടിയും ഇതുപോലെ തവിടു നിറമായിരുന്നു. കൊഴുത്ത് സുന്ദരൻ. നമ്മുടെ വീടിന്റെ മുമ്പിൽ, ഭവാലയിൽ ഒരു മരമുണ്ടായിരുന്നത് നിനക്ക് ഓർമയുണ്ടോ?"

"ഏതു മരം?"

"ആ മാതളനാരകം. ഒരിക്കലും കായ്ക്കാത്തത്. പൂക്കൾ കൊഴിഞ്ഞ് പോകുമായിരുന്നു. അതിന്റെ ചുവട്ടിലാണ് ആ പട്ടിയെ കുഴിച്ചിട്ടത്. മരം പിന്നീട് അമ്മ വച്ചതാണ്."

"ഈ പട്ടിയെ കണ്ടിട്ട് നിങ്ങൾക്ക് ആ പട്ടിയെ ഓർമ വന്നോ?"

"ഇല്ല." ഹരീഷ് ശക്തിയായി നിഷേധിച്ചു.

"പിന്നെ?" രമ ചോദിച്ചു.

അയാൾ മറുപടി പറഞ്ഞില്ല.

"അമ്മയേയോ?"

"ഇല്ല, അമ്മയെയും ഇല്ല. കുട്ടിക്കാലം ഓർമ വരുന്നു."

"നിങ്ങൾക്ക് ആ പട്ടിയെ വലിയ ഇഷ്ടമായിരുന്നോ?"

അയാൾ ഒന്നു പുഞ്ചിരിച്ചു. പിന്നെ ഏതോ ഇംഗ്ലീഷ് ഫിലിമിലെ വിഷാദഗ്രസ്തനായ നായകനെപ്പോലെ തോളുകുലുക്കിക്കൊണ്ട് പറഞ്ഞു. "അറിയില്ല."

"ആട്ടെ, അതിനെന്തു പറ്റി?" രമ ചോദിച്ചു.

"ഒരിടയ്ക്ക് നാട്ടിൽ പട്ടികൾ അധികമായി. പട്ടികൾക്ക് പേയിളകി എന്നൊരു വാർത്ത പരന്നു. ശ്യാമഘേലത്തിനു അടുത്ത് ആരെയോ കടിക്കുകയും ചെയ്തു. പട്ടിപിടുത്തക്കാരെ വിളിപ്പിച്ചു."

"അവർ നിങ്ങളുടെ പട്ടിയെ കൊന്നോ?"

അയാൾ മറുപടി പറഞ്ഞില്ല.

"പിന്നെ എന്തുണ്ടായി?"

അപ്പോഴും അയാൾ മിണ്ടിയില്ല.

"അവർ നിങ്ങളുടെ പട്ടിയെ കൊന്നോ?" അവൾ വീണ്ടും ചോദിച്ചു.

"ഇല്ല."

"പിന്നെ എന്തുപറ്റി?" രമയുടെ ശബ്ദത്തിൽ അസഹ്യത ഉണ്ടായിരുന്നു.

"അച്ഛനു മൃഗങ്ങളെ ഇഷ്ടമല്ലായിരുന്നു."

"മൃഗങ്ങൾ അപകടകാരികളാണ്, വിശേഷിച്ചും കുട്ടികളുള്ള വീടുകളിൽ. അവ പല രോഗങ്ങളും പരത്തും." രമ അച്ഛന്റെ പക്ഷം പിടിച്ചു.

"ശരിയാവാം."

"പക്ഷേ നിങ്ങൾ കാര്യം പറഞ്ഞില്ലല്ലോ."

"അച്ഛൻ, കാരണം എന്തുമാകട്ടെ, അവരെ വിളിപ്പിച്ച് പട്ടിയെ കൊടുത്തു. ഞാൻ വളരെ കരഞ്ഞു. അമ്മയും എന്നോടൊപ്പം കരഞ്ഞു. പക്ഷേ അച്ഛൻ സമ്മതിച്ചില്ല. ഞാൻ പട്ടിയെ വിട്ടുകൊടുക്കാതിരുന്നപ്പോൾ അച്ഛൻ എന്നെ തല്ലി. അവർ പട്ടിയെ എന്റെ കൺമുമ്പിൽ വലിച്ചിഴച്ചുകൊണ്ടുപോയി. ഞാൻ അന്ന് ആഹാരം കഴിച്ചില്ല. എന്റെ പട്ടിയെ തിരികെ കൊണ്ടുവരുന്നതുവരെ ഞാൻ ആഹാരം കഴിക്കില്ലെന്നു ശഠിച്ചു. ഒടുവിൽ അമ്മ പട്ടിയെ വിടുവിക്കാനായി അങ്ങോട്ടു പോയി. പക്ഷേ അപ്പോഴേക്കും അവർ അതിനെ വെടിവച്ചുകഴിഞ്ഞിരുന്നു. അമ്മ ചത്ത പട്ടിയെയുംകൊണ്ടു പോന്നു."

"ചത്ത പട്ടിയോ?" രമയ്ക്ക് ആശ്ചര്യം.

അയാൾ മൗനം പാലിച്ചു. അയാളുടെ തൊണ്ടയിടറി. പിന്നീട് അയാൾ സ്വയം നിയന്ത്രിച്ചുകൊണ്ട് പറഞ്ഞു. "അത് ഒറിജിനൽ ഭൂട്ടാൻ വർഗം അല്ലായിരുന്നെങ്കിലും അമ്മ അവനെ ഭോട്ടിയാ ഭോട്ടു എന്നു വിളിച്ചിരുന്നു."

"ചേട്ടൻ ഇക്കാര്യം എന്നോട് മുമ്പൊരിക്കലും പറഞ്ഞിട്ടില്ല."

അവൾ അതിയായ ദുഃഖം പ്രകടിപ്പിച്ചു.

"അമ്മ വിലക്കിയിരുന്നു. അമ്മ എന്റെ പട്ടിയെ അച്ഛൻ അറിയാതെയാണ് കൊണ്ടുവന്നത്, അതുകൊണ്ട്."

അവൾ നിശ്ശബ്ദയായി. ഹരീഷിന്റെ ലോകത്തിനു പുറത്തായിരുന്നു അവൾ. ആ ലോകത്ത് ഹരീഷും അമ്മയും ഹരീഷിന്റെ കുട്ടിക്കാലവുമേ ഉള്ളൂ. അവിടെ മറ്റാർക്കും കാര്യമില്ല. അവൾക്കോ അച്ഛനോ പോലും. എന്തുകൊണ്ടാണ് ചേട്ടന്റെ കണ്ണിൽ അച്ഛൻ ഒരു ഭയങ്കരനും ഉപദ്രവിയും ആയത്?

ഹരീഷ് കുറെനേരം അവളെ നോക്കി ഇരുന്നു. അവൾ ഒന്നും പറയാതിരുന്നപ്പോൾ എഴുന്നേറ്റ് അടുത്ത മുറിയിൽ വിശ്രമിക്കാൻ പോയി.

നേരം വൈകിക്കൊണ്ടിരുന്നു. ഹരീഷ് ആ തണുപ്പിലും അരമതിലിൽത്തന്നെ ഇരിക്കുകയായിരുന്നു. രമയും അയാളുടെ അടുത്തുചെന്നു നിന്നു. രാവിലത്തെ സംഭാഷണത്തിന്റെ വല്ലായ്മ ഇപ്പോഴും അവളെ വിട്ടുമാറിയിരുന്നില്ല.

"ചേട്ടാ, ഒരു കാര്യം ചോദിക്കട്ടെ, മറ്റൊന്നും തോന്നരുത്."

"ശരി പറയൂ."

"എനിക്ക് തോന്നുന്നു, യു ഹാഡ് ഓൾവേയ്സ് ബീൻ എ മോസ്റ്റ് പ്രൊട്ടക്റ്റഡ് ആൻഡ് സോട്ട് ആഫ്റ്റർ മെയിൽ ചൈൽഡ്." അവളുടെ ശബ്ദത്തിൽ പരിഹാസത്തോടൊപ്പം പ്രതികാരവും നിഴലിച്ചിരുന്നു.

"എന്താ?" ഹരീഷ് അതുകേട്ട് അന്തംവിട്ടു.

"എ പാംപേർഡ് ചൈൽഡ്. അമ്മയാണ് നിങ്ങളെ വഷളാക്കിയത്." അവൾ ഒന്നു നിർത്തി. ഹരീഷ് വന്നപ്പോൾ തൊട്ട് അയാളുടെ പെരുമാറ്റം രമയെ വല്ലാതെ പിണക്കിയിരുന്നു. അയാൾ അച്ഛൻ മരിച്ചിട്ട് വന്നതാണ്, അമ്മ മരിച്ചിട്ടല്ല. അമ്മ മരിച്ചിട്ട് ഇരുപത്തിയഞ്ചു വർഷത്തിലധികമാകുന്നു. ഇത് അമ്മയെ ഓർത്ത് കരയേണ്ട സമയമല്ല. കൂടാതെ ഖിമാനന്ദ്ജിയെപ്പോലെ മുതിർന്ന ഒരാളോട് ഹരീഷ് തർക്കുത്തരം പറഞ്ഞതും അവളെ അലോസരപ്പെടുത്തി. അകന്ന ബന്ധുക്കൾ പോലും മുടിവെട്ടി. ഇദ്ദേഹം കൂടി വെട്ടിയാൽ എന്താ കുഴപ്പം. ഇത് പാരമ്പര്യത്തിന്റെ മാത്രം പ്രശ്നമല്ല. ആദരവിന്റെ കൂടി പ്രശ്നമാണ്. സ്വന്തം അച്ഛനോടുള്ള ആദരവിന്റെ പ്രശ്നം.

രാവിലെ ഖിമാനന്ദ്ജി പറഞ്ഞതാണ്. "ക്ഷുരകനെ വിളിച്ചിട്ടുണ്ട്, നീയുംകൂടെ മുടിവെട്ടിക്കൂ ഹരീഷ്."

"എന്തിന് ഞാൻ മുടി വെട്ടുന്നു? കാര്യങ്ങളൊക്കെ നടക്കുന്നുണ്ടല്ലോ."

"പോരാ. മുടി വെട്ടിയേ പറ്റൂ." ഖിമാനന്ദ്ജി അല്പം നിർബന്ധം കാട്ടി.

ചേട്ടൻ വെട്ടിയിട്ടുണ്ടല്ലോ." അയാൾ പറഞ്ഞു.

"പോരാ, നീയും വെട്ടണം. നീ അദ്ദേഹത്തിന്റെ മകനല്ലേ. വേഗം വെട്ടിക്ക്. എന്നിട്ട് ക്രിയയ്ക്ക് ഇരിക്കണം."

"വല്യച്ഛാ, ചേട്ടൻ ക്രിയ ചെയ്യുന്നുണ്ടല്ലോ." ഹരീഷ് സുരേന്ദ്രനെ ചൂണ്ടിക്കൊണ്ട് പറഞ്ഞു.

"അല്ലെടാ! എന്താ ഈ പറയുന്നത്? നീയും ചെയ്യണം. മകനുള്ളപ്പോൾ മറ്റാരെങ്കിലും ക്രിയ ചെയ്യുന്നത് ശരിയല്ല."

"വല്യച്ഛാ!" ഹരീഷിന്റെ സ്വരം അല്പം മാറിയിരുന്നു. "എനിക്ക് ഇതിലൊന്നും ഒരു വിശ്വാസവുമില്ല. ഞാൻ ചെയ്യുന്നതുകൊണ്ട്—ഇങ്ങനെ ചെയ്യുന്നതുകൊണ്ട് വല്ല പ്രയോജനവുമുണ്ടെങ്കിൽ—ഒരു പ്രയോജനവും ഉണ്ടാകാൻ പോകുന്നില്ല. അങ്ങേക്ക് അറിയാമല്ലോ വിശ്വാസം ഇല്ലാതെ ചെയ്യുന്ന കാര്യത്തിനു പ്രയോജനം ഉണ്ടാകില്ല."

"ശരിയാണ് . ഇതിലൊന്നും നിനക്ക് വിശ്വാസമില്ല, പക്ഷേ നിന്റെ

അച്ഛന് ഉണ്ടായിരുന്നല്ലോ. ഞങ്ങൾക്കൊക്കെ ഉണ്ടല്ലോ. നിന്റെ സഹോദരിക്ക് ഉണ്ട്. നീ വരുന്നതുവരെ സംസ്കാരം പോലും നടത്താൻ പാടില്ല എന്നു പറഞ്ഞവളാണ് അവൾ. എല്ലാ കാര്യങ്ങളും നമുക്ക് ഒരാൾക്കു വേണ്ടി മാത്രമല്ല നടത്തേണ്ടത്. നാട്ടു നടപ്പ് നോക്കണം. വ്യക്തിപരമായ താൽപര്യത്തിനോടൊപ്പം സാമൂഹ്യമായ കടമകൂടി നോക്കണം."

"അങ്ങ് പറഞ്ഞത് ഞാൻ സമ്മതിച്ചു. പക്ഷേ ഈ ലോകത്ത് ഒരു വസ്തുവും ശ്വാശ്വതമല്ല. അർത്ഥം നഷ്ടപ്പെട്ട നാട്ടുനടപ്പും പാരമ്പര്യവും ഉപേക്ഷിക്കുന്നതാണു സാമൂഹ്യസേവനം. തെറ്റായ പാരമ്പര്യങ്ങൾ, മുമ്പുതൊട്ട് നടന്നുവരുന്നവയാണെന്നു കരുതി, തുടരുന്നത് സമൂഹത്തോടുള്ള വഞ്ചനയാണ്. ചിലരെ പേടിച്ചു മാത്രം, ഒരു കാര്യവും ആലോചിക്കാതെ സ്വീകരിക്കുന്നത് വിഡ്ഢിത്തമാണെന്നു ഞാൻ കരുതുന്നു. എനിക്ക് വിശ്വാസമില്ലാത്ത ഒരു കാര്യവും ഞാൻ ചെയ്യില്ല."

"നിന്റെ അച്ഛനെ ഓർത്ത് എങ്കിലും നീ ഇത് സമ്മതിക്കണം. നിനക്ക് സ്വർഗവും നരകവും ഇല്ലായിരിക്കും, പാപവും പുണ്യവും ഇല്ലായിരിക്കും. ജനനമരണചക്രത്തിൽ വിശ്വാസവും ഇല്ലായിരിക്കും, മോക്ഷത്തിനു നീ ഒരു വിലയും കല്പിക്കുന്നുണ്ടാവില്ല. പക്ഷേ അദ്ദേഹത്തിനു ഇതിലൊക്കെ വിശ്വാസമുണ്ടായിരുന്നു. അദ്ദേഹം മതവിശ്വാസിയായിരുന്നു. ഓരോ അനുഷ്ഠാനത്തിലും അദ്ദേഹം വിശ്വസിച്ചിരുന്നു. എത്രയോ വർഷങ്ങളായി നമ്മുടെ പൂർവികന്മാർ വിശ്വസിച്ചുവന്നിരുന്ന കാര്യങ്ങൾ."

"വല്യച്ഛാ, ഞാൻ നേരത്തെ പറഞ്ഞുവല്ലോ, ഏതെങ്കിലും കാര്യം നമ്മുടെ പൂർവികരുടെ ദാനമാണ് എന്നു കരുതി ചെയ്യുന്നത് തെറ്റാണ്. ഈ വിശ്വാസങ്ങളുടെ കാര്യമാണെങ്കിൽ അച്ഛനു സ്വന്തം വിശ്വാസങ്ങൾ ഉണ്ടായിരുന്നു. ഇനി കർമത്തിന്റെ കാര്യമാണ് പറയുന്നതെങ്കിൽ നാം നമ്മുടെ കർമങ്ങളുടെ ഫലം അനുഭവിക്കുന്നു. അച്ഛന് അദ്ദേഹത്തിന്റെ കർമങ്ങൾ മോക്ഷവും സ്വർഗവും—അങ്ങനെ ഒന്നുണ്ടെങ്കിൽ—നൽകും. എന്റെ ദുഷ്കർമങ്ങളുടെ ഫലം ഞാൻ അനുഭവിക്കേണ്ടിവരും."

"അല്ല. അതല്ല. ശാസ്ത്രങ്ങൾ പറഞ്ഞിട്ടുണ്ട്. പുത്രനിൽനിന്നും അഗ്നി ലഭിക്കുക എന്നത് പുണ്യാത്മാവിന്റെ ഭാഗ്യമാണ്."

"അങ്ങ് പറയുന്നത്, ഞാൻ അദ്ദേഹത്തിന്റെ ചിതയ്ക്ക് തീ കൊളുത്തിയില്ലെങ്കിൽ അദ്ദേഹം പുണ്യാത്മാവ് ആകില്ലേ."

ഖിമാനന്ദ്ജി പരിഭ്രമിച്ചു. "അല്ല, അങ്ങനെയല്ല. പക്ഷേ...."

"യഥാർത്ഥത്തിൽ സമൂഹത്തിൽ പുരുഷന്റെ മഹത്വം നില

നിർത്താനും അവനെ ഏതു നിലയിലും നിയമങ്ങൾകൊണ്ട് ബന്ധിക്കാനും ഉള്ള ഒരു മാർഗമാണ് ഇത്. അല്ലാതൊന്നുമല്ല."

"ഒരു കാര്യം ഓർക്കണം. നീ ചെയ്യുന്നതിന്റെ പരിണിതഫലം നിന്റെ വീട്ടുകാർക്കും അനുഭവിക്കേണ്ടിവരും." പെട്ടെന്നു വല്യച്ഛന്റെ ശബ്ദം മാറി. അതിൽ അല്പം ഭീഷണിയുടെ സ്വരം ഉണ്ടായിരുന്നു.

"അങ്ങനെയെങ്കിൽ ഞാൻ ഇപ്പോൾതന്നെ പോയേക്കാം." അയാൾ ഭീഷണി മുഴക്കി. "ഇവിടെ നടക്കുന്നതുമായി എനിക്ക് ഒരു ബന്ധവും ഇല്ല. അതുപോലെ ഞാൻ ചെയ്യുന്നതിന്റെ ഒരു പങ്കും എന്റെ വീട്ടുകാരിൽ ആർക്കും കിട്ടുകയില്ല. വല്യമ്മേ!" അയാൾ ഉറക്കെ വിളിച്ചു. അയാളുടെ മുഖം ചുവന്നിരുന്നു. ഉറങ്ങുന്ന സിംഹത്തിനെ തട്ടി ഉണർത്തിയ പോലെ.

"എന്തുപറ്റി?" വല്യമ്മ അടുക്കളയിൽനിന്നും പേടിച്ച് എത്തി.

"ഞാൻ പറയുന്നത് നിങ്ങൾ മറുത്തു വിചാരിക്കരുത്. ഞാൻ നിങ്ങളോട് തെളിച്ചു പറയാൻ പോകയാണ്." ഹരീഷ് ഒന്നു നിറുത്തി.

വല്യമ്മ സ്തബ്ധയായി വാതിൽക്കൽ നിന്നു.

അയാൾ പറഞ്ഞു. "നോക്കൂ എനിക്കിതിലൊന്നും വിശ്വാസമില്ല. അതുകൊണ്ട് ഞാനിത് ചെയ്യുന്നില്ല. എന്നാൽ എന്റെ പ്രവൃത്തി കാരണം നിങ്ങളെ ഒരു തരത്തിലും ബുദ്ധിമുട്ടിക്കാനും എനിക്ക് ആഗ്രഹമില്ല. ഞാൻ ഒന്നും ചെയ്യാതിരുന്നാൽ പിന്നീട് നിങ്ങളെന്നെ ബഹിഷ്കരിക്കുന്നതിനു കാരണമാകും. അതുകൊണ്ട് ഞാൻ തിരിച്ചുപോകയാണ്. മേലിൽ ഞാൻ ഈ ഗ്രാമത്തിൽ കാലുകുത്തുകയില്ല. എല്ലാവർക്കും അവരവരുടെ വിശ്വാസമുണ്ട്—നിങ്ങൾക്കു നിങ്ങളുടേത്. എനിക്ക് എന്റേതും. ഞാൻ നിങ്ങളോട് പറയുന്നില്ല, ഞാൻ പറയുന്നതാണ് അന്തിമസത്യം എന്ന്. അതുപോലെ നിങ്ങളൊക്കെ ശരിയെന്നു കരുതുന്നത് എന്റെമേൽ അടിച്ചേൽപ്പിക്കാനും ഞാൻ സമ്മതിക്കില്ല."

വല്യമ്മ കരഞ്ഞുതുടങ്ങി. "നീ എന്താ ഇങ്ങനെയൊക്കെ പറയുന്നത്! അരുത്, നീ പോകരുത്. നിനക്ക് ശരിയെന്നു തോന്നുന്നത് ചെയ്യുക. ഞങ്ങളൊന്നും പറയില്ല. പക്ഷേ നീ പോകരുത്. ഞാൻ നിന്നോടു യാചിക്കുകയാണ്."

"പിന്നീട് പ്രയാസം വന്നാലോ?" അയാളുടെ സ്വരത്തിൽ സ്നേഹമില്ലായ്മ പ്രകടമായിരുന്നു.

ഈ സംഭാഷണത്തിനിടയിൽ നിങ്ങൾ പൊയ്ക്കൊള്ളൂ, എന്തിനാ ഇങ്ങോട്ടു വന്നത് എന്ന് ചേട്ടനോടു പറയണം എന്ന് രമയ്ക്ക് തോന്നി. പക്ഷേ അവൾ സ്വയം നിയന്ത്രിച്ചു. അയാൾക്ക് അവളെക്കാൾ പ്രായം

കൂടുതലുണ്ട്. ഒരിക്കലും അവൾ ചേട്ടനോട് എതിർത്ത് സംസാരിക്കാറില്ല. അതായിരുന്നു കുടുംബത്തിലെ പാരമ്പര്യം. മുതിർന്ന രണ്ടാളുകൾ സംസാരിക്കുമ്പോൾ മിണ്ടാതിരിക്കണം എന്നായിരുന്നു അച്ഛന്റെ കടുത്ത അച്ചടക്കം അവളെ പഠിപ്പിച്ചിരുന്നത്.

"ഇല്ല, ഞങ്ങൾക്കൊരു പ്രയാസവും ഉണ്ടാകില്ല. ഇല്ല, ഞങ്ങളെ ആരും ഒന്നും പറയുകയില്ല. നിന്റെ ചേട്ടനാണ് ക്രിയകൾ ചെയ്യുന്നത്. അവൻ ചെയ്യുന്നത് നീ ചെയ്യുന്നതുപോലെ തന്നെ. ഇവന്റെ അച്ഛൻ മറ്റൊരാളായിരുന്നെങ്കിലും ഇവനെ വളർത്തിയതും നിന്റെ അച്ഛൻ തന്നെയായിരുന്നു. ഇവന് തന്റെ അച്ഛനെ ഓർമയേ ഉണ്ടാവില്ല. അദ്ദേഹം തന്നെയായിരുന്നു ഇവന്റെ അച്ഛനും." എന്നിട്ട് അവർ ഖിമാനന്ദ്ജിയോട് അപേക്ഷിച്ചു. "ഇവനോട് ഒന്നും പറയരുത്. ഇവൻ വന്നതുതന്നെ വലിയ കാര്യം. ഇവർ പഠിപ്പും പാസുമുള്ളവരാണ്. നന്മതിന്മകൾ അറിയാവുന്നവർ!" അവർ അകത്തേക്കു പോയി. പിന്നാലെ രമയും മുറിയിൽനിന്നും ഇറങ്ങി.

ഹരീഷിന് അല്പനേരത്തേക്ക് ഒന്നും മനസ്സിലായില്ല. അല്പം കഴിഞ്ഞ് അയാളും എഴുന്നേറ്റ് പുറത്തു ചെന്നു നിന്നു.

"അമ്മ എന്നെ ലാളിച്ചു വഷളാക്കിയതാവും. പക്ഷേ അവർ എന്നേ മരിച്ചുപോയി." ഹരീഷ് പറഞ്ഞു.

"അതെ, പക്ഷേ നിങ്ങളുടെ ഉള്ളിൽ അവർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്." രമ പിണക്കം ഭാവിച്ചു.

"അല്ല, അതു ശരിയല്ല. ഇനി ആണെങ്കിൽ തന്നെ ഉള്ളിലിരുന്ന് ആർക്കും ആരെയും വഷളാക്കാൻ കഴിയില്ല."

"നിങ്ങളും അമ്മയും കൂടിച്ചേർന്ന് അച്ഛനെതിരെ മുന്നണി രൂപീകരിച്ചു. നിങ്ങൾ സർവതിനും അദ്ദേഹത്തെ എതിർത്ത് കാണും. അച്ഛനെപ്പറ്റി നിങ്ങളുടെ മനസ്സിൽ ഇപ്പോഴും അതൊക്കെ ഉണ്ടാകും."

"നീ എന്താ പറയുന്നത്?" ഹരീഷ് അസ്തപ്രജ്ഞനായി അവളെ നോക്കിനിന്നു. താൻ എളിയിൽ എടുത്ത് ഭവാലിയിലെ ബാസാർ മുഴുവൻ ചുറ്റിനടന്ന ഇവൾ, ആരു കാരണമാണോ തനിക്കു തന്റെ കൂട്ടുകാരോടൊപ്പം കളിക്കാൻ കഴിയാതിരുന്നത്—അവൾ ഇന്ന് തന്നെ കുറ്റപ്പെടുത്തുന്നു.

"പോസിബിളി" അയാൾ പറഞ്ഞു "അയാം എ പാംപേർഡ് മെയിൽ ചൈൽഡ്, ബട്ട് അറ്റ് ലീസ്റ്റ് റ്റുഡേ അയാം ഫൈറ്റിങ്ങ് ഫോർ മൈ സിസ്റ്റേഴ്സ് കോസ്."

"നോ! ഇറ്റ് ഈസ് എ ഗാർബ്! എ ക്യാമോഫ്ളാഷ് ഫോർ യുവർ

ഹെയ്ട്രഡ്!" ദേഷ്യം കൊണ്ട് അവളുടെ തൊണ്ട ഇടറി.

സൂര്യൻ അകലെ മാനിലയ്ക്ക് പിന്നിൽ മറഞ്ഞുകഴിഞ്ഞിരുന്നു. വെളിച്ചം മാഞ്ഞു. തണുപ്പ് വർദ്ധിച്ചു. കാറ്റ് അടിക്കുന്നുണ്ടായിരുന്നു. താൻ മരവിച്ചുപോയി എന്ന് അവൾക്കു തോന്നി. ഇളകിപ്പോയാൽ ഒരു പക്ഷേ രക്ഷപ്പെടാൻ കഴിഞ്ഞേക്കും.

അയാൾ തന്റെ സർവശക്തിയും ഉപയോഗിച്ചുകൊണ്ട് പറഞ്ഞു. "നോ ഇറ്റ് ഈസ് റോങ്ങ്! ഞാൻ മുമ്പ് എപ്പോഴെങ്കിലും ചടങ്ങുകൾ ചെയ്തതായി നീ ഓർമിക്കുന്നുണ്ടോ? ഞാൻ ഗ്രാജ്വേഷന് പഠിക്കുമ്പോൾ അച്ഛൻ എന്റെ പൂണൂൽ കല്യാണം നടത്താൻ ആഗ്രഹിച്ചു. എന്നിട്ട് ഞാൻ സമ്മതിച്ചോ? നിനക്കറിയാമല്ലോ ഇന്നും എന്റെ പൂണൂൽകല്യാണം നടന്നിട്ടില്ല. എനിക്ക് ഇത് എന്റെ വിശ്വാസങ്ങളുടെ പ്രശ്നമാണ്. ഞാൻ മുടി വെട്ടിച്ചില്ലെങ്കിൽ എന്റെ അച്ഛനെ വെറുക്കുന്നു എന്നാണോ! ഇനി വെട്ടിയാൽ, അദ്ദേഹത്തെ വെറുത്താൽ തന്നെ പിതൃഭക്തനായിതീരുമോ?

നീ പറ അച്ഛന്റെ ചിതയ്ക്ക് അഗ്നി പകരാൻ ഇല്ലായിരുന്ന സ്ഥിതിക്ക് പിന്നെ ഒരു അച്ഛനു കിട്ടേണ്ട മറ്റ് മാഹാത്മ്യങ്ങളൊക്കെ കിട്ടുമോ? ഇനി ഞാൻ തല മുണ്ഡനം ചെയ്ത് ഈ വിവരക്കേടിനു കൂട്ടുനിന്നാൽ അതിലെന്തെങ്കിലും അർത്ഥം ഉണ്ടോ? ദുഃഖം പ്രതീകാത്മകമായി പ്രകടിപ്പിക്കുന്നതിൽ എനിക്കു താൽപര്യമില്ല. യഥാർത്ഥത്തിൽ ഈ പ്രവൃത്തികളൊക്കെ നമ്മെ മരിച്ച ആളിൽനിന്നും അകറ്റുന്നവയാണ്."

"ഐ നോ യു ആർ എ ലേണ്ഡ് മാൻ. നോ ബഡി ക്യാൻ ബീറ്റ് യു ഇൻ ദിസ് ഗെയിം." അവൾക്ക് തന്റെ ദേഷ്യം അടക്കാൻ കഴിഞ്ഞില്ല. "പക്ഷേ നിങ്ങൾ വന്നതോടെ എന്റെ ബുദ്ധിക്ക് മാറ്റം വന്നതുപോലെ തോന്നുന്നു."

"അല്ല. അതാവില്ല. അച്ഛന്റെ മരണം നിന്നിൽ വലിയ ആഘാതമേല്പിച്ചിട്ടുണ്ടാവും."

"അമ്മയുടെ മരണം നിങ്ങളുടെ സമനില തെറ്റിച്ചതുപോലെ തന്നെ."

അയാൾ ചിരിച്ചു. എന്നിട്ട് ചോദിച്ചു. "സമനില തെറ്റിയോ?"

"നോ ഐ ഡോണ്ട് തിങ്ക് യു കുഡ് ഓവർകം ദാറ്റ്, ഈവൻ റ്റുഡേ."

"അല്ല അങ്ങനെയല്ല. അമ്മയുടെയും അച്ഛന്റെയും മരണം തമ്മിൽ ഒരു വ്യത്യാസമുണ്ട്. അമ്മയ്ക്ക് ശരിയായ മെഡിക്കൽ ഹെൽപ് കിട്ടിയിരുന്നെങ്കിൽ അവർ ഇപ്പോഴും ജീവിച്ചിരുന്നേനെ. ഇക്കാര്യത്തിൽ അതൊരു 'ആക്സിഡ'ന്റായിരുന്നു."

"അതിനു കാരണം നിങ്ങളുടെ ദൃഷ്ടിയിൽ അച്ഛനാണ്. ബൈ ദ

വേ, അച്ഛനും ശരിയായ മെഡിക്കൽ ഹെൽപ് കിട്ടിയിരുന്നെങ്കിൽ ഇന്ന് ജീവിച്ചിരുന്നേനെ."

"നീ എന്തൊക്കെയാ ഈ പറയുന്നത്!" ഇത്തവണ ഹരീഷിന്റെ ശബ്ദം ദുഃഖവും ആശ്ചര്യവും ദേഷ്യവുംകൊണ്ട് കടുത്തിരുന്നു. എങ്കിലും വളരെ വേഗം അയാൾ സമനില പാലിച്ചു.

രമ അകലെ ഇരുട്ടിൽ അപ്രത്യക്ഷമായിക്കൊണ്ടിരുന്ന കുന്നുകളെ നോക്കിക്കൊണ്ടിരുന്നു.

ഹരീഷ് തന്റെ ശബ്ദം ആവുന്നത്ര സാധാരണമട്ടിലാക്കിക്കൊണ്ട് സാവധാനം പറഞ്ഞു. "ഞാൻ പലതവണ ഇക്കാര്യങ്ങളൊക്കെ ആലോചിച്ചിട്ടുണ്ട്. അമ്മയുടെ മരണം ഇന്ന് 'ആക്സിഡന്റ്' ആണെന്നു ഞാൻ പറഞ്ഞല്ലോ, ഒരു കുട്ടി എന്ന നിലയ്ക്ക് അന്ന് അതെന്നെ വല്ലാതെ പിടിച്ചുകുലുക്കുകയുണ്ടായി. മറ്റ് ഏതു കുട്ടിയെയും പോലെ ഞാനും കാലക്രമത്തിൽ അതൊക്കെ മറന്നു. അപ്പോൾ അതൊരു സ്വാഭാവികമായ മരണമായി. എങ്കിലും അച്ഛന്റെയും അമ്മയുടെയും മരണം തമ്മിൽ ഒരു വ്യത്യാസമുണ്ട്. അച്ഛന്റെ മരണത്തിന്റെ പ്രധാനകാരണം അദ്ദേഹത്തിന്റെ പ്രായമാണ്. രോഗം ഒരു നിമിത്തം മാത്രം. ഹെമറേജ് പട്ടണത്തിൽ വച്ചുതന്നെ സംഭവിച്ചാലും—മെഡിക്കൽ ഇൻസ്റ്റിട്യൂട്ടിലെ കോമ്പൗണ്ടിൽ വച്ചായാലും ശരി—രക്ഷപെടാൻ സാധ്യതയില്ല. എന്റെ അഭിപ്രായത്തിൽ മരുന്നുകളും യന്ത്രങ്ങളും ചികിത്സയും അദ്ദേഹത്തിന്റെ മരണത്തെ തടയുന്നതിനു പകരം അദ്ദേഹത്തിന്റെ വേദന വർദ്ധിപ്പിക്കുകയേ ഉള്ളൂ."

"ഹി വാസ് നോട്ട് വെരി ഓൾഡ്, ആൻഡ് ഹെയിൽ അന്റ് ഹാർട്ടി."

"ഞാൻ പറഞ്ഞത് അദ്ദേഹം മരിക്കേണ്ടതായിരുന്നു എന്നല്ല. എങ്കിലും ചികത്സയ്ക്കും ഒരു പരിധി ഉണ്ടല്ലോ. പിന്നെ മരണത്തിന് അതിന്റേതായ രീതികൾ ഉണ്ട്. നല്ല ആരോഗ്യം ദീർഘായുസിന്റെ ഗ്യാരണ്ടി ഒന്നുമല്ല. നിനക്കറിയാമോ നമ്മുടെ അപ്പൂപ്പൻ എങ്ങനെയാ മരിച്ചത്? അദ്ദേഹം ഒരു ദിവസംപോലും അസുഖമായി കിടന്നില്ല. മരിച്ച ദിവസംപോലും അദ്ദേഹം കടയിൽ പുകയില വാങ്ങാൻ പോയിരുന്നു. മടങ്ങിവന്നിട്ട് മുകളിലത്തെ മുറിയിൽ പോയിരുന്നു. വല്യമ്മ അദ്ദേഹത്തിനു ചായ കൊണ്ടുവന്നപ്പോൾ ആൾ മരിച്ചിരുന്നു. ഹി ലിവ്ഡ് എ വെരി ഹാപ്പി ലൈഫ് ആന്റ് ഡൈഡ് എ പീസ്ഫുൾ ഡെത്ത്."

രമ ഇത്തവണ ഒന്നും പറഞ്ഞില്ല.

"ഇമ്മാതിരി രോഗങ്ങൾ മരണം അടുത്തു എന്നതിന്റെ സൂചനയാണ്. ശരീരത്തിനു തേയ്മാനം വന്നതിന്റെ തെളിവ്."

"എങ്ങനെയുള്ള രോഗങ്ങൾ?" രമ വെല്ലുവിളിയുടെ സ്വരത്തിൽ ചോദിച്ചു.

"ഈ ഹൈപ്പർ ടെൻഷനും, ക്യാൻസറും, ഹാർട്ട് അറ്റാക്കും മറ്റും. പക്ഷേ 'അബ്സ്ട്രാക്റ്റഡ് ഡെലിവറി' മൂലമുള്ള മരണം നൂറു ശതമാനം തടയാൻ കഴിയും. എന്താ ഞാൻ പറഞ്ഞത് ശരിയല്ലേ?"

അയാൾ കുറെ നേരം രമയുടെ മറുപടി കാത്തിരുന്നു. രമയ്ക്ക് മറുപടി പറയേണ്ട ആവശ്യം തോന്നിയില്ല.

തണുപ്പ് വല്ലാതെ കൂടിയിരുന്നു. അയാൾ പാന്റിന്റെ പോക്കറ്റിൽ കൈകൾ തിരുകിവച്ചു. അയാൾ വല്ലാതെ ക്ഷീണിച്ചിരുന്നു. ഉള്ളിന്റെയുള്ളിൽ അയാൾക്ക് ഒരു ദുഃഖം—തനിക്ക് ഒരു കുറ്റവാളിയെപ്പോലെ സ്വന്തം ഭാഗം ന്യായീകരിക്കേണ്ടി വരുന്നു.

"പക്ഷേ സത്യത്തിൽ അമ്മയുടെ മരണത്തെക്കാൾ ആ പട്ടിയുടെ മരണമാണ് എന്നെ കൂടുതൽ വേദനിപ്പിച്ചത് വെടിവച്ചു കൊന്ന പട്ടി. അച്ഛൻ അതിന്റെ തലക്ക് വെടിവച്ചു. അതോടെ അതിന്റെ രൂപം വികൃതമായി." ഹരീഷ് കണ്ണടച്ചു. "എങ്കിലും താടിയും കണ്ണുമൊഴിച്ച് അതിന്റെ ശരീരത്തിനു യാതൊരു കുഴപ്പവും പറ്റിയിരുന്നില്ല. മോഹൻ അതിനെ പുറത്തെടുത്തു കിടത്തിയപ്പോൾ ഭോട്ടു പാവം ഉറങ്ങുകയാണെന്നു തോന്നി. അവൻ വെയിലത്ത് അങ്ങനെ കിടക്കാറുണ്ടായിരുന്നു. മോഹനെ നിനക്ക് ഓർമയുണ്ടല്ലോ. നമ്മുടെ കൂടെ അവൻ കുറെക്കാലം ഉണ്ടായിരുന്നു. അമ്മ പട്ടിയെ ഒരു തുണിയിട്ട് മൂടി. നിനക്ക് കേട്ടിട്ട് ആശ്ചര്യം തോന്നുന്നുണ്ടാവും, ചത്ത പട്ടിയെ കണ്ടിട്ട് ഞാൻ കരഞ്ഞില്ല. എങ്കിലും അതിന്റെ മുഖം കണ്ടപ്പോൾ അല്പനേരം അമ്മയുടെ തോളിൽ മുഖം അമർത്തി നിന്നു. അപ്പോൾത്തന്നെ എനിക്ക് അമ്മയുടെ അത്രയും ഉയരം ഉണ്ടായിരുന്നു, ആവശ്യത്തിലും അല്പം കൂടുതൽ.

ആ പട്ടിയുടെ ഓർമ ഇന്നും എന്നെ വിട്ടു പോയിട്ടില്ല. അവൻ എല്ലായ്പോഴും എന്റെ കൂടെത്തന്നെ ഉണ്ടാകും. രാത്രി അവനു തണുപ്പടിക്കുമ്പോൾ, അവൻ ചെന്ന് എന്റെ കിടക്കയിൽ കിടക്കും. അച്ഛൻ അതിന് എന്നെ പല പ്രാവശ്യം അടിച്ചിട്ടുണ്ട്. ഭോട്ടുവിനു അച്ഛനെ പേടിയായിരുന്നു."

ചേട്ടൻ ആവശ്യമില്ലാതെ വികാരം കൊള്ളുകയാണെന്നു രമയ്ക്കു തോന്നി. ഇതിൽ എന്താ ഇത്ര വിശേഷം? പട്ടികൾ അല്ലെങ്കിലും അങ്ങനെയാണ്.

"ഭോട്ടുവിന്റെ മരണത്തിനുശേഷം കുറെനാൾ കഴിഞ്ഞാണ് അമ്മ മരിച്ചത്. അവരുടേത് സാധാരണമരണമായിരുന്നില്ല. വളരെ വേദനാ

പൂർണമായ മരണമായിരുന്നു. എങ്കിലും മൃതദേഹത്തിന്റെ മുഖത്തേക്കു നോക്കിയപ്പോൾ അവിടം തികച്ചും ശാന്തമായിരുന്നു—ഒരു പെയിൻ കില്ലർ കഴിച്ചിട്ട് ഉറങ്ങുന്ന മട്ടിൽ. ഒരു പക്ഷേ അത് എന്റെ തെറ്റിദ്ധാരണയാവാം. പക്ഷേ ഭോട്ടുവിന്റെ മരണം വളരെ ഭയാനകമായിരുന്നു. അവന്റെ മുഖം എന്റെ ഉള്ളിൽ ഭയത്തിന്റെയും പൈശാചികതയുടെയും അളവുകോലായിരിക്കുന്നു. ബട്ട് നൗ ഐ വാണ്ട് റ്റു ഫൊർഗെറ്റ് ദാറ്റ് ഡോഗ്. ചിലപ്പോൾ എനിക്കു തോന്നും അച്ഛൻ അതിനെ കൊന്നത് ദേഷ്യം വന്നിട്ടല്ല, തന്റെ അധികാരം സ്ഥാപിക്കാനായിട്ടാണ് എന്ന്. അതോർത്ത് ഒരിക്കലും അദ്ദേഹം ദുഃഖിച്ചിട്ടുമില്ല. പക്ഷേ ഭോട്ടു എന്റെ എല്ലാ വിശ്വാസ പ്രമാണങ്ങളെയും തകർത്തുകളഞ്ഞു. ഓ! അപ്പോൾ അച്ഛന് അറിയാമായിരുന്നു പട്ടിയെ കൊന്നാൽ എന്നെ ദുഃഖിപ്പിക്കാം എന്ന്. അത്ഭുതമെന്നു പറയട്ടെ, അവസാനം പട്ടി ഞങ്ങൾ രണ്ടുപേരെയും വിഷമിപ്പിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ ഉള്ളിൽ കുറ്റബോധവും എന്റെ ഉള്ളിൽ വെറുപ്പും പ്രതികാരവും നിലനിന്നു." ചേട്ടൻ രണ്ടു കൈകൊണ്ടും മുഖം പൊത്തിപ്പിടിച്ചു. കുറെ നേരം അങ്ങനെ ഇരുന്നിട്ട് ചേട്ടൻ എണീറ്റ് അകത്തേക്കു പോയി.

അവൾ തനിച്ച് കുറെനേരം അവിടെ ഇരുന്നു. അവൾക്ക് അതിയായ പശ്ചാത്താപം അനുഭവപ്പെട്ടു.

അവൾ അകത്തേക്കു പോകാൻ ഭാവിച്ചപ്പോൾ ചേട്ടൻ തിരിച്ചുവന്നു അവളുടെ അടുത്ത് ഇരുന്നു.

"പക്ഷേ ഞാൻ മുടി വെട്ടിക്കാതിരുന്നത് ഒരു തരത്തിലും അച്ഛനോടുള്ള വിരോധം കൊണ്ടല്ല. ഇമ്മാതിരി കാര്യങ്ങൾക്ക് എന്തു പ്രാധാന്യം ഉണ്ടായിരുന്നാലും ശരി, ഇന്ന് അവയ്ക്ക് ഒരു അർത്ഥവുമില്ല. നാം വിദ്യാസമ്പന്നരാണ്. പഠിപ്പുള്ളവർ ഇമ്മാതിരി ആചാരങ്ങൾ അനുഷ്ഠിക്കുന്നത് ഒരു മാതൃകയാവും. ബന്ധങ്ങളും പാരമ്പര്യവും പറഞ്ഞ് ഇക്കാര്യത്തിൽ തർക്കങ്ങൾ ഉണ്ടാവും. പക്ഷേ, അതിന്റെ ദോഷം സമൂഹത്തിനാണ്. നമുക്ക് ഇമ്മാതിരി കാര്യങ്ങൾ ശക്തിയായി എതിർക്കേണ്ടിവരും."

അയാൾ അല്പനേരം രമയെ നോക്കി. രമയിൽ തന്റെ വാദമുഖങ്ങൾ യാതൊരു സ്വാധീനവും ചെലുത്തില്ല എന്നയാൾക്കു മനസ്സിലായി.

"പക്ഷേ ഞാൻ പറയുന്നത്, നാം എന്തു ചെയ്യുന്നതിനു മുമ്പും എന്തിനായി ഇത് ചെയ്യുന്നു എന്ന് ഒരു വട്ടം ആലോചിക്കണം. നിനക്കു പറയാനാവുമോ ഈ ചടങ്ങുകളുടെ അർത്ഥം എന്താണെന്ന്? എന്തിനായിട്ടാവും ഇവ തുടങ്ങിയത്? ഇന്നും ഇവയ്ക്ക് വല്ല പ്രസക്തിയും ഉണ്ടോ?"

രമ വീണ്ടും മൗനം പാലിച്ചു. അയാളുടെ വാദഗതികൾ അവളിൽ പ്രകടമായ യാതൊരു സ്വാധീനവും ചെലുത്തിയില്ല. എന്തായാലും താൻ പറഞ്ഞുവന്നത് മുഴുവനാക്കണമെന്ന് ഹരീഷ് തീരുമാനിച്ചു.

"ഹിന്ദുമതം വളരെ വികാസം പ്രാപിച്ച മതമാണ്. ഓരോരോ കാര്യത്തിനും കാര്യകാരണബന്ധം ഉണ്ട്, ദർശനം ഉണ്ട്, ചോദ്യങ്ങളും അവയ്ക്കുള്ള മറുപടികളും ഉണ്ട്. പക്ഷേ ആശ്ചര്യമെന്നു പറയട്ടെ, ഇതിന്റെയൊക്കെ പിന്നിൽ പഴക്കം ചെന്ന വിശ്വാസങ്ങളും പ്രമാണങ്ങളുമാണ് പ്രവർത്തിക്കുന്നത്. അടിസ്ഥാനപരമായി അവയിൽ ഒരിക്കലും ഒരു മാറ്റവും വന്നിട്ടില്ല. പരലോകത്ത്, പരേതന്, ഈ ലോകത്തുള്ള പോലെ എല്ലാ കാര്യങ്ങളും നിറവേറ്റാനുണ്ട്. കിടക്കയും പാത്രങ്ങളും തുടങ്ങി എന്തൊക്കെ വേണം, എല്ലാത്തിലും പരേതന്റെ സുഖഭോഗങ്ങൾക്കും ഭൗതികസൗകര്യങ്ങൾക്കും വേണ്ടി ഉള്ള പ്രാർത്ഥന ഉണ്ട്. മനുഷ്യൻ മരിച്ചതിനുശേഷം ഈ ലൗകിക സുഖങ്ങളുടെ ബന്ധനത്തിൽനിന്നും മുക്തനാകാൻ പറ്റില്ലേ? അയാൾക്ക് ഏതെങ്കിലും തരത്തിലുള്ള മോക്ഷം കിട്ടില്ല. ക്യാൻ യു ബിലീവ് ഓൾ ദീസ്? ഈസ് ദെയർ എ വേൾഡ് പാരലൽ റ്റു ദിസ് വേൾഡ്?"

രമ ഇത്തവണയും ഒന്നും പറഞ്ഞില്ലെങ്കിലും ഹരീഷിന്റെ വാക്കുകൾ പെട്ടെന്ന് അവളുടെ ഔത്സുക്യം വർദ്ധിപ്പിച്ചു.

"സ്വർഗത്തെ ഒരു സമാന്തരലോകമായി കരുതുന്നതിന്റെ പിന്നിൽ എന്താവും കാരണം?" അയാൾ ചോദിച്ചു.

"എന്ത്?" രമ അറിയാതെ ചോദിച്ചുപോയി

"സ്വപ്നവും യാഥാർത്ഥ്യവും വേർതിരിച്ചുകാണാൻ വയ്യാത്ത ആദിമ മനുഷ്യന്റെ ശീലമാണ് പിന്നിലുള്ളത്. മനുഷ്യൻ ഉറങ്ങുമ്പോഴും സ്വപ്നത്തിൽ, ജാഗ്രതാവസ്ഥയിൽ ചെയ്യുന്ന കാര്യങ്ങളൊക്കെ ചെയ്യുന്നതായി അവന് അനുഭവപ്പെട്ടിരിക്കും. അവന്റെ ശരീരം ഒരിടത്തുതന്നെ കിടക്കും, പക്ഷേ ആത്മാവ് പലയിടങ്ങളിലും ചുറ്റിനടക്കും. വിഭിന്ന കൃത്യങ്ങൾ ചെയ്തുകൊണ്ടിരിക്കും. ആത്മാവ് ശാശ്വതമാണെന്ന വിശ്വാസത്തിന്റെ തുടക്കം ഇവിടെനിന്നുമായിരിക്കണം. നമുക്ക് കാണാൻ കഴിയുന്നതല്ലാത്ത ശക്തിയുമുണ്ട് എന്ന് അവൻ ഒരുപക്ഷേ കണ്ടുപിടിച്ചിരിക്കും, അത് ഈ ശരീരം വിട്ടിട്ട് പോവുകയോ പിന്നെ തിരിച്ചുവരികയോ ചെയ്യും. അതു വിട്ടുപോയാൽപിന്നെ മനുഷ്യന് ബാഹ്യലോകവുമായി ഒരു ബന്ധവും ഉണ്ടാകില്ല. ഈ ശക്തി എന്നെന്നേക്കുമായി പോയിക്കഴിഞ്ഞാൽ ശരീരം അഴുകുകയും, അതുകൊണ്ട് യാതൊരു ഉപയോഗവും ഇല്ലാതെ വരികയും ചെയ്യും. ഈ സത്യം മനുഷ്യന്റെ ഭാവനയ്ക്ക് ഒരു

പുതിയ രൂപം നൽകി, അതാണു പുനർജന്മം. ഏതോ ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട് ഈ ആത്മാവ് കയറുകൊണ്ടു കെട്ടിയിട്ട പക്ഷി പോലെയാണ്. പക്ഷി നാലുദിക്കുകളിലും പറന്നുനടക്കും. ഒടുവിൽ എങ്ങും തങ്ങാൻ നിവൃത്തിയില്ലാതെ തിരിച്ച് ബന്ധനത്തിൽ വന്നുപെടും. ഈ തത്വം അനുസരിച്ച് ആത്മാവ് മനസ്സു കാരണം നാലുദിക്കിലേക്കും പറക്കുന്നു. എങ്ങും എത്താതെ ജീവനെ ആശ്രയിക്കുന്നു, കാരണം മനസ്സ് ആത്യന്തികമായി ജീവനിൽ ബന്ധിച്ചിരിക്കുകയാണ്. ഇങ്ങനെയാണു പുനർജന്മം ഉണ്ടാവുക. ഒരു ആശയം എങ്ങനെ മറ്റൊരു ആശയത്തിനു രൂപം കൊടുക്കുന്നു, എന്നിട്ട് പിന്നെ തെറ്റിദ്ധാരണകളുടെ ഒരു വലിയ ലോകം സൃഷ്ടിക്കുന്നു എന്ന് ഇതുകൊണ്ട് കാണാം.

എന്നെങ്കിലും ഈ ശക്തി തന്റെ ദേഹത്ത് തിരിച്ചുവരുമെന്നും അതിനുവേണ്ടി മനുഷ്യൻ ശവംവരെ സുരക്ഷിതമാക്കി വയ്ക്കാൻ ഉള്ള വിദ്യ കണ്ടുപിടിച്ചെന്നും വിശ്വസിക്കുന്നു. ഹിന്ദുക്കളും ഈജിപ്റ്റുകാരും തമ്മിൽ ഇക്കാര്യത്തിൽ ഒരു വ്യത്യാസം കാണുന്നുണ്ട്. ഹിന്ദുക്കൾ നശിക്കുന്ന ശരീരത്തിൽനിന്നും മോചനം നേടാനുള്ള കൂടുതൽ നല്ല വാദമുഖങ്ങൾ കണ്ടെത്തി. അതാണ് ആത്മാവ് വസ്ത്രം മാറുന്നത്. അന്യഥാ പിരമിഡുകളും മമ്മികളും നമ്മുടെ ഈ സംസ്കാരവുമായി ഒട്ടും വ്യത്യസ്തമല്ല. സ്വപ്നവും മരണവും തമ്മിൽ വേർതിരിക്കാനുള്ള കഴിവില്ലായ്മയാണ് ഇത്.... സത്യത്തിൽ ആത്യന്തികമായി ശരീരം മാത്രമാണ് വസ്ത്രം മാറ്റുന്നത്."

അയാൾ നിമിഷനേരത്തേക്കു നിർത്തി. രമ അയാളെ നോക്കി ഇരിക്കുകയായിരുന്നു.

"വാസ്തവത്തിൽ മരണത്തെ അംഗീകരിക്കാതെ ഇരിക്കുന്നത് മനുഷ്യസംസ്കാരത്തിന്റെ ഏറ്റവും വിചിത്രവും ദയനീയവുമായ ഭാഗമാണ്. അത് വിവരക്കേടാണ്. നമ്മുടെ എല്ലാ അനുഷ്ഠാനങ്ങൾക്കും പിന്നിൽ മരണത്തെ എതിർക്കാനുള്ള കാഴ്ചപ്പാടാണ് ഉള്ളത്."

"മരണത്തെ എതിർക്കുന്നത് വിഡ്ഢിത്തമാണോ?"രമ ചോദിച്ചു.

"നിനക്ക് ഈ ലോകം വൃദ്ധന്മാരെയും, വികലാംഗരെയും, അധികാരമോഹികളെയും, നേതാക്കന്മാരെയും, മുതലാളികളെയും കൊണ്ട് നിറയ്ക്കണമെന്നുണ്ടോ!"

അവൾ മൗനം പാലിച്ചു.

"എന്താണു മരണം? ശരീരത്തിന്റെ വികാസത്തിന്റെ സ്വാഭാവികമായ ഒരു അവസ്ഥയല്ലേ അത്? നാമൊക്കെ അവിടെ എത്തിയേ മതിയാവൂ. ജീവിതചക്രത്തിന്റെ ഒരു അവശ്യഘടകമാണ് അത്. മരണം വസ്തുക്കളെ

ഇല്ലാതാക്കുന്നില്ല. പഴയ ചേരലുകളെ നശിപ്പിച്ചിട്ട് പുതിയ ചേരലിനു വഴി യൊരുക്കുകയാണ്. ഇങ്ങനെ ജീവിതം തുടർന്നുകൊണ്ടിരിക്കും."

ഇതൊക്കെ പുസ്തകത്തിലുള്ള കാര്യങ്ങളാണ്, എനിക്ക് അറിയാം എന്നു പറയണമെന്നു രമയ്ക്കു തോന്നി. പക്ഷേ അവൾ പറഞ്ഞില്ല,

ഹരീഷിന് അവളുടെ മൂഡ് ഊഹിക്കാൻ കഴിഞ്ഞു. അയാൾ പറഞ്ഞു. "ഇതൊക്കെ എന്റെ വിശ്വാസങ്ങളാണ്. ഞാൻ ആരിലും ഒന്നും അടിച്ചേ ല്പിക്കാൻ ആഗ്രഹിക്കുന്നില്ല. ഐ തിങ്ക് ദിസ് ഈസ് മൈ ഡെമോക്രാ റ്റിക് റൈറ്റ്."

ആരോ വന്ന് വരാന്തയിലെ വിളക്ക് കത്തിച്ചു. എന്നിട്ടും അവർ രണ്ടും ഏതോ പെയിന്റിങ്ങിലെ രണ്ടു രൂപങ്ങൾ പോലെ തോന്നിച്ചു. മൂടൽമഞ്ഞ് കുറെശ്ശെ പരന്നുതുടങ്ങി. ഇത്തവണ മഞ്ഞ് മുകളിൽനി ന്നാണു വരുന്നത്. ഇപ്പോൾ പുഴയുടെ ശബ്ദവും കുറെശ്ശെ കേൾക്കാം.

"അകത്തേക്കു പോരൂ, തണുപ്പടിക്കും." വല്യമ്മയുടെ ശബ്ദം കേട്ട് അവൾ മുറിയിലേക്കു ചെന്നു.

ഹരീഷ് ചോദിച്ചു. "ഈസ് ഇറ്റ് നോട്ട് സ്ട്രെയിഞ്ച്?"

"വാട്ട്?" രമ ചോദിച്ചു.

"ഡെത്ത്! ഐ മീൻ ഫാദേഴ്സ് ഡെത്ത്?"

"എന്തോ? ഇതിൽ എന്താ സ്ട്രെയിഞ്ചായിട്ട് ഉള്ളത്?" രമ തിരിച്ചു ചോദിച്ചു.

"ഹൈപ്പർ ടെൻഷൻ നഗരങ്ങളുടെ രോഗമാണ്. ആധുനിക ജീവിത ത്തിന്റെ. ഇവിടെ ഋഷികളെപ്പോലെ ജീവിക്കുന്ന ആളിനു ഹെമറേജ്!"

രമ അയാളുടെ മുഖം നോക്കാൻ ശ്രമിച്ചു.

അയാൾ അല്പം മുന്നോട്ട് നീങ്ങിക്കഴിഞ്ഞിരുന്നു. ഹരീഷ് പറഞ്ഞത് പരിഹാസംകൊണ്ടാണോ അതോ ജിജ്ഞാസകൊണ്ടാണോ എന്ന വൾക്ക് തീരുമാനിക്കാൻ കഴിഞ്ഞില്ല. എന്നിട്ടും അവൾ പറഞ്ഞു. "ഇല്ല അങ്ങനെയൊന്നുമില്ല. വനത്തിൽ താമസിച്ചതുകൊണ്ടു മാത്രം 'ഹെമ റേജ്' ഉണ്ടാവില്ല എന്ന് എങ്ങും എഴുതിയിട്ടില്ല. ഏതു തരത്തിലുള്ള മനോവേദനയും വാർദ്ധക്യത്തിൽ 'ഹൈപ്പർ ടെൻഷൻ' ഉണ്ടാക്കും. പക്ഷേ അതുമാത്രമാണ് ഈ രോഗത്തിന്റെ ഏക കാരണം എന്നും പറ യാനാവില്ല. ഇത് ആധുനിക ജീവിതത്തിന്റെയല്ല, ആധുനിക മനുഷ്യന്റെ രോഗമാണ്."

"സ്ട്രെയിഞ്ച്!" അയാൾ വീണ്ടും പറഞ്ഞു. "വി ക്യാരി ഔവർ ഹെൽ വിത്ത് അസ്."

# ഏഴ്

## മൂന്നാം ദിവസം

ക്രിയകൾക്കായി ആളുകൾ ഇറങ്ങിയപ്പോൾ, അപ്രതീക്ഷിതമായി ഹരീഷും ഒപ്പം കൂടി. കാലിൽ ചെരിപ്പ് ഇടാതെ, മുണ്ടുടുത്ത് സുരേന്ദ്രൻചേട്ടനായിരുന്നു സംഘത്തിന്റെ നേതാവ്. സ്വെറ്ററും അതിനുപുറത്ത് ഒരു തടിച്ച ഷാളും അദ്ദേഹം പുതച്ചിരുന്നു. ഈയിടെയായി ഇതാണ് അദ്ദേഹത്തിന്റെ വേഷം. ക്രിയ ചെയ്യുമ്പോൾ ശരീരത്ത് കുപ്പായം ഇടരുത് എന്നാണു നിയമം. തണുപ്പായതുകൊണ്ട് ബനിയനും സ്വെറ്ററും മുണ്ടും ആകാമെന്നു വച്ചു. ചേട്ടന്റെ തലയിൽ വച്ചിരുന്ന മുളം കുട്ടയിൽ ക്രിയയ്ക്കുള്ള സാമാനങ്ങളായിരുന്നു. ഭാഗ്യത്തിനു മഞ്ഞ് ഇല്ലായിരുന്നു. വെയിൽ ഉണ്ടായിരുന്നെങ്കിലും കാറ്റടിക്കുന്നുണ്ടായിരുന്നു. അതുകൊണ്ട് തണുപ്പ് തോന്നിച്ചിരുന്നു.

ഹരീഷ് ചേട്ടൻ വഴിയിൽവച്ച് അവളോടു പറഞ്ഞു. "ഹിന്ദുമതം പിന്നോക്കം പോവുകയാണെന്നു തോന്നുന്നു."

അയാൾ തന്റെ തോളിൽ ബാഗ് തൂക്കിയിട്ടിരുന്നു.

"എന്തുകൊണ്ട്?" രമ സംശയിച്ചു ചോദിച്ചു.

"കാണുന്നില്ലേ" അയാൾ സുരേന്ദ്രനെ ചൂണ്ടിക്കാട്ടി. "സാക്ഷാൽ ശങ്കരാചാര്യർ നേതൃത്വം വഹിക്കുന്ന സംഘം വിജയത്തിലേക്ക് അല്ലേ നീങ്ങൂ?"

അവൾ ഒന്നു പുഞ്ചിരിച്ചിട്ട് മിണ്ടാതെ നിന്നു. ഹരീഷിന്റെ ഓരോ വാക്കിലും പരിഹാസം ഉണ്ടാകും—കാറ്റിൽ അലിഞ്ഞുചേർന്ന വിഷം പോലെ. അതിന്റെ ശക്തി കാലം മുമ്പോട്ടു നീങ്ങുന്നതോടൊപ്പം വർദ്ധിച്ചുവരും.

സുരേന്ദ്രനെ സഹായിക്കാൻ വന്ന പയ്യന്മാർ നദീതീരത്ത് തീകൂട്ടി

പാത്രത്തിൽ വെള്ളം നിറച്ചുവച്ചു. പുരോഹിതൻ സാധനങ്ങളൊക്കെ ഒരുക്കിവച്ചു.

പൊടുന്നനെ ഹരീഷ് ചേട്ടൻ അപ്രത്യക്ഷനായപോലെ അവൾക്കു തോന്നി. അവൾ ചുറ്റുമൊന്നു കണ്ണോടിച്ചപ്പോൾ അയാൾ ദൂരെ ഒരു പാറപ്പുറത്ത് ക്യാമറ ഉറപ്പിക്കുന്നു. വീട്ടിൽ നിന്നും തിരിച്ചപ്പോൾ തന്നെ അവൾക്ക് അത്ഭുതം തോന്നി, ഈ ഹരീഷ്ചേട്ടൻ ഇന്ന് തങ്ങളോടൊപ്പം വരാൻ എന്തേ കാരണം. അവൾക്ക് അല്പം സന്തോഷം തോന്നിയിരുന്നു. പോട്ടെ, ഏതായാലും ചേട്ടനു തന്റെ അച്ഛൻ മരിച്ചെന്നും അതിൽ തനിക്കും ചില കടമകൾ ഉണ്ടെന്നും തോന്നിയല്ലോ. ഒരു പക്ഷേ ക്രിയകളുടെ ഫോട്ടോ എടുക്കാൻ വിചാരിക്കുന്നുണ്ടാകും. പക്ഷേ ഹരീഷ് ക്യാമറ ഉറപ്പിച്ചു വച്ചശേഷം അവരുടെ നേരെ തിരിഞ്ഞൊന്നു നോക്കി പോലുമില്ല. പതുക്കെ മുകളിലോട്ടു നടക്കുകയാണു ചെയ്തത്. ചേട്ടന്റെ മുമ്പേ പതിനഞ്ചു വയസുള്ള ഒരു പയ്യൻ നടക്കുന്നുണ്ട്.

"ഹരീഷ്ചേട്ടാ!" രമ ഉറക്കെ വിളിച്ചു.

ഹരീഷ് കൈയുയർത്തി കാട്ടി.

അവൾ ഷാൾ നേരെ ഇട്ടിട്ട് പതുക്കെ അയാളുടെ അടുത്തേക്ക് നടന്നു ചെന്നു.

"അത് എന്താണ്?" നദീതീരത്ത് ഒരു പൊളിഞ്ഞ കുടിൽ ചൂണ്ടിക്കാട്ടി ഹരീഷ് ചോദിച്ചു.

"വെള്ളം ചവിട്ടുന്ന ചക്രം." പയ്യൻ പറഞ്ഞുകൊടുത്തു.

"ഓ!" ഹരീഷിനു ഓർമ വന്നു. ഇതു മുഴുവൻ പൊളിഞ്ഞു പോയല്ലോ.

ഹരീഷ് ചക്രത്തിലേക്ക് വെള്ളം കൊണ്ടുവരുന്ന തോട്ടിലേക്ക് നോക്കി, അത് ആകെ വറ്റി ഇലയും മണ്ണും മൂടി കിടക്കുകയായിരുന്നു.

"വിചിത്രമായിരിക്കുന്നു." ഹരീഷ് പറഞ്ഞു. "നമ്മളും ഇങ്ങനെയായല്ലോ!"

"നമ്മളോ?" രമയ്ക്കു സംശയം.

"അതെ, നമ്മൾ പർവതപ്രദേശത്തുകാർ. നിനക്ക് അറിയാമല്ലോ ഇവിടെ മൂന്നു വൈദ്യുത ചക്രങ്ങൾ പ്രവർത്തിക്കുന്നുണ്ട് എന്നിട്ടും എല്ലാം ഉണങ്ങിവരണ്ടു."

"അതുകൊണ്ടെന്താ, വൈദ്യുതചക്രം മോശമാണോ?" രമ ചോദിച്ചു.

"അല്ല, വേഗം തേഞ്ഞുപോകും." പയ്യൻ പറഞ്ഞു.

"അല്ല. ചീത്തയല്ല. പക്ഷേ നമുക്കെത്ര പ്രയോജനപ്പെടും എന്നാണു നോക്കേണ്ടത്. ഈ ചക്രങ്ങൾ വില കുറഞ്ഞവയും കൂടുതൽ വിശ്വസി

ക്കാവുന്നവയുമാണ്, പക്ഷേ പതുക്കയേ കറങ്ങൂ. പക്ഷേ വൈദ്യുതി കാരണം കൃഷിക്കു ചെലവു കൂടും. കൂടാതെ അതിനെ വിശ്വസിക്കാനൊക്കില്ലല്ലോ, എപ്പോൾ വരും, എപ്പോൾ പോകും എന്ന്."

അവൾ മൗനം പാലിച്ചു.

"നാം നമ്മുടെ പൂർവികരുടെ പാരമ്പര്യത്തിൽ ഒന്നും കൂട്ടിച്ചേർത്തില്ല, എന്നു മാത്രമല്ല അവർ നമുക്കായി വിട്ടിട്ടു പോയവ ശരിക്ക് ഉപയോഗിക്കാനും കഴിഞ്ഞില്ല."

"ചേട്ടൻ എങ്ങോട്ടാ പോകുന്നത്?" രമ അയാളുടെ പ്രസംഗത്തിനു ബ്രേക്കിട്ടു.

"നീ വരുന്നുണ്ടോ?"

"എങ്ങോട്ടാ പോകുന്നത്?" അവൾ അല്പം പിണക്കത്തോടെ ചോദിച്ചു.

"ഇവിടെ മനോഹരമായ ഒരു പക്ഷിയുണ്ട് അതിനെ അന്വേഷിച്ച്."

"എങ്ങനെയുള്ള പക്ഷി?"

"കറുപ്പും തവിട്ടും നിറത്തിലുള്ളത്. കഴുത്തിനു താഴെയായി ഒരു ചുവന്ന പാട് ഉണ്ട്."

"അതിന്?" രമയുടെ ശബ്ദത്തിലെ കാർക്കശ്യം ഹരീഷിനു മനസ്സിലായില്ല.

"വളരെ ചെറിയ, ചുറുചുറുക്കുള്ള പക്ഷിയാണ്. ഒരു സ്ഥലത്ത് ഒരു സെക്കന്റുപോലും തങ്ങില്ല. ഐ വാൺഡ് റ്റു ഫോട്ടോഗ്രാഫ് ഇറ്റ്. സാധിച്ചാൽ! ഇറ്റ് ഈസ് എ വെരി ഡിഫിക്കൽറ്റ് ജോബ്, ബട്ട് ദെൻ നോ ഹാം ഇൻ ട്രൈയിങ്ങ്. നീ വാ നല്ല രസമാവും."

"അതിനു ചേട്ടൻ എങ്ങോട്ടോ പോകുന്നത്?"

"അവയുള്ള ഗ്രാമത്തിൽ! ഇവന് അവയുടെ കൂട് എവിടെയുണ്ടെന്ന് അറിയാം."

"ഇവൻ ഏതാണ്?"

"അല്ല, യൂ ഡോൺട് നോ! ഇവനാണ് ജഗത്, പാർവതിയുടെ അനുജൻ. ഹി ഈസ് ആൻ എക്സ്പേർട്ട്. ഞാൻ അവളോടു പറഞ്ഞു, ഒരു ദിവസം എന്റെ കൂടെ വിട്ടാൽ മതി; നാളെ തൊട്ട് ഞാൻ തന്നെ പൊയ്ക്കൊള്ളാം. ഇവൻ പറയുന്നു, കൂട് വളരെ പ്രയാസം പിടിച്ച സ്ഥലത്താണ് ഇരിക്കുന്നത് എന്ന്. കാട്ടിനുള്ളിൽ ദുർഘടമായ സ്ഥാനത്ത്."

"ഈസ് ഇറ്റ് ഇംപോർട്ടന്റ്?"

"ഇംപോർട്ടൻസിന്റെ പ്രശ്നമല്ല. ആക്ച്വലി ഐ വാൺഡ് റ്റു റ്റേക് ഇറ്റ് ഫോർ വരുൺ. ഹീ ലൗവ്സ് ബേർഡ്സ്."

"ഓ ഐസീ! എങ്കിൽ ജീവനുള്ള ഒന്നിനെ തന്നെ പിടിക്കണം. ദാറ്റ് വുഡ് ബി ദി ബെസ്റ്റ് എക്സ്പ്രെഷൻ ഓഫ് എ ഫാദേഴ്സ് ലൗ. എ ലിവിങ്ങ് ബേർഡ്." ഹരീഷ് അവളുടെ മുഖം കാണുന്നതിനുമുമ്പുതന്നെ രമ വേഗം നദീതീരത്തേക്കു തിരിച്ചുപോയി.

ഹരീഷിന് അല്പം വിഷമം തോന്നി. ദേഷ്യവും പരിഭ്രമവും കൊണ്ട് രമയുടെ കാൽ ഇടറുന്നതുപോലെ അയാൾക്കു തോന്നി. ചെരുപ്പു കാരണം അവൾക്ക് കാട്ടുപ്രദേശത്തുകൂടി നടക്കാൻ പ്രയാസമുണ്ടായിരുന്നു. പിമ്പിൽ കാട്ടുതീയുടെ പുക ആകാശത്തേക്ക് ഉയരുന്നതു കണ്ടു. സുരേന്ദ്രൻ തന്റെ വസ്ത്രങ്ങൾ ഊരിവച്ചിട്ടു കമ്പിളി ഷാൾ മാത്രം പുതച്ച് വെള്ളം ചൂടാകുന്നതും നോക്കി നിന്നു. പുരോഹിതൻ സാധനങ്ങളൊക്കെ എടുത്തു വച്ചിട്ടു സിഗരറ്റ് വലിക്കുന്നു.

ഹരീഷ് തിരിഞ്ഞിട്ട് സാവധാനം കാടിന്റെ ഉള്ളിലേക്കു നടന്നു. ജഗത് അയാളോടൊപ്പം നടക്കുന്നുണ്ടായിരുന്നു.

രമ തിരിച്ചുവന്ന് അടുത്തുള്ള ഒരു കല്ലിൽ ഇരുന്നു. അവളുടെ മനസ്സ് വിഷാദം കൊണ്ടു. സുരേന്ദ്രൻചേട്ടൻ കുളിച്ചിട്ട് കർമങ്ങൾ ചെയ്തു തുടങ്ങി. പിണ്ഡമെടുത്ത് ഇലയിൽ വച്ചു. ബാക്കിവന്ന കവിയൻകൊണ്ട് വേറെ പിണ്ഡം ഉണ്ടാക്കിവച്ചു. പുരോഹിതൻ മന്ത്രം ഉരുവിട്ടുതുടങ്ങി. "അദ്യ ഭാരദ്വാജ ഗോത്ര പിതര ദിവാൻസിങ്ങ് പ്രേത് ഇദം പാനീയം പിവതേ മയാ ദിയതേ തപോ പ്രതിഷ്ഠാം."

അപ്പോഴേക്കും വെയിൽ വന്ന് തണുപ്പിന്റെ അദൃശ്യമായ പുതപ്പ് മാറ്റിയിരുന്നു. ഈ ഹരീഷ്ചേട്ടൻ ഇതെന്താ ഈ കാട്ടുന്നത് എന്ന് അവൾക്ക് മനസ്സിലാകുന്നില്ല. ഇതൊക്കെ തന്റെ നിഷ്കളങ്കതകൊണ്ട് ചെയ്യുന്നതാവുമോ?

അല്ല, അവൾതന്നെ മറുപടി പറഞ്ഞു. ആയിരുന്നെങ്കിൽ കുട്ടിക്കാലത്തു തന്നെ ശ്മശാനത്തിൽ കൊണ്ടുപോയി ഏഴുവർഷം മുമ്പു മരിച്ച അമ്മയെ കാട്ടിത്തരുമായിരുന്നോ? അതുകൂടാതെ, തന്നെ ചേട്ടൻ എത്രയോ പ്രാവശ്യം ശ്മശാനത്തിലേക്ക് കൊണ്ടുപോയിരിക്കുന്നു. ഒരിക്കൽ അച്ഛൻ ചേട്ടനെ നേരെയാക്കാൻ ആരെയോ വിളിച്ച് പ്രേതപൂജയും നടത്തിയതായി താൻ ഓർക്കുന്നു. നാട്ടിൽ ആളുകൾ അടക്കം പറയുമായിരുന്നു ഹരീഷിന് അവന്റെ അമ്മയുടെ ബാധ കൂടിയിട്ടുണ്ട് എന്ന്. ശ്മശാനത്തിൽ പോകുന്ന വഴിക്കോ ഭൈരവക്ഷേത്രത്തിനടുത്തു വച്ചോ അവർ ഹരീഷിനെ കണ്ടിരിക്കും.

വേറെയും ഒരു കഥ ഉണ്ട്. അർദ്ധരാത്രിയോടടുപ്പിച്ച് ഒരു സ്ത്രീ ഞങ്ങളുടെ വീടിനു അടുത്ത് നിൽക്കുന്നത് അയൽപക്കത്തുകാർ പലരും

കണ്ടിട്ടുണ്ട്. താഴെ താമസിക്കുന്ന സ്ത്രീ ഒരിക്കൽ രാത്രി മൂത്രം ഒഴിക്കാൻ എണീറ്റപ്പോൾ തങ്ങളുടെ വീടിന്റെ പാരപ്പെറ്റിൽ അതേ സ്ത്രീ ഇരിക്കുന്നത് കാണുകയുണ്ടായി. 'നീ ഏതാണ്?' എന്നവർ ചോദിച്ചപ്പോൾ മുകളിലിരുന്ന സ്ത്രീ കരഞ്ഞു.

'നീ ഏതാണ്? എന്തുപറ്റി നിനക്ക്?' എന്ന് അവർ വീണ്ടും ചോദിച്ചപ്പോൾ ആ സ്ത്രീ കുറെ നേരം മിണ്ടാതിരുന്നു. പിന്നെ എങ്ങോ അപ്രത്യക്ഷയാകുകയും ചെയ്തു. അപ്പോൾ അവർക്കു മനസ്സിലായി—അല്ല, ഇതു നമ്മുടെ ഹരീഷിന്റെ അമ്മയല്ലേ? അവർ പറഞ്ഞിട്ടാണു ദേവപൂജ നടത്തിയതും അച്ഛൻ ഗ്രാമത്തിൽ പോയി പരദേവതയെ പ്രാർത്ഥിച്ചതും.

പ്രാത്ഥനയുടെ ദിവസം ഒരു വിചിത്രസംഭവം ഉണ്ടായി. ഹരീഷ് വെറുതെയിരിക്കുകയായിരുന്നു. പക്ഷേ അച്ഛൻ ഭ്രാന്തന്മാരെപ്പോലെ ചുറ്റിനടന്നു 'വെള്ളം, വെള്ളം' എന്നു വിളിച്ചു പറഞ്ഞു. അദ്ദേഹം നാലുമൊന്ത വെള്ളം കുടിച്ചു എന്നു പറയപ്പെടുന്നു. ആ രംഗം ഓർക്കുമ്പോൾ ഇപ്പോഴും അവൾക്ക് പേടി തോന്നാറുണ്ട്. അന്ന് അവൾ പേടിച്ച് ഉറക്കെ നിലവിളിച്ചു. ഒടുവിൽ ഏതോ സ്ത്രീ അവളെ തന്റെ വീട്ടിൽ കൊണ്ടുപോയി. പക്ഷേ അല്പം കഴിഞ്ഞപ്പോൾ അവളെ തിരിച്ച് വീട്ടിലേക്കു വിളിച്ചു. അച്ഛനെ അമ്മയുടെ ബാധ പിടികൂടിയിരുന്നു. "എന്റെ കുഞ്ഞുങ്ങൾ! എന്റെ കുഞ്ഞുങ്ങൾ! ഞാൻ പൊയ്ക്കൊള്ളാം. പക്ഷേ എന്റെ കുഞ്ഞുങ്ങളുടെ കാര്യം?"

അച്ഛൻ ശരിക്കും പെണ്ണുങ്ങളുടെ സ്വരത്തിലാണ് പറഞ്ഞത്. അവൾ അമ്പരന്നുപോയി.

മന്ത്രവാദി രണ്ടു കുട്ടികളെയും മുമ്പിലേക്ക് കൊണ്ടുചെന്നിട്ടു പറഞ്ഞു. "ഈശ്വരനല്ലാതെ ആരുണ്ട് എല്ലാവരെയും നോക്കാൻ! അദ്ദേഹത്തെക്കാൾ വലുത് ആരുണ്ട്! പോരെങ്കിൽ കുഞ്ഞുങ്ങളുടെ അച്ഛൻ ജീവിച്ചിരിപ്പുണ്ടല്ലോ. അച്ഛനെക്കാൾ വലിയ രക്ഷകർത്താവ് വേറെ ആരുണ്ട്?"

"അല്ല! അച്ഛനല്ല." ബാധ ഉറക്കെ വിളിച്ചു പറഞ്ഞു. പാവം രമ. പേടിച്ച് അറിയാതെ മൂത്രം ഒഴിച്ചുപോയി. അവൾ പൊട്ടിക്കരഞ്ഞു.

"എങ്കിൽ പറയൂ, ആരാണ് കുഞ്ഞുങ്ങളെ നോക്കേണ്ടത്?" മന്ത്രവാദി ചോദിച്ചു.

"ആട്ടെ, ഈ അനാഥക്കുഞ്ഞുങ്ങളെ നോക്കാൻ നിന്നെക്കൊണ്ടാകുമോ! ഈ പാവങ്ങളുടെ ചുമതല ഏൽക്കാൻ പറ്റുമോ! പറയൂ? പറയൂ?" എന്നിട്ട് അച്ഛൻ ഉന്മാദനൃത്തം ചെയ്തു. "വെള്ളം വെള്ളം" എന്ന് വിളിച്ചു പറഞ്ഞു.

"ശരി! ശരി! സമ്മതിച്ചു. ഞാൻ തയ്യാറാണ്. പക്ഷേ നീ ഇപ്പോൾത്തന്നെ സ്ഥലം വിടണം. ഇനി ഒരിക്കലും വരരുത് ഈ കുഞ്ഞുങ്ങളെ ഉപദ്രവിക്കാൻ." മന്ത്രവാദി പറഞ്ഞു.

പിന്നെ എന്താണുണ്ടായതെന്ന് അവൾക്കോർമയില്ല. കാരണം അപ്പോഴേക്കും അവൾ കരഞ്ഞു കരഞ്ഞ് അർദ്ധബോധാവസ്ഥയിലായിക്കഴിഞ്ഞിരുന്നു. അവളെ മുറിയിൽനിന്നും പുറത്തു കൊണ്ടുപോയി.

* * * *

ഇപ്പോൾ അവൾക്ക് ഈ സന്ദർഭം ഓർമവരാൻ എന്തേ കാരണം. ഇന്ന് ആ സംഭവം മുഴുവൻ വളരെ വിചിത്രമായി തോന്നുന്നു. ബാധ അച്ഛനെ എന്തിനു പിടികൂടി എന്നും, അദ്ദേഹം എന്തിനു മന്ത്രവാദിയോട് വാഗ്ദാനം ആവശ്യപ്പെട്ടു എന്നും അവൾക്ക് മനസ്സിലായില്ല. വാസ്തവത്തിൽ കുട്ടികളെ നോക്കുന്ന കാര്യത്തിൽ അദ്ദേഹം ഒരു കുറവും വരുത്തിയിരുന്നില്ല.

അവൾ വീണ്ടും ഹരീഷ്ചേട്ടന്റെ കാര്യം ഓർത്തു. അയാളുടെ പെരുമാറ്റം. ഇത് ചേട്ടന്റെ നിഷ്കളങ്കത അല്ലെങ്കിൽ ദുഷ്ടത ആവില്ലേ? ചേട്ടൻ മരിച്ചുപോയ അച്ഛനോട് പ്രതികാരം ചെയ്യുകയാണോ! മരിച്ചവരോട് ശത്രുക്കൾ പോലും ക്ഷമിക്കുന്നു; ഇവിടെയാണെങ്കിൽ മകനാണ്. എന്തായാലും ചേട്ടൻ ഇത്രയ്ക്ക് അധഃപതിക്കില്ല. ചേട്ടനെന്ന നിലയിൽ രമയ്ക്ക് അയാളെപ്പറ്റി അങ്ങനെ ആലോചിക്കാൻ വിഷമം തോന്നി. അച്ഛനും ചേട്ടനും തമ്മിലുള്ള സർവ എതിർപ്പും സത്യത്തിൽ ഇരുവരുടെയും കാഴ്ചപ്പാടിന്റെയും അഭിപ്രായങ്ങളുടെയും വ്യത്യാസം കൊണ്ടായിരുന്നു. രണ്ടുപേരും തമ്മിൽ ചേരാതെ വന്നതും രണ്ടു വ്യക്തിത്വങ്ങളുടെ ചേർച്ചയില്ലായ്മ കൊണ്ടായിരുന്നു. അതിലധികം ഒന്നും ഇല്ല. അച്ഛൻ കൂടുതൽ 'പൊസസീവ്' ആയത് അച്ഛനും മകനും തമ്മിലുള്ള അകൽച്ചയ്ക്കു കാരണമായി. പക്ഷേ അമ്മയുടെ അസമയത്തുള്ള മരണം അച്ഛന്റെ ആ 'പൊസസീവ്നസ്' വർദ്ധിപ്പിക്കാൻ സഹായിക്കുകയാണു ചെയ്തത്. അതിൽ അദ്ദേഹത്തിന്റെ പ്രത്യേക താല്പര്യമൊന്നും ഉണ്ടായിരിക്കില്ല. അദ്ദേഹം എപ്പോഴും തന്റെ ചുമതലകളെപ്പറ്റി കൂടുതൽ ജാഗരൂകനായിരുന്നു.

മറുവശത്ത് ഹരീഷ് മറ്റുള്ളവർക്ക് പിടികൊടുക്കാത്ത പ്രത്യേക സ്വഭാവക്കാരനായിരുന്നു. ആൻ ഇൻഫന്റ് ടെറിബിൾ. സ്വതന്ത്രപ്രകൃതി. തന്റെ ജീവിതത്തിൽ മറ്റാരുടെയും കൈകടത്തൽ അനുവദിക്കുകയില്ല.

രമയാണെങ്കിൽ അച്ഛന്റെ ഓരോ നിർദേശവും, ഓരോ വാക്കും ദേവവാണിയായി കരുതിയിരുന്നു. ഒരു പക്ഷേ പെണ്ണായതുകൊണ്ട് അവളുടെ മുമ്പിൽ മറ്റൊരു വഴി ഇല്ലായിരുന്നിരിക്കാം. അവളുടെ ജീവതശൈലി കാരണം അവൾക്ക് ആരുമായും ഏറ്റുമുട്ടേണ്ടിവന്നില്ല—നാട്ടുനടപ്പ് അനുസരിച്ച് നടന്നിടത്തോളം കാലം. പക്ഷേ സ്വന്തം കാര്യത്തിൽ അവൾ അച്ഛന്റെ തീരുമാനത്തിന് എതിരെ നീങ്ങിയപ്പോൾ അദ്ദേഹവുമായി ഏറ്റുമുട്ടൽ ആരംഭിച്ചു. പക്ഷേ ഹരീഷ്ചേട്ടൻ ആദ്യം തൊട്ടേ തന്നിഷ്ടം അനുസരിച്ച് നടന്നു. അതുകൊണ്ട് ഇപ്പോൾ എന്തെങ്കിലും മനംമാറ്റത്തിന്റെ പ്രശ്നം ഉദിക്കുന്നില്ല.

അപ്പോൾ ഹരീഷ്ചേട്ടൻ ജീവിതത്തിലെ എല്ലാ സുഖദുഃഖങ്ങൾക്കും അതീതനാണോ? ഒരു പരിധിവരെ അങ്ങനെയായിരുന്നു പക്ഷേ പൂർണമായിട്ട് അല്ലതാനും. ചേട്ടൻ ഇങ്ങനെ നിർവികാരനായിരുന്നെങ്കിൽ തന്റെ മകനുവേണ്ടി എന്തിനിങ്ങനെ വിഷമിക്കുന്നു! അതും ഇനിയും മൂന്നുവയസാകാത്ത കുട്ടിക്കുവേണ്ടി. ചേട്ടൻ അവനുവേണ്ടി അങ്ങ് ബോംബെയിൽനിന്നു തന്നെ ഏതെങ്കിലും ഒരു പക്ഷിയുടെ ചിത്രം വാങ്ങിച്ചു കൊടുത്തിരുന്നെങ്കിൽ വരുണിനു എന്തെങ്കിലും വ്യത്യാസം തോന്നുമോ? പക്ഷേ അപ്പോൾ ഒരച്ഛനു തന്റെ മകനുവേണ്ടി എന്തെങ്കിലും ചെയ്യുന്നതിന്റെ തൃപ്തി കിട്ടില്ല. കുട്ടിക്ക് പക്ഷി എവിടെനിന്നു വന്നതാണ് എന്നറിയില്ല. തന്റെ പൂർവികരുടെ സ്ഥലത്തുനിന്നോ അതോ അവിടെ അടുത്തുള്ള ഏതെങ്കിലും ബാസാറിൽനിന്നോ. തന്റെ അച്ഛൻ തന്നെ വരച്ചതാണോ ആ ചിത്രം അതോ മറ്റൊരു പേരറിയാത്ത ചിത്രകാരൻ വരച്ചതാണോ എന്നും അറിയാൻപറ്റില്ല. പക്ഷേ താൻ അവനു കൊടുക്കാൻ ആഗ്രഹിച്ച സാധനം കൊടുക്കാൻ പറ്റിയില്ല എന്നു ചേട്ടന് തോന്നും. തന്മൂലം മകനുവേണ്ടിയുള്ള കഷ്ടപ്പെടൽ ആയിരുന്നില്ല അത്. തന്റെ ഉള്ളിലെ അച്ഛന്റെ നിർബന്ധം കൊണ്ടാണ് ചെയ്യുന്നത്.

എവിടെയോ എന്തോ തെറ്റുണ്ടെന്ന് അവൾക്കു തോന്നി. ഹരീഷ് ചേട്ടൻ ഫോട്ടോ എടുക്കുന്നത് തനിക്കുവേണ്ടിയാണ്, അതുപോലെ തന്റെ അച്ഛനുവേണ്ടി ചെയ്യുന്ന കർമങ്ങൾ എന്റെ തൃപ്തിക്കുവേണ്ടിയാണ്. ഹരീഷ്ചേട്ടന്റെ നിർവികാരത്വം ഒരു പക്ഷേ, ഒരു പരിധിവരെ തന്റെ അറിവിന്റെ സൃഷ്ടിയാവാം. പക്ഷേ അത് അച്ഛനോടുള്ള അദ്ദേഹത്തിന്റെ നിർവികാരത്വത്തിന്റെ സൂചനകൂടിയാണ് എന്നതാണു സത്യം.

ക്രിയകളൊക്കെ പൂർത്തിയാക്കി ആളുകൾ സാധനങ്ങളൊക്കെ എടുത്തു. അവൾ എഴുന്നേറ്റ് കാലും മുഖവും കഴുകിയിട്ട് സാവധാനം എല്ലാവരുടെയും പിന്നാലെ നടന്നു.

# എട്ട്

ഗ്രാമത്തിലേക്കുള്ള ഒന്നൊന്നര കിലോമീറ്റർ കയറ്റം അവസാനിക്കില്ല എന്ന് അവൾക്കു തോന്നി. അച്ഛന്റെ മരണവും ചേട്ടന്റെ പെരുമാറ്റത്തിലെ ദുർഗ്രാഹ്യതയും കൊണ്ട് അവൾക്കു വിഷമം വർദ്ധിച്ചു. പെട്ടെന്ന് അവൾ വരുണിനെ ഓർത്തു. അത്ഭുതം തന്നെ. രണ്ടുദിവസമായി താൻ ഇതുവരെ ചേട്ടനോട് സബീരയെപ്പറ്റി ഒന്നും ചോദിച്ചില്ല. വരുണിന്റെ കാര്യം തിരക്കിയില്ല. കുറെനാൾമുമ്പ് ഏറെ എഴുതിയതിന്റെ ഫലമായി ചേട്ടൻ അവന്റെയൊരു പടം അയച്ചുതന്നു. കഴിഞ്ഞപ്രാവശ്യം താൻ ബോംബെയിൽ പോയപ്പോൾ വരുണിനു ഒരുവയസേ പ്രായമുണ്ടായിരുന്നുള്ളു. ചേട്ടന്റെ തൽസ്വരൂപം. മഹാ കുസൃതി. ചേട്ടനും വലിയ കുസൃതിക്കാരനായിരുന്നു കുട്ടിക്കാലത്ത് എന്നു കേട്ടിട്ടുണ്ട്. ചേട്ടൻ സബീരയെയും വരുണിനെയും കൊണ്ടുവന്നിരുന്നെങ്കിൽ എത്ര നന്നായിരുന്നു! അതോർത്ത് അവൾക്ക് ദുഃഖം തോന്നി. ഈ ചേട്ടനാണെങ്കിൽ ആവശ്യമില്ലാതെ വഴക്ക് ഉണ്ടാക്കുന്ന പ്രകൃതക്കാരനാണ്. കാൺഡ് ഹി ബിഹേവ് ലൈക് എ നോർമൽ മാൻ? സ്വയം അബ്നോർമലാണ്, എന്നെയും ഇട്ടു വട്ടു കളിപ്പിക്കുന്നു. വന്നാലുടൻ ഞാൻ ചോദിക്കും. സബീരയ്ക്കും വരുണിനും സുഖമല്ലേ?

ഹരീഷ് ആഹാര സമയത്തും മടങ്ങി എത്തിയില്ല. ഒടുവിൽ രണ്ടുമണിക്ക് അവളും വല്യമ്മയും ആഹാരം കഴിച്ചു.

"പാർവതി എവിടെ വല്യമ്മേ?" രമ ചോദിച്ചു.

"വീട്ടിൽ പോയി." വല്യമ്മയുടെ ചുരുക്കത്തിലുള്ള മറുപടി.

അവർ വെയിലത്ത് എന്തോ ഉണക്കുകയായിരുന്നു.

"എന്താ ഉണക്കുന്നത്?" അവൾ ചോദിച്ചു.

"ചാമ ആണ്. ഹരീഷിനു വലിയ ഇഷ്ടമാണ്. അവന് ചോറ് ഉണ്ടാക്കികൊടുക്കാം."

അവൾ മൗനമായി ഇരുന്നു. പെട്ടെന്നു രമ ചോദിച്ചു. "വല്യമ്മേ,

ഈ ഹരീഷ്ചേട്ടൻ ഏതു പക്ഷിയെ അന്വേഷിച്ചാണു നടക്കുന്നത്?"

"അറിയില്ലേ!" വല്യമ്മ നിർവികാരയായി ചോദിച്ചു. വല്യമ്മയ്ക്കും ഹരീഷിന്റെ ഈ പ്രവൃത്തികളിൽ താല്പര്യമില്ലെന്നു രമയ്ക്കു മനസ്സിലായി.

അവൾ മിണ്ടാതിരുന്നു. തികച്ചും ഗൗരവത്തിൽ, ഒരു താല്പര്യവുമില്ലാത്ത മട്ടിൽ. വല്യമ്മ അവളെ നോക്കിയിട്ട് പറഞ്ഞു. " 'മൂന്ന് ഉണക്കചപ്പാത്തി' കഥയിലെ പക്ഷിയാവും."

"അത് ഏതു പക്ഷിയാണ്?" അവൾക്ക് അതു രസിച്ചില്ല.

"നിനക്ക് അറിയില്ലേ" വല്യമ്മ താല്പര്യപൂർവം ചോദിച്ചു. ഇപ്പോൾ അവൾക്ക് ഉത്സാഹക്കുറവോ താൽപര്യക്കുറവോ ഇല്ല. ജീവിതത്തോട് വല്ലാത്ത ഇൻവോൾവ്മെന്റ് ഉണ്ടുതാനും. അല്പം മുമ്പുകണ്ട നിർവികാരത്വം എങ്ങോ പോയ്മറഞ്ഞു.

"ഞാൻ പറഞ്ഞുതരാം. അത് ഒരു പാവം പെൺകുട്ടിയുടെ കഥയാണ്. കുട്ടിക്കാലത്തുതന്നെ അവളുടെ അച്ഛൻ മരിച്ചുപോയി. അമ്മ വളരെ കഷ്ടപ്പെട്ടാണ് അവളെ വളർത്തിയത്. പെണ്ണു വളരെ സുന്ദരിയായിരുന്നു. അതുകൊണ്ട് ഒരു നല്ല വീട്ടിൽ അവളെ വിവാഹം കഴിച്ചുകൊടുത്തു. ആ ഗ്രാമം മുഴുവൻ മാത്രമല്ല, ചുറ്റുമുള്ള ഗ്രാമങ്ങളിലെ ആളുകൾപോലും അവളോട് അസൂയപ്പെട്ടു. പക്ഷേ തലേലെഴുത്ത് ആർക്കു മാറ്റാനാവും? പെണ്ണിന്റെ അമ്മായിയമ്മ ദുഷ്ടയായിരുന്നു. പെണ്ണ് അമ്മായിയമ്മയെ നന്നായി പരിചരിച്ചു. എന്നിട്ടും തള്ളയ്ക്ക് ഒരു മാറ്റവും കണ്ടില്ല. രാത്രിയും പകലും ഒരേപോലെ അവളെക്കൊണ്ട് പണിയെടുപ്പിച്ചു. കഴിക്കാൻ കറിയൊന്നും കൂടാതെ മൂന്ന് ഉണക്കച്ചപ്പാത്തി മാത്രം കൊടുക്കും. പാവം പെണ്ണ് വല്ലപ്പോഴും വീട്ടിലേക്കു പോകണമെന്നു പറഞ്ഞാൽ തള്ള കിടന്നു ബഹളംകൂട്ടും. പെണ്ണ് വീട്ടുകാരെപ്പറ്റി ഓർത്ത് വിഷാദിച്ചും വല്ലാതെ പണിയെടുത്തും, ശരിക്ക് ആഹാരം കഴിക്കാതെയും മെലിഞ്ഞുപോയി. ഒടുവിൽ പാവം കിടപ്പിലായി. പെണ്ണിന്റെ അമ്മ വിവരം അറിഞ്ഞ് ഓടിയെത്തി. അമ്മയെകണ്ട് അവൾ കെട്ടിപ്പിടിച്ച് കരഞ്ഞു. കരച്ചിലോടു കരച്ചിൽ. മകളുടെ ദയനീയമായ അവസ്ഥ കണ്ട് അമ്മ ചോദിച്ചു. 'എന്തുപറ്റി മോളേ, എന്താ പറ്റിയത്?' രോഗിയായ മകൾ വായ് തുറന്ന് ഇത്രയുമേ പറഞ്ഞുള്ളു. 'മൂന്ന് ഉണക്കച്ചപ്പാത്തി!' അമ്മയുടെ മടിയിലേക്കു വീണു അവൾ അന്ത്യശ്വാസം വലിച്ചു."

വല്യമ്മ നിർത്തി.

"എന്നിട്ട്?" രമ താല്പര്യപൂർവം ചോദിച്ചു.

"എന്നിട്ടെന്താ മോളെ? ആ പെണ്ണ് പക്ഷിയായിതീർന്നു. ഇന്നും പക്ഷി ആ കഥ പാടി നടക്കുന്നു—"മൂന്ന് ഉണക്കച്ചപ്പാത്തി." നിന്റെ ചേട്ടൻ ആ പക്ഷിയെ ആവും അന്വേഷിക്കുന്നത്!"

രമയ്ക്ക് എന്തോ വല്ലാതെ തോന്നി. അവൾ ഏറെനേരം മിണ്ടാതെ താഴോട്ട് നോക്കിനിന്നു.

"നീ താഴെപോയി അല്പം വിശ്രമിക്ക്, കുട്ടീ." വല്യമ്മ അവളോട് പറഞ്ഞു.

ആഹാരം കഴിച്ചതോടെ രമയ്ക്ക് അല്പം മയക്കം വന്നു. അതു കൊണ്ട് അവൾ മിണ്ടാതെ എഴുന്നേറ്റ് താഴോട്ടു പോയി. പക്ഷേ അവിടെ അവൾക്ക് ഉറങ്ങാൻ കഴിഞ്ഞില്ല.

അച്ഛന്റെ മുറിയിൽ കെടാവിളക്ക് കത്തുന്നുണ്ടായിരുന്നു. സുരേന്ദ്രൻചേട്ടൻ താഴെയിരുന്ന് ഗരുഡപുരാണം വായിക്കുന്നു. ഇനി ഒമ്പതു ദിവസത്തെ കാര്യംകൂടി ഉണ്ട്, അവളോർത്തു. ഇല്ല എട്ടുദിവസം മതി. ഒമ്പതാം ദിവസം ചടങ്ങുകളൊക്കെ അവസാനിക്കും. അവൾ വീണ്ടും ഹരീഷ്ചേട്ടന്റെ കാര്യം ഓർത്തു. അച്ഛന്റെ ഒരു കാലക്കേട്, മകനുണ്ടായിട്ടും മറ്റൊരാളാണ് അദ്ദേഹത്തിന്റെ അന്ത്യകർമങ്ങൾ ചെയ്യുന്നത്.

പാർവതിയോട് ഹരീഷ്ചേട്ടൻ എപ്പോഴായിരിക്കും സംസാരിച്ചത് എന്ന് അവൾ അത്ഭുതപ്പെട്ടു. രാവിലെ ചേട്ടൻ നേരത്തെതന്നെ ഒരുങ്ങിയിരിക്കുകയായിരുന്നു. പോട്ടെ, എന്തായാലും ചേട്ടന് അങ്ങനെ ചെയ്യണമെന്നു തോന്നിയല്ലോ. ചില കാര്യങ്ങൾ മറ്റുള്ളവരെ കാട്ടാൻ വേണ്ടിയും ചെയ്യാറുണ്ട്. അടുത്ത ഗ്രാമങ്ങളിലുള്ള ആളുകൾ ജീൻസ് ധരിച്ച ഒരു നഗരവാസിയെ കാണുമ്പോൾ തീർച്ചയായും അന്വേഷിച്ചിട്ടുണ്ടാകും. പ്രിൻസിപ്പൽ സാഹബ്ബിന്റെ മകൻ അച്ഛന്റെ മരണം സംബന്ധിച്ച് വന്നതാണെന്നും ഫോട്ടോ എടുത്തുകൊണ്ട് ചുറ്റി നടക്കുകയാണെന്നും അറിഞ്ഞ് അവർക്കെന്തു തോന്നും, അവർ എന്തു പറയും? ഈ മനുഷ്യൻ ഇവിടെനിന്നും പോകുന്നതിനുമുമ്പ് എല്ലാവർക്കും നാണക്കേട് ഉണ്ടാക്കും.

പാർവതിയെ അന്വേഷിച്ചതിന്റെ പുറകിൽ വാസ്തവത്തിൽ രമയുടെ ഉള്ളിൽ ഉറങ്ങിക്കിടന്ന ദേഷ്യവും പ്രവർത്തിച്ചിരുന്നു. അവളെ കണ്ടുകിട്ടിയിരുന്നെങ്കിൽ രമ വഴക്കു പറഞ്ഞേനേ. ശാന്തമായിരുന്ന് ആലോചിച്ചപ്പോൾ രമയ്ക്ക് തന്റെ തെറ്റ് മനസ്സിലായി. ഇതിൽ പാർവതിയുടെ തെറ്റെന്താണ്! ആ പാവം മറിച്ച് ഒരു ദിവസം തന്റെ സഹോദരനെ സ്കൂളിൽ വിടാതിരിക്കുകയാണു ചെയ്തത്.

"ഹരീഷ് വന്നുകാണില്ലേ?" സുരേന്ദ്രൻചേട്ടൻ ചോദിച്ചു. അങ്ങനെ

ചോദിക്കേണ്ട കാര്യമില്ലായിരുന്നു. മറിച്ച് അത് ആ വിവരം അറിയിക്കുന്നതിനു തുല്യമായിരുന്നു.

"ഇല്ല" ഒന്നു നിർത്തിയിട്ട് അവൾ വീണ്ടും ചോദിച്ചു. "ചേട്ടനോട് പറഞ്ഞിട്ടാണോ പോയത്?"

സുരേന്ദ്രൻചേട്ടൻ അവളുടെ മൂഡ് മനസ്സിലാക്കിയെന്നു തോന്നി. അയാൾ സൂക്ഷിച്ചാണു സംസാരിച്ചത്. "അവന് ഏതാനും പക്ഷികളുടെ ഫോട്ടോ പിടിക്കണമായിരുന്നു. ഞാൻ പറഞ്ഞു ജഗതിയായെ കൂടെ കൊണ്ടുപോകൂ എന്ന്"

അവൾ മിണ്ടാതിരുന്നു.

"തനിച്ച് പോയാൽ എവിടെയൊക്കെ അലഞ്ഞുനടക്കും, അതുകൊണ്ട് ഞാൻ പാർവതിയോട് പറഞ്ഞ് ജഗതിയായെ വിളിപ്പിക്കുകയായിരുന്നു."

രമ എണീറ്റു. സാവധാനം അടുത്ത മുറിയിലേക്കു പോയി. അവിടെ അലമാരിയിൽ വിവിധ വിഷയങ്ങളെപ്പറ്റിയുള്ള അച്ഛന്റെ പുസ്തകങ്ങൾ ഉണ്ടായിരുന്നു. അവൾ വെറുതെ അവ മറിച്ചുനോക്കി. അധികം പുസ്തകങ്ങളും വൈദ്യം, ജ്യോതിഷം, മതം, അലോപ്പതി തുടങ്ങിയവയെപ്പറ്റിയായിരുന്നു. മേശപ്പുറത്ത് കടലാസുകളുടെ ഒരു കൂമ്പാരം. ഒപ്പം ഏതാനും പഴയ പത്രമാസികകളും. അച്ഛനെഴുതിയ കുറെ ഡയറികളും കണ്ടു. പുസ്തകങ്ങൾ വായിച്ച് തയ്യാറാക്കിയ നോട്ട്സും ഉണ്ടായിരുന്നു. അവ മറിച്ചുനോക്കുന്നതിനിടയിൽ വല്യമ്മ വിളിച്ചപോലെ തോന്നി.

അവൾ മുകളിലോട്ടു ചെന്നപ്പോൾ വല്യമ്മ പറഞ്ഞു. "നീ അവിടെ തനിച്ച് എന്തുചെയ്യും എന്നു വിചാരിച്ച് വിളിച്ചതാണ്. വരൂ, ചായ കഴിക്കാം."

സൂര്യൻ അസ്തമിക്കാൻ തുടങ്ങിയിരിക്കുന്നു. ചായ കുടിച്ചിട്ട് അവൾ തിരിച്ച് താഴോട്ടുചെന്നു.

"ചേട്ടൻ വന്നില്ലേ?" അവൾ സുരേന്ദ്രനോട് ചോദിച്ചു.

"ഇല്ല. ഇതുവരെ വന്നില്ല. ഒരുപക്ഷേ കടകളുടെ ഭാഗത്തേക്ക് പോയിക്കാണും." അയാളും വിഷമിച്ചിരിക്കുകയായിരുന്നു.

ഹരീഷ് പക്ഷിയുടെ പുറകെ പോയിരിക്കുകയായിരുന്നു.

പക്ഷിയാണെങ്കിൽ രാവിലെയും വൈകിട്ടും പുഴയുടെ അടുത്തു തന്നെ ഉണ്ടാകും. പക്ഷേ സന്ധ്യയായിട്ടും ഹരീഷ് മടങ്ങിവരാതെ ഇരുന്നപ്പോൾ അവൾക്ക് വിഷമമായി. എന്താ ചെയ്യുക എന്നവൾ വിഷമിച്ചു. കടകളിലേക്കു പോയ ആൾക്കാരൊക്കെ തിരിച്ചെത്തിക്കഴിഞ്ഞു. അവരാരും ചേട്ടനെ കണ്ടില്ല. ഹരീഷ് പകൽ പാർവതിയുടെ ഗ്രാമത്തിൽ ഉണ്ടായിരുന്നു എന്നു മലബഘലയിലെ ഗോവിന്ദൻ മാത്രം പറയുകയുണ്ടായി.

അവൾ അസ്വസ്ഥയായി വരാന്തയിലൂടെ നടന്നു. വീണ്ടും മൂടൽമഞ്ഞ് പരന്നുതുടങ്ങി. പെട്ടെന്നു സുരേന്ദ്രൻചേട്ടൻ പറയുന്നതു കേട്ടു."ആരെ യെങ്കിലും അയയ്ക്കാം."

അവൾ ഒന്നും പറഞ്ഞില്ല.

"അവിടെ പാർവതിയുടെ ഗ്രാമത്തിൽ തന്നെയുണ്ടാകും." സുരേന്ദ്രൻ അടക്കം പറഞ്ഞു.

"ഇന്ന് ഈ ഹരീഷ്ചേട്ടനെ കടുവാ പിടിച്ചതുതന്നെ." കാത്തിരുന്ന് അസ്വസ്ഥയായ അവൾക്ക് ദേഷ്യം വന്നിരുന്നു.

അതുകേട്ട് സുരേന്ദ്രൻചേട്ടനും പരിഭ്രമമായി. "ഇല്ലില്ല, ഇപ്പോൾ കടു വകളില്ല."

"പിന്നെ മലബഘയിലെ ആ വലിയ പട്ടിയെ ആരാ പിടിച്ചുകൊണ്ടു പോയത്?" അവൾ അല്പം ദേഷ്യത്തോടെ ചോദിച്ചു. ഇതിന്റെയൊക്കെ പിന്നിൽ സുരേന്ദ്രൻചേട്ടൻ തന്നെയാവും ഉള്ളത് എന്നവൾക്കു തോന്നി. തന്മൂലം അവൾക്ക് ദേഷ്യം അടക്കാൻ കഴിഞ്ഞില്ല.

"ഇല്ല. ഇപ്പോൾ പതിവില്ല. കഴിഞ്ഞ വേനൽക്കാലത്ത് ഒരു കടുവ എങ്ങുനിന്നോ വന്നു എന്നതു ശരിയാണ്." സുരേന്ദ്രൻചേട്ടൻ വേഗം ഒരു വിശദീകരണം നൽകി. എന്നിട്ട് ഗോവിന്ദനെ വിളിച്ചു.

അനേകം പേർ ഒന്നിച്ച് തങ്ങളുടെ വീടുകളിൽനിന്നും പുറത്തു വന്നു.

"എന്തുപറ്റി?" ആദ്യം വല്യമ്മയാണു ചോദിച്ചത്.

അപ്പോൾ ഖിമാനന്ദ്ജി എത്തി.

"ഹരീഷ് ഇതുവരെ എത്തിയില്ല. എന്തുപറ്റിയോ ആവോ; ആരെ യെങ്കിലും അയയ്ക്കണം." സുരേന്ദ്രൻ ഒന്നിച്ച് എല്ലാകാര്യങ്ങളും ഗ്രാമ വാസികളോട് പറഞ്ഞു. അയാൾക്കും വിഷമം ഉള്ളതായി കണ്ടു. എന്താ പറ്റിയതെന്നു എങ്ങനെ അറിയും? പട്ടണവാസിയാണ്, വഴിയുമറിയില്ല, ഒന്നുമറിയില്ല.

സുരേന്ദ്രൻചേട്ടന്റെ പരിഭ്രമം രമയുടെ വിഷമം വർദ്ധിപ്പിച്ചു.

"നിങ്ങൾ ഇരിക്കൂ, ചേട്ടാ." അവൾ ഷാളിന്റെ അടിയിൽ ഒരു സ്വെറ്റർ ധരിച്ചിട്ട് യാതൊന്നും കേൾക്കാൻ നില്ക്കാതെ വേഗം മുകളിലോട്ടു നടന്നു. ഉത്കണ്ഠ കാരണം ഇരുട്ടത്തുപോലും വളഞ്ഞു പുളഞ്ഞ വഴി പിന്നിടാൻ ഏതാനും നിമിഷമേ വേണ്ടിവന്നുള്ളു.

"ആരാ അന്വേഷിച്ചുപോവുക?" അവൾ വല്യമ്മയോട് ചോദിച്ചു.

"ദാ ഗോവിന്ദനും ഉദയനും പോകുന്നു. നീ ഇരിക്ക്. സമയം അത്ര വളരെ ആയിട്ടില്ല. പരിഭ്രമിക്കാതെ. ഇവർ അവനെ തനിച്ചാക്കിയിട്ടു പോരില്ല."

"അതിനു ചേട്ടൻ കൂടെ ചെല്ലാൻ സമ്മതിച്ചിട്ടുവേണ്ടേ? എവിടെങ്കിലും വീണുപോയാൽ അറിയാനേ പറ്റില്ല. ഹരീഷിന്റെ കൈയിൽ ടോർച്ചും ഉണ്ടാവില്ല." പെട്ടെന്നവൾ കുട്ടിക്കാലത്തെ ഒരു സംഭവം ഓർത്തു.

ഗ്രാമത്തിൽ അവൾക്ക് ഒരു കൂട്ടുകാരി ഉണ്ടായിരുന്നു. അവൾക്ക് ഒരു കുതിരയും. അക്കാലത്ത് ഇത്രയും വഴികൾ ഉണ്ടായിരുന്നില്ല. കൂട്ടുകാരിയുടെ അച്ഛൻ ഡോക്ടറോ മറ്റോ ആയിരുന്നു. കുതിരയെ നോക്കാനും പുല്ലുകൊണ്ടുവരാനുമായി അദ്ദേഹം ഒരു വേലക്കാരനെ വച്ചു. ഒരിക്കൽ ആ വേലക്കാരൻ പുല്ലുകൊണ്ടുവരാൻ പോയിട്ട് മടങ്ങിയെത്തിയില്ല. മൂന്നുദിവസം കാണാതായപ്പോൾ അവൻ എവിടെയെങ്കിലും ഒളിച്ചോടിയതാവും എന്നു ഉടമസ്ഥൻ കരുതി. പക്ഷേ മൂന്നുദിവസം കഴിഞ്ഞ് പുല്ലുവെട്ടുകാർ ഒരു കുഴിയിൽ ഒരു മനുഷ്യന്റെ നിലവിളി കേട്ടു. ചെന്നുനോക്കിയപ്പോൾ ആ വേലക്കാരൻ. ഒരു പാറയിൽ കാൽ വഴുതി അയാൾ താഴെ കുഴിയിലേക്ക് വീണതാണ്. ഭാഗ്യത്തിനു വന്യമൃഗങ്ങൾ പിടികൂടിയില്ല. അന്ന് ആ പ്രദേശമാകെ വനമായിരുന്നു.

അയാളെ കൊണ്ടുവന്നപ്പോൾ രമ പോയി കണ്ടു. അയാളുടെ ദേഹത്തും വസ്ത്രങ്ങളിലും രക്തം പുരണ്ടിരുന്നു. മരണാസന്നനായി നിലവിളിച്ചുകൊണ്ടിരുന്നു പാവം. അയാൾ മരിച്ചുപോകുമെന്നു രമയ്ക്കു തോന്നി. പക്ഷേ അയാൾ രക്ഷപ്പെട്ടു.

രമ തിരിഞ്ഞ് ഖിമാനന്ദിന്റെ അടുത്തേക്ക് നീങ്ങി.

"എങ്ങോട്ടാ പോകുന്നത്?" വല്യമ്മ അസ്വസ്ഥയായി ചോദിച്ചു.

"മുകളിലോട്ട്, ഞാനും പോകുകയാണ്."

"അതിനു നീ എന്തിനാ പോകുന്നത്, ഇവിടെ വിശ്രമിക്കൂ."

അവൾ വിശ്രമിക്കുന്ന മട്ട് കാണാതെ വന്നപ്പോൾ വല്യമ്മ ഉറക്കെ പറഞ്ഞു. "ശരി, പോകുന്നെങ്കിൽ ടോർച്ചോ മറ്റോ കൂടെ കൊണ്ടുപോകൂ."

അതു കേട്ട് രമ ഒന്നുനിന്നു. വല്യമ്മ സുരേന്ദ്രന്റെ ഭാര്യയെ വിളിച്ചു. "പ്യാരീ! ആ ടോർച്ച് എടുത്തുകൊണ്ടുവാ." അപ്പോഴേക്കും ടോർച്ച് കൊണ്ടുവന്നു കഴിഞ്ഞിരുന്നു.

രമ ടോർച്ചും വാങ്ങി തിരിഞ്ഞുനോക്കാതെ നടന്നു.

* * * *

ഗ്രാമത്തിൽനിന്ന് രണ്ടു ഫർലോങ്ങ് മുകളിൽ തോട് കടന്ന് അവർ കുന്നിന്റെ അങ്ങേവശത്ത് ഒരു കിലോമീറ്റർ പോയികാണില്ല. ദൂരെനിന്നും എന്തോ ശബ്ദം കേട്ടു. ആരുടെ ശബ്ദമാണെന്നു തിരിച്ചറിയാൻ കഴിഞ്ഞില്ല. അല്പം കഴിഞ്ഞ് ടോർച്ച് തെളിച്ചു നോക്കി.

"അദ്ദേഹം ആണ്" ഉദയൻ പറഞ്ഞു.

അവൾ ഒന്നും പറഞ്ഞില്ല. പ്രതീക്ഷ ഉയർന്നെങ്കിലും പൂർണമായും സമാധാനമായിരിക്കാൻ കഴിഞ്ഞില്ല.

ഉടൻ ഗോവിന്ദൻ ഉറക്കെ വിളിച്ചു. "ഓാാ.. ഹരീഷ് ബാബൂ. ഓ!"

കുറെ നേരത്തേക്ക് ആ വിളി മുഴങ്ങിക്കേട്ടു. പിന്നെ വേഗം നിശ്ശബ്ദത പരന്നു. അങ്ങേവശത്ത് ആരുടെ ശബ്ദമാണെന്നറിയാനായി അവർ നിശ്ശബ്ദത പാലിച്ചു.

ഗോവിന്ദൻ വീണ്ടും വിളിച്ചു "ഹരീഷ് ബാബൂ ഓ...ഓ!"

ഇത്തവണ ആ വിളിയുടെ പ്രതിധ്വനി നിലച്ചപ്പോൾ അങ്ങേവശത്തു നിന്നും ഹരീഷിന്റെ ശബ്ദം കേട്ടു. "ഉവ്വ്, വരുന്നു."

പാർവതിയുടെ ഗ്രാമം അവരുടെ ഗ്രാമത്തിനു പുറകിൽ അല്പം താഴെയായിരുന്നു. ചുറ്റും പാറക്കൂട്ടങ്ങൾ ഉണ്ടായിരുന്നു. ഗ്രാമത്തിൽ പന്ത്രണ്ടു മാസവും വെള്ളം കിട്ടുമായിരുന്നു.

അവർ അവിടെത്തന്നെ നിന്നു. കാറ്റില്ലായിരുന്നെങ്കിലും വല്ലാത്ത തണുപ്പടിക്കുന്നുണ്ടായിരുന്നു. തന്റെ പാദം തണുത്ത് വിറയ്ക്കുന്നതായി രമയ്ക്കു തോന്നി. താൻ സോക്സിടാതെ വെറും ചെരുപ്പുമാത്രമിട്ട് പോന്നതാണ്. ഒരുവിധത്തിൽ ചെരുപ്പ് സൗകര്യപ്രദവുമാണ്. ഷൂസാണെങ്കിൽ ഇവിടെ നടക്കാൻ അസൗകര്യമാണ്. രാവിലെ താൻ പലവട്ടം കാലുതെറ്റി വീഴാൻ തുടങ്ങി. സാധാരണ താൻ ഹൈഹീൽഡാണു ധരിക്കാറുള്ളത്. ഉയരം കുറവായതുകൊണ്ട് അവൾ അക്കാര്യത്തിൽ എപ്പോഴും ശ്രദ്ധിച്ചിരുന്നു.

അവൾക്കു തോന്നി, നടക്കുകയാണു ഭേദം. നിന്നാൽ തണുപ്പു കൂടും. തന്റെ മനസ്സിൽ നിന്നും ചേട്ടനെപ്പറ്റിയുള്ള ചിന്ത ഒഴിഞ്ഞതുകൊണ്ടാവും ഇപ്പോൾ തണുപ്പ് തോന്നുന്നതും.

അവർ ഇങ്ങോട്ടു വരാൻ പത്തു പന്ത്രണ്ടു മിനിട്ട് എടുത്തു. പക്ഷേ ദൂരെനിന്നുതന്നെ രമയ്ക്കു മനസിലായി, ഹരീഷ്ചേട്ടന്റെ കൂടെ പാർവതിയും ഉണ്ട്. ചേട്ടൻ പാർവതിയോട് തുടർച്ചയായി എന്തൊക്കെയോ ചോദിക്കുന്നുണ്ട്. എന്താ ചോദിക്കുന്നതെന്നും രമയ്ക്ക് എളുപ്പം ഊഹിക്കാൻ കഴിയും. ഈ മരം ഏതാണ്, ആ പക്ഷി ഇവിടെ എപ്പോഴാ വരിക, ഇപ്പോൾ മഴ എങ്ങനെയുണ്ട്, വയലിൽ എന്തൊക്കെയാണ് കൃഷി,

കൃഷികൊണ്ട് നിത്യവൃത്തി കഴിക്കാനാകുമോ...ഇങ്ങനെ പലതും.

അവളെ കണ്ടിട്ട് ഹരീഷിന് അത്ഭുതം തോന്നി. "അല്ല നീയോ?"

അവൾ മൗനം പാലിച്ചു.

അവളെ നോക്കി അയാൾ ഹാ.. ഹ.. എന്നു പൊട്ടിച്ചിരിച്ചു. "ഒന്നുകിൽ ചേട്ടനെ ഇന്നു കടുവ തിന്നുകാണും അഥവാ ചേട്ടൻ എവിടെയെങ്കിലും വഴിതെറ്റിക്കാണും എന്നു നീ വിചാരിച്ചുകാണും."

അവൾ സ്തംഭിച്ചുപോയി. ഈ ചേട്ടൻ ജ്യോതിഷിയാണോ, മറ്റുള്ളവരുടെ മനസ്സു വായിക്കാൻ. കള്ളൻ ഇപ്പോഴും നിന്നു ചിരിക്കുന്നു.

"സത്യത്തിൽ ഇത് പെണ്ണുങ്ങളുടെ കാലമാണ്. ഇന്ദിരാഗാന്ധിയുടെ ഭരണം കൊണ്ട് ആണുങ്ങളുടെ പണി പൂട്ടിയില്ലേ. നീ പാർവതിയെത്തന്നെ നോക്ക്. ഇവൾ കടുവായിൽനിന്ന് എന്നെ രക്ഷിക്കാൻ വന്നതാണ്. നീ തന്നെ പറ, കടുവ വന്നാൽ ആര് ആരെയാ രക്ഷിക്കുക?" അയാൾ വീണ്ടും ഉറക്കെ ചിരിച്ചു.

"ഞാൻ അങ്ങനെ പറഞ്ഞില്ലല്ലോ." പാർവതി നാണത്തോടെ പറഞ്ഞു. "ഞാൻ പറഞ്ഞത് ഇന്നു ഞാൻ ചേച്ചിയെ കണ്ടില്ല, രാവിലെ തൊട്ട്. അതുകൊണ്ട് ഞാൻ പോരുകയാണ്; ഒരു കൂട്ടുമാകും."

"ചേച്ചിയുടെ കാര്യം പറഞ്ഞതു ശരിതന്നെ. പക്ഷേ സത്യം പറയൂ. നിനക്ക് പേടിയില്ലായിരുന്നോ. എന്നെ വഴിയിൽ ഏതെങ്കിലും യക്ഷി തട്ടിക്കൊണ്ടുപോകും. അഥവാ എന്തെങ്കിലും മന്ത്രം പ്രയോഗിക്കും എന്നു നി പേടിച്ചില്ലേ?"

"പോരാത്തതിന് അങ്ങേക്ക് ഇവിടുത്തെ വഴിയും നിശ്ചയമില്ലല്ലോ." പാർവതി അടക്കി പറഞ്ഞു.

അയാൾ ചിരിച്ചു. എന്നിട്ട് ഒരു പാട്ടുപാടി.

പയ്യന്മാർ ചിരിച്ചപ്പോൾ ഹരീഷ് പറഞ്ഞു. "എന്റെ ശബ്ദം നല്ലതല്ല." പാർവതിയും അമർത്തി ചിരിക്കുന്നുണ്ടായിരുന്നു.

പെട്ടെന്ന് അയാൾ പാർവതിയോട് പറഞ്ഞു. "നോക്ക്, വഴിയുടെ കാര്യമൊന്നും പറയേണ്ട. എനിക്ക് വഴി ശരിക്കറിയാം. നേരെയുള്ള വഴിയാണ്. ഞാൻ അങ്ങ് എത്തിയേനെ."

"എന്തെങ്കിലും പറ്റിയാലോ. മലമ്പാതയല്ലേ?" പാർവതി പറഞ്ഞു.

"അതാ ഞാൻ പറഞ്ഞത് നീ എന്നെ യക്ഷിയിൽനിന്നും രക്ഷിച്ചുകൊണ്ടു പോകാനായി വന്നതാണ്, എന്റെ സഹോദരിയാണെങ്കിൽ എന്നെ കടുവ പിടികൂടിയാൽ അതിൽനിന്നു രക്ഷിക്കാനായും."

രമ അപ്പോഴും ഒന്നും പറഞ്ഞില്ല.

കുറെ നേരത്തേക്ക് നിശ്ശബ്ദത വ്യാപിച്ചു. അപ്പോൾ പാർവതി

പറഞ്ഞു. "ഞാൻ തിരിച്ചു പോകുന്നു."

"എന്താ വല്യമ്മയെ പേടിയാണോ?" ഹരീഷ് ചിരിച്ചുകൊണ്ട് ചോദിച്ചു. "വാ എനിക്കു തനിച്ച് ശകാരം കേൾക്കാനാവില്ല. ഏതായാലും പാർവതി നന്നായി പാചകം ചെയ്യും. അതിന്റെ ഗുണം ഞാനറിഞ്ഞു."

"ചേട്ടൻ അന്വേഷിച്ചുപോയ പക്ഷിയുടെ കാര്യം എന്തായി?" ഉദയന് പക്ഷിയുടെ കാര്യം ഓർമവന്നു.

"പക്ഷികൾ അത്ര എളുപ്പം കൈയിൽ കിട്ടില്ല, ചങ്ങാതീ. പകൽ മുഴുവനും കുറെ നടന്നു. വെളിയിലോട്ട് വന്നേയില്ല. ആരോ തങ്ങളെ പിടിക്കാൻ വന്നിട്ടുണ്ടെന്നു കള്ളികൾക്ക് പിടികിട്ടിക്കാണും. തങ്ങളുടെ കൂട്ടിൽ പോലും തിരിച്ചെത്തിയില്ല."

"എന്താ പറഞ്ഞത്, കൂട്ടിലും തിരിച്ചെത്തിയില്ലെന്നോ?" പയ്യൻ ഹാ ഹാ എന്നു ചിരിച്ചു.

"അതേ സുഹൃത്തേ, സൂര്യൻ അസ്തമിക്കുന്നതുവരെ ഞാൻ ആ കുറ്റിക്കാടുകളിൽ തന്നെ ഇരിക്കുകയായിരുന്നു. അവിടെ ഒരു തിത്തിരി പക്ഷി മാത്രമേ വന്നുകണ്ടുള്ളു."

"ഹായ് എങ്ങനെ?" പയ്യന്മാർ ചോദിച്ചു.

"എങ്ങനെ അറിയും! ഞാൻ ഒരു വിചിത്രജീവിയാണെന്ന് അതിനു തോന്നിക്കാണും." അയാൾ കൃത്രിമദേഷ്യം അഭിനയിച്ചു.

ഒന്നു നിന്നിട്ട് അയാൾ പൊടുന്നനെ രമയുടെ നേരെ തിരിഞ്ഞു. "നിനക്കറിയാമോ രമേ, ഈ പക്ഷിയുടെ കഥ വളരെ കരളലിയിക്കുന്നതാണ്."

അതു കേട്ടിട്ടും രമ മൗനം ഭഞ്ജിച്ചില്ല. ആ മൗനം കൊണ്ട് ഹരീഷിന്റെ ഉത്സാഹത്തിന് യാതൊരു കുറവും വന്നില്ല. അയാൾ തുടർന്നു "ആളുകൾ പറയുന്നത് അതൊരു പക്ഷിയല്ല, സത്യത്തിൽ ഒരു പെൺകുട്ടിയാണ് എന്നാണ്. അവളെ വിവാഹം കഴിച്ചയച്ചത് ഒരു പാവപ്പെട്ട വീട്ടിലായിരുന്നു. അവിടെ ഒരിക്കൽ വർഷങ്ങളോളം മഴയുണ്ടായില്ല. അതുകൊണ്ട് നാട്ടിലാകെ കഷ്ടപ്പാടായി. അവളുടെ ഭർത്താവിനു വിദേശത്ത് ജോലി അന്വേഷിച്ച് പോകേണ്ടിവന്നു. വീട്ടിൽ അവൾ അമ്മായി അമ്മയോടും അമ്മായി അച്ഛനോടും ഒപ്പം കഴിഞ്ഞു. സാധാരണ കഥകളിൽ കാണുന്നപോലെ തള്ള മഹാ ചീത്തയായിരുന്നു. മരുമകളെ വല്ലാതെ ബുദ്ധിമുട്ടിക്കുമായിരുന്നു. പകൽ മുഴുവൻ പണി എടുപ്പിക്കും. എന്നിട്ടും ആഹാരം കൊടുക്കില്ല. അവൾ ഒരു ചപ്പാത്തി കൂടുതൽ ചോദിച്ചാൽ വിറകുകൊള്ളികൊണ്ട് അടിക്കും. പെണ്ണിനു തന്റെ ഭർത്താവിനോട് അതിയായ സ്നേഹം ആയിരുന്നു. അതുകൊണ്ട് അയാൾ വരു

ന്നതും കാത്തിരുന്നു. തനിക്ക് നല്ലകാലം വരും എന്നു വിചാരിച്ച് അവൾ കഷ്ടപ്പാടുകൾ സഹിച്ചു. ഇങ്ങനെ അനേകവർഷം കടന്നുപോയിട്ടും ഭർത്താവ് വന്നില്ല. ഇവിടെയാണെങ്കിൽ അമ്മായിയമ്മയുടെ അക്രമം സഹിക്കവയ്യാതായി. ഒരു ദിവസം ദുഃഖിതയായ ആ പെൺകുട്ടി വെള്ളത്തിൽചാടി ആത്മഹത്യചെയ്തു. അവളുടെ ആത്മാവ് ഒരു പക്ഷിയായി മാറി. ആ പക്ഷിയാണ് ഇന്നും ദുഃഖത്തോടെ തന്റെ ഭർത്താവിനെ അന്വേഷിച്ചു കേഴുന്നത്."

"അവളുടെ ഭർത്താവ് തിരിച്ചുവന്നോ?'' പെട്ടെന്നു ഗോവിന്ദൻ ചോദിച്ചു.

"എനിക്കെങ്ങനെയറിയാം. വന്നെങ്കിൽതന്നെ അവളുടെ അന്വേഷണം അവസാനിച്ചിരിക്കില്ല." ഹരീഷ് പറഞ്ഞുനിർത്തിയപ്പോൾ പാർവതി ഏങ്ങലടിച്ചു കരഞ്ഞുതുടങ്ങി.

ഹരീഷിന് കാര്യം പിടികിട്ടിയില്ല. കുറെ നേരം എല്ലാവരും നിശ്ശബ്ദരായിരുന്നു. ചേട്ടൻ എന്തെങ്കിലും ചെയ്തിട്ടാണോ എന്നു രമയ്ക്ക് സംശയം തോന്നി. പക്ഷേ വേഗം അതു മാറി. പാർവതി വേഗം കരച്ചിൽ നിർത്തി. ഗ്രാമംവരെ പിന്നീട് ആരും ഒന്നും മിണ്ടിയില്ല. സ്ഥിതി നേരെയാക്കാൻ തനിക്ക് ഒരുപായവും തോന്നിയില്ലല്ലോ എന്ന് ഹരീഷ് ദുഃഖിച്ചു.

അവർ ഗ്രാമത്തിൽ പ്രവേശിച്ചപ്പോൾ ഓരോരുത്തരായി ചോദിച്ചുതുടങ്ങി "ഹരീഷ് വന്നോ! എങ്ങോട്ടാ പോയത്? ഇങ്ങനെ ചുറ്റിക്കറങ്ങരുത്." സ്വയം തോന്നിയ ദുഃഖവും പുറമെ മറ്റുള്ളവരുടെ അനാവശ്യമായ ഉപദേശവും ഹരീഷിനെ അസ്വസ്ഥനാക്കി. തന്റെ വീടുവരെ എത്തിയപ്പോഴേക്കും അയാൾ ആകെ ചൂട് പിടിച്ചിരുന്നു. ഈ ബഹളമൊക്കെ രമ ഉണ്ടാക്കിയതാണെന്ന് അയാൾക്കു വേഗം മനസ്സിലായി.

വല്യമ്മ അയാളെ ഇരുത്തിയിട്ട് ചായ കൊടുത്തു. അയാൾ ചായ കുടിച്ചു. തീ കാഞ്ഞു. പുക അടിച്ചിട്ടും അയാൾ സ്വസ്ഥാനത്തുനിന്നും ഇളകിയില്ല.

"വല്യമ്മേ, നിങ്ങൾ വളരെ നല്ല ചായയാണ് ഉണ്ടാക്കിതന്നത്." ഹരീഷ് നോർമലാവാൻ ശ്രമിച്ചു.

"കുറെകൂടി വേണോ?" വല്യമ്മ ചോദിച്ചു.

"ഇനിയുമുണ്ടോ?"

വല്യമ്മ പാർവതിയെ വിളിച്ചു. "പാർവതീ, ആ കെറ്റിലെടുത്തുകൊണ്ടുവരൂ, അതിൽ അല്പം ചായ ബാക്കിയുണ്ട്."

പാർവതി ഹരീഷിനോടു ചോദിച്ചു. "ചേട്ടന് വല്ലാതെ തണുപ്പടിച്ചോ."

"ഇല്ല, തണുപ്പല്ല. ഞാൻ ക്ഷീണിച്ചുപോയി."

"നിനക്കും അല്പംകൂടി ചായ വേണോ രമേ?" വല്യമ്മ രമയോടു ചോദിച്ചു.

"വേണ്ട." രമ നിഷേധഭാവത്തിൽ തലയാട്ടി.

"നീയെന്താ ഇത്രയും താമസിച്ചത്, ഹരീഷ്?" വല്യമ്മ ചോദിച്ചു.

"വല്യമ്മേ, ഈ പക്ഷി വലിയ സൂത്രക്കാരിയാണ്. അതിനു മനസ്സിലായി ആരോ പിന്നാലെയുണ്ടെന്ന്. ഞാൻ ക്യാമറ ശരിയാക്കിയപ്പോഴേക്കും അത് പറന്നുപോയി. അങ്ങനെ അവിടെത്തന്നെ ഇരുന്ന് നേരം ഇരുട്ടി. പിന്നെ ഇവരുടെ വീട്ടിലെത്തിയപ്പോഴേക്കും രാത്രിയായി. അവിടെ സ്വല്പം തങ്ങിയിട്ട് വീണ്ടും നടന്നു. എന്റെ കൂടെ നടന്ന് ജഗത് വല്ലാതെ തളർന്നു. ഞാൻ അവനെ ഒരിക്കൽ സിഗരറ്റുകൊണ്ടുവരാനും രണ്ടു പ്രാവശ്യം ചായ കൊണ്ടുവരുവാനും അയച്ചു. വല്യമ്മേ, ഇവിടെ തെർമോസ് ഫ്ളാസ്ക് ഉണ്ടോ ഉണ്ടെങ്കിൽ നാളെ അതിൽ ചായ നിറച്ചുകൊണ്ടു പോകാം."

"ഉണ്ട്, ഉണ്ട്. നിന്റെ അച്ഛന്റെയാണ്. താഴെ വച്ചിരിക്കുകയാണ്. പാർവതി എടുത്തു തരും. അവൾക്കറിയാം." പിന്നെ വല്യമ്മ അല്പം ആശ്ചര്യത്തോടെ ചോദിച്ചു. "ഇനി നാളെയും പോകുമോ?"

"പോകാതെ എന്തു ചെയ്യാനാ വല്യമ്മേ?"

"വൈ ആർ യൂ ബിഹേവിങ്ങ് ലൈക് എ ചൈൽഡ്?" അവസാനം രമ മൗനം ഭഞ്ജിച്ചു.

"കാരണം കുട്ടി ആവുക എന്നത് എളുപ്പമല്ല." ഹരീഷ് പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു.

"യൂ ആർ ഹരാസിങ്ങ് എവരിബൊഡി." രമയ്ക്ക് ദേഷ്യം വന്നു.

"ഐ ഡോൺഡ് തിങ്ക് എക്സെപ്റ്റ് യൂ, എനിബെഡി എൽസ് ഈസ് സോ വർക്ക്ഡ് അപ്."

വല്യമ്മയും പാർവതിയും അവർ തമ്മിലുള്ള സംഭാഷണം ഭയത്തോടെ കേട്ടുകൊണ്ടിരുന്നു. എന്താണ് ഇവർ പറയുന്നതെന്ന് ഇംഗ്ലീഷിന്റെ കാഠിന്യം കൊണ്ട് അവർക്ക് ശരിക്ക് മനസ്സിലായില്ല. പക്ഷേ രമ ദേഷ്യത്തിലാണെന്ന് അവളുടെ സ്വരത്തിൽനിന്നു വ്യക്തമായിരുന്നു.

"എന്തായാലും ചേട്ടന്റെ പെരുമാറ്റം തീരെ മോശമായിപ്പോയി." രമ തന്റെ ദേഷ്യം മുഴുവൻ കാട്ടി. "വി ഹാവ് കം ഹിയർ റ്റു മോൺ, നോട്ട് ഫോർ മെറിമെന്റ്."

"ലുക്ക്. ഡോൺഡ് ട്രൈ റ്റു ബി മൈ ഗാർഡിയൻ. ഞാൻ ഇവിടെ എന്തിനാ വന്നതെന്ന് എനിക്കറിയാം. ഐ ഹേയ്റ്റ് ദിസ് ടെണ്ടൻസി.

വാട്ട് ആർ യൂ ട്രൈയിങ് റ്റു ഇംപ്രസ് അപ്ഓൺ. യൂ വാൺഡ് റ്റു ഷോ ദാറ്റ് യൂ ആർ ദി ഒൺലി പേഴ്സൻ ഹു ഈസ് സോമച്ച് അപ്സെറ്റ് എബൌട്ട് ദിസ് ഡെത്ത്. ഒരു സാധാരണ മനുഷ്യനെപ്പോലെ പെരുമാറിയാൽ നന്നായിരിക്കും. ആൻഡ് ഡോൺഡ് ട്രൈ റ്റു റ്റീച്ച് മീ മാനേഴ്സ്. ഞാനൊരിക്കലും നിന്നോട് ഒന്നും പറഞ്ഞിട്ടില്ല. എന്റെ കാര്യത്തിലും മറ്റൊരാൾ കൈകടത്തുന്നത് എനിക്കിഷ്ടമല്ല."

അയാൾ അല്പമൊന്നു നിർത്തി. പിന്നീട് അതേ സ്വരത്തിൽ അല്പം കൂടി ദേഷ്യത്തിൽ പറഞ്ഞു. "യു നോ ഇറ്റ് വെരിവെൽ, ഐ ഡിഡ് നോട്ട് അലൗ ഈവൻ മൈ ഫാദർ റ്റു ഡിക്റ്റേറ്റ് മീ ഹിസ് വിൽ. നിനക്ക് നിന്റെ വിശ്വാസങ്ങൾ ഉണ്ട്, നിന്റെ സ്വന്തം രീതികൾ ഉണ്ട്. എനിക്ക് എന്റെ രീതികളും. നമുക്ക് സഹിഷ്ണുത ഉണ്ടാകണം. പരസ്പരം ഒരു പ്രശ്നം ആകാത്തിടത്തോളം നമുക്ക് ടോളറേറ്റ് ചെയ്യാൻ കഴിയണം. നിനക്ക് എന്തു തോന്നുന്നു. ഞാൻ ഒരു സാമൂഹ്യവിരുദ്ധ ശക്തിയാണോ?"

"സാമൂഹ്യവിരുദ്ധ ശക്തിയായ കാര്യം അല്ല, പക്ഷേ എല്ലാവരും വിഷമിച്ചു." രമ പതുക്കെ പറഞ്ഞു.

"ഇപ്പോൾ സമയം എന്തായി?" അയാൾ ചോദിച്ചു. എന്നിട്ട് വാച്ച് നോക്കി സ്വയം മറുപടി പറയുകയും ചെയ്തു. "എട്ടായതേയുള്ളു. ഞാൻ വന്നിട്ടുതന്നെ അരമണിക്കൂറായി. ഇവിടെ പകൽ ഇങ്ങനെ അസ്തമിക്കുമെന്നും ഇരുട്ടാകുമെന്നും ഞാൻ കരുതിയിരുന്നില്ല. അങ്ങനെയായിരുന്നെങ്കിൽ ഞാൻ അല്പം നേരത്തെ എത്തിയേനേ. ഇനി ആർക്കെങ്കിലും വിഷമിക്കണമെന്നു ശാഠ്യമുണ്ടെങ്കിൽ എനിക്കെന്തുചെയ്യാൻ കഴിയും?"

"വിഷമത്തിന്റെ കാര്യം കളയൂ, ആളുകൾ എന്തു പറയുമെന്ന് എപ്പോഴെങ്കിലും ആലോചിച്ചിട്ടുണ്ടോ?" രമ ഇത്തവണ അല്പം ഗൗരവത്തിൽ പറഞ്ഞു.

"ആളുകൾ! അതുശരി. നിനക്ക് ആളുകളെപ്പറ്റിയാണു ചിന്ത. എങ്കിൽ കുറഞ്ഞപക്ഷം ബഹളം വയ്ക്കില്ലായിരുന്നു. ഇപ്പോഴെന്തുപറ്റി? നമ്മുടെ ഗ്രാമത്തിൽ മാത്രമല്ല, പാർവതിയുടെ ഗ്രാമത്തിലുള്ളവർക്കു പോലും മനസ്സിലായി, പ്രിൻസിപ്പൽ സാഹബ്ബിന്റെ മകൾ, പ്രിൻസിപ്പൽ സാഹബ്ബിന്റെ താന്തോന്നിയായ മകനെയോർത്ത് വിഷമിക്കുകയാണ്!"

"പോട്ടെ" വല്യമ്മ ചിരിച്ചുകൊണ്ട് ഇടപെട്ടു. "ഇനി അതൊക്കെ മറക്കൂ. നിനക്ക് എവിടെ വേണമെങ്കിലും പോകാം, പക്ഷേ സമയത്തിന് ഇങ്ങെത്തണം. പറഞ്ഞിട്ടു പോകയും വേണം. അല്ലാതെന്താ. രമയും

ഇത്രയുമേ പറഞ്ഞുള്ളു. അവൾ നിന്റെ സഹോദരി അല്ലേ. അവൾ അല്ലെങ്കിൽ പിന്നെ ആരാണ് നിന്നെപ്പറ്റി ഉത്കണ്ഠപ്പെടുക?"

വൈകാരികമായ ആത്മബന്ധത്തിന്റെ അണ പൊട്ടി. രമ ഉറക്കെ കരഞ്ഞു.

"വല്യമ്മേ, നിങ്ങൾ ഇവളുടെ കരച്ചിൽ നിർത്തൂ. ഞാൻ പോകട്ടെ. പാർവതീ, എന്റെ ബാഗ് എവിടെ?" അയാൾ എഴുന്നേറ്റ് പുറത്തേക്ക് പോയി.

"ഈ ആൺകുട്ടികൾ വലിയ തെമ്മാടികളാണ്, കണ്ടില്ലേ! പെണ്ണിനെ കരയിച്ചിട്ട് ഇപ്പോൾ സ്ഥലം വിട്ടു." വല്യമ്മയുടെ പരാതി കേട്ടിട്ടും അയാൾ തിരിഞ്ഞുനോക്കിയില്ല.

# ഒൻപത്

താഴത്തെ വീട്ടിൽ സുരേന്ദ്രനോടൊപ്പം ധ്യാൻസിങ്ങ് ചിറ്റപ്പനും കൂടെ ഖിമാനന്ദ് വല്യച്ഛനും താമസിച്ചിരുന്നു. ചിറ്റപ്പൻ മിക്കവാറും സുരേന്ദ്രൻ ചേട്ടന്റെ കൂടെത്തന്നെയായിരുന്നു താമസം. സുരേന്ദ്രന്റെ അടുത്തു തന്നെ ഹരീഷിനും കിടക്ക വിരിച്ചിരുന്നു. അതേ സ്ഥാനത്തായിരുന്നു അച്ഛനും കിടന്നിരുന്നത്. ആദ്യം വല്യമ്മ അവനെ അവിടെ കിടക്കാൻ സമ്മതിച്ചില്ലെങ്കിലും ഹരീഷ് തന്നത്താൻ കട്ടിൽ അങ്ങോട്ട് ചേർത്തി ടുകയാണു ചെയ്തത്. അവിടെ കിഴക്കോട്ട് ദർശനമായി ഒരു വലിയ ജനൽ ഉണ്ടായിരുന്നു. അവിടെനിന്നും ഒരു വശത്ത് ഹിമാലയ ശിഖര ങ്ങളും മറുവശത്ത് താഴെ പുഴയുടെ അക്കരെ തെക്കു കിഴക്കായി ഭദ്രേ ശ്വരത്തെ ശിവക്ഷേത്രവും കാണാമായിരുന്നു. ആ ക്ഷേത്രം പുരാതന ശില്പകലയുടെ നല്ല മാതൃകയായിരുന്നു. രാജാ രുദ്രദേവ്ചന്ദ് ആയി രത്തി അഞ്ഞൂറ്റി അറുപത്തിയെട്ടിൽ പണിയിച്ചതായിരുന്നു ആ ക്ഷേത്രം. വീടിന് ആ സ്ഥാനം തെരഞ്ഞെടുത്ത കാര്യത്തിൽ അച്ഛനെ സമ്മതി ച്ചുകൊടുക്കണം. നിർമാണത്തെപ്പറ്റി അഭിപ്രായവ്യത്യസമുണ്ടായിരുന്നെ ങ്കിൽകൂടി. കാരണം അയാളുടെ മനസ്സിൽ വീടിന്റെ ഡിസൈനിനെപ്പറ്റി ഒരു സങ്കല്പം ഉണ്ടായിരുന്നു. അതിൽ പരമ്പരാഗതമായ കുമായൂൺ വാസ്തുകലയുടെ എല്ലാ വൈശിഷ്ട്യവും ഉണ്ടായിരിക്കും. വാതിലു കൾ കട്ടാർമൽ ക്ഷേത്രവാതിലുകൾ പോലെ ആവണം. ചുറ്റുമുള്ള ജന ലുകളും അതുപോലെ കലാപരമായിരിക്കണം. ടെറസ് ടിൻകൊണ്ടാവ രുത്, കല്ലുകൊണ്ടാവണം. നല്ല വീതിയുള്ള കല്ലുകൾകൊണ്ട്. ബാക്കി ഭാഗങ്ങൾ ഗ്രാമത്തിലെ കല്ലുകളുപയോഗിച്ച് നിർമിക്കണം. സായിപ്പന്മാ രുടെ ബംഗ്ലാവിന്റെ സർവഗുണങ്ങളും അതിനുണ്ടാവണം. പക്ഷേ അതിന്റെ വാസ്തുശില്പത്തിൽ പകുതിയിൽ കൂടുതൽ ഭാരതീയമാ ണെന്ന് അയാൾക്കു പെട്ടെന്ന് ഓർമ വന്നു. യൂറോപ്പിൽ എവിടെയാ ബംഗ്ലാവുകൾ, അവിടെയൊക്കെ വില്ലകളാണ്, ചുറ്റും അടഞ്ഞ്. ബംഗ്ലാ

വുകൾ ഭാരതത്തിലെ ചൂടിൽനിന്നും രക്ഷപ്പെടാനായി ബംഗാളിലെ പരമ്പരാഗത ഡിസൈനിന്റെ മാതൃകയിലാണ് ഉണ്ടാക്കപ്പെട്ടത്. തണുപ്പുരാജ്യങ്ങളിൽ വരാന്തകൾക്ക് എന്തു കാര്യം? അകത്തെ ഡെക്കറേഷൻ താൻതന്നെ ചെയ്തേനേ.

മുഖം കഴുകാൻ അയാൾ കുളിമുറിയിലേക്കു ചെന്നപ്പോൾ ഗീസർ പ്രവർത്തിക്കുന്നുണ്ടെന്നു കണ്ടു. പോകുന്നതിനുമുമ്പ് തനിക്കുവേണ്ടി രമ ഓൺ ചെയ്തതാവും. അയാൾ കുളിക്കാമെന്നു വച്ചു. കുളിച്ചുകൊണ്ടിരുന്നപ്പോൾ അയാൾക്ക് വല്ലാത്ത വിഷമം തോന്നി. ആവശ്യമില്ലാതെ വഴക്കുകൂടി. അതൊഴിവാക്കാമായിരുന്നു. താൻ അതാണ് ആഗ്രഹിച്ചത്. പക്ഷേ അവൾ മെക്കിട്ടുകേറിയാൽ എന്തു ചെയ്യും. ഈ പെണ്ണുങ്ങൾ വിചിത്ര ജീവികളാണ്. ആവശ്യമില്ലാത്ത എന്തെങ്കിലും ചുമതല ഏറ്റെടുക്കും. എന്നെക്കാൾ പത്തു വയസ്സ് ഇളയതാണ് അവൾ. പക്ഷേ അച്ഛന്റെ മട്ടിലാണ് പെരുമാറ്റം. കുട്ടിക്കാലത്ത് താൻ നൈനിത്താളിൽ പഠിക്കാൻ പോയപ്പോൾ അച്ഛൻ തനിക്ക് ഒരായിരം ഉപദേശം നൽകുകയുണ്ടായി—അങ്ങനെ ചെയ്യണം, അങ്ങനെ ചെയ്യരുത്. എന്നിട്ട് താൻ കേട്ടോ! അദ്ദേഹം ചെയ്യരുതെന്നു പറഞ്ഞതുതന്നെ ചെയ്തു—അക്കാലത്താണ് താൻ സിഗരറ്റുവലി തുടങ്ങിയത്. പിന്നീട് മദ്യവും തുടങ്ങി. അച്ഛൻ തന്നോട് തടാകത്തിൽ കുളിക്കാനേ പാടില്ല എന്നു വിലക്കി. പക്ഷേ താൻ അവിടെ നന്നായി നീന്തിക്കുളിച്ചു.

ആ പാർവതിയെ നോക്കൂ... പൊടുന്നനെ അയാളുടെ ആലോചനയുടെ കണ്ണി മുറിഞ്ഞു. രണ്ടു പ്രാവശ്യം ചായയുംകൊണ്ട് കാട്ടിനുള്ളിൽ അവൾ വന്നു. പിന്നെ ഉച്ചയ്ക്ക് ആഹാരം കൊണ്ടുവന്നു. വൈകിട്ട് കൊണ്ടുവിടാൻ എത്തി. എന്തൊരു ധൈര്യവും വിശ്വാസവുമാണ് ഈ പെൺകൊച്ചിന്. ഒരു അപരിചിതനായ പുരുഷനോടൊപ്പം കൂരിരുട്ടിൽ കാട്ടിൽകൂടി നടക്കുക. രമയാണെങ്കിൽ സഹോദരിയാണ്. ഇവൾ എന്റെ ആരാണ്! വീട്ടുജോലി ചെയ്യുന്നവളാകും. പക്ഷേ പെരുമാറ്റമോ സ്വന്തം അമ്മയെപ്പോലെ. ഇരുട്ടായി, വഴി മോശമാണ്, നല്ല തണുപ്പുണ്ട്, വിശപ്പുണ്ടാകും, രാവിലെതൊട്ട് ഒന്നും കഴിച്ചിട്ടില്ല, ചായ അധികം കഴിക്കുന്നു.... ഇങ്ങനെ എത്രയെത്ര കാര്യങ്ങൾ! ഇവൾ എവിടെനിന്ന് ഇതൊക്കെ മനസ്സിലാക്കി?

കുളിമുറിയിൽനിന്നും പുറത്തു വന്നപ്പോൾ രമ നിൽക്കുന്നതു കണ്ടു.

"അല്ല ചേട്ടാ, രാത്രി കുളിച്ചോ?" അവൾക്കു തന്റെ ആശ്ചര്യവും വിയോജിപ്പും ഒളിച്ചുവയ്ക്കാൻ കഴിഞ്ഞില്ല—കുറച്ചുമുമ്പ് വഴക്കിട്ടു പോയിട്ടുകൂടി.

അയാൾ പതുക്കെ ചിരിച്ചു. എന്നിട്ട് പറഞ്ഞു. “നേരത്തെ അങ്ങനൊരു പ്ലാൻ ഉണ്ടായിരുന്നില്ല. ബാത്റൂമിൽ ഗീസർ ചൂടായിരിക്കുന്നതുകണ്ടപ്പോൾ ശരി, കുളിച്ചേക്കാമെന്നു തോന്നി. പോരാത്തതിന് ഇന്നു പകൽമുഴുവൻ മണ്ണും പൊടിയും ഏറ്റതല്ലേ. നല്ല ചൂടുവെള്ളത്തിൽ കുളിച്ചു, അതുകൊണ്ട് ക്ഷീണവും മാറി.”

വേഷം മാറി അയാൾ അച്ഛന്റെ കട്ടികൂടിയ ഷാളെടുത്ത് പുതച്ചു. എന്നിട്ട് നെരിപ്പോടിനടുത്ത് ഖിമാനന്ദ്ജിയോടൊപ്പം ഇരുന്നു.

“ചേട്ടന്റെ ആഹാരം?” രമ ചോദിച്ചു. അവൾ മുകളിൽ നിന്നും ആഹാരം എടുത്തുകൊണ്ടുവന്നു.

“കൊണ്ടുവന്ന സ്ഥിതിക്ക് ഇങ്ങോട്ടു തന്നേക്കൂ. ഞാൻ പകുതി വയർ നിറച്ചു കഴിഞ്ഞു.”

“വേണ്ടതു കഴിച്ചാൽ മതി.” രമ ആഹാരം അവിടെത്തന്നെ വിളമ്പിക്കൊടുത്തു.

ആഹാരം കഴിക്കുന്നതിനിടയിൽ അയാൾ പറഞ്ഞു. “വല്യച്ഛാ! ഈ പാർവതിയുടെ ഗ്രാമത്തിൽ ഒന്നിനൊന്നു മെച്ചമായ വീടുകൾ ഉണ്ട്.”

“ഉണ്ട്.” ഖിമാനന്ദ്ജി മൂളി.

“എങ്ങനെ? അവിടെയുള്ളവർ...” അയാൾ വീണ്ടും ചോദിച്ചു.

“ശരിയാണ് നീ പറഞ്ഞത്, പാവപ്പെട്ടവരാണ് പക്ഷേ പാവപ്പെട്ടവർക്കെന്താ നല്ല വീടുകളിൽ താമസിക്കാൻ പാടില്ലേ?” ഖിമാനന്ദ്ജി കളിയാക്കി.

“താമസിക്കാം. പക്ഷേ പണിയാനാവില്ല. പണക്കാർ ഗ്രാമം വിട്ടുപോവുകയും പാവപ്പെട്ടവർ വന്നു താമസിക്കുകയും ചെയ്യുക— അങ്ങനെ വരുമോ?”

“അങ്ങനെയാണ് ഉണ്ടായത്.” ഖിമാനന്ദ്ജി പറഞ്ഞു.

“അങ്ങനെയാവില്ല വല്യച്ഛാ, പണക്കാർ ഇത്ര നല്ല വീടുകൾ വേണ്ടെന്നു വയ്ക്കാൻ അത്ര വിഡ്ഢികളാവില്ല. ഈ വീടുകൾ ആരും വാങ്ങിക്കുന്നില്ലെങ്കിൽ ഇതിന്റെ കല്ലുകൾ ഇളക്കി എടുത്തോണ്ടു പോയേനേ.”

അദ്ദേഹം അപ്പോഴും ചിരിക്കുന്നുണ്ടായിരുന്നു.

“സത്യമുള്ളവരുടെ ഗ്രാമമാണ് ഇത്. നീ എവിടുത്തെ കാര്യമാണ് പറയുന്നത്!” സുരേന്ദ്രൻ ഈ സംഭാഷണം പിടിക്കാതെ വന്നപ്പോൾ ഇടയ്ക്കുകയറി പറഞ്ഞു.

“നിനക്ക് ഇതിലേറ്റവും ഉഗ്രൻ വീടായിട്ടുതോന്നിയത് ഏതാണ്?” ഖിമാനന്ദ്ജി ചോദിച്ചു.

"പാർവതിയുടെ വീടിന്റെ മുമ്പിൽ കണ്ട വീട്. എല്ലാറ്റിലും വ്യത്യസ്തമായിട്ട്! ഏതോ സായിപ്പിന്റെ ബംഗ്ലാവാണെന്നു തോന്നും."

"അതാര് പണിഞ്ഞതാണെന്ന് അറിയാമോ?" ഖിമാനന്ദ്ജി ചോദിച്ചിട്ട് ഉടൻതന്നെ ഉത്തരവും പറഞ്ഞു. "ബസന്തി ബായി."

"ആരാ?" ഹരീഷ് ചോദിച്ചു.

ഖിമാനന്ദ്ജി ഒന്നു നിർത്തിയിട്ട് വീണ്ടും പറഞ്ഞു. "ബസന്തി അക്കാലത്തെ പ്രസിദ്ധ വേശ്യ ആയിരുന്നു. അന്നു ഞങ്ങൾ മീററ്റിൽ പഠിക്കുകയായിരുന്നു."

"ഓഹോ." ഹരീഷിനു താൽപര്യം വർദ്ധിച്ചു.

"അവൾ അതീവ സുന്ദരിയായിരുന്നു."

"അങ്ങ് കണ്ടിട്ടുണ്ടോ?" ഹരീഷിന്റെ ചോദ്യം.

"ഉവ്വ്. നിന്റെ അച്ഛനും ഞാനും ഒന്നിച്ചാണ് അവളെ ഇവിടെ വച്ച് കണ്ടത്. താഴെ റോഡിന്റെ അടുത്തുവച്ച്. അവിടെ ധർമശാല ഇല്ലേ, അതിന്റെ ഉദ്ഘാടന ചടങ്ങിന് അവൾ അവിടെ വന്നിരുന്നു. അവിടെ സത്ക്കാരം ഉണ്ടായിരുന്നു. ഞങ്ങൾ പായസവും പൂരിയും കഴിച്ചു. നീ പോയി നോക്ക് അവിടെ ഇപ്പോഴും കല്ലിൽ അവരുടെ പേര് കൊത്തിവച്ചിട്ടുണ്ട്. ആ ധർമശാലയും അവർ പണിയിച്ചതാണ്."

"ഇതൊക്കെ എന്നത്തെകാര്യമാണ്?"

"മുപ്പതുകളുടെ അടുത്ത്. അന്നു ഞാൻ എട്ടാംക്ലാസ്സിൽ ആയിരുന്നിരിക്കണം. നിന്റെ അച്ഛൻ ഒരു ക്ലാസ് താഴെയായിരുന്നു."

"വല്യച്ഛാ, അവർ അത്രയ്ക്കു സുന്ദരിയായിരുന്നോ?"

"ആളുകൾ പറയുന്നതുകൊണ്ട്, തീർച്ചയായും അങ്ങനെയായിരുന്നിരിക്കണം. പക്ഷേ എന്നെ സംബന്ധിച്ചിടത്തോളം അവൾ അതീവസുന്ദരിയായി തോന്നിയില്ല."

"അച്ഛന്റെ അഭിപ്രായം എന്തായിരുന്നു?" ഹരീഷ് ചോദിച്ചു.

രമ അയാളെ ഒളികണ്ണിട്ടു നോക്കി. പക്ഷേ ഹരീഷ് ഗൗരവത്തിലായിരുന്നു.

"എന്താ നിന്റെ അച്ഛൻ ലോകത്തെ ഏറ്റവും വലിയ സൗന്ദര്യ വിദഗ്ദ്ധനായിരുന്നോ?" അദ്ദേഹം ചിരിച്ചു.

"അല്ല വെറുതെ ചോദിച്ചതാണ്." ഹരീഷിന് അല്പം നാണം തോന്നി. "വല്യച്ഛാ, ലോകം സുന്ദരിയായി കരുതുന്നവരെ അങ്ങ് സാമാന്യം സുന്ദരിയെന്നു പറയുന്നു; അതറിയാനായി ചോദിച്ചതാണ്. എനിക്കു തോന്നുന്നത് സ്ത്രീകളുടെ കാര്യത്തിൽ അച്ഛന്റെയും അങ്ങയുടെയും അഭിപ്രായം ഏകദേശം ഒരുപോലെയാണ് എന്നാണ്. അച്ഛന്റെ അഭിപ്രായവും

അങ്ങയുടേതു തന്നെയാണെങ്കിൽ അത് പൊതു അഭിപ്രായമാവില്ല. അല്ലെങ്കിൽ...."

"അല്ലെങ്കിൽ?" ചിദാനന്ദ്ജി ചോദിച്ചു.

"അല്ലെങ്കിൽ ബസന്തിബായിയിൽ സൗന്ദര്യം കൂടാതെ മറ്റുചില ഗുണങ്ങളും ഉണ്ടായിരുന്നിരിക്കും. അവയാവും അവർ സുന്ദരിയാണെന്ന ധാരണ പരത്താൻ സഹായിച്ചത്."

"നീ പറയുന്നത് തെറ്റാണ്. അതായത് നിന്റെ ഹൈപ്പോതിസീസ്. പക്ഷേ നീ ഹൈപ്പോതിസീസ് നിർമിക്കുന്ന കലാകാരനാണല്ലോ."

ഹരീഷ് ചിരിച്ചു. "വാസ്തവത്തിൽ ഏത് ഇൻവെസ്റ്റിഗേഷന്റെയും അടിസ്ഥാനം ഒരു ഹൈപ്പോതിസീസ് തന്നെയാവും. ബീജഗണിതം പോലെ. അതിലെ ചോദ്യവും വ്യക്തമായിരിക്കില്ല. പക്ഷേ ഉത്തരം വ്യക്തമായിരിക്കും. അല്ലേ രമേ?"

രമ പുഞ്ചിരിച്ചു.

"അതിനു നീ ഇവിടെ എന്താ ഇൻവെസ്റ്റിഗേറ്റ് ചെയ്യുന്നത്?" വല്യച്ഛൻ പരിഹാസമട്ടിൽ ചോദിച്ചു.

"പല കാര്യങ്ങളുണ്ട്."

"ഒരു ഉദാഹരണം."

"എന്റെ അച്ഛന്റെ കാര്യം."

"നിന്റെ അച്ഛന്റെ കാര്യത്തിൽ നീ എന്ത് ഇൻവെസ്റ്റിഗേറ്റ് ചെയ്യാനാണ്! അദ്ദേഹത്തിന്റെ ജീവിതം ഒരു പുസ്തകംപോലെ ആയിരുന്നു, തുറന്ന പുസ്തകം പോലെ."

"അതെ. ഒരു തുറന്ന പുരാണഗ്രന്ഥം പോലെ."

"അതെ നീ പറഞ്ഞത് ശരിയാണ്, ഒരു പുരാണ പുസ്തകംപോലെ തന്നെ. അതിൽ നിന്ന് നമുക്ക് പലതും പഠിക്കാനുണ്ട്. ഇക്കാര്യം നിനക്ക് അറിയാവുന്ന സ്ഥിതിക്ക് നീ എന്തു ഇൻവെസ്റ്റിഗേറ്റ് ചെയ്യാനാണ്?"

"ആദ്യം അങ്ങ് പറയൂ."

"ഇല്ല. നീ എന്റെ ചോദ്യത്തിനു ശരിയായ മറുപടി പറഞ്ഞിട്ടേ ഞാൻ പറയുകയുള്ളൂ."

"വല്യച്ഛാ, മട്ടുകണ്ടിട്ട് അങ്ങ് വിക്രമാദിത്യനെപ്പോലെ രാത്രിമുഴുവൻ എന്നെ ഇട്ടു ചുറ്റിക്കുമെന്നു തോന്നുന്നല്ലോ." ഹരീഷ് പരിഹാസം ചൊരിഞ്ഞു.

"ഇല്ല. ഈ ചോദ്യത്തിനുശേഷം ഞാനൊരു ചോദ്യവും ചോദിക്കില്ല. പക്ഷേ നീ കൺവിൻസിങ്ങായി ഉത്തരം തരണം."

"എങ്കിൽ കേൾക്കൂ, തുളസീദാസ് മഹാത്മാവായത് എങ്ങനെയെ

ന്നറിയാതെ, അഥവാ വാല്മീകി മഹാത്മാവായത് എങ്ങനെയെന്നറിയാതെ അങ്ങേക്ക് അവരുടെ മാഹാത്മ്യം മനസ്സിലാക്കാൻ കഴിയുമോ? മഹാത്മാക്കൾ സ്വയം ഉണ്ടാവുകയാണ്, തങ്ങളുടെ ചുറ്റുപാടുനിന്നും അവർ യാതൊന്നും പഠിക്കുന്നില്ല എന്നാണെങ്കിൽപിന്നെ മനുഷ്യൻ എങ്ങനെയാണു നല്ലവനായി തീരുന്നത്? എങ്കിൽപിന്നെ അവർ ആയിരിക്കുന്നപോലെ നേരെ വരികയല്ലേ ഉള്ളൂ. എങ്ങനെ മാറും? എങ്കിൽ ഓരോ മനുഷ്യനെയും ഈശ്വരൻ സൃഷ്ടിക്കുന്നതോടൊപ്പം അവന്റെ വിധിയും നിർണയിച്ചിരിക്കും. പിന്നെ അവരിൽനിന്നും എന്തെങ്കിലും പ്രതീക്ഷിക്കാനാവുമോ?"

"നീ ജയിച്ചു." വല്യച്ഛൻ തോൽവി സമ്മതിച്ചു.

രമ ചേട്ടനെ അഭിമാനത്തോടെ നോക്കി.

"ഇത് കൺവിൻസിങ്ങ് മറുപടിയായി വല്യച്ഛാ, ഇനി ഞാൻ എന്റെ ശരിയായ താല്പര്യം എന്താണെന്നു പറയാം. അങ്ങ് തോൽവി സമ്മതിച്ചു. ഇനി സത്യം കൺവിൻസിങ്ങ് ആയില്ലെങ്കിൽ തോറ്റുമാറരുത്."

"ഇല്ല, പറയൂ." അദ്ദേഹത്തിന് ഹരീഷിന്റെ സംഭാഷണത്തിൽ വലിയ രസം തോന്നി തുടങ്ങിയിരുന്നു.

"വാസ്തവത്തിൽ നാം എങ്ങനെയാണോ—അതായത് ഞാൻ എങ്ങനെയാണോ, അത് എന്റെ വംശത്തിന്റെ, എന്റെ പാരമ്പര്യത്തിന്റെ എന്റെ സമുദായത്തിന്റെ സംഭാവനയാണ്. ഞാൻ ചരിത്രവിദ്യാർത്ഥിയാണ്. അതുകൊണ്ട് ചരിത്രം അറിയാനുള്ള സ്വാഭാവികമായ ആഗ്രഹം എനിക്കുണ്ട്. വാസ്തവത്തിൽ എനിക്ക് ചരിത്രമല്ല, എന്നെത്തന്നെയാണ് അറിയേണ്ടത്. അതറിയാൻ എനിക്ക് സമുദായത്തിന്റെയും, പാരമ്പര്യത്തിന്റെയും വംശത്തിന്റെയും അറിവുണ്ടാകണം. അതിന്റെ ഒരു കണ്ണി ഞാൻ തന്നെയാണ്."

"ശരി. നീ പറഞ്ഞത് സത്യമാണ്. നിന്റെ വാദങ്ങൾപോലെ തന്നെ കൺവിൻസിങ്ങാണ്."

"എങ്കിൽ പറയൂ."

"നിനക്ക് അത് കേട്ടാൽ ആഘാതം ഉണ്ടാകും."

"ഇല്ല. അന്വേഷികൾക്ക് ആഘാതം ഏൽക്കില്ല. ആട്ടെ വല്യച്ഛാ, ഒരു മിനിട്ട് ഞാൻ കൈ കഴുകിയിട്ടു വരാം." അയാൾ നടന്നുകൊണ്ട് പറഞ്ഞു. "ആഘാതത്തിന്റെ കാര്യമായതുകൊണ്ട് തയ്യാറായിരിക്കണമല്ലോ."

എല്ലാവരും ചിരിച്ചു. രമയ്ക്കു തോന്നി, ഏറ്റവും ഗൗരവമുള്ള വിഷയം പോലും വളരെ ലളിതമായി സ്വാഭാവിക മട്ടിൽ അവതരിപ്പിക്കാൻ ചേട്ടനു

വലിയ കഴിവുണ്ട്. ചേട്ടൻ തമാശ പറയുമ്പോൾ ആ തമാശയിൽ ലാഘവ മല്ല, മറിച്ച് ഏതോ പ്രധാനപ്പെട്ട കാര്യം ഒളിച്ചിരുപ്പുണ്ടാവും. സത്യം പറ ഞ്ഞാൽ ഹരീഷ്ചേട്ടൻ വാക്സാമർത്ഥ്യം കൊണ്ടാണ് ജീവിക്കുന്നത്. അത് അദ്ദേഹത്തിന്റെ തൊഴിലാണ്.

കൈ കഴുകിയിട്ട് ചേട്ടൻ തിരിച്ചുവന്നു തന്റെ സീറ്റിലിരുന്നു. അപ്പോ ഴേക്കും രമ പാത്രങ്ങളൊക്കെ എടുത്തു മാറ്റിയിരുന്നു.

"നിന്റെ അച്ഛന് അവർ വളരെ സുന്ദരിയായി തോന്നിയിരുന്നു." ഖിമാ നന്ദ്ജി നെരിപ്പോടിലെ വിറകുകൊള്ളികൾ അടുക്കിവച്ചു. തീജ്വാലയിൽ മൂന്നാലു ദിവസമായി ഷേവുചെയ്യാതെ വളർന്ന അദ്ദേഹത്തിന്റെ താടി കാണാമായിരുന്നു. ഹരീഷ് അദ്ദേഹത്തെ സൂക്ഷിച്ചുനോക്കി. ഖിമാ നന്ദ്ജി തമാശ പറയുകയല്ല. അദ്ദേഹം തികച്ചും ഗൗരവത്തിലാണ്.

നെരിപ്പോടിൽ ഒരു വിറകുകഷണം എരിഞ്ഞുകത്തി. എപ്പോഴെങ്കിലും വിറക് ഇങ്ങനെ കത്തുമ്പോൾ അമ്മ പറയാറുള്ള കാര്യം അയാ ളോർത്തു. "ആരോ നമ്മെ ഓർക്കുന്നുണ്ടെടാ ഹരീഷ്."

"അപ്പൂപ്പനായിരിക്കും." അയാൾ പറയുമായിരുന്നു. അയാൾക്ക് തന്റെ അപ്പൂപ്പനുമായി വളരെ അടുപ്പമായിരുന്നു. എപ്പോഴെങ്കിലും അമ്മയുടെ വീട്ടിൽ ചെന്നാൽ അപ്പൂപ്പൻ തന്നെയും കൊണ്ട് ഇരുപത്തിനാലു മണി ക്കൂറും ചുറ്റിക്കറങ്ങുമായിരുന്നു. അദ്ദേഹം മദ്യപാനിയായിരുന്നു. എന്നും വൈകിട്ട് കുടിക്കുമായിരുന്നു. ചിലപ്പോഴൊക്കെ കുടിച്ച് ഓവറാകുമാ യിരുന്നു. ഒരിക്കൽ അദ്ദേഹം കുടിച്ചിട്ട് കൊച്ചമ്മാവനെ വല്ലാതെ ശകാ രിച്ചു. അത് കേട്ട് വീടാകെ ഭയന്നുപോയി. അന്നു തനിക്ക് അഞ്ചോ ആറോ വയസേ ഉള്ളു. താൻ പേടി കാരണം പിറ്റേദിവസം അപ്പൂപ്പനെ കാണാനേ പോയില്ല. അപ്പൂപ്പൻ തന്നെ സാന്ത്വനപ്പെടുത്താൻ ശ്രമിച്ച പ്പോൾ താൻ മുഖത്തടിച്ചു പറഞ്ഞു. "അങ്ങ് കുടിയനാണ്, ഞാൻ അങ്ങ യോടു മിണ്ടില്ല."

ആദ്യം അപ്പൂപ്പൻ വല്ലാതെ ദേഷ്യപ്പെട്ടു. "നിന്റെ അമ്മൂമ്മ പറഞ്ഞു തന്നതാവും. എനിക്കറിയാം അവളെ. ജീവിതം മുഴുവൻ എന്റെ പിന്നാ ലെകൂടി ഞാൻ കള്ളുകുടിയനാണ്, എപ്പോഴും കുടിക്കും എന്നു പറഞ്ഞു നടന്നു. എന്നിട്ടിപ്പോൾ കൊച്ചുകുഞ്ഞിനെക്കൊണ്ട് എന്നെ അപമാനിച്ചു. നീ എവിടെവേണേ പോ. എന്റെ കൂടെ വരുന്നില്ലെങ്കിൽ നിന്റെ വീട്ടിൽ പൊയ്ക്കോ." അമ്മ അയാളെ വളരെ ഉപദേശിച്ചു. എന്നിട്ടും ഹരീഷ് കൂട്ടാക്കിയില്ല. അപ്പോൾ അമ്മ ദേഷ്യപ്പെട്ട് അവനെ അടിച്ചു.

അമ്മയുടെ അടികൊണ്ട് അയാൾ കരഞ്ഞപ്പോൾ അമ്മൂമ്മ അമ്മയെ വഴക്കുപറഞ്ഞു. "എന്തിനാ അടിക്കുന്നത്? അദ്ദേഹത്തിനു വയസ്സുകാ

ലത്ത് ദുർബുദ്ധിയാണ്. കുഞ്ഞ് ഒക്കെ കാണുന്നില്ലേ. നമ്മൾ അവന് പറഞ്ഞുകൊടുക്കണോ! ഇനി പറഞ്ഞുകൊടുത്താൽ തന്നെ അതിൽ എന്താ തെറ്റ്! ഇദ്ദേഹത്തിൽ നിന്ന് അവൻ പഠിക്കുന്നത് എന്ത് മാതൃകയാവും! ഇങ്ങനെ കുഞ്ഞിനെ ആട്ടി ഓടിക്കുന്നത് വിവരമുള്ളവർ ചെയ്യുന്ന പണിയാണോ? കുടിക്കുന്നെങ്കിൽ കുടിക്കട്ടെ. പക്ഷേ വിവരക്കേട് കാട്ടരുത്."

അതിൽ പിന്നെ അപ്പൂപ്പൻ ഒരിക്കലും വൈകുന്നേരം കുടിച്ചിട്ടില്ല. പിന്നീട് എന്നെങ്കിലും താൻ വീട്ടിൽ പോയാൽ കുടിച്ചത് അറിയാതിരിക്കാൻ അപ്പൂപ്പൻ ശ്രദ്ധിച്ചിരുന്നു.

ഇന്ന് ആരാവും ഇതൊക്കെ ഓർക്കുക?

ഇന്ന് ചോദിക്കാനും ആരുമില്ല, അതിനുള്ള മറുപടിയും തന്റെ പക്കലില്ല... അപ്പോഴേക്കും വിറക് എരിഞ്ഞടങ്ങിയിരുന്നു.

"എന്താ, നിനക്ക് ആഘാതം ഏറ്റോ?" ഖിമാനന്ദ്ജി അയാളെ സംഭാഷണത്തിലേക്ക് തിരിച്ചു കൊണ്ടുവന്നു.

അയാൾ ചിരിച്ചു. എന്നിട്ട് പറഞ്ഞു. "എങ്കിൽ അങ്ങ് പറയുന്നത് തെറ്റാവണം. ബസന്തിബായി തീർച്ചയായും സുന്ദരിയായിരുന്നിരിക്കണം."

"മോനേ പഴഞ്ചൊല്ലില്ലേ 'ബ്ലഡ് ഈസ് തിക്കർ ദാൻ...."

"ആട്ടെ വല്യച്ഛാ, അപ്പോൾ, ബസന്തിബായി തന്റെ കാലം ഇവിടെയാണോ ചിലവഴിച്ചത്?"

"അല്ല, അവൾ ഈ ഗ്രാമക്കാരിയായിരുന്നു. ഈ വീട്ടിൽ അവൾ മൂന്നോ നാലോ ദിവസത്തിൽ കൂടുതൽ താമസിച്ചുകാണില്ല. ഇത് അവളുടെ സഹോദരന്റെ വീടായിരുന്നു."

"അവൾ എങ്ങനെയാണ് വേശ്യ ആയത്?"

"ഇൻവെസ്റ്റിഗേഷൻ!" വല്യച്ഛൻ ചിരിച്ചു. അത് നല്ല ആളുകളുടെ കുടുംബ വ്യവസായമായിരുന്നു. അക്കാലത്ത് ഇക്കൂട്ടർ പെണ്ണുങ്ങളെ മീററ്റ്, മുറാദബാദ്, ദില്ലി എന്നിവിടങ്ങളിലെ ബാസാറുകളിൽ താമസിപ്പിച്ചിരുന്നു. ഇത് എന്നുതൊട്ട് തുടങ്ങിയതാണെന്ന് അറിയില്ല, പക്ഷേ ഇന്ന് അവർ പൂർണമായും മാറിയിരിക്കുന്നു. അക്കൂട്ടത്തിൽ ഒരാളായിരുന്നു ബസന്തിബായി. ഒരു വർഷം കൊണ്ടുതന്നെ ബസന്തിയുടെ കീർത്തി എങ്ങും പരന്നു. വലിയ വലിയ രാജാക്കന്മാരും പ്രഭുക്കന്മാരും അവളെ അന്വേഷിച്ച് എത്തിത്തുടങ്ങി. ദില്ലിയിലെ ചാവടി ബാസാറിലെ വീട്ടിൽ നിന്നും അവൾ ഘനശ്യാംപൂരിലെ നവാബിന്റെ ബംഗ്ലാവിലേക്ക് പോയി. അവിടെ അവൾ അധികകാലം കഴിഞ്ഞില്ല. ഒരിക്കൽ നവാബ് ബസന്തിയോടൊപ്പം ട്രെയിനിൽ ലഖ്നൗക്ക് പോവുകയായിരുന്നു. കൂടെ

ഒരു സുഹൃത്തും ഉണ്ടായിരുന്നു. അയാൾ വളരെ വലിയ വ്യാപാരിയായിരുന്നു. ഉത്തരേന്ത്യയിലെ ഏറ്റവും വലിയ ധാന്യക്കച്ചവടക്കാരനും, ഇംഗ്ലീഷ് ആർമിയുടെ സപ്ലൈയറുമായിരുന്നു. വഴിയിൽ വച്ച് ബസന്തി പറഞ്ഞു, എനിക്ക് ചായ കുടിക്കണം. വണ്ടി ബറേലിക്കും ഷാജഹാൻപൂരിനും മധ്യേയായിരുന്നു. നവാബ് പറഞ്ഞു. "പ്രിയപ്പെട്ടവളേ അല്പംകൂടി ക്ഷമിക്കൂ. വണ്ടി ഷാജഹാൻപൂരിലെത്തട്ടെ. ഒരു കപ്പിനു പകരം എത്ര കപ്പു ചായ വേണമെങ്കിലും കുടിക്കാം."

ബസന്തി പറഞ്ഞു. "ഷാജഹാൻപൂരിൽ എപ്പോഴെങ്കിലും എത്തട്ടെ. എനിക്ക് ഇപ്പോൾ ചായ വേണം. ഈ നിമിഷം!" അവൾ എപ്പോഴും ചായ കുടിക്കുന്ന സ്വഭാവക്കാരിയായിരുന്നു.

നവാബിന് എന്ത് ചെയ്യണമെന്നു നിശ്ചയമില്ലാതായി. പക്ഷേ അപ്പോൾ വ്യാപാരി എഴുന്നേറ്റ് നോട്ടുകെട്ട് പുറത്തെടുത്ത് ഓടിക്കൊണ്ടിരുന്ന വണ്ടിയിൽ തന്നെ ചായ ഉണ്ടാക്കി.

"നോട്ടുകൊണ്ടോ?" ഹരീഷിനു വളരെ രസം തോന്നി കഥ കേൾക്കാൻ.

"അതെ."

"എന്നിട്ട്?"

"ഷാജഹാൻപൂർ സ്റ്റേഷനിൽ എത്തിയ ഉടൻ വ്യാപാരിയോടൊപ്പം ബസന്തി ഇറങ്ങിപ്പോയി."

"ഇത് കൊള്ളാമല്ലോ! എന്നിട്ട് നവാബ് നോക്കിയിരുന്നോ?"

"നോക്കിയിരിക്കുമോ! രണ്ടു മാസത്തിനുള്ളിൽ വ്യാപാരിയെ ആരോ കൊന്നു. നവാബ് പിടിക്കപ്പെട്ടു."

"എന്നിട്ട്?" ഇത്തവണ രമയാണു ചോദിച്ചത്.

"ബസന്തി തിരിച്ച് ദില്ലിയിൽ പോയി. അവിടെ അവൾക്ക് ഒരു പുതിയ കൂട്ടുകാരനെ കിട്ടി—രാംഗഢിലെ മഹന്തിന്റെ മകൻ. ബസന്തിയെ കണ്ടയുടൻ അയാൾ ഭ്രമിച്ചുപോയി. രാത്രിയും പകലും അവളുടെ വീട്ടിൽ തന്നെയായി ഇരിപ്പ്. തന്നോടുകൂടെ പോരാൻ അവളോട് കേണപേക്ഷിച്ചു. ബസന്തി കുറെനാൾ അയാളെ കുരങ്ങുകളിപ്പിച്ചു. ഒടുവിൽ ഒരു വ്യവസ്ഥ വച്ചു: തന്നെ വിവാഹം കഴിക്കണം. അത് മഹന്തിന്റെ മകനു ധർമസങ്കടമായി. അയാൾക്ക് അപ്പോൾത്തന്നെ മധ്യപ്രായമായിരുന്നു. പ്രായമായ മക്കൾ മാത്രമല്ല പേരക്കിടാങ്ങൾ വരെ ഉണ്ടായിരുന്നു. ലോകാപവാദത്തെ പേടിയുണ്ടായിരുന്നു. പോരാത്തതിനു രാജസ്ഥാനിലെ ഏറ്റവും വലിയ മഠത്തിന്റെ മഹന്താകാൻ അയാൾ ആഗ്രഹിച്ചിരുന്നു. മൂത്ത മകനായതുകൊണ്ട് അതിന് അവകാശിയുമായിരുന്നു.

അയാൾ കരഞ്ഞു കാലുപിടിച്ചു. ബസന്തിയോട് പറഞ്ഞു. 'ഞാൻ നിന്നെ മനസ്സുകൊണ്ട് വരിച്ചുകഴിഞ്ഞു. പിന്നെ ഈ സാമൂഹ്യനിയമത്തിന് എന്ത് പ്രസക്തി! ഞാൻ ഉള്ളിടത്തോളം കാലം നിനക്ക് ഈ ലോകത്ത് ഒന്നിനും ഒരു കുറവും വരില്ല. നിന്റെ പേരിൽ ഒരു ലക്ഷം രൂപാ ബാങ്കിൽ ഇടാം. നിനക്ക് എവിടെ വേണമെങ്കിൽ, ദില്ലിയിലോ ബോംബെയിലോ, ഇഷ്ടമനുസരിച്ച് വീട് വയ്ക്കാം. പക്ഷേ നീ മറ്റുള്ളവരെ ഉപേക്ഷിക്കണം.' "

"അപ്പോൾ ഈ വീട് ആ മഹന്തിന്റെ മകൻ പണിയിച്ചതാണോ?" രമ ചോദിച്ചു.

അല്ല. ഈ വീട് ഘനശ്യാംപൂരിലെ നവാസ് ബസന്തിയുടെ സഹോദരനുവേണ്ടി പണിയിച്ചതാണ്. അവൾ മഹന്ത് പറഞ്ഞതു കേട്ടില്ല. അവൾ പറഞ്ഞു—വെപ്പാട്ടിയായി കഴിയാൻ ഞാനൊരുക്കമല്ല. വെപ്പാട്ടിയായിത്തന്നെ കഴിയാനാണെങ്കിൽ ഞാൻ ഇവിടെത്തന്നെ കഴിഞ്ഞു കൊള്ളാം. കുറഞ്ഞപക്ഷം സ്വാതന്ത്ര്യമുണ്ടായിരിക്കുമല്ലോ. നിങ്ങളെപ്പോലെ എത്രയോ പേർ രാവിലെതൊട്ട് വൈകുന്നേരംവരെ വന്നുകൊണ്ടിരിക്കും. മഹന്തിന്റെ മകന് ബസന്തിയോട് യഥാർത്ഥ പ്രേമമായിരുന്നു എന്നാണ് പറയപ്പെടുന്നത്. ബസന്തി അയാളെ ധർമസങ്കടത്തിലാക്കി. മഹന്ത് തന്റെ മകനെപ്പറ്റി അപവാദം കേട്ടപ്പോൾ ദില്ലിയിൽ ഓടിയെത്തി. അദ്ദേഹം മകനെ പറഞ്ഞു മനസ്സിലാക്കാൻ നോക്കി, വിരട്ടിനോക്കി. പക്ഷേ അയാൾ വകവച്ചില്ല. അവസാനം മഹന്ത് തന്റെ തീരുമാനം അറിയിച്ചു—നീ വേശ്യയെ വിവാഹം കഴിച്ചാൽ നിനക്ക് യാതൊരു അവകാശവും ഉണ്ടായിരിക്കില്ല. വേശ്യ എന്നു കേട്ടപ്പോൾത്തന്നെ അയാൾ അച്ഛനെ മുറിക്കു പുറത്താക്കി. അച്ഛൻ മകനെ അവകാശങ്ങളിൽ നിന്നും.

ഒടുവിൽ ബസന്തിയും മഹന്തിന്റെ മകനുമായുള്ള വിവാഹം നടന്നു. വിവാഹത്തിനു ശേഷമാണോ അതോ മുമ്പാണോ എന്നു ഞാൻ ഓർക്കുന്നില്ല, അവർ ഗ്രാമത്തിൽ വന്നിരുന്നു. സർവക്ഷേത്രങ്ങളിലും അവൾ പ്രാർത്ഥിച്ചു. നമ്മുടെ ശിവക്ഷേത്രത്തിൽ അവൾ ഒരു സ്വർണക്കുട സംഭാവന ചെയ്തു. നീ കണ്ടില്ലേ അത്? ഇരുപത്തി അഞ്ച് തോല സ്വർണം വരുന്ന ആ സ്വർണക്കുട പിന്നീട് ആരോ വിറ്റുകളഞ്ഞു. അതിന്റെ സ്ഥാനത്ത് സ്വർണം പൂശിയ ഒരു കുടയാണ് ഇപ്പോൾ ഉള്ളത്. സത്യത്തിൽ അവൾ ശരിക്കും ഈശ്വരവിശ്വാസമുള്ളവളായിരുന്നു. ഞാനും നിന്റെ അച്ഛനും അവളെ കാണുമ്പോൾ അവൾ തികച്ചും സാധാരണ വസ്ത്രത്തിൽ സന്യാസിനിയെപ്പോലെ തോന്നിയിരുന്നു..

"ഓ! ചരിത്രം ആവർത്തിക്കുകയാണല്ലോ. ശരിക്ക് എഡ്വേർഡ് എട്ടാ

മന്റെ കാര്യം പോലെയുണ്ട്."

"അല്ല. എട്ടാമൻ ഈ കഥ ആവർത്തിക്കുകയാണ് ചെയ്തത്. അദ്ദേഹത്തിന്റെ കാലം 46–47 വർഷങ്ങളിലായിരുന്നു. പക്ഷേ ഈ സംഭവം അതിനു മുമ്പ് 1930 ന് അടുത്തുണ്ടായതാണ്."

"പിന്നീട് ബസന്തി എങ്ങോട്ടു പോയി?" രമയുടെ ആകാംക്ഷ കുറഞ്ഞിരുന്നില്ല.

ഖിമാനന്ദ്ജി ഒന്നു നിർത്തിയിട്ട് പറഞ്ഞു. "ആളുകൾ പറയുന്നത് ബസന്തി ശപിക്കപ്പെട്ടവളായിരുന്നു എന്നാണ്. ഏത് പുരുഷന്റെ കൂടെ അവൾ കഴിഞ്ഞുവോ അയാൾ നശിച്ചു. ഈ കഥ മൊത്തത്തിൽ ഒരു ട്രാജഡിയാണ്. ചതിയും വഞ്ചനയും. പെണ്ണിന്റെ വഞ്ചനയുടെയും കാപട്യത്തിന്റെയും കഥ."

"എങ്ങനെ? അതെങ്ങനെ?" രമ അസ്വസ്ഥയായി. പക്ഷേ ഹരീഷ് വല്ലാതെ ക്ഷീണിതനായി കണ്ടു. അയാൾ തന്റെ ഷാളെടുത്തു മണപ്പിച്ചിട്ട് അത് മാറ്റിവച്ചു.

"വാസ്തവത്തിൽ അവർ രണ്ടുപേർക്കും രണ്ടു വർഷത്തിൽ കൂടുതൽ ഒന്നിച്ചു കഴിയാൻ പറ്റിയില്ല. അതിനിടെ മഹന്ത് മരിച്ചു. അദ്ദേഹത്തിന്റെ ഏറ്റവും മുതിർന്ന പൗത്രന് അവകാശം കിട്ടി. പക്ഷേ ഏറ്റവും വലിയ അത്ഭുതം വരാനിരിക്കുന്നതേയുള്ളു. അദ്ദേഹം ദീർഘശ്വാസം വിട്ടു. "ഒരു ദിവസം ബസന്തി മഹന്തിന്റെ മകനെ ഉപേക്ഷിച്ചിട്ട് മറ്റാരുടെയോ കൂടെ ഒളിച്ചോടി."

"വിവാഹം കഴിഞ്ഞിട്ടും!" രമ അന്തംവിട്ടു.

"അതെ!"

ഹരീഷ് ഖിമാനന്ദ്ജിയെ നോക്കി ചിരിച്ചു.

"എന്താടാ! എന്തിനാ ചിരിക്കുന്നത്?"

"അങ്ങയുടെ കഥ പറച്ചിൽ കേട്ട്."

"മോനേ, ജന്മംകൊണ്ട് ബ്രാഹ്മണനാണ്. ഞങ്ങൾ കാരണമാണ് വേദങ്ങളും പുരാണങ്ങളും ഇന്നും നിലനില്ക്കുന്നത്. കഥ പറയാനുള്ള കല ഇല്ലായിരുന്നെങ്കിൽ കേൾക്കാനിത്ര താല്പര്യം വരുമായിരുന്നോ!"

"ഉവ്വ്, അങ്ങ് പറയുന്നത് ശരിയാണ്." ഹരീഷ് ഇത്തവണ അദ്ദേഹത്തെ പ്രശംസിച്ചു.

"ചേട്ടാ, അല്പനേരം ഒന്നു മിണ്ടാതിരുന്നേ. ആദ്യം കഥ ഒന്നു പൂർത്തിയാകട്ടെ." രമ ഹരീഷിനോട് പറഞ്ഞു.

"ഇനിയെന്തു കഥ, കഥ തീർന്നില്ലേ!" ഹരീഷ് പറഞ്ഞു.

"ശരിയാണോ വല്യച്ഛാ?" രമ ചോദിച്ചു.

"തീർന്നുവെന്നു കരുതിക്കൊള്ളൂ."

"ഇല്ല. തീരാനൊക്കുകയില്ല." രമ പറഞ്ഞു.

"എന്താ തീർന്നാൽ?" ഹരീഷ് ചോദിച്ചു.

"ബികാസ് സംതിങ്ങ് വൈറ്റൽ ഈസ് മിസ്സിങ്ങ്."

"വാട്ട് ഈസ് ദാറ്റ് വൈറ്റൽ പോയിന്റ്?"

"ഇല്ല. കഥ ഇത്രയും കൊണ്ട് തീരില്ല. ഐ കാൺഡ് എക്സ്പ്ലെയിൻ ദാറ്റ് പോയന്റ്. പക്ഷേ കുറെ ബാക്കിയുണ്ടെന്നത് തീർച്ച."

"നീ ഹാരോൾഡ് റോബിൻസിനെ ധാരാളം വായിക്കുന്നുണ്ടെന്നു തോന്നുന്നു. അതുകൊണ്ടാണ് ഈ കഥയിൽ നിനക്ക് ഇത്രയും രസം തോന്നുന്നത്." ഹരീഷ് അവളെ കളിയാക്കി.

"ഇല്ല, ബസന്തിയുടെ പെരുമാറ്റം എനിക്കു മനസ്സിലായില്ല. അവൾ എന്തിനാണ് അങ്ങനെ ചെയ്തത്? അവൾ ആരുടെകൂടെ പോയി? മഹന്തിന്റെ മകന് എന്തു സംഭവിച്ചു?" രമ വിശദീകരിക്കാൻ ശ്രമിച്ചു.

"ഇക്കാര്യങ്ങളൊക്കെ വല്യച്ഛന് അറിയില്ലായിരിക്കും. ഇറ്റ് ഈസ് ആസ് സിംപിൾ ആസ് ദാറ്റ്." ഹരീഷ് വീണ്ടും ചിരിച്ചു.

"നിൽക്കെടോ, നീ ഇവളെ വിഷമിപ്പിക്കാതെ. എനിക്കറിയാവുന്ന കാര്യം ഞാൻ പറയാം." ഖിമാനന്ദ്ജി ഇടപെട്ടു. "ശരിക്ക് എനിക്കുമറിയില്ല, പക്ഷേ പറയുന്നത്, അവൾ ഇംഗ്ലണ്ടിൽ പോയി എന്നാണ്. അവർ രണ്ടും റാണിഘേതത്തിൽ താമസിക്കുകയായിരുന്നു. അവിടെവച്ച് ബസന്തി ഒരു വെള്ളക്കാരൻ പട്ടാളക്കാരനുമായി പരിചയത്തിലായി. അയാൾ തിരിച്ചുപോയപ്പോൾ അവളെയും കൂടെ കൊണ്ടുപോയി."

"വാട്ട് ആൻ അപ്രോപ്രിയേറ്റ് പ്ലേയ്സ് ടു ഗോ!" ഹരീഷ് പരിഹാസം ചൊരിഞ്ഞു. "മിസിസ് താച്ചർ അക്കാലത്ത് ഇല്ലായിരുന്നു, അല്ലായിരുന്നെങ്കിൽ മഹന്തിന്റെ മകന്റെ മനസ്സ് അത്രയ്ക്ക് ഇടിയില്ലായിരുന്നു."

"ഐ ഡോൺഡ് നോ ഹൗ പീപ്പിൾ ക്യാൻ ലാഫ് ഓൺ ട്രാജഡീസ്?" രമയ്ക്ക് പിണക്കം.

"ദേർ ഈസ് ഹാർഡ്‌ലി എനി ഡിഫറൻസ് ബിറ്റ്വീൻ എ ട്രാജഡി ആൻഡ് എ ഫാഴ്സ്." ഹരീഷ് വിട്ടില്ല.

"ഇറ്റ് ഈസ് ദി മോസ്റ്റ് ഫൂളിഷ് തിങ്ങ് ഐ എവർ ഹേർഡ് ഫ്രം മൈ ലേണ്ഡ് ബ്രദർ!" രമ തിരിച്ചടിച്ചു.

"നീയും ഇങ്ങനെ തുടങ്ങിയാലോ, നിർത്തൂ." ഖിമാനന്ദ്ജി വീണ്ടും ഇടപെട്ടു.

"അങ്ങ് തുടർന്നു പറയൂ. ഈ ചേട്ടന് ഓരോ തമാശ ഇങ്ങനെ തോന്നും."

"ഇനി മഹന്തിന്റെ കാര്യം മാത്രമേ ബാക്കിയുള്ളു." ഖിമാനന്ദ്ജി കഥയുടെ അവസാനഭാഗത്തേക്കു വന്നു. ഒരു ദീർഘനിശ്വാസം വിട്ടിട്ട് അദ്ദേഹം പറഞ്ഞു. "ബസന്തി പോയതോടെ അയാൾക്ക് ഭ്രാന്തായി. പിന്നീട് കുറെനാൾ കക്ഷി ബറേലിയിൽ താമസിച്ചു. പിന്നെ അദ്ദേഹത്തിന്റെ മകൻ അച്ഛനെ തന്റെകൂടെ ചികിത്സയ്ക്കായി സ്വിറ്റ്സർലണ്ടിലേക്ക് കൊണ്ടുപോയി എന്നും കേട്ടു."

"കമലാ നെഹ്റു അവിടെയുള്ള കാലമല്ലേ?" ഹരീഷ് നിഷ്കളങ്കമായി ചോദിച്ചു.

"നീ മിണ്ടാതിരി." ഖിമാനന്ദ്ജി അയാളെ വഴക്കുപറഞ്ഞു. രമ ചിരിയടക്കി.

"ഇവൻ ആള് വലിയ കുസൃതിയാണ്." ഖിമാനന്ദ്ജി ചിരിച്ചുകൊണ്ട് പറഞ്ഞു. "ഇവന്റെ ഇൻവെസ്റ്റിഗേഷൻ പൂർത്തിയായിക്കാണും, ഇനി ഒന്നിലും താല്പര്യം ഉണ്ടാവില്ല."

"എന്താ ഇല്ലാതെ വരാൻ? അത് എന്താ ഈ പറയുന്നത് വല്യച്ഛാ? ഈ കഥകൊണ്ട് എന്ത് പ്രയോജനം കിട്ടി? ഞാൻ ചരിത്രവസ്തുതകളാണ് അന്വേഷിക്കുന്നത്, കഥകളല്ല."

"ആട്ടെ ഇനി ഞാൻ പോകട്ടെ. രാത്രി ഏറെയായി."

ഖിമാനന്ദ്ജി എണീക്കുന്ന മട്ട് കാണിച്ചു.

"വേണ്ട" ഹരീഷ് വല്യച്ഛന്റെ കൈക്ക് പിടിച്ചു. "രമ എന്നെ തിന്നും. കഥ പൂർത്തിയായില്ലല്ലോ."

"അല്ല, പൂർത്തിയായി." വല്യച്ഛൻ ഇരുന്നു.

"അയാൾക്ക് സുഖമായോ ഇല്ലയോ എന്ന് അങ്ങു പറഞ്ഞില്ല." ഹരീഷ് പറഞ്ഞു.

"അവിടെനിന്നും അയാൾ സുഖമായി തിരിച്ചെത്തി, പക്ഷേ വീണ്ടും കൂടെക്കൂടെ ഡിപ്രഷൻ വരുമായിരുന്നു. കൂടുതൽ സമയം പൂജയും പ്രാർത്ഥനയുമായി കഴിഞ്ഞു."

"അയാളുടെ ഹൃദയം തകർന്നതല്ലേ. ഡിപ്രഷൻ വരാതിരിക്കുമോ" ഹരീഷ് ഗൗരവം അഭിനയിച്ചുകൊണ്ട് പറഞ്ഞു. ആരും അയാൾ പറഞ്ഞത് ശ്രദ്ധിച്ചില്ല. "പക്ഷേ അക്കാലത്ത് സ്വിറ്റ്സർലണ്ടിൽ നല്ല ചികിത്സ ഇല്ലായിരുന്നു. ഇപ്പോൾ അമേരിക്കയിലെ ഹ്യൂസ്റ്റൺ ഹോസ്പിറ്റലിൽ കിട്ടുന്നപോലത്തെ ചികിത്സ. അവിടെ നമ്മുടെ രാഷ്ട്രപതിയും മറ്റും പോകാറുണ്ട്. അവിടെ വച്ചാണ് കമലാനെഹ്റുവിനും അല്പം ആശ്വാസം കിട്ടിയത്."

"നീ പറഞ്ഞതു ശരിയാണ്. കമലാനെഹ്റുവിനെപ്പോലെ അയാളും

ഇൻഡ്യയിൽ വന്നിട്ട് മരിച്ചു."

"എങ്ങനെ?" രമ ചോദിച്ചു.

"എങ്ങനെയാ മരിച്ചതെന്നു നീ പറയൂ."

"സ്വാഭാവികമരണമാവില്ല." രമ ഉടൻ മറുപടി പറഞ്ഞു.

"നീ ഒന്നാന്തരം സി.ഐ.ഡി. ആണല്ലോ." ഖിമാനന്ദ്ജി പ്രശംസാപൂർവം പറഞ്ഞു. "ഒരുദിവസം അമ്പലത്തിന്റെ ശ്രീകോവിലിനുള്ളിൽ വിളക്കിൽ തൂങ്ങിക്കിടന്ന അയാളുടെ ശവം കിട്ടി." അദ്ദേഹം അങ്ങനെ കഥ അവസാനിപ്പിച്ചു.

ഇപ്രാവശ്യം ഹരീഷ് അദ്ദേഹത്തോട് ചോദ്യം ചോദിച്ചില്ല. പൊടുന്നനെ അയാളും വല്ലാത്ത വേദന അനുഭവിക്കുന്നപോലെ തോന്നി.

"വല്യച്ഛാ, അങ്ങനെ സംഭവിച്ചത് എന്തുകൊണ്ടാവും?" രമ ദുഃഖത്തോടെ ചോദിച്ചു.

"അത് ഇപ്പോൾ എങ്ങനെ പറയും! ഈ ജീവിതം വളരെ വിചിത്രമാണ്. ഇതിന്റെ ആഴം ആരുകണ്ടു!"

"വല്യച്ഛാ ഈ നീണ്ടകഥയുടെ ശീർഷകം അങ്ങയുടെ അഭിപ്രായത്തിൽ എന്താവാം?" ഹരീഷ് ചോദിച്ചു.

"ഇനി നീതന്നെ പറയൂ, ഞാൻ കഥ പറഞ്ഞില്ലേ."

"എന്റെ അഭിപ്രായത്തിൽ കഥയുടെ ശീർഷകം 'പ്രതികാരം' എന്നാകണം. അഥവാ 'സ്ത്രീയുടെ പ്രതികാരം.' "

ഖിമാനന്ദ്ജി പോകാൻ ഭാവിച്ചു. വാതിൽക്കൽ തിരിഞ്ഞുനിന്ന് അദ്ദേഹം പറഞ്ഞു. "നിന്നോട് ആർക്കും ജയിക്കാനാവില്ല, ഹരീഷ്." ഇരുട്ടത്ത് അദ്ദേഹത്തിന്റെ ടോർച്ച് പതുക്കെ പതുക്കെ അകന്നുപോയി.

"പ്രതികാരം കൊണ്ട് എന്താ ഉദ്ദേശിക്കുന്നത്, ചേട്ടാ?" രമയ്ക്ക് മനസ്സിലായില്ല.

"നിനക്ക് വട്ട് പിടിച്ചോ? ഞാൻ വെറുതെ പറഞ്ഞതല്ലേ" ഹരീഷ് ഒഴിഞ്ഞുമാറാൻ ശ്രമിച്ചു.

"അല്ല, ഞാൻ സമ്മതിക്കില്ല. നിങ്ങൾ വെറുതെ ഒരു കാര്യവും പറയില്ല."

"ആട്ടെ നീ പറയൂ, നിനക്കെന്തു തോന്നുന്നു?"

"നിന്റെ ശീർഷകം തെറ്റിപ്പോയി." സുരേന്ദ്രൻചേട്ടൻ പറഞ്ഞു.

"എനിക്കൊന്നും മനസ്സിലാകുന്നില്ല, ചേട്ടൻ പറയൂ" രമ നിർബന്ധിച്ചു.

"പുരുഷ മേധാവിത്വം ഉള്ള സമൂഹത്തോടുള്ള പ്രതികാരം. സ്ത്രീയെ

ഒരു ഉപഭോഗവസ്തുവായി കരുതുന്ന ആളുകളോടുള്ള പ്രതികാരം. എന്റെ അഭിപ്രായത്തിൽ ആ സ്ത്രീ ഒരു വല്ലാത്ത സ്വഭാവക്കാരിയായിരുന്നു. അവർ അവസാനം സ്വന്തം ഇഷ്ടപ്രകാരം തീരുമാനമെടുത്തു. അതോടെ തന്റെ കളങ്കപ്പെട്ട ഭൂതകാലത്തിൽനിന്നും അവൾ മുക്തി നേടി. വാട്ട് എ ലേഡി!" അയാൾ ബാത്റൂമിലേക്ക് പോയി.

# പത്ത്

"നിങ്ങൾ വളരെ താമസിച്ചുപോയി വല്യമ്മേ." ഹരീഷ് അവരെ കണ്ടു യുടൻ ഗൗരവസ്വരത്തിൽ പറഞ്ഞു. "ഇതിനിടെ പലപ്രാവശ്യം വഴക്കു ണ്ടാകാൻ തുടങ്ങി."

"അതിനു ഞാനെന്തുചെയ്യും!" വല്യമ്മ വിശദീകരിച്ചു. "നീ ഏതു സമയവും വഴക്കിടാൻ തുടങ്ങിയാൽ എനിക്കെങ്ങനെ അത് ഒഴിവാക്കാൻ കഴിയും? സഹോദരനും സഹോദരിയും യോജിച്ചുകഴിയണം."

"വല്യമ്മേ, നിങ്ങൾ പറഞ്ഞത് തികച്ചും ശരിയാണ്. ഞാനും ഇവളെ ഇത്രയും സമയം പറഞ്ഞു മനസ്സിലാക്കിയത് ഇതു തന്നെയാണ്. പക്ഷേ ഇവളുടെ തലയിൽ കയറേണ്ടേ! നോക്കൂ, ഞാൻ നിങ്ങൾ പറയുന്ന തെല്ലാം അനുസരിക്കുന്നില്ലേ." ഹരീഷ് വളരെ നിഷ്കളങ്കനായി പറഞ്ഞു. ആ മനോഹരമായ ആക്ടിങ്ങ് കണ്ടിട്ട് രമയ്ക്കും സുരേന്ദ്രനും ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല.

"മതി, മതി! നിർത്ത്. നീ എന്നെത്തന്നെ പരിഹസിക്കുന്നോ?" വല്യ മ്മയ്ക്ക് കാര്യം പിടികിട്ടി. "ഇതാ ചായ കുടിക്ക്. ഖിമാനന്ദ് പോയോ! ഞാൻ അദ്ദേഹത്തിനും ചായ ഉണ്ടാക്കി, വേഗം പോയിക്കളഞ്ഞു. ആട്ടെ, സമയം എന്തായി?"

"വേഗം പോയെന്നോ! സമയം അർദ്ധരാത്രിയായി." സുരേന്ദ്രൻ ചേട്ടൻ പറഞ്ഞു.

"അധികസമയം ആയില്ല വല്യമ്മേ, വെറും പതിനൊന്നുമണിയേ ആയുള്ളൂ!" ഹരീഷ് ചായ ഇറക്കിക്കൊണ്ട് പറഞ്ഞു. "ചായ വളരെ നന്നായിരിക്കുന്നു. പക്ഷേ കുരുമുളക് അല്പം കൂടിപ്പോയി. ആട്ടെ വല്യമ്മേ, തെർമോസ് ഫ്ളാസ്ക് കിട്ടിയോ? ആ പാർവതി എവിടെ പ്പോയി?"

"ശ്! ശ്! ശ്! പാർവതി ഉറങ്ങിക്കഴിഞ്ഞു, മുകളിൽ. ഇനി രാവിലെ വിളിക്കാം. നീ എത്രമണിക്ക് പോകും?" വല്യമ്മ ചോദിച്ചു.

"എപ്പോൾ ചായ കിട്ടുന്നോ അപ്പോൾ" ഹരീഷ് പറഞ്ഞു.

വല്യമ്മ ചിരിച്ചു. "ചായ രാവിലെ അഞ്ചുമണിക്കുതന്നെ തരാം. എണീക്കുമോ?"

"അയ്യോ, വേണ്ട വേണ്ട! അങ്ങനെ പരീക്ഷിക്കരുത്. ഏഴുമണിക്ക് മതി." പെട്ടെന്നു നിർത്തിയിട്ട് അയാൾ പറഞ്ഞു. "ആട്ടെ, വല്യമ്മേ, ഈ പാർവതി ഏതാണ്!" വല്യമ്മ എന്തെങ്കിലും പറയുന്നതിനു മുമ്പു തന്നെ അയാൾ വീണ്ടും പറഞ്ഞു. "ഇന്ന് ഇങ്ങോട്ടു പോരുമ്പോൾ ഒരു വിചിത്ര സംഭവമുണ്ടായി."

"എന്താ?" വല്യമ്മ ചോദിച്ചു.

"ഈ രമ പിണങ്ങിയിരിക്കുകയായിരുന്നു. ഞാനൊരു പക്ഷിയുടെ കഥ പറഞ്ഞപ്പോൾ, പാർവതി കരഞ്ഞു."

"നീ ഏതു കഥയാണ് പറഞ്ഞത്?"

"ഒന്നുമില്ല, വെറുതെ ഒരു പെണ്ണിന്റെ കഥ..." ഹരീഷ് ആവർത്തിച്ചു.

"നീ ഈ കഥ എവിടെനിന്നു കേട്ടു." വല്യമ്മയ്ക്ക് അത്ഭുതം.

"എവിടെ കേൾക്കാനാ, അടിച്ചുവിട്ടു ഒരെണ്ണം. ഞാൻ വരുണിനെ ഇങ്ങനെ ഓരോ കഥ ഉണ്ടാക്കി കേൾപ്പിക്കുമായിരുന്നു—പക്ഷി, കാക്ക, സിംഹം, കടുവ തുടങ്ങിയവയുടെ. അതിലൊന്ന് പറഞ്ഞുകേൾപ്പിച്ചു. മുമ്പൊക്കെ രമയെയും ഇമ്മാതിരി കഥകൾ ഉണ്ടാക്കി കേൾപ്പിക്കുമായിരുന്നു. എന്താ രമേ, ഓർമയുണ്ടോ കുട്ടിക്കാലത്ത് ഞാൻ നിനക്ക് എന്തൊക്കെ കഥകളാണു പറഞ്ഞുതന്നിട്ടുള്ളത്?"

രമ ചിരിച്ചു. അവളുടെ ഓർമയിൽ ചേട്ടൻ പറഞ്ഞുതന്ന പല കഥകളും ഒന്നിച്ച് മിന്നി.

"പക്ഷേ ഹരീഷ്, ഈ കഥ ഒരു പ്രകാരത്തിൽ പാർവതിയുടെ കഥയാണ്."

"എന്റെ വല്യമ്മേ! നിങ്ങൾ എന്താ ഈ പറയുന്നത്! ഇത് ഞാനുണ്ടാക്കിയ കഥയാണ്. അല്ലെങ്കിൽ ഒരു പെൺകുട്ടിക്ക് പക്ഷിയായിത്തീരാൻ കഴിയുമോ?"

"എങ്ങനെ അറിയും, കഴിയുമായിരിക്കും. അറിയാതെ തന്നെ നിനക്ക് ഒരാളുടെ ഭൂതകാലം അറിയാൻ കഴിയുമെങ്കിൽ പിന്നെ ഇങ്ങനെയും സംഭവിക്കാം. ഈ ലോകത്ത് എല്ലാം സംഭവിക്കാം." വല്യമ്മ തീയുടെ അടുത്ത് ചെന്നിരുന്നു.

"അവൾ ഏതാണ് വല്യമ്മേ, ഒന്നു പറഞ്ഞുതരൂ. നിങ്ങൾ രഹസ്യം പറയുന്ന കാര്യത്തിൽ ഖിമാനന്ദ് വല്യച്ഛനെക്കാളും കേമിയാണ്."

വല്യമ്മ ചിരിച്ചു. "എടാ, ഞാനല്ല നീയാണ് രഹസ്യം പറഞ്ഞത്.

നിനക്ക് പാർവതിയെപ്പറ്റി അറിയാം. എന്നോട് എന്തിനു കള്ളം പറയുന്നു."

"വല്യമ്മയാണെ എനിക്ക് അവളെപ്പറ്റി യാതൊന്നും അറിയില്ല. ഇന്നലെ ആദ്യമായിട്ടാണ് ഞാൻ അവളെ ഇവിടെ കണ്ടത്."

"സത്യത്തിൽ ഈ പാർവതി നരകത്തിൽ പെട്ടിരിക്കുകയാണ്. വളരെ നിർഭാഗ്യവതിയാണ്." വല്യമ്മ ദീർഘശ്വാസം വിട്ടുകൊണ്ട് പറഞ്ഞു.

"ഇവിടെ പണിയെടുക്കാൻ വരുന്നതാണോ?" രമ ചോദിച്ചു.

"അല്ല, പണിക്കല്ല, നിന്റെ അച്ഛന്റെയടുക്കൽ പഠിക്കാൻ വന്നുകൊണ്ടിരുന്നതാണ്. അദ്ദേഹത്തെ വളരെ ബഹുമാനമായിരുന്നു. പക്ഷേ നിർഭാഗ്യത്തിന് അദ്ദേഹവും പോയി. കുട്ടിക്കാലത്തുതന്നെ ഇവളുടെ വിവാഹം കഴിഞ്ഞു, പതിനാറോ പതിനേഴോ വയസുള്ളപ്പോൾ. ഭർത്താവിനു ദില്ലിയിലായിരുന്നു ജോലി. അവിടെനിന്നും അയാളെ കാണാതായി. വിദേശത്തു പോയതാണെന്നു ചിലർ പറയുന്നു, മരിച്ചുപോയെന്നു ചിലർ. മറ്റേതോ പെണ്ണിനെ വിവാഹം കഴിച്ച് രാജസ്ഥാനിലെ ഒരു ഗ്രാമത്തിൽ താമസമാണെന്നു മറ്റു ചിലർ പറയുന്നു. ആളുകൾ ഇങ്ങനെ പലതും പറയുന്നു. പക്ഷേ സത്യമെന്താണെന്ന് ഈശ്വരനേ അറിയൂ. വളരെയേറെ അന്വേഷിച്ചുനോക്കി. പക്ഷേ എങ്ങും അയാളെ കണ്ടില്ല. ആറു വർഷമായിക്കാണും. ആദ്യം മൂന്നുവർഷം അവൾ ഭർത്തൃഗൃഹത്തിൽ കഴിഞ്ഞു. പക്ഷേ ഒടുവിൽ അവിടെനിന്നും തിരിച്ചു വരേണ്ടിവന്നു. ഇപ്പോൾ അച്ഛന്റെ വീട്ടിലാണ്.

ഒരുദിവസം നിന്റെ അച്ഛനോട് അവളുടെ അച്ഛൻ കുശൽസിങ്ങ് തന്റെ കഷ്ടസ്ഥിതി പറഞ്ഞു. നിന്റെ അച്ഛനാണെങ്കിൽ ദേവനാണ്. അദ്ദേഹം അവളോട് പഠിക്കാൻ നിർദേശിച്ചു. സ്വയം പഠിപ്പിക്കുകയും ചെയ്തു. ഈ വർഷം പ്രൈവറ്റായി ഹൈസ്കൂൾ പരീക്ഷ എഴുതാൻ അപേക്ഷയും കൊടുത്തിരുന്നു. ഇനി പാവം എങ്ങനെ പഠിക്കും?"

"എന്നുതൊട്ടാണ് അവൾ പഠിത്തം തുടങ്ങിയത്?" രമ ചോദിച്ചു.

"കഴിഞ്ഞ ഒരു വർഷമായി. രാവിലെ വരും. നിന്റെ അച്ഛന്റെ ജോലികളെല്ലാം ഇവളാണു ചെയ്തുകൊണ്ടിരുന്നത്."

രമയ്ക്ക് അത്ഭുതം തോന്നി. അച്ഛൻ ഒരു എഴുത്തിലും പാർവതിയുടെ കാര്യം പറഞ്ഞിട്ടില്ല. വേനൽക്കാലത്ത് ദില്ലിയിൽ വന്നപ്പോഴും അദ്ദേഹം ഒന്നും പറഞ്ഞില്ല. ഒന്നുമാത്രം പറഞ്ഞു, ഈയിടെ സമയം കളയാനായി കുട്ടികളെ പഠിപ്പിക്കാറുണ്ട്.

"എടാ ഹരീഷ്, ഈ ഷാൾ പുതയ്ക്ക്, തണുപ്പടിക്കും." വെറും ഒരു ഷർട്ട് മാത്രം ഇട്ട ഹരീഷിനെ നോക്കി വല്യമ്മ പറഞ്ഞു.

"വല്യമ്മേ, ഈ ഷാൾ അച്ഛന്റെയാണോ?" ഹരീഷ് അപ്രതീക്ഷിതമായി ചോദിച്ചു.

"എന്തിനാ?" വല്യമ്മയോടൊപ്പം രമയും ഞെട്ടി.

"അല്ല! ഇതിൽനിന്നും വെളുത്തുള്ളിയുടെയും മഞ്ഞളിന്റെയും മണം അടിക്കുന്നു. ഇത്രയും വെളുത്തുള്ളി അദ്ദേഹമാണ് കഴിച്ചുകൊണ്ടിരുന്നത്. പക്ഷേ ഈ മഞ്ഞളിന്റെ മണം വരാൻ കാരണമെന്താണെന്നു മനസ്സിലാകുന്നില്ല."

"മഞ്ഞൾപ്പൊടി ഉപയോഗിച്ചതുകൊണ്ട്." വല്യമ്മ വിശദീകരിച്ചു. "അദ്ദേഹത്തിനു വയറിലല്പം കുഴപ്പമുണ്ടായിരുന്നു."

"വല്യമ്മേ!" രമ ചോദിച്ചു. "മറ്റു കുട്ടികളും അച്ഛന്റെ അടുത്ത് പഠിക്കാൻ വരുമായിരുന്നോ?"

"ഇല്ലായിരുന്നു. അദ്ദേഹത്തിന് എവിടെയാ സമയം! അദ്ദേഹം തന്റെ പുസ്തകങ്ങളിൽ മുഴുകിയിരുന്നു."

ഹരീഷിനെ ഒരു വല്ലാത്ത മൂഡ് പിടികൂടി. ആരെങ്കിലും തന്നോട് പാർവതിയുടെ കഥ പറഞ്ഞിരുന്നോ എന്നയാൾ ഏറെനേരം ആലോചിച്ചുനോക്കി. പക്ഷേ ഇല്ല. കഴിഞ്ഞ രണ്ടു വർഷത്തിനുള്ളിൽ അയാൾ ഗ്രാമത്തിലേക്കു വന്നിട്ടേയില്ല. രമയൊഴിച്ച് ഗ്രാമത്തിലുള്ള ആരും, തന്നെ ബോംബെയിൽ വന്നു കണ്ടിട്ടുമില്ല. രമയ്ക്കാണെങ്കിൽ ഈ കഥയൊട്ട് അറിയുകയുമില്ല. അടിസ്ഥാനപരമായി താനൊരു നാടോടിക്കഥ തന്നെയാണ് പറഞ്ഞത്. അതിൽ എന്തെങ്കിലും കൂട്ടിച്ചേർത്തുകാണും. അഥവാ പല നാടോടിക്കഥകളും കൂട്ടികലർത്തിയിരിക്കും. കഥ പാർവതിയുമായി യോജിച്ചത് കേവലം യാദൃശ്ചികമാവും. പക്ഷേ നാടോടിക്കഥകൾ, ജീവിതസത്യങ്ങൾ തികച്ചും പ്രാമാണികമായി അവതരിപ്പിക്കുന്നവയാണ്. പാർവതി ഭാരതീയ ഗ്രാമജിവിതത്തിലെ വേദനിക്കുന്ന ഒരു കഥാപാത്രമായിരുന്നു. നാടോടിക്കഥകളിൽ പല രൂപങ്ങളിൽ അവളുടെ കഷ്ടപ്പാടുകൾ വർണിച്ചിട്ടുണ്ട്. താൻ ഏത് നാടോടിക്കഥ പറഞ്ഞാലും അത് ഒന്നല്ലെങ്കിൽ വേറൊരു തരത്തിൽ പാർവതിയെ സംബന്ധിച്ചുള്ളതാവും.

"അല്ല ഹരീഷ്, നീ പറഞ്ഞില്ലല്ലോ മരുമകൾക്ക് സുഖമാണോ, നിന്റെ മകന് സുഖമാണോ എന്ന്." വല്യമ്മ ആലോചനയ്ക്ക് തടസം വരുത്തി.

"അതെ." രമയും ഓർത്തു. "ചേടത്തിയുടെ കാര്യം ചേട്ടൻ പറഞ്ഞതേയില്ല."

"രണ്ടുപേർക്കും വിശേഷം ഒന്നുംതന്നെയില്ല." വരുണിന്റെ കാര്യം അയാളെ പാർവതിയുടെ വിചാരത്തിൽ നിന്നും വ്യതിചലിപ്പിച്ചുവെങ്കിലും അയാൾക്കു തന്റെ വിഷമത്തിൽനിന്നോ കുറ്റബോധത്തിൽ

നിന്നോ പൂർണ്ണമായും മുക്തനാകാൻ കഴിഞ്ഞില്ല. സർവ വാദമുഖങ്ങളും അറിവും വികാരത്തിന്റെ മുമ്പിൽ അലിഞ്ഞുപോയിരുന്നു.

"എന്തു പ്രായമായി കൊച്ചുമോന്? എന്താണവന്റെ പേര്?" വല്യമ്മ ചോദിച്ചു.

"വരുൺ." രമയാണ് പറഞ്ഞത്.

"ഉവ്വ്! വരുൺ. വളരെ കട്ടിയാണ് നിന്റെ ഈ പേര്!"

"വല്യമ്മേ, നിങ്ങൾ അവനെ ഇർവാ എന്നു വിളിച്ചുകൊള്ളൂ." ഹരീഷ് പറഞ്ഞു.

"പോടാ നീ എന്താ ഈ പറയുന്നത്! ഇത്ര നല്ല പേര് എന്തിനാണ് വികൃതമാക്കുന്നത്!" വല്യമ്മ അവനെ സ്നേഹത്തോടെ ശകാരിച്ചു.

"അല്ലല്ല വികൃതമാക്കുന്ന കാര്യമല്ല, സൗകര്യത്തിന്റെ കാര്യമല്ലേ? വരുൺ എന്നത് നിങ്ങൾക്ക് വിളിക്കാൻ വിഷമമാണ്, അതുകൊണ്ട്."

"നീ വലിയ കുസൃതിയാണ്, ഹരീഷ്! ഇത്ര നല്ല പേര് ഞാനെന്തിനാ വികൃതമാക്കുന്നത്. എനിക്ക് നിങ്ങളെപ്പോലെ പഠിപ്പൊന്നുമില്ല. പറയുന്നത് അതുപോലെ ഓർത്തിരിക്കാൻ പറ്റില്ല. ആട്ടെ, അതൊക്കെ കളയൂ. അവന് എത്ര വയസായി എന്നു പറയൂ."

ഹരീഷ് തന്റെ തോള് കാട്ടിയിട്ട് പറഞ്ഞു. "എന്റെ തോളോളം എത്തി."

"ചേട്ടാ," രമ ചൊടിച്ചു. "അവൻ ഏതു ക്ലാസിലാണു പഠിക്കുന്നതെന്ന് തെളിച്ചു പറയൂ."

"അല്ല വല്യമ്മേ, ഞാൻ സത്യം പറയുകയാണ്, അവന് അവന്റെ അമ്മയുടെ അത്രയും ഉയരമുണ്ട്."

"നിന്റെ ഭാര്യക്ക് നല്ല ഉയരമുണ്ടെന്നു കേട്ടല്ലോ." വല്യമ്മ തന്റെ ജിജ്ഞാസ പ്രകടിപ്പിച്ചു.

"എന്നെക്കാളും അല്പം ഉയരം കൂടുതലുണ്ട്!"

"അല്ല നിന്നെക്കാളും ഉയരമോ! പെണ്ണോ അതോ പൈൻമരമോ! ഇല്ല, നിന്നെക്കാളും ഉയരമുണ്ടാവില്ല. ആട്ടെ, നിന്നെക്കാൾ എത്ര ഉയരം കുടുതലുണ്ട്? അല്ല, നീതന്നെ പത്തക്കോലാണ്, നിന്നെക്കാൾ ഉയരമുള്ള പെണ്ണുങ്ങൾ വിദേശത്ത് പോലും ഉണ്ടാകില്ല!"

"വിദേശത്ത് ഉണ്ടാവില്ല, പക്ഷേ മറ്റുള്ളിടത്ത് ഉണ്ടാവും. ഈയിടെ ചൈനയിൽനിന്നും വോളിബോൾ കളിക്കാൻ ഒരു സ്ത്രീ വന്നു. അവളുടെ പേര് ജേംഗ് ഹക്സിയ എന്നാണ്. അവളുടെ ഉയരം എത്ര ആണെന്നറിയാമോ? ഏഴടി. എന്നെക്കാൾ ഒരടി രണ്ടിഞ്ച് കൂടുതൽ!"

"ഈശ്വരാ! സ്ത്രീയോ അതോ രാക്ഷസിയോ? പക്ഷേ ഞങ്ങളുടെ

കുട്ടിക്കാലത്ത് ചൈനാക്കാർക്ക് ഉയരം കുറവായിരുന്നല്ലോ."

"ഏതു കാലത്തെ കാര്യമാണ് പറയുന്നത്? യുദ്ധത്തിനു മുമ്പുള്ള കാലമോ?"

"അല്ലെടാ, നിന്റെ അമ്മ മരിച്ചപ്പോൾ ഞാൻ ഭവാലിയിൽ വന്നതാണ്. അന്ന് ഈ രമയ്ക്ക് മൂന്നു വയസായിരുന്നു. ആ വർഷം ഒരു ചൈനീസ് ചെരുപ്പുകുത്തിയെ ഞാൻ റാണിഘേത്തിലെ ബാസാറിൽ കണ്ടു. അയാൾക്ക് ഉയരം നന്നെ കുറവായിരുന്നു."

"വല്യമ്മേ, അത് യഥാർത്ഥ ചൈനാക്കാർ അല്ലായിരിക്കും. യഥാർത്ഥ ചൈനാക്കാർ അവരുടെ രാജ്യത്താണുള്ളത്."

"ശരിയായിരിക്കും. യഥാർത്ഥ ചൈനാക്കാർ അവരുടെ നാട്ടിലാവും ഉള്ളത്. അതിരിക്കട്ടെ, മരുമകൾക്ക് എത്ര ഉയരമുണ്ടെന്നു നീ പറയൂ."

"സബീരയ്ക്കോ? ജേംഗിനെക്കാൾ ഒരടി കുറവ്."

"എന്താ പറഞ്ഞത്?" വല്യമ്മയ്ക്ക് സംശയമായി.

"സംഗതി വ്യക്തം. ജേംഗിന് എന്നെക്കാൾ ഒരടി രണ്ടിഞ്ച് ഉയരക്കൂടുതൽ ഉണ്ട്. സബീര ജേംഗിനെക്കാൾ ഒരടി ചെറുതും!"

"ഇത് നല്ല മറുപടിയാണ്!" സുരേന്ദ്രൻ ചിരിച്ചുകൊണ്ട് പറഞ്ഞു.

"വല്യമ്മേ, ഞാൻ ഉറങ്ങാൻ പോകയാണ്." രമ പ്രതിഷേധിച്ചു.

വല്യമ്മക്ക് അപ്പോഴും ഹരീഷ് പറഞ്ഞതിന്റെ അർത്ഥം മനസ്സിലായില്ല. പെട്ടെന്ന് അവർക്ക് ആശയം പിടികിട്ടി. "ശരി, ഞാനും വരുന്നു ഉറങ്ങാൻ. ഈ ഹരീഷ് വിഡ്ഢികളെ കൂടുതൽ വിഡ്ഢികളാക്കാൻ നോക്കുകയാണ്."

"അല്ലല്ല വല്യമ്മേ" ഹരീഷ് വല്യമ്മയുടെ കൈക്ക് പിടിച്ചു. "ഇരിക്കൂ.. ഇരിക്കൂ. ശരിക്കുള്ള കാര്യം പറയാം."

വല്യമ്മ രമയോടും ഇരിക്കാൻ പറഞ്ഞു.

"ആട്ടെ, വരുൺ എത്ര വലുതായി എന്നു പറയൂ."

"സാമാന്യം വലുതായി. സുരേന്ദ്രൻചേട്ടന്റെ ഇളയ മോനെക്കാൾ കുറെക്കൂടി വലുത്."

"നീ ഒരു കാര്യം ചെയ്യ്, ഈ വേനൽക്കാലത്ത് അവനെ ഇങ്ങോട്ടു കൊണ്ടുവരിക. ഞങ്ങൾ നിന്റെ ഭാര്യയെയും കണ്ടിട്ടില്ല മോനെയും കണ്ടിട്ടില്ല. സായിപ്പന്മാരെപ്പോലെയാണ് എന്ന് ആളുകൾ പറയുന്നു."

"അപ്പോൾ ഞാനോ? ഞാനെന്താ കാട്ടുജാതിക്കാരനെപ്പോലെയാണോ?" ഹരീഷ് ഇടയ്ക്കുവച്ച് ചോദിച്ചു.

"അല്ലല്ല, നീയും സായിപ്പന്മാരെക്കാൾ ഒട്ടും മോശമല്ല." വല്യമ്മ അയാളെ ആശ്വസിപ്പിച്ചു." പക്ഷേ അവൾ വളരെ സുന്ദരിയാണെന്നു

കേട്ടല്ലോ. അവൾക്ക് ഹിന്ദി അറിയില്ലെന്നു രമ പറഞ്ഞു."

"അതെ വല്യമ്മേ. അത് അല്പം വിഷമം പിടിച്ച കാര്യമാണ്. എങ്കിലും ഞാനവളെ പഠിപ്പിക്കുന്നുണ്ട്. ഇപ്പോൾ അവൾ കുറെശ്ശെ ഹിന്ദി സംസാരിക്കും. ഒന്നുരണ്ടു വർഷം കൊണ്ട് ശരിക്കും പഠിക്കും, എന്നിട്ട് കൊണ്ടുവരാം."

"നീ അവളെ ഇവിടെ കൊണ്ടുവാ. ഒന്നോ രണ്ടോ മാസം ഇവിടെ വിട്ടിട്ട് പോകുക, ഞാൻ പഠിപ്പിച്ചുകൊള്ളാം. നമ്മുടെ ഭാഷ പഠിക്കേണ്ടതല്ലേ."

"എന്റെ വല്യമ്മേ, ഒന്നുരണ്ടു മാസംകൊണ്ട് അവളും പക്ഷിയായി തീരും!"

"നിർത്ത്, എങ്ങനാ പക്ഷിയാകുന്നത്! ഈ അവളെ ഈ വേനൽക്കാലത്ത് കൊണ്ടുവന്നാൽ മാത്രം മതി."

"വല്യമ്മേ, അവൾ പാഴ്സിയാണ്—മ്ലേച്ഛർ. നിങ്ങൾ ആരെയും തൊട്ട് തിന്നുകയില്ലല്ലോ. അവൾ ഇവിടെ വന്നിട്ട് എന്തുകാര്യം?"

"പാഴ്സിയായിക്കൊള്ളട്ടെ. ഇപ്പോൾ നമ്മുടെ മരുമകളാണ്. എന്ന് അവൾ അഗ്നിയെ സാക്ഷിയാക്കി നിന്നെ വിവാഹം കഴിച്ചുവോ അന്നു തൊട്ട് പരിശുദ്ധയാണ്."

"അഗ്നിയെ സാക്ഷിയാക്കിയോ! അതിനു ആരാ അഗ്നിയെ സാക്ഷിയാക്കി വിവാഹം ചെയ്തത്! ഞങ്ങൾ രജിസ്റ്റർ വിവാഹമാണ് നടത്തിയത്. അതുകൊണ്ട് അവൾ പരിശുദ്ധയല്ലല്ലോ."

"എങ്കിലും ഹിന്ദുവായില്ലേ! അവളുടെ ഭർത്താവ് ഹിന്ദുവാണ്. സ്ത്രീയുടെ ജാതി അവളുടെ ഭർത്താവിന്റെ ജാതി നോക്കിയാണ് തീരുമാനിക്കുക."

"സത്യം പറയട്ടെ വല്യമ്മേ, ഞാൻ അവളെ ഇതുവരെ ഇവിടെ കൊണ്ടുവരാതിരുന്നതും ഇനി കൊണ്ടുവരാൻ ഉദ്ദേശിക്കാത്തതും ഇതു കൊണ്ടു തന്നെയാണ്." ഹരീഷ് വാസ്തവത്തിൽ സീരിയസായിരുന്നു.

"എന്തുകൊണ്ട്?" എന്താ കുഴപ്പമെന്ന് വല്യമ്മയ്ക്ക് മനസിലായില്ല. രമയും കാര്യമറിയാതെ ചേട്ടനെ നോക്കി.

"ഒരിക്കൽ, വിവാഹത്തിനുശേഷം ഏതാനും ദിവസം കഴിഞ്ഞ് അച്ഛൻ എനിക്കെഴുതി, നീ മരുമകളെയും കൊണ്ട് വരൂ. അവളെ ശുദ്ധീകരിച്ച് നിങ്ങളുടെ വിവാഹം വീണ്ടും ഒരിക്കൽ കൂടി ഹിന്ദു രീതിയിൽ നടത്താം."

"അതെ ശരിയാണ്. ഒരിക്കൽ അദ്ദേഹം അങ്ങനെ പറഞ്ഞു. എന്താ മരുമകൾ സമ്മതിച്ചില്ലേ? പാഴ്സികൾ തങ്ങളുടെ മതത്തിന്റെ കാര്യ

ത്തിൽ കടുംപിടുത്തക്കാരാണ് എന്നു ഞാൻ കേട്ടിട്ടുണ്ട്."

"ആർക്കാ സ്വന്തം മതത്തിന്റെ കാര്യത്തിൽ കടുംപിടുത്തമില്ലാത്തത്? നിങ്ങൾക്കില്ലേ? അച്ഛനീ കടുംപിടുത്തമില്ലായിരുന്നോ? അച്ഛൻ ദേഷ്യപ്പെട്ടതുപോലെ സബീരയുടെ അച്ഛനമ്മമാർ ഞങ്ങളുടെ വിവാഹത്തിൽ ദേഷ്യപ്പെട്ടില്ല. ആർക്കും പാഴ്സി ആയിത്തീരാൻ പറ്റില്ല. പാഴ്സിയായി ജനിക്കുന്നതേയുള്ളു. ആ സമ്പ്രദായം അനേകായിരം വർഷങ്ങളായി നിലനിൽക്കുന്നു. ഞാൻ സബീരയുടെ വീട്ടിൽ പോകാറുണ്ട്. അവളുടെ അച്ഛനമ്മമാർക്ക് എന്നെ കാര്യമാണ്. ഇപ്പോൾ മാത്രമല്ല ഞങ്ങൾ വിവാഹം കഴിക്കുമെന്ന് അറിഞ്ഞ ദിവസം തൊട്ട്. അവർ ഈ വിവാഹത്തിൽ സന്തുഷ്ടരല്ലാതിരുന്നിട്ടുകൂടി. സബീര ഒരു പാഴ്സിയെ വിവാഹം കഴിക്കണം എന്നാണ് അവർ ആഗ്രഹിച്ചത്. പക്ഷേ അവർ ഒരിക്കലും എന്റെ മുമ്പിൽ ഇക്കാര്യം പറഞ്ഞില്ല. പറഞ്ഞതു തന്നെ തങ്ങളുടെ മകളോടു മാത്രം. നമ്മളെപ്പോലെ, ആളുകൾ വരാതിരിക്കുകയല്ല ചെയ്തത്." ഹരീഷ് ഒന്നു നിർത്തി.

വല്യമ്മയും രമയും മിണ്ടാതെ തലകുനിച്ചിരുന്നു. അച്ഛൻ ചെയ്തതിന്റെയൊക്കെ മറുപടി പറയേണ്ട ചുമതല രമയുടെ തലയിലായിരിക്കുന്നു.

"ഇനി അതൊക്കെ ആലോചിച്ചിട്ട് എന്തു കാര്യം?" രമ പതുക്കെ ചോദിച്ചു.

"അല്ല ഞാൻ അതൊക്കെ ആലോചിക്കാനായി മാത്രം ആലോചിക്കുകയല്ല, മറിച്ച് വല്യമ്മയ്ക്ക് കാര്യം വിശദീകരിച്ചു കൊടുക്കുകയാണ്. ഐ ബിലീവ് വിമൻ ആർ മോർ റിസപ്റ്റീവ്. ഞാൻ സബീരയോട് അച്ഛന്റെ നിർദേശത്തെപ്പറ്റി പറഞ്ഞപ്പോൾ അവൾ അതിനു തയ്യാറായി. എനിക്ക് അത്ഭുതം തോന്നി. അവൾക്ക് അത് ഒട്ടും വിചിത്രമായി തോന്നിയില്ല. അവൾ പറഞ്ഞു—"പ്രായമായവർക്ക് അവരുടെ ചിന്തകൾ കാണും. ലെറ്റ് ഹിം ഹാസ് ഹിസ് സേ! അദ്ദേഹത്തിന്റെ ദേഷ്യം മാറിക്കൊള്ളും."

"പിന്നെ എന്തുണ്ടായി?" വല്യമ്മ ആശ്ചര്യത്തോടെ ചോദിച്ചു. വല്യമ്മേ, ഞാൻ സബീര എന്ന പെണ്ണിനെയാണ് വിവാഹം കഴിച്ചത്, അവളുടെ മതത്തെയല്ല. അതുപോലെ സബീര ഹരീഷ്സിങ്ങ് അധികാരിയെയാണ് വിവാഹം കഴിച്ചത്, അയാളുടെ മതത്തെയല്ല. ഞാൻ മതത്തെ അംഗീകരിക്കുന്നില്ല. അവളുടെ വീട്ടുകാർ എന്നോട് മതം മാറണമെന്നു പറഞ്ഞിരുന്നെങ്കിൽ ഞാനത് അംഗീകരിക്കുമായിരുന്നെന്ന് നിങ്ങൾക്ക് തോന്നുന്നുണ്ടോ?"

ചേട്ടൻ പറയുന്നത് തികച്ചും ശരിയാണെന്നു രമയ്ക്ക് തോന്നി.

എങ്കിൽ സബീരയ്ക്ക് മറ്റൊരു പുരുഷനെ അന്വേഷിക്കേണ്ടിവരുമായിരുന്നു. ചേട്ടന്റെ ഈ സ്വഭാവമാണ് കൂടെക്കൂടെ അച്ഛനുമായി ഏറ്റുമുട്ടിക്കൊണ്ടിരുന്നത്.

"അതുകൊണ്ട് ഞാൻ അച്ഛൻ പറഞ്ഞത് കേൾക്കാൻ തയ്യാറായില്ല. ഞാൻ സ്വയം ചെയ്യാത്ത കാര്യം മറ്റുള്ളവരോട് ചെയ്യാൻ എനിക്ക് എങ്ങനെ പറയാൻ കഴിയും. ഒരു രാത്രികൊണ്ട് സബീരയ്ക്ക് ബോധോദയം ഉണ്ടായതുകൊണ്ട് അല്ല അവൾ ഹിന്ദുവാകാനും ഹിന്ദുവിധിപ്രകാരം വിവാഹം കഴിക്കാൻ തയ്യാറായതും. അച്ഛനും മകനുമായുള്ള ബന്ധം ഒരുതരത്തിലും വഷളാകരുത് എന്ന് അവൾ ആഗ്രഹിച്ചതുകൊണ്ടുമാത്രം."

"അതിലെന്താ തെറ്റ്?" രമ ചോദിച്ചു.

"തെറ്റോ! എങ്ങനെയെങ്കിലും വഷളാകാതെ സൂക്ഷിക്കുന്ന ഒരു ബന്ധം ഇല്ല. ബന്ധം രണ്ടു രീതിയിൽ ഉണ്ട്. ഒന്ന് കള്ളത്തെ കാത്തു സൂക്ഷിക്കാനും മറ്റത് കള്ളംകൊണ്ട് എങ്ങനെ നേട്ടം ഉണ്ടാക്കാമെന്നും. ഇതിന്റെ ഒക്കെ പരിണാമം എന്തായിരിക്കും. കള്ളം വർദ്ധിച്ചുവരിക."

"ഏതു കള്ളത്തിന്റെ കാര്യമാണ് ചേട്ടൻ പറയുന്നത്?" രമ കടുത്ത സ്വരത്തിൽ ചോദിച്ചു.

"അച്ഛന്റെ കള്ളം—ദുരഭിമാനം. താൻ സൂര്യവംശജനാണ്, ഹിന്ദുവിന്റെ മഹത്വത്തിന്റെ, സബീര ഹിന്ദുവായതിന്റെ അഭിമാനം, കൃത്രിമ ഔദാര്യത്തിന്റെ—ഇങ്ങനെ എത്രയെത്ര കള്ളം? ഡോൺഡ് യൂ തിങ്ക് ദാറ്റ് വുഡ് ഹാവ് ബീൻ ദി ഗ്രെയ്റ്റസ്റ്റ് ഡിസ്സർവീസ് റ്റു ദി റിലീജയൻ ആൻഡ് മാൻ ആസ് സച്ച്?"

രമ അന്തംവിട്ട് അയാളെ നോക്കി.

"വല്യമ്മേ, നിങ്ങൾ പറഞ്ഞല്ലോ നിങ്ങൾ അവളെ ഹിന്ദു ആക്കും. അതുകൊണ്ട് എന്തുമെച്ചം. ഞങ്ങൾ രണ്ടുപേരുടെയും വിവാഹമോചനം നടക്കും, മനസ്സിലായോ?"

"ശരി, ശരിതന്നെ. നീ പറയുന്നതൊന്നും എന്റെ തലയിൽ കേറില്ല. നീ നിനക്കിഷ്ടമുള്ള രീതിയിൽ അവളെ കൊണ്ടുവരൂ. ഞങ്ങളൊന്നും പറയില്ല. നിന്റെ ഭാര്യയല്ലേ അതുമതി." വല്യമ്മ തോൽവി സമ്മതിച്ചു.

"നീ പറഞ്ഞതു ശരിയാണ്. നിന്റെ അച്ഛൻ ഇവനോട് തോറ്റസ്ഥിതിക്ക് പിന്നെ നമ്മുടെ കാര്യം പറയണോ?"

അയാൾ വെറുതെ പുഞ്ചിരിച്ചതേയുള്ളു. ക്ഷീണിച്ച മന്ദഹാസം. അതിന്റെ അർത്ഥം എന്തുമാകാം, ഒന്നുമല്ല എന്ന മട്ടിൽ.

# പതിനൊന്ന്

## അഞ്ചാം ദിവസം

രാവിലെ രമ എഴുന്നേൽക്കാൻ താമസിച്ചു. ക്രിയയ്ക്ക് പോകാൻ ആളുകൾ തയ്യാറായിരുന്നു. വേഗം പല്ലുതേപ്പും മറ്റും കഴിച്ച് അവളും തയ്യാറായി.

പോകാൻനേരത്ത് ഓർമ വന്നു. "ഹരീഷ് ചേട്ടൻ എവിടെ?"

"അവൻ വെളുപ്പിനെ തന്നെ പോയല്ലോ" വല്യമ്മ പറഞ്ഞു.

"തനിച്ചോ?"

"അതെ, തനിച്ചായിരുന്നു."

"വല്ലാത്ത ആളുതന്നെ. എവിടൊക്കെ അലയുമോ എന്തോ?" രമയുടെ ശബ്ദത്തിൽ ഉത്ക്കണ്ഠ ഉണ്ടായിരുന്നു. "എവിടെനിന്നും ആഹാരം കഴിക്കും?"

"എവിടെങ്കിലും കഴിച്ചുകൊള്ളും. പാർവതി ഫ്ളാസ്കിൽ ചായ നിറച്ചു കൊടുത്തിട്ടുണ്ട്. ചപ്പാത്തിയും കൂടെ കൊണ്ടുപോയിട്ടുണ്ട്."

"പക്ഷേ..." രമ എന്തോ പറയാൻ ഭാവിച്ചിട്ട് നിർത്തി.

"നീ വിഷമിക്കേണ്ട. ആരെയെങ്കിലും പുറകെ അയയ്ക്കാം. പാർവതി അവളുടെ വീട്ടിൽ പോകുമല്ലോ. അവൾ അന്വേഷിച്ചുകൊള്ളും."

രമയ്ക്ക് അല്പം ആശ്വാസമായി. അവൾക്ക് വേറൊരു ആശയം തോന്നി. ഉച്ചയ്ക്ക് താനും പാർവതിയുടെ കൂടെ പോയാലോ. ഇക്കാരണം പറഞ്ഞ് അവളുടെ ഗ്രാമവും കാണാം. പകൽ മുഴുവൻ ചേട്ടനെന്താ ചെയ്യുന്നത് എന്നറിയുകയും ചെയ്യാം.

പക്ഷേ പുഴയിൽനിന്ന് തിരിച്ചെത്തിയപ്പോഴേക്ക് രമ വല്ലാ ത തളർന്നിരുന്നു. പാർവതി കാത്തിരിക്കുകയായിരുന്നു. ആദ്യം വിചാര ്ള, ആഹാരം കഴിച്ചിട്ടു പോകാം. പക്ഷേ ആഹാരം കഴിച്ചപ്പോഴേക്ക് ( വ

ളുടെ ഉത്സാഹം തണുത്തുപോയി. തണുത്ത കാലാവസ്ഥയായിരുന്നു. രാവിലത്തെ മൂടൽമഞ്ഞ് കാർമേഘങ്ങളായി മുകളിൽ പരന്നുകഴിഞ്ഞിരുന്നു. ഇടയ്ക്ക് കുറെ നേരത്തേക്ക് വെയിൽ കിട്ടി. ബാക്കി ദിവസം മുഴുവനും സൂര്യനെ കാണാൻ പോകുന്നില്ല.

"പോവാം ചേച്ചി" എന്നു പാർവതി പറഞ്ഞപ്പോൾ അവൾ ഒഴിഞ്ഞുമാറി.

"വയ്യ, എനിക്കു നല്ല സുഖമില്ല, വേറൊരുദിവസം പോകാം. അല്ലെങ്കിൽ തന്നെ ചേട്ടനെ വിശ്വസിക്കാനാവില്ല. നാം കഷ്ടപ്പെട്ട് അവിടം വരെ ചെന്നാൽ ചേട്ടൻ ഇങ്ങോട്ടു ചീത്തവിളി തുടങ്ങും. ഇന്നലെ രാത്രി ചെയ്തത് കണ്ടില്ലേ!"

"ഇല്ല, ഇല്ല! അങ്ങനെ ചെയ്യില്ല!" പാർവതി വിശ്വാസം പ്രകടിപ്പിച്ചു.

"നിനക്ക് അറിയാത്തതുകൊണ്ടാണ്. വളരെ അൺപ്രഡിക്റ്റബിൾ ആണ്. എപ്പോൾ എന്തു പറയുമെന്നു നിശ്ചയമില്ല."

അങ്ങനെ പാർവതിക്ക് തനിച്ച് മടങ്ങേണ്ടിവന്നു. പോകുമ്പോൾ രമ അവൾക്ക് പല നിർദേശങ്ങളും നൽകി. എന്തായാലും ഇരുട്ടുന്നതിനു മുമ്പ് ഹരീഷിനെ പറഞ്ഞയയ്ക്കണം എന്നതായിരുന്നു അതിലേറ്റവും പ്രധാനം.

പുറത്തെ തണുപ്പും സുഖമുള്ള മെത്തയും ഉണ്ടായിട്ടും അവൾക്ക് ഏറെനേരം ഉറങ്ങാൻ കഴിഞ്ഞില്ല. എന്താ ചെയ്യുക എന്ന് ആലോചിച്ചു കിടന്നപ്പോൾ വല്യമ്മ വിളിച്ചു ചോദിച്ചു. "രമേ, ചായ കുടിക്കൂ."

"എവിടെ?"

"അവിടെ. എല്ലാവരും അവിടെ ഇരുപ്പുണ്ട്. നീയും വരൂ. അതോ ഇങ്ങോട്ട് കൊടുത്തയയ്ക്കണോ."

"വേണ്ട. ഞാൻ വരാം." രമ വേഗം മുഖം കഴുകിയിട്ട് അടുത്തുള്ള മുറിയിലോട്ടു പോയി.

നെരിപ്പോട് നന്നായി കത്തുന്നുണ്ടായിരുന്നു, മുറിയിൽ അല്പം പുക ഉണ്ടായിരുന്നതുകൊണ്ടാവാം, ദേവദാരുവിന്റെ നേരിയ മണം അവിടെ പരന്നു.

"ഇന്ന് തണുപ്പല്പം കൂടുതലാണ്." ആരോ അവളെ നോക്കി പറഞ്ഞു.

"ചേട്ടൻ വന്നോ?" അവൾ വാച്ച് നോക്കിക്കൊണ്ട് ചോദിച്ചു. സമയം നാലരമണിയേ ആയിട്ടുള്ളു. വെയിലില്ലായിരുന്നെങ്കിലും ഉച്ചയ്ക്കത്തെപ്പോലെ കാർമേഘങ്ങളും ഇല്ലായിരുന്നു

"വരാൻ സമയമാകുന്നതേയുള്ളു." വല്യമ്മ രമയുടെ പരിഭ്രമം കുറ

യ്ക്കാനായി പറഞ്ഞു.

അവൾ പിച്ചളഗ്ലാസിൽ ചായ കുടിച്ചുകൊണ്ടിരുന്നു. ചേട്ടനെപ്പറ്റി ആലോചിക്കുന്നത് വെറുതെയാണ്. അയാൾ ബുദ്ധിയും വിവേകവും ഉള്ള ആളാണ്. എന്നെക്കാളധികം കുന്നിൻപ്രദേശത്തെപ്പറ്റി അറിയാം.

അവൾക്ക് സംസാരിക്കാൻ താല്പര്യം തോന്നിയില്ല. ഒരു വല്ലാത്ത അസ്വാസ്ഥ്യം അവളെ പിടികൂടിയിരുന്നു. പോരാത്തതിനു പറയുന്നതിനും ഒരു പരസ്പരബന്ധം വേണം. പ്രിൻസിപ്പൽ സാഹബ്ബ് മഹാനായിരുന്നു, അദ്ദേഹം അങ്ങനെ ചെയ്തു; ഇങ്ങനെ ചെയ്തു. എല്ലാവരും വന്ന് ഇതുതന്നെ ചർവിതചർവണം ചെയ്യുന്നു. മരിച്ച ആളെ ഓർത്ത് കരയുന്നത് എത്ര ബുദ്ധിമുട്ടുള്ള, വിവരംകെട്ട കാര്യം ആണെന്ന് ഇപ്പോൾ അവൾക്ക് മനസ്സിലായി.

"ഞാൻ വരുന്നു." എന്നു പറഞ്ഞിട്ട് അവൾ എഴുന്നേറ്റു. അകത്തെ ശ്വാസംമുട്ടലിൽ നിന്നും രക്ഷപ്പെടാനായി അവൾ പുറത്തേക്കു ചെന്നു.

പടിഞ്ഞാറ് ആകാശം തെളിഞ്ഞുകണ്ടു. പ്രകൃതി ഇപ്പോൾ വളരെ മനോഹരമായി അവൾക്കു തോന്നി. കുട്ടിക്കാലത്തു പഠിച്ച ഒരു നാടൻപാട്ട് അവൾ പാടി.

എത്രനേരം പടിഞ്ഞാറോട്ടു നോക്കി അവൾ മൂളിപ്പാട്ട് പാടിയെന്ന് അറിയില്ല. "എത്ര മനോഹരമാണ് ഇന്നത്തെ സന്ധ്യ!" ഹരീഷിന്റെ ശബ്ദം കേട്ട് അവൾ ഞെട്ടി. "ഇതിനെ ഒരുവിധത്തിലും സൂക്ഷിച്ചു വെക്കാനാവില്ല. ഒരു ചിത്രത്തിലോ, ഫോട്ടോയിലോ ഒന്നും. പോൾ ഗോഗിനെപ്പോലുള്ള ചിത്രകാരനാൽപോലും ഈ സൗന്ദര്യം വരച്ചുകാട്ടാനാവില്ല. ഒരു പക്ഷേ പ്രകൃതിയെ അനുകരിക്കുന്നത് പ്രകൃതിയെ അപമാനിക്കുകയാവും."

അവൾ മിണ്ടാതെ കേട്ടുകൊണ്ടിരുന്നു. ഒന്നു നിർത്തിയിട്ട് അയാൾ വീണ്ടും പറഞ്ഞു. "ഞാൻ ആദ്യം ഇതിന്റെ ഷോട്ടുകൾ എടുക്കാൻ ആഗ്രഹിച്ചു, പിന്നെ വേണ്ടെന്നു വച്ചു...." അപ്പോഴും അയാളുടെ തോളിൽ ക്യാമറ തൂക്കിയിട്ടിരുന്നു. "ഈ സൗന്ദര്യം അനുഭവിച്ച് അറിയേണ്ടതാണ്."

ഹരീഷ് യഥാസമയം മടങ്ങി എത്തിയതിൽ അവൾ സന്തോഷിച്ചു. അവൾക്ക് തന്റെ സന്തോഷം ഒളിച്ചുവയ്ക്കാനായില്ല. "ഇന്ന് ചേട്ടന്റെ പക്ഷിയെ കിട്ടിയെന്നു തോന്നുന്നുവല്ലോ."

അയാളും പുഞ്ചിരിച്ചു.

രമ ചോദിച്ചു. "ചേട്ടാ, നിങ്ങൾ അന്വേഷിച്ചു നടന്ന പക്ഷി മൂന്ന് ഉണക്കച്ചപ്പാത്തിയുടെ കഥയുമായി ബന്ധപ്പെട്ട പക്ഷിതന്നെ അല്ലേ?"

"അല്ല." ഹരീഷ് ഉറപ്പിച്ചു പറഞ്ഞു. "ഇത് ആ പക്ഷി അല്ല. ചപ്പാത്തി പക്ഷി കുറേക്കൂടി വലുതാണ്."

രമ മൗനം പാലിച്ചു. അതേത് പക്ഷിയാവുമെന്ന് അവൾക്ക് അറിയില്ല.

"രമേ നീ നന്നായി പാടുന്നുണ്ടല്ലോ." ഹരീഷ് വിഷയം മാറ്റി.

"പാട്ടല്ല, മൂളൽ." രമ അയാളെ തിരുത്തി.

"ഐ വാസ് ഫസ്റ്റ് വണ്ടർസ്ട്രക്ക്. ഇതെങ്ങനെ ശരിയാവും. പാടുമ്പോൾ നിന്റെ ശബ്ദം അമ്മയുടെതുപോലെ തന്നെ. അമ്മ മിക്കപ്പോഴും പാടുമായിരുന്ന 'ഓ ജാനേവാലേ ഹർസെരാ....' എന്ന പാട്ട് നീ കേട്ടിട്ടുണ്ടോ? തന്റെ അവസാന കാലത്ത് അമ്മ പാടിയിരുന്ന പാട്ട്." അയാൾ ഒന്നു നിർത്തി. കണ്ണുകൾ പകുതിയടച്ച് അയാൾ വിദൂരതയിൽ ആ പാട്ട് കേൾക്കാൻ ശ്രമിച്ചു. എന്നിട്ട് പറഞ്ഞു. "അമ്മയുടെതുപോലെ നേരിയ വിറയാർന്ന ശബ്ദത്തിലാണ് നീയും പാടുന്നത്. നിനക്ക് അമ്മയുടെ ശബ്ദം ഓർമയുണ്ടോ?"

ഇല്ല. അവളുടെ ഓർമയുടെ ഖജനാവ് ശൂന്യമായിരുന്നു. അവൾ ഒരിക്കലും അമ്മയുടെ പാട്ട് കേട്ടിട്ടില്ല. കേട്ടിട്ടുണ്ടെങ്കിൽ തന്നെ അത് ഓർമയില്ല. അവൾ മിണ്ടാതെയിരുന്നു.

"നീ സിസ്റ്റർ ബ്രിയോണിയെ ഓർക്കുന്നുണ്ടോ?"

"ശരിക്കും ഓർക്കുന്നു. അവരെന്നെ ഇംഗ്ലീഷ് പഠിപ്പിച്ചിരുന്നു. അവർ ഇപ്പോൾ എവിടെയാണ്?"

"അവരുടെ കേബിൾ വന്നിട്ടുണ്ട്"

"അവരുടെ കേബിളോ? യൂ മീൻ ബ്രിയോണിയുടെ കേബിൾ?"

"അതെ. ദുഃഖം പ്രകടിപ്പിച്ചുകൊണ്ട്. നിന്റെ കാര്യവും ചോദിച്ചിട്ടുണ്ട്. ഷി റിയലി ലൗവ്ഡ് യൂ."

പെട്ടെന്ന് ഒരു ചലച്ചിത്രം പോലെ കുട്ടിക്കാലം അവളുടെ മുമ്പിൽ ചുരുളഴിഞ്ഞുവന്നു. അവൾക്ക് നാലു വയസുള്ളപ്പോൾ തൊട്ട് ബ്രിയോണി അവളെ പഠിപ്പിക്കാൻ വന്നിരുന്നു. രണ്ടു വർഷം പഠിപ്പിച്ചു. വീട്ടിൽനിന്നും ഏതാനും ഫർലോങ്ങ് അകലെ ഡാക്ബംഗ്ലാവിനു താഴെ ഒരു ചർച്ച് ഉണ്ടായിരുന്നു. അതിനു ചുറ്റും ധാരാളം പൂന്തോട്ടങ്ങളുണ്ടായിരുന്നു. മഞ്ഞയും റോസും വെള്ളയും ചുമപ്പും നിറത്തിലുള്ള പൂക്കൾ—ക്രിസാന്തമം, സൂര്യകാന്തി, ഡാലിയ. വേറെയും പല തരത്തിലും നിറത്തിലും പെട്ട ഇംഗ്ലീഷ് പൂക്കൾ അവിടെ ഉണ്ടായിരുന്നു. സ്കൂളിൽ പോകുമ്പോൾ അച്ഛൻ അവളെ ചർച്ചിൽ കൊണ്ടാക്കുമായിരുന്നു. അവിടെ ഒരു മുറിയിൽ ബ്രിയോണി സ്കൂൾ സ്ഥാപിച്ചിരുന്നു.

ചുറ്റുമുള്ള പാവപ്പെട്ട കുട്ടികൾ അവിടെ പഠിക്കാൻ വരുമായിരുന്നു. യൂറോപ്പിൽ നിന്നും അമേരിക്കയിൽ നിന്നും മൂന്നാംലോകത്തെ കുട്ടികൾക്ക് ദാനമായി കിട്ടുന്ന പാൽപ്പൊടി അവർക്കു കൊടുത്തിരുന്നു. സിസ്റ്റർ സ്കൂൾ നടത്തിയിരുന്നെങ്കിലും രമയ്ക്ക് പഠിക്കണം എന്നൊരു നിയമം വച്ചിട്ടില്ലായിരുന്നു. എന്തുവേണമെങ്കിലും ചെയ്യാം. എന്നും ഇടയ്ക്ക് കുറെ നേരം ഉറങ്ങുകയും ചെയ്യും. ഒന്നുകിൽ ചേട്ടൻ അവളെ കൊണ്ടുപോകാൻ വരും അഥവാ അച്ഛൻ ഉറക്കത്തിൽ തന്നെ അവളെ വീട്ടിലോട്ട് കൊണ്ടുപോകും.

സിസ്റ്റർ ബ്രിയോണി വൈകിട്ട് തന്റെ പട്ടിക്കുട്ടിയെയും കൊണ്ട് നടക്കാനിറങ്ങുമ്പോൾ അവരുടെ വീട്ടിൽ ചെല്ലുമായിരുന്നു.

"അവരോട് ആരാ വിവരം പറഞ്ഞത്?" രമ ചോദിച്ചു.

"ഞാൻ. ഷി ഹാഡ് ബീൻ റൈറ്റിങ്ങ് റ്റു മീ വെരി റെഗുലേർലി."

"പക്ഷേ ചേട്ടൻ ഇക്കാര്യം എന്നോട് മുമ്പ് പറഞ്ഞിട്ടില്ലല്ലോ!"

"അതിന് അവസരം കിട്ടിയില്ല. ഒരു ദിവസം ക്രാഫോർഡ് മാർക്കറ്റിൽ അവരെ അപ്രതീക്ഷിതമായി കണ്ടു. ഏതോ തിയോളജിക്കൽ മീറ്റിങ്ങിനോ, പ്രഭാഷണത്തിനോ മറ്റോ വന്നതായിരുന്നു. ഞാൻ അവരെ അവിടെവച്ചു തന്നെ തിരിച്ചറിഞ്ഞു. ഒന്നു രണ്ടു വർഷം മുമ്പു നടന്ന കാര്യമാണ് ഇത്."

"ഇപ്പോൾ അവർ എവിടെയാണ്?"

"നീ അത്ഭുതപ്പെടും. അവർ നിറഞ്ഞ റോഡിൽ വച്ച് എന്നെ കെട്ടിപ്പിടിച്ചിട്ട് കരഞ്ഞു. ഞാൻ ഒരു ഇംഗ്ലീഷ്കാരിയെ, അതും മിഷനറി, കരഞ്ഞുകൊണ്ട് ജീവിതത്തിൽ ആദ്യമായും അവസാനമായും അന്നാണ് കണ്ടത്."

"അവർ ഇപ്പോൾ എവിടെയാണ്?" രമ ചോദ്യം ആവർത്തിച്ചു.

"കെനിയായിൽ. നകരു എന്ന ഒരു ചെറിയ പട്ടണം ഉണ്ട് നൈറോബിയിൽ നിന്നും ഏകദേശം മുന്നൂറു കിലോമീറ്റർ വടക്കുപടിഞ്ഞാറായി. ഞാനും സബീരയും വരുണും അടുത്ത കൊല്ലം അങ്ങോട്ട് പോകാൻ ആലോചിക്കുന്നുണ്ട്. ബ്രിയോണി ഞങ്ങളെ കുറെക്കാലമായി ക്ഷണിക്കുന്നു. ഒരിക്കൽ അവർ ടിക്കറ്റ് അയയ്ക്കാൻ തുടങ്ങിയതാണ്. ഞാൻ അത് ഒരു പ്രകാരത്തിൽ തടഞ്ഞു, പക്ഷേ ഈ വർഷം സമ്മറിൽ പോകാൻ തീരുമാനിച്ചിരിക്കുകയാണ്. അവർ നിന്റെ കാര്യം എപ്പോഴും പറയാറുണ്ട്. ഞാൻ അവർക്ക് നിന്റെ മേൽവിലാസവും കൊടുത്തു. നിനക്ക് അവർ എഴുതിയോ?"

"ഇല്ല"

"വളരെ വിചിത്രമായിരിക്കുന്നു!" ഹരീഷിനു സ്വയം ആശ്ചര്യം തോന്നി.

അയാൾ പോക്കറ്റിൽ നിന്നും കേബിളെടുത്ത് വായിച്ചു.

"അവർ ബൈബിളിൽ നിന്നും മരണത്തെപ്പറ്റി അഥവാ ജീവിത്തെപ്പറ്റി ഏതാനും ഭാഗങ്ങൾ ഉദ്ധരിച്ചിരിക്കുകയാണ്. പക്ഷേ കമ്പിവകുപ്പുകാർ മെസേജ് വെട്ടിച്ചുരുക്കി." അയാൾ കമ്പി രമയെ ഏൽപിച്ചു. അവളതു വായിച്ചു.

ഈശ്വരൻ ദിവംഗതാത്മാവിനു ശാന്തി നൽകട്ടെ. നിനക്കും രമയ്ക്കും ഈ ദുഃഖത്തിൽ ശക്തി പ്രദാനം ചെയ്യട്ടെ എന്ന മട്ടിലായിരുന്നു കമ്പിയുടെ ഉള്ളടക്കം.

"അവസാനഭാഗം ഒഴിച്ച് മറ്റൊന്നും എനിക്ക് പിടികിട്ടിയില്ല." രമ കമ്പി തിരിച്ചുകൊടുത്തു.

"എവിടെനിന്നാകുമോ അയച്ചത്?" ഹരീഷും യോജിച്ചു.

"വളരെ നല്ല സ്ത്രീയായിരുന്നു അവൾ, പാവം." രമ പറഞ്ഞു.

"നിനക്ക് ഓർമയുണ്ടോ ഒരിക്കൽ നിനക്ക് പനി വന്നപ്പോൾ അവർ ഉത്കണ്ഠയോടെ ഓടി സ്കൂളിൽ വന്നു അച്ഛനെ വിളിക്കാൻ."

"ഇല്ല. എനിക്കോർമയില്ല. പക്ഷേ ആളുകൾ ഇക്കാര്യം പലതവണ പറഞ്ഞിട്ടുണ്ട്."

"അവർക്ക് ആരുമില്ലായിരുന്നു. അവർ അവിഹിത സന്താനമായിരുന്നു എന്നു പറയപ്പെടുന്നു. ഒടുവിൽ അവരുടെ അമ്മയും മരിച്ചുപോയി. അവർ പറഞ്ഞിട്ടാണ് അച്ഛൻ നിന്നെ ഗ്രാമത്തിൽ നിന്നും കൊണ്ടുവന്നത്. വാസ്തവത്തിൽ അമ്മ മരിച്ചതിനുശേഷം നിന്നെ നോക്കാൻ യാതൊരു ഏർപ്പാടും ഇല്ലായിരുന്നു. വല്യമ്മയ്ക്ക് കൃഷിയും കുടുംബവുമായി ഭവാലിയിൽ അധികം തങ്ങാൻ പറ്റില്ലായിരുന്നു. അതുകൊണ്ട് നിന്നെ ഗ്രാമത്തിലേക്ക് അയച്ചു. പക്ഷേ അതോടെ അച്ഛന് വളരെ ദുഃഖമായി. എനിക്കും വളരെ പ്രയാസമായി. കുടുംബം മുറിഞ്ഞുപോയി.

നിനക്ക് ഓർമ കാണില്ല, അക്കാലത്ത് ഗ്രാമത്തിൽ വിദ്യുച്ഛക്തി ഇല്ലായിരുന്നു. ഒരുദിവസം ഞാൻ വരാന്തയിൽ ഇരിക്കുകയായിരുന്നു. വൈകുന്നേരമായി. അച്ഛൻ ബാസാറിൽ പോയിരിക്കുകയായിരുന്നു. ഞാൻ റാന്തൽ കത്തിച്ചിരുന്നില്ല. ഞാൻ കരഞ്ഞുകൊണ്ടിരുന്നത് സിസ്റ്റർ ബ്രിയോണി കണ്ടു. അമ്മ മരിച്ചതിൽപിന്നെ കൂടെക്കൂടെ അവർ അച്ഛനുമായി മതസംബന്ധമായ കാര്യങ്ങളെപ്പറ്റി ചർച്ച ചെയ്യാൻ വരാറുണ്ടായിരുന്നു. അവർ റാന്തൽ കത്തിച്ചിട്ട് ചായ ഉണ്ടാക്കി. എന്നിട്ട് എന്നോട് എല്ലാകാര്യങ്ങളും ചോദിച്ചു മനസ്സിലാക്കി. ഞാൻ അവരോട്

ചോദിച്ചു; എന്റെ അമ്മ തിരിച്ചുവരുമോ? മരിച്ചുപോയവരെ തിരിച്ച് ജീവിപ്പിക്കാൻ മതത്തിനു ശക്തിയുണ്ട് എന്നായിരുന്നു അന്നെന്റെ വിശ്വാസം. അമ്മ എനിക്ക് പുരാണകഥകൾ പറഞ്ഞുതന്നിരുന്നു. യഥാർത്ഥ ഭക്തി കൊണ്ട് മരിച്ചവർ വീണ്ടും ജീവിച്ച കാര്യങ്ങൾ ഞാനോർക്കുന്നു. ബ്രിയോണി എപ്പോഴും പ്രാർത്ഥനയിൽ മുഴുകിയിരിക്കുന്നതുകൊണ്ട് അമ്മയെ തിരിച്ചുകൊണ്ടുവരാൻ അവരുടെ കൈയിൽ എന്തെങ്കിലും ഉപായം കാണും. പക്ഷേ ബ്രിയോണി പറഞ്ഞത് എന്താണെന്ന് അറിയുമോ?"

ബ്രിയോണി പറഞ്ഞു, "മകനേ നിന്റെ അമ്മയ്ക്ക് തിരിച്ചുവരാൻ കഴിയില്ല. പക്ഷേ നിന്റെ സഹോദരിയെ കൊണ്ടുവരാമെന്ന് ഞാൻ വാക്കുതരാം. നിനക്ക് നിന്റെ സഹോദരിയെയും ഇഷ്ടമാണല്ലോ!"

രമയ്ക്ക് അതു സഹിക്കാനായില്ല. അവൾ തേങ്ങിത്തേങ്ങി കരഞ്ഞു.

ഹരീഷ് അത് പ്രതീക്ഷിച്ചില്ല. അയാൾ തുടർന്നു. "അല്ല നീ എന്തിനാ കരയുന്നത്? ഒരു കുട്ടിയുടെ കാര്യം ഞാൻ നിന്നോട് പറഞ്ഞതല്ലേ, അല്ല കുട്ടിയുടെ അല്ല, ബ്രിയോണിയുടെ!"

രമ പിന്നെയും കരഞ്ഞുകൊണ്ടിരുന്നപ്പോൾ ഹരീഷ് പറഞ്ഞു. "ശരി നമുക്ക് അകത്തേക്കു പോകാം. ഇവിടെ വളരെ തണുപ്പു തോന്നുന്നു."

"വേണ്ട. ഇവിടെ മതി." രമ അകത്തേക്കു പോകാൻ തയ്യാറായില്ല.

കുറെ നേരം കഴിഞ്ഞിട്ട് രമ ചോദിച്ചു. "ചേട്ടാ, സിസ്റ്റർ ബ്രിയോണി പെട്ടെന്ന് എങ്ങോട്ട് പോയി?"

"നിനക്ക് അറിയില്ലേ?" ഹരീഷിനു വിശ്വാസം വന്നില്ല.

"ഇല്ല"

"അവർ പള്ളി ഉപേക്ഷിക്കാൻ ആലോചിച്ചു."

"എന്തിന്?"

"അവർ സാധാരണ ജീവിതം നയിക്കാൻ ആഗ്രഹിച്ചു." ഹരീഷ് സൂക്ഷിച്ചാണു പറഞ്ഞുതുടങ്ങിയത്. സത്യം പറയട്ടെ എന്നു തോന്നി, പക്ഷേ വേണ്ടെന്നു വച്ചു. "ഭവാലിയിൽ നിന്നും അവർ തന്റെ നാട്ടിൽ നോർത്ത് ഐർലൻഡിൽ പോയി. പിന്നീട് തിരിച്ച് പള്ളിയിൽ വന്നതെങ്ങനെയാണെന്നെനിക്കറിയില്ല."

കാലക്കേട് മനുഷ്യനെ വിടാതെ പിൻതുടരും എന്നു പറയണമെന്ന് അവൾക്കു തോന്നിയതാണ്. വിശേഷിച്ചും മൂല്യങ്ങളിൽ ഉറച്ചു വിശ്വസിക്കുന്നവർക്ക്, വൈകാരികമായ കമിറ്റ്മെന്റ് ഉറച്ചവർക്ക്. ആയിടെ ബാസാറിൽ വാർത്ത പരന്നിരുന്നു. വല്ലാത്ത വിചിത്രമായ വാർത്തകൾ. അച്ഛനിൽ അവരെന്താണ് പ്രത്യേക യോഗ്യത കണ്ടത്, എന്നു ഹരീഷി

നറിയില്ല. ഞങ്ങൾ അനാഥരായതുകൊണ്ട്, സ്വയം അനാഥയായ അവർക്ക് തോന്നിയ സഹാനുഭൂതിയാകും. പലപ്പോഴും ഇക്കാര്യം ബ്രിയോണിക്ക് എഴുതിചോദിക്കണമെന്നു വിചാരിച്ചതാണ്. അങ്ങനെ തന്റെ സംശയം ദൂരീകരിക്കാം. പിന്നീട് അക്കാര്യം മറന്നുപോയി. പോട്ടെ, ഏതായാലും കെനിയായ്ക്ക് പോകണം. അവിടെ വച്ച് സൗക ര്യമായി ചോദിക്കാം. പക്ഷേ ആരുടെയെങ്കിലും വ്യക്തിപരമായ രഹ സ്യങ്ങൾ പിച്ചിച്ചീന്തുന്നത് പാപമാവില്ലേ?

അവരുടെ ബന്ധം കുറെ വർഷങ്ങൾ നീണ്ടു. ചിലർ പറയുന്നത് അവർ അച്ഛനെ മതം മാറ്റാൻ ആഗ്രഹിച്ചു. പക്ഷേ ദേവന്മാർ തടഞ്ഞു. ഒരിക്കൽ തങ്ങളുടെ അയൽവാസി പന്താണി തന്നോട് പറഞ്ഞു. "ഇനി നിങ്ങൾ ക്രിസ്ത്യാനിയാകാൻ പോവുകയാണ്." അദ്ദേഹം അത് വെറുതെ പറഞ്ഞതാവാം. പക്ഷേ അധികാരിജി ക്രിസ്ത്യാനി ആകാൻ പോകയാണെന്നു പൊതുവേ പറയപ്പെട്ടിരുന്നു. ആയിടെ തങ്ങളുടെ വീട്ടിൽ ബൈബിൾ കൂടാതെ മറ്റനേകം ക്രിസ്തീയ ഗ്രന്ഥങ്ങളും എത്തി യിരുന്നു. അച്ഛന്റെ രൂപത്തിലും ഭാവത്തിലും മാറ്റം വന്നിരുന്നു. അമ്മ യുടെ മരണത്തിനും അതിനുമുമ്പും ഉണ്ടായിരുന്ന പോലെ ഇപ്പോൾ അദ്ദേഹത്തിനു മൗനവും കാണാറില്ല. ആയിടെ അവസാനമായി അദ്ദേഹം ട്വീഡ്കോട്ടും ടൈയും ഉപയോഗിക്കാൻ തുടങ്ങിയിരിക്കുന്നു.

അപ്പോഴാണ് ദേവന്മാരുടെ ഇടപെടൽ ഉണ്ടായത്. അതിനു ഏതാനും ദിവസം കഴിഞ്ഞ് ഒരുദിവസം പള്ളിയിൽ നിന്ന് ഒരാൾ വന്ന് സിസ്റ്റർ ബ്രിയോണിയുടെ പൊമറേനിയൻ പട്ടിയെ വീട്ടിൽ കൊണ്ടാക്കിയിട്ട് പറ ഞ്ഞു. ഇതിനെ ഇവിടെ തരാൻ സിസ്റ്റർ പറഞ്ഞതാണ്. രമയ്ക്ക് അതിനെ വലിയ ഇഷ്ടമായിരുന്നു.

"ബ്രിയോണി എവിടെ?" അച്ഛൻ ചോദിച്ചു.

"അവർ കഴിഞ്ഞ ഞായറാഴ്ച പോയി."

"എങ്ങോട്ട്?" ഹരീഷ് ചോദിച്ചു.

"അവരുടെ നാട്ടിലേക്ക്"

അച്ഛൻ നിശ്ശബ്ദനായി. അദ്ദേഹത്തിന്റെ മുഖം കണ്ടിട്ട് കൂടുതൽ എന്തെങ്കിലും ചോദിക്കാൻ ഹരീഷിനും ധൈര്യം വന്നില്ല. ആ മനുഷ്യൻ കുറെനേരം അവിടെ നിന്നിട്ട്, പിന്നീട് പട്ടിക്കുട്ടിയെ ഹരീഷിന്റെ കൈയിൽ കൊടുത്തു. എന്നിട്ട് തിരിച്ചുപോയി.

ഹരീഷിന്റെ മുഖത്തേക്കു നോക്കിയപ്പോൾ രമയ്ക്കും പഴയകാര്യം കുറെശ്ശേ ഓർമ വന്നു. എല്ലാം ഓർത്തുവയ്ക്കാൻ അന്ന് അവൾക്ക് പ്രായം കുറവായിരുന്നു. ഒരിക്കൽ ഒരു സ്ത്രീ അവളോട് പറഞ്ഞു. 'നിങ്ങ

ളുടെ പുതിയ ഇംഗ്ലീഷുകാരി അമ്മ വരാൻ പോകയാണ്.' അതുകേട്ട് അവൾക്കു ദേഷ്യം വന്നു. അന്ന് അമ്മ എന്താണെന്ന് അവൾക്ക് അറിവുണ്ടായിരുന്നില്ല. അക്കാര്യമാണ് ഇപ്പോൾ ചേട്ടൻ ഓർമിപ്പിച്ചത്. അതിനു മറ്റു കാരണങ്ങളും ഉണ്ടായിരുന്നു. ഒന്നാമത് ചേട്ടന് മുഖത്തടിച്ചു പറയാൻ യാതൊരു മടിയുമില്ല. എങ്കിൽ ഇത്രയും വലിയ കാര്യം ഉണ്ടായിട്ടും ചേട്ടൻ മിണ്ടാതിരിക്കുമോ! ഈ ചേട്ടന്റെ കാര്യം ഒന്നും വിശ്വസിക്കാൻ ആവില്ല. അച്ഛനെ നേരിട്ട് വഞ്ചകൻ എന്നു വിളിച്ച കക്ഷിയാണ്.

രണ്ടാമത്, താൻ പിന്നീട് ഏകദേശം പതിമൂന്നു വർഷം അവിടെത്തന്നെ കഴിഞ്ഞിട്ടും ആരും തന്നോട് ഇക്കാര്യം പറഞ്ഞിട്ടില്ല.

രമയ്ക്ക് ഇതൊന്നും അറിയാൻ വയ്യാതെ വന്നത് എന്തുകൊണ്ടാണെന്ന് ഹരീഷിനും തോന്നിക്കാണണം. രമ കുട്ടിക്കാലത്ത് എത്ര നാണം കുണുങ്ങിയും ഉൾവലിഞ്ഞ സ്വഭാവക്കാരിയും ആയിരുന്നു. ആരോടും ഒന്നും മിണ്ടില്ല. വലുതായതോടെ വീട്ടിൽ അവളുടെ ചുമതലയും വർദ്ധിച്ചു. അവളെ ആരും ഒന്നും പഠിപ്പിച്ചില്ല, ഒക്കെ അവൾ സ്വയം പഠിച്ചു. സ്കൂളിൽ പോകുന്നതിനുമുമ്പ് എല്ലാ പണിയും ചെയ്തിട്ട് പോകുമായിരുന്നു. രാവിലെ ആഹാരം കഴിച്ച പാത്രങ്ങൾ കഴുകി അടുപ്പും വൃത്തിയാക്കിയിട്ടേ പോകാറുള്ളു. അച്ഛൻ അരി അടുപ്പത്തിടാൻ മാത്രമേ അടുക്കളയിലോട്ട് കയറൂ. പിന്നീട് ആഹാരം കഴിച്ചിട്ട് തിരിച്ചുപോകുകയും ചെയ്യും. വൈകിട്ട് അവൾ സ്കൂളിൽ നിന്നും വേഗം ഓടിയെത്തും. അച്ഛനെക്കാൾ മുമ്പെ വന്ന് ചായയ്ക്കു വെള്ളംവെക്കാൻ. വീട്ടിൽ നിന്നും അവളുടെ സ്കൂളിലേക്കുള്ള ദൂരം അച്ഛന്റെ സ്കൂളിലേക്കുള്ളതിനെക്കാൾ അല്പം കൂടുതലായിരുന്നു. എങ്കിലും അവൾ നേരത്തെ എത്തും. അക്കാലത്ത് ഹരീഷ് നൈനിത്താളിൽ പഠിക്കുകയാണ്. വാരാന്ത്യത്തിൽ വീട്ടിൽ എത്തുമായിരുന്നു. രമ എപ്പോൾ എഴുന്നേൽക്കും, വീട്ടുജോലി എപ്പോൾ ചെയ്യും, എപ്പോൾ പഠിക്കും ഇതൊക്കെ അയാൾക്ക് മനസ്സിലാകാറില്ല. ആയിടെയാണ് അച്ഛനും മകനുമായുള്ള ബന്ധം വഷളായിതുടങ്ങിയത്.

രമയ്ക്ക് കൂട്ടുകാരികൾ ആരുമില്ലായിരുന്നു, വേറെങ്ങും പോകാനുമില്ല; തന്മൂലം അവൾ കാര്യങ്ങളൊന്നും അറിഞ്ഞുകാണില്ല. അവൾ കാര്യങ്ങൾ കേട്ടുതുടങ്ങിയപ്പോഴേക്കും ഏഴെട്ടു വർഷംകൊണ്ട് അതൊക്കെ പഴയതായിക്കഴിഞ്ഞിരുന്നു. എങ്കിലും ഒരു കാര്യം അവൾ ഓർമിക്കുന്നു. അച്ഛൻ അക്കാലത്ത് ഒരു നാടോടിക്കഥയിലെ നായകനെപ്പോലെയായിരുന്നു. ആ നായകനെ ഒരു വെള്ളക്കാരി പ്രേമിച്ചിരുന്നു.

ആ നായകൻ തന്റെ കുട്ടികൾക്കുവേണ്ടി വെള്ളക്കാരിയുടെ പ്രേമം തള്ളി ക്കളഞ്ഞു. നല്ല ചെറുപ്പത്തിൽ ഒരു വെള്ളക്കാരിയുടെ പ്രേമം!

അന്ന് അയാൾ എം.ഫിൽ ചെയ്യുകയായിരുന്നു. പെട്ടെന്ന് ഒരുദിവസം അച്ഛന്റെ കമ്പികിട്ടി—"രമ ടോപ്സ് യു.പി. ബോർഡ്" രമയെപ്പറ്റി അയാൾക്ക് അഭിമാനം തോന്നിയെങ്കിലും അച്ഛനോട് ദേഷ്യം തോന്നി. അച്ഛൻ ഈ വിവരം അറിയിച്ചുകൊണ്ട് സ്വന്തം സന്തോഷമായിരുന്നു പ്രകടിപ്പിച്ചത്.

"നിനക്ക് ഒരു വെള്ള പട്ടിയുടെ കാര്യം ഓർമയുണ്ടോ? പട്ടിക്കുട്ടി." ഹരീഷ് ചോദിച്ചു. "അത് ബ്രിയോണിയുടെ പട്ടിയായിരുന്നു. പോകാൻ നേരത്ത് അവർ നമ്മൾക്ക് തന്നിട്ടുപോയി. നിനക്ക് അതിനെ വലിയ ഇഷ്ടമായിരുന്നു."

"ഉവ്വ്, പട്ടിയെ ഓർമയുണ്ട്." രമ എന്തോ ഓർത്തുകൊണ്ട് പറഞ്ഞു. "പിന്നീട് അത് എങ്ങോട്ടു പോയി?"

"അതിന് എന്തുപറ്റി എന്നറിയില്ല, ബ്രിയോണി പോയി രണ്ടു മാസ ത്തിനുള്ളിൽ അത് ചത്തുപോയി. അത് ഒന്നും കഴിക്കാതെയായി. അതിനു തന്റെ ഉടമസ്ഥയെ പിരിഞ്ഞതിന്റെ ദുഃഖമായിരുന്നു."

രമ പറഞ്ഞു. "വരൂ, അകത്തേക്കു പോകാം."

അന്തരീക്ഷത്തിൽ തണുപ്പ് വർദ്ധിച്ചു. രമയുടെ കാലുകൾ മരവിച്ചു. ഇന്ന് അവൾ വീണ്ടും സോക്സിടാൻ മറന്നുപോയി.

"എന്താടാ ഇന്നു പക്ഷിയെ കിട്ടിയോ?" ഖിമാനന്ദ്ജി വന്നയുടനെ പരിഹാസം തുടങ്ങി.

"ഇന്നു വല്ലാത്ത തണുപ്പുണ്ട്." ഖിമാനന്ദ്ജി ഖദർകോട്ടിനു പുറത്ത് കമ്പിളിഷാൾ പുതച്ചത് കണ്ടിട്ട് ഹരീഷ് പറഞ്ഞു.

"ഇല്ല, വളരെ കൂടുതലില്ല." അദ്ദേഹം ഷാൾ മാറ്റിവച്ചിട്ട് പറഞ്ഞു. "നീ എന്റെ വേഷം കണ്ടിട്ട് പറയുകയാവും." അദ്ദേഹം തലയിൽ കെട്ടിയിരുന്ന മഫ്ളറും അഴിച്ചുവച്ചു. "എനിക്കിപ്പോൾ പ്രായമായി. ഇതൊക്കെ ശ്രദ്ധിക്കേണ്ടേ."

"പക്ഷേ അങ്ങ് എന്തിനാണ് ഇതെല്ലാം ഊരിവച്ചത്?" ഹരീഷ് സംശ യിച്ചു ചോദിച്ചു.

"മുറിയിൽ സാമാന്യം ചൂടുണ്ട്. ഇത് പാകമാണ്. ആട്ടെ നീ പറയൂ ഇന്നു പക്ഷിയെ കിട്ടിയോ?"

"ഏതു പക്ഷി?" ഹരീഷ് ചിരിച്ചു.

"നീ ഊണും ഉറക്കവും ഉപേക്ഷിച്ചിട്ട് ഒന്നിന്റെ പുറകെ നടക്കുകയ ല്ലായിരുന്നോ, ആ പക്ഷി."

"ഇല്ല, എങ്കിലും ഇന്ന് വേറൊരു പക്ഷിയെ കണ്ടു. നീണ്ട വാലുള്ള വളരെ സുന്ദരിയായ പക്ഷി."

"ഫോട്ടോ എടുത്തോ?"

"ഇല്ല, ഇന്ന് പകൽ വെളിച്ചം തീരെ കുറവായിരുന്നു. എന്റെ കൈവശം ഹൈസ്പീഡ് ഫിലിം ഇല്ല. വൈകുന്നേരം അന്തരീക്ഷം ഒന്നു തെളിഞ്ഞു. പക്ഷേ അപ്പോഴേക്കും പാർവതി ബഹളം കൂട്ടിയതുകൊണ്ട് പോരേണ്ടിവന്നു."

"പാർവതി എന്ത് ബഹളം കൂട്ടി."

"വേഗം വരണമെന്നു പറഞ്ഞ്. മൂന്നുമണിക്കുതന്നെ ജഗത്തിനെ പറഞ്ഞയച്ചു. ഒരുവിധം ഞാനവനെ ഒതുക്കിയപ്പോൾ, ദാ ഒരുമണിക്കൂർ കഴിഞ്ഞ് വീണ്ടും പാർവതി അവനെ പറഞ്ഞുവിട്ടിരിക്കുന്നു. 'വളരെ താമസിക്കരുത്, തിരിച്ചുപോരൂ' എന്ന സന്ദേശവുമായി. ഞാൻ അവനെ ഓടിക്കാൻ നോക്കിയപ്പോൾ പാർവതിയുടെ ശബ്ദം കേട്ടു. "ഓ ജഗത്, നീ എന്തു ചെയ്യുകയാ? വേഗം വന്നേ." ഞാൻ ഭയന്നുപോയി. ഇന്നലെ രണ്ടു ഗ്രാമങ്ങളിൽ പോകാനേ പറ്റിയുള്ളു. ഇന്ന് എല്ലായിടവും കാണാൻ നല്ല ചേലുണ്ടാവും എന്നു കരുതി തിരിച്ചുപോന്നു."

"നീ ആഹാരം കഴിച്ചതെവിടെയാണ്?" സുരേന്ദ്രൻ ചോദിച്ചു.

"പാർവതിയുടെ അടുത്തുനിന്ന്! എടീ രമേ, ഇന്ന് അവൾക്ക് പനി പിടിച്ചു." പൊടുന്നനെ ഹരീഷ് ഓർത്തു.

"പനി കൂടുതലുണ്ടോ?" രമ ഡോക്ടറുടെ മട്ടിൽ ചോദിച്ചു.

"ഉണ്ടാവും. ഞാൻ നാഡി പിടിച്ചു നോക്കിയില്ല. അവൾക്ക് എണ റ്റിരിക്കാൻ വയ്യ." ഹരീഷ് അല്പം ചിന്താകുലനായി കണ്ടു.

"എക്സേർഷൻ കൊണ്ടാകും. എക്സ്പോഷർകൊണ്ടും ആകാം. ഇന്നലെ രാത്രി ശരിക്ക് മൂടിപ്പുതച്ചിട്ടും ഇല്ലായിരുന്നു." രമ പറഞ്ഞു.

ഹരീഷിനു വിഷമമായി. അവൾ രാത്രിയിൽ വരേണ്ടായിരുന്നു. "രമേ, രാവിലെ നമുക്കൊന്നിച്ചു പോകാം. നോക്കിയിട്ടു വരാം."

"ഒക്കെ ശരിയാവും. നീ എന്തിനാ വിഷമിക്കുന്നത്."

സുരേന്ദ്രൻ ചേട്ടൻ പറഞ്ഞു. "ഇനി ഇവളെ എവിടൊക്കെ കൊണ്ടു നടക്കുമോ എന്തോ? ഇപ്പോൾത്തന്നെ പനിപിടിച്ചു. നിസ്സാര കാര്യങ്ങൾക്കു പോലും ഇവിടെ കുന്നിൻപ്രദേശത്ത് ഡോക്ടറെ വിളിക്കേണ്ടിവന്നാൽ കുഴഞ്ഞതുതന്നെ."

സുരേന്ദ്രന്റെ വിയോജിപ്പ് കടന്നുപോയോ എന്നു സംശയിച്ച്, ഹരീഷ് എന്തെങ്കിലും കടുപ്പിച്ച് പറയരുതെന്നു കരുതി, രമ വേഗം പറഞ്ഞു. "ശരി ചേട്ടാ, അതും പറഞ്ഞ് നമുക്കൊന്നു ചുറ്റിക്കറങ്ങാം."

"നിന്റെ ഇൻവെസ്റ്റിഗേഷൻ എവിടംവരെയായി?" ഖിമാനന്ദ്ജി പരിഹാസ മട്ടിൽ ചോദിച്ചു.

"വല്യച്ഛാ, ഇതാ നോക്കിയേ" അയാൾ പോക്കറ്റിൽ നിന്നും കമ്പിയെടുത്ത് കൊടുത്തിട്ട് പറഞ്ഞു. "ഇതിലെന്താവും എഴുതിയിരിക്കുക?"

ഖിമാനന്ദ്ജി ഏറെനേരം അതു നോക്കി. പക്ഷേ അദ്ദേഹത്തിന് ഒന്നും പിടികിട്ടിയില്ല.

"എവിടെയെങ്കിലും വായിച്ചതായി തോന്നുന്നോ?" ഹരീഷ് ചോദിച്ചു.

"ഉവ്വ്, തോന്നുന്നു, ഇതാരുടെ കമ്പിയാണ്?"

"ബ്രിയോണിയുടെ, ഗ്രാമത്തിൽ നമ്മുടെ അയൽവാസിയായിരുന്നു."

"ഓ ആ ഇംഗ്ലിഷുകാരി നൺ! ഇപ്പോൾ എവിടെനിന്നാവും കമ്പി അയച്ചതെന്ന് എങ്ങനെയറിയും." വല്യച്ഛൻ കമ്പി തിരിച്ചു കൊടുത്തു. "നീ നിന്റെ ഇൻവെസ്റ്റിഗേഷന്റെ കാര്യം പറ."

"ശരി വല്യച്ഛാ" അയാൾ കമ്പി തിരിച്ച് പോക്കറ്റിൽ ഇട്ടുകൊണ്ട് പറഞ്ഞു. "പുഴയുടെ തീരത്തെ വീട് വിജനമായിരിക്കുന്നു."

"അതെ, എന്തുകൊണ്ട്? ഇനി അതുകൊണ്ടെന്തു പ്രയോജനം? മുമ്പും അതൊരു മഴക്കാല സങ്കേതമായിരുന്നു. മഴക്കാലത്ത് ഗംഗയിൽ വെള്ളപ്പൊക്കമാകുമ്പോൾ ആ വിട് ഉപയോഗിക്കുമായിരുന്നു." ഖിമാനന്ദ്ജി വിശദീകരിച്ചു.

ഗ്രാമങ്ങളുടെ ഇല്ലായ്മകളെയും വല്ലായ്മകളെയും കുറിച്ച് ഹരീഷും വല്യച്ഛനും തമ്മിൽ ദീർഘനേരം സംസാരിച്ചു. സംഭാഷണത്തിൽ സുരേന്ദ്രനും രമയും പങ്കെടുത്തു. ഭാരതീയ സംസ്കാരത്തിന്റെ ആദിമ വേരുകളെപ്പറ്റിയും പരാമർശമുണ്ടായി.

ഹരീഷ് ഇടയ്ക്കുവച്ച് പറഞ്ഞു. "ഇന്നലെ ചേട്ടത്തി എന്നോട് പറഞ്ഞു, ഇവിടെ കുട്ടികൾക്ക് യാതൊരു ഭാവിയുമില്ല. ഞങ്ങൾക്കുകൂടി അവിടെ എവിടെയെങ്കിലും എന്തെങ്കിലും സൗകര്യം ഏർപ്പാടു ചെയ്യണം എന്ന്"

"അവൾക്കു വട്ടാണ്." സുരേന്ദ്രൻ വിഷയം മാറ്റാനായി പറഞ്ഞു.

"അല്ല, പറഞ്ഞതു തെറ്റല്ല. ശരിയായ കാര്യമാണ്. എല്ലാവർക്കും അവരവരുടെ കുട്ടികളുടെ ജോലിയെപ്പറ്റി ഉത്കണ്ഠകാണും. ഇവിടെ അവർ എന്തു പഠിക്കും. ഇവിടെയുള്ളവർ, പട്ടണത്തിൽനിന്നും ഇംഗ്ലീഷ് പഠിച്ചവരോട് എങ്ങനെ മത്സരിച്ചു നേടും? അച്ഛനും വല്യച്ഛനും ഗ്രാമത്തിൽ നിന്നും പുറത്തു പോയില്ലായിരുന്നെങ്കിൽ അവർക്കു പഠിക്കാൻ കഴിയുമായിരുന്നോ? എങ്കിൽ ഞാനും രമയും പഠിക്കുമായിരുന്നോ? പഠിച്ചിരുന്നെങ്കിൽ തന്നെ ഹൈസ്കൂൾ പാസായി എവിടെയെങ്കിലും ചപ്രാ

സിയായി പണിയെടുത്തേനെ. കുട്ടികളെ നൈനിത്താളിലോ അൽമോ റയിലോ അയച്ചു പഠിപ്പിക്കുവാൻ നിങ്ങളുടെ കൈയിൽ പണം കണ്ടേനെ. പക്ഷേ, നിങ്ങളുടെ സമ്പദ്‌വ്യവസ്ഥ അനുസരിച്ച് പണം മുഴു വൻ കൃഷിയിലിറക്കണം. ലോകത്തെങ്ങും ഇതുപോലെ മറ്റൊരു തൊഴി ലുണ്ടാവില്ല. ചെലവാക്കാനല്ലാതെ സമ്പാദിക്കാനൊന്നുമില്ലാത്ത തൊഴിൽ. ആ സ്ഥിതിക്ക് സുരേന്ദ്രൻ ചേട്ടന് നെഞ്ചത്ത് കൈവച്ചു കൊണ്ട് പറയാനാവുമോ, ഇവിടെത്തന്നെ കഴിയാനാണ് താല്പര്യ മെന്ന്."

സുരേന്ദ്രൻ കുറെ നേരം ആലോചിച്ചിരുന്നു. പക്ഷേ പ്രതിമപോലെ മിണ്ടാതിരുന്നതേയുള്ളു.

"കാപട്യം ആത്യന്തികമായി ആത്മഘാതകമായിത്തീരും. നിങ്ങളു ടേത് സർക്കാർ ജോലിയാണ്, അതും കുറെക്കാലമായത്. ഏതെങ്കിലും പട്ടണത്തിലേക്ക് ട്രാൻസ്ഫർ വാങ്ങിക്കുകയല്ലേ ഭേദം."

"ഈ വീടിന്റെ കാര്യം എന്താവും?" സുരേന്ദ്രൻ ചോദിച്ചു.

"ആത്മഹത്യയും ആത്മത്യാഗവും തമ്മിൽ വ്യത്യാസമുണ്ട്, ചേട്ടാ." ഹരീഷ് അല്പം ഉറക്കെ പറഞ്ഞു. "നിങ്ങളുടെ കുട്ടികളുടെ ഭാവി താറു മാറാക്കുന്ന ഈ വിട് കൊണ്ടു കളയൂ. നമ്മൾ എവിടെയാണോ അതാവും നമ്മുടെ വീട്. മനുഷ്യരെക്കൊണ്ടാണ് വീട് ഉണ്ടാക്കുന്നത്, സ്ഥലംകൊണ്ടല്ല. നിങ്ങൾക്ക് ഈ മണ്ണിനോട് ഒരു സ്നേഹവുമില്ല, ഇതി നോട് ഒരു കമിറ്റ്മെന്റും ഇല്ല. ഇവിടെ കഴിയുക എന്നത് നിങ്ങളുടെ നിവൃത്തിയില്ലായ്മയാണ്, വെറും നിവൃത്തികേട്! അല്ലായിരുന്നെങ്കിൽ കുറെക്കൂടി ഭേദപ്പെട്ട വ്യവസ്ഥിതി ആയാൽ ഈ ഗ്രാമത്തിൽ ഒരു പക്ഷി കൂടി കാണില്ല. പൂർവികന്മാരുടെ ആത്മാക്കളുടെ താവളമേ ഉണ്ടാകൂ."

ഹരീഷ് വല്യച്ഛനോട് ഇടയ്ക്ക് ചോദിച്ചു. "ആട്ടെ വല്യച്ഛാ, ഒരു കാര്യം ചോദിക്കട്ടെ. ആദ്യമായി നമ്മുടെ ഗ്രാമത്തിൽനിന്നും ജോലി ക്കായി പുറത്തുപോയതാരാണ്?"

"നമ്മുടെ പിതാമഹന്മാർ. അതിനുമുമ്പ് ആരും ജോലിക്കായി പോയി ട്ടില്ല. കൂടിപ്പോയാൽ രാംനഗർ വരെ പോകും. കിഴക്കുള്ളവർ ഹൽദ്വാനി- ടണക്പൂർ വരെ പോകുമായിരുന്നു." ഖിമാനന്ദ്ജി പറഞ്ഞു.

"രാംനഗർ പിന്നീട് ഉണ്ടായതല്ലേ?" സുരേന്ദ്രൻ ചോദിച്ചു.

"1850-ൽ രാംസേയുടെ പേരിലാണ് അത് ഉണ്ടായത്. ആദ്യം ബാസാർ ചിൽക്കിയായിലായിരുന്നു. ഹൽദ്വാനിയും ഇംഗ്ലീഷുകാർ തന്നെ ഉണ്ടാ ക്കിയതാണ്."

"ആട്ടെ ഭഗവാൻ രാമനുമായി ഇതിനെന്തെങ്കിലും ബന്ധമുണ്ടോ?"

സുരേന്ദ്രൻ ചോദിച്ചു.

"ഇല്ല." അദ്ദേഹം ചിരിച്ചു.

ഖിമാനന്ദ്ജി കുടുംബചരിത്രം അവരെ പറഞ്ഞുകേൾപ്പിച്ചു. ഹരീഷിന്റെ അപ്പൂപ്പനെപ്പറ്റി അദ്ദേഹം പറഞ്ഞു. "അദ്ദേഹം മീററ്റിലെ ഒരു ബാങ്കിൽ ചൗക്കീദാരായിരുന്നു. അദ്ദേഹം വളരെ ദീർഘദൃഷ്ടിയുള്ള ആളായിരുന്നു. ഞങ്ങൾക്ക് എട്ടോ പത്തോ വയസായപ്പോൾ നിന്റെ അപ്പൂപ്പൻ ഞങ്ങളെ മീററ്റിൽ കൊണ്ടുപോയി. നിന്റെ അച്ഛനെ അങ്ങോട്ട് കൊണ്ടുപോയില്ലായിരുന്നെങ്കിൽ ഒരു പക്ഷേ എനിക്കും പോകാൻ കഴിയില്ലായിരുന്നു."

"നിങ്ങൾ അവിടെ എന്തായിരുന്നു ചെയ്തത്."

"ഞാൻ അദ്ദേഹത്തിന്റെ കൂടെ അമ്പലത്തിലായിരുന്നു കഴിഞ്ഞത്. പക്ഷേ പകൽ ധർമശാലയിൽ കഴിയും. ന്യൂ ഇൻഡ്യാ ബുള്ളിയൻ ബാങ്കുകാരുടേതായിരുന്നു ആ ധർമശാല. നിന്റെ അപ്പൂപ്പന് അവിടെ ഒരു മുറി കൊടുത്തിരുന്നു. അക്കാലത്ത് പഹാഡികൾ മുഴുവൻ അവിടെയാണു തങ്ങിയിരുന്നത്. അതെന്തൊരു കാലം? ധർമശാലയിൽ എന്തൊക്കെ തരത്തിലുള്ള ആൾക്കാർ വരും. പലപ്പോഴും ഡ്രാമാകമ്പനിക്കാർ വന്നു താമസിക്കും. അന്ന് സിനിമയ്ക്ക് ഇത്ര പ്രചാരം ഉണ്ടായിരുന്നില്ല. ഞാൻ നിന്നോട് പറയുന്നത് 1920–25കളിലെ കാര്യമാണ്. പിന്നീട് ഞങ്ങൾ 'ആലം ആരാ' കാണുകയുണ്ടായി. അക്കാലത്ത് ഒരു വിശേഷം ഉണ്ടായിരുന്നു. സിനിമയിൽ ഏതെങ്കിലും നൃത്തരംഗം വന്നാൽ ഹാളിലിരിക്കുന്ന ആളുകൾ ഹാർമോണിയവും തബലയുമായി പാട്ട് തുടങ്ങുകയായി."

"ഇതിനാണ് ഓഡിയൻസ് പാർട്ടിസിപ്പേഷൻ എന്നു പറയുന്നത്!" ഹരീഷ് ചിരിച്ചു.

"നിന്റെ അപ്പൂപ്പനു നാടകത്തിൽ വലിയ ഭ്രമമായിരുന്നു. അദ്ദേഹം ഒരേ നാടകം തന്നെ പലവട്ടം കാണുമായിരുന്നു. നിന്റെ വല്യച്ഛൻ പോവില്ലായിരുന്നു. അദ്ദേഹം എപ്പോഴും പഠിത്തത്തിൽ മുഴുകിയിരിക്കും. കുട്ടിക്കാലം തൊട്ടേ ഈശ്വരവിശ്വാസിയായിരുന്നു. ഞാൻ നിന്റെ അപ്പൂപ്പന്റെ കൂടെ 'രാജാ ഹരിശ്ചന്ദ്ര' നാലു പ്രാവശ്യം കണ്ടു. രാജാ ഹരിശ്ചന്ദ്രന്റെ ദുഃഖം കണ്ടിട്ട് വല്ലാതെ സങ്കടം തോന്നി, എങ്കിലും അതൊരു രസമായിരുന്നു. നിന്റെ അപ്പൂപ്പനും നാടകം കണ്ട് കരഞ്ഞു. വേറെയും പല നാടകങ്ങൾ ഞങ്ങൾ കണ്ടു—'സതീ സാവിത്രീ', 'ഹാത്തിം തായ്', 'ലൈലാമജ്നു' തുടങ്ങിയവ. പാഴ്സി തിയറ്ററിന്റെ കാലമായിരുന്നു അത്."

"വല്യച്ഛാ അപ്പൂപ്പൻ പോന്നതിൽപിന്നെ അച്ഛൻ അവിടെ ആരുടെ കൂടെ താമസിച്ചു?"

കുറെ നേരം ആലോചിച്ചിട്ട് അദ്ദേഹം പറഞ്ഞു. "നിന്റെ അച്ഛൻ ട്യൂഷനെടുത്ത് ആ വരുമാനംകൊണ്ട് പഠിച്ചു."

"അങ്ങ് ഇന്റർ കഴിഞ്ഞപ്പോൾ പഠിത്തം നിർത്തിയോ?"

"ഉവ്വ്. പഠിക്കാൻ ആഗ്രഹമുണ്ടായിരുന്നു. പക്ഷേ എന്റെ അച്ഛൻ മരിച്ചുപോയി. അദ്ദേഹം അവിടെ ഒരു അമ്പലത്തിൽ പൂജാരിയായിരുന്നു. എനിക്ക് ജോലി ചെയ്യേണ്ടിവന്നു. നിന്റെ അച്ഛൻ ബി. എ.യും പിന്നീട് എം.എ.യും പാസ്സായി." അദ്ദേഹം ഒന്നു നിർത്തി. തുടർന്നു പഠിക്കാത്തതിന്റെ ദുഃഖം ജീവിതകാലം മുഴുവൻ അദ്ദേഹത്തെ വേട്ടയാടുന്നുണ്ടാവും എന്ന് ഹരീഷ് ഊഹിച്ചു. തന്റെ കൂട്ടുകാരനെക്കാൾ പഠിത്തത്തിൽ അദ്ദേഹം ഒട്ടും മോശമായിരുന്നില്ല. ആ നിലയ്ക്ക് തന്റെ പഠിത്തം ഇടയ്ക്കു വച്ച് നിന്നുപോയതിൽ ദുഃഖം വരാതിരിക്കുമോ?

"വല്യച്ഛാ, അപ്പൂപ്പൻ ഗ്രാമത്തിൽ തിരിച്ചെത്തിയത് എന്തിനാണ്?" രമ ചോദിച്ചു.

"സത്യം പറഞ്ഞാൽ അപ്പോഴേക്ക് സുരേന്ദ്രന്റെ അച്ഛൻ മദൻസിങ്ങ് മിലിട്ടറിയിൽ ചേർന്നു. തന്മൂലം വീട്ടിലെ കാര്യങ്ങൾ നോക്കാൻ ആരുമില്ലാതായി. നിന്റെ അമ്മൂമ്മയ്ക്ക് തനിച്ച് ഒന്നും ചെയ്യാൻ പറ്റില്ലായിരുന്നു. പിന്നീട് അവരും മരിച്ചു. ഒന്നുരണ്ടുകൊല്ലം നിന്റെ അപ്പൂപ്പൻ ഒരുവിധത്തിൽ മുമ്പോട്ടു കൊണ്ടുപോയി. ഒടുവിൽ അദ്ദേഹം ഗ്രാമത്തിലെത്തി. അദ്ദേഹത്തിനു വരാൻ ഇഷ്ടമില്ലായിരുന്നു. അദ്ദേഹം ദീവാനിയെയും ഗ്രാമത്തിലേക്ക് അയയ്ക്കാൻ ശ്രമിച്ചു. ദീവാനി ഇത്രയധികം പഠിക്കുമെന്ന് അദ്ദേഹം സ്വപ്നത്തിൽപോലും വിചാരിച്ചില്ല. കൂടിപ്പോയാൽ പത്താം ക്ലാസുവരെ അവനെ പഠിപ്പിക്കാം എന്നേ വിചാരിച്ചുള്ളു. അതുകൊണ്ട് ഏതെങ്കിലും ചെറിയ സർക്കാർജോലി കിട്ടും. പക്ഷേ അദ്ദേഹം ഗ്രാമത്തിലേക്ക് പോകാൻ കൂട്ടാക്കിയില്ല. നിന്റെ അച്ഛൻ വളരെ നിശ്ചയദാർഢ്യം ഉള്ള ആളായിരുന്നു. അസൽ ക്ഷത്രിയൻ. അദ്ദേഹം തുടർന്നു പഠിക്കാൻ തീരുമാനിച്ചു കഴിഞ്ഞിരുന്നു. അദ്ദേഹത്തെ അതിൽനിന്ന് ആർക്കും പിൻതിരിപ്പിക്കാൻ ആയില്ല. മകനു പഠിക്കാൻ ആര് പണം കൊടുക്കും എന്നായിരുന്നു നിന്റെ അപ്പൂപ്പന്റെ വിചാരം. ഇക്കാരണത്താൽ അദ്ദേഹം ഒന്നു ശങ്കിച്ചു. പക്ഷേ നിന്റെ അച്ഛൻ ബി. എ.ക്കു പഠിക്കുമ്പോൾ അപ്പൂപ്പൻ ഗ്രാമത്തിലേക്ക് പോന്നുകഴിഞ്ഞു."

"അപ്പൂപ്പൻ വല്യച്ഛനെ പഠിപ്പിക്കാൻ എന്താണു കൊണ്ടുപോകാഞ്ഞത് എന്നത് വിചിത്രം തന്നെ." ഹരീഷ് പറഞ്ഞു.

"അതിനു കാരണം നിന്റെ അമ്മൂമ്മയാണ്. മദൻ ചേട്ടൻ അവരുടെ പ്രിയപുത്രനായിരുന്നു. പഠിക്കാൻ അത്ര മെച്ചമൊന്നുമായിരുന്നില്ല. എങ്ങനെയോ കക്ഷി പാലിയിലെ സ്കൂളിൽനിന്ന് പ്രൈമറി പാസായി. കുറെ നാൾ പഠിപ്പിക്കാനായി അദ്ദേഹത്തെ ദ്വാരാഹാട്ടിലേക്കും അയച്ചു. അക്കാലത്ത് നിന്റെ അപ്പൂപ്പനു നല്ല വരവുണ്ടായിരുന്നു. പക്ഷേ ചേട്ടന് അമ്മയെ കൂടാതെ കഴിയാൻ വിഷമമായി. അങ്ങനെ ആ പഠിത്തം നിലച്ചു. പിന്നീട് അദ്ദേഹം മിലിട്ടറിയിൽ പോയി. യുദ്ധം തുടങ്ങിയ കാലം. ഇംഗ്ലീഷുകാർ ഗ്രാമാന്തരങ്ങളിൽ നിന്നും ആളുകളെ പട്ടാളത്തിൽ എടുത്തു."

"വല്യച്ഛാ, ഒരിക്കൽ ഞങ്ങളോട് വല്യമ്മ പറയുകയുണ്ടായി, നിങ്ങളുടെ അച്ഛൻ കടല ചവച്ചുകൊണ്ടാണ് പഠിച്ചത്. അത് സത്യമാണോ?" രമ ചോദിച്ചു.

"അതിൽ അത്ഭുതമില്ല. കടല ചവച്ചുകൊണ്ട് കഴിയേണ്ടിവന്നു കാണും. ഗ്രാമത്തിൽനിന്നും പണം അയയ്ക്കാൻ പറ്റാതെ വരും. അതുകൊണ്ട്" അദ്ദേഹം ഒന്നു നിർത്തിയിട്ട് വളരെ വികാരഭരിതനായി തുടർന്നു. "അദ്ദേഹം യോഗിയായിരുന്നു. ഒരിക്കൽ അദ്ദേഹത്തിനു രോഗം വന്നു. കൈ നീട്ടുവാൻ അദ്ദേഹം പഠിച്ചിരുന്നില്ല. മറ്റുള്ളവരുടെ മുമ്പിൽ തന്റെ വിഷമം അന്നേവരെ പറഞ്ഞിട്ടുമില്ല. അല്ലെങ്കിൽ ബാങ്കുകാരുടെ മകൻ മനോഹർ അദ്ദേഹത്തിന്റെ സഹപാഠിയായിരുന്നു. അയാൾക്ക് എത്ര രൂപ വേണമെങ്കിലും കൂട്ടുകാരനുവേണ്ടി ചിലവാക്കാൻ കഴിയുമായിരുന്നു. പറഞ്ഞിരുന്നെങ്കിൽ പത്തോ ഇരുപതോ രൂപ മനോഹർ തന്നെ കൊടുത്തേനേ. അന്നത്തെ പത്തിരുപതു രൂപയ്ക്ക് ഇന്നത്തെ ഇരുനൂറുരൂപയെക്കാൾ വിലയുണ്ട്. പക്ഷേ അദ്ദേഹം ഒരിക്കലും ആരുടെ മുമ്പിലും കൈ നീട്ടിയില്ല. ടൈഫോയിഡോ മലേറിയായോ ആണ് അദ്ദേഹത്തെ പിടികൂടിയത്. അക്കാലത്ത് ട്യൂഷൻ ഇല്ലായിരുന്നു. ആഹാരം കിട്ടിയാൽ അതുതന്നെ വലിയ കാര്യം. മരുന്ന് എവിടെനിന്നു വാങ്ങും? അദ്ദേഹം കോളേജിൽ പഠിക്കുന്ന കാലം. അവിടെ നമ്മുടെ ഗ്രാമത്തിലെ ആൾക്കാരാരും ഉണ്ടായിരുന്നില്ല. എന്റെ ചിറ്റപ്പൻ കാന്തിവല്ലഭ് ദില്ലിയിൽ പോയിരുന്നു. നിന്റെ മറ്റെ അപ്പൂപ്പൻ കിഷൻസിങ്ങ്ജിയും ദില്ലിയിൽ തന്നെയായിരുന്നു. അവിടെ അദ്ദേഹം കട തുടങ്ങിയിരുന്നു. നമ്മുടെ മറ്റൊരു ചിറ്റപ്പൻ ധനിറാം മുറാദാബാദിലായിരുന്നു. അദ്ദേഹത്തെ ഇപ്പോൾ സേഠ് എന്നാണു വിളിക്കുക... അദ്ദേഹം മൂന്നുദിവസം പനിച്ച് ബോധമില്ലാതെ കിടന്നു. നാലാംദിവസം ഗ്രാമത്തിലെ ആരോ ഒരാൾ അവിടെ എങ്ങനെയോ എത്തി. അയാൾ അദ്ദേഹത്തെ ഡോക്ടറുടെ അടുത്ത് കൊണ്ടുപോയി."

"പക്ഷേ പിന്നിട് അദ്ദേഹത്തിനു സഹായം കിട്ടിയില്ലേ?" ഹരീഷ് ഏതോ രഹസ്യം എന്ന മട്ടിൽ ചോദിച്ചു.

ഖിമാനന്ദ്ജി അല്പനേരം മിണ്ടാതിരുന്നു. എന്നിട്ട് പറഞ്ഞു "എനിക്കറിയില്ല. കിട്ടിക്കാണും."

"ആനന്ദിയാണ് അദ്ദേഹത്തെ സഹായിച്ചത്" ഹരീഷ് രഹസ്യം വെളിപ്പെടുത്തി.

"ഏത് ആനന്ദി?" രമ ഞെട്ടി ചോദിച്ചു.

"എന്തു പറയുന്നു, വല്യച്ഛാ?" ഹരീഷ് ചോദ്യം ആവർത്തിച്ചു.

"ഞാൻ പറഞ്ഞില്ലേ, അപ്പോഴേക്ക് ഞാൻ അവിടെനിന്നും പോന്നിട്ട് റാണിഘേതത്തിൽ പഠിക്കുകയായിരുന്നു. സഹായിച്ചുകാണും."

"ഞാൻ പറയാം. ചില കാര്യങ്ങൾ ഞാൻ കുട്ടിക്കാലത്ത് കേട്ടിരുന്നു. കുറെ കാര്യങ്ങൾ ഇപ്പോൾ മനസ്സിലായി. പൂർണമായും എനിക്ക് മനസ്സിലായില്ല. പക്ഷേ ഈ ചില്ലറ അറിവുകൾ കൂട്ടിച്ചേർത്ത് എനിക്കു കിട്ടിയ അറിവ് ഞാൻ പറയാം. ആനന്ദി മീററ്റിൽ വേശ്യ ആയിരുന്നു. അവർ കുറെനാൾ അച്ഛനെ സഹായിച്ചുകൊണ്ടിരുന്നു. അവരാകും അച്ഛനെ എം.എ.ക്ക് പഠിപ്പിച്ചത്. ഇക്കാര്യം അമ്മ എന്നോട് പറഞ്ഞിട്ടുണ്ട്. വല്യമ്മാവനും അച്ഛന്റെ കൂടെ പഠിക്കുന്നുണ്ടായിരുന്ന കാര്യം നിങ്ങൾക്ക് അറിയാമായിരിക്കും. അതായത് ആനന്ദിയുടെ കാര്യം അമ്മാവനറിയാമായിരുന്നു. പിന്നീട് ബി.എ.ക്ക് ശേഷം അമ്മാവനു കമ്മീഷൻ കിട്ടിയിരുന്നു. അതുകൊണ്ട് എനിക്ക് ശരിക്ക് പറയാൻ പറ്റിയെന്നു വരില്ല. അച്ഛൻ എം.എ.ക്ക് പഠിക്കുമ്പോൾ അമ്മാവൻ മീററ്റിൽ നിന്നും പോയിക്കഴിഞ്ഞിരുന്നു."

"അല്ല" ഖിമാനന്ദ്ജി തറപ്പിച്ചു പറഞ്ഞു. "നിന്റെ അമ്മാവൻ പറഞ്ഞത് ശരിയല്ല. അയാൾ കാര്യങ്ങൾ അല്പം പൊടിപ്പും തൊങ്ങലും ചേർത്ത് പറയും. നിന്റെ അച്ഛന് അസുഖം വന്നപ്പോൾ ആനന്ദി അദ്ദേഹത്തെ ചികിത്സിപ്പിച്ചു എന്നതു ശരിതന്നെ, പക്ഷേ അദ്ദേഹം എപ്പോഴും അവളെ ആശ്രയിച്ചു കഴിഞ്ഞു, അവൾ വഴിയാണ് എം.എ. പാസായത് എന്നത് തെറ്റാണ്. പച്ച കള്ളമാണ്. നിനക്കറിയില്ലായിരിക്കും, നിന്റെ അച്ഛൻ ഒരിക്കലും ആ തെരുവിൽകൂടി പോകാറേയില്ലായിരുന്നു. അദ്ദേഹം അത്രയ്ക്ക് സദാചാര ബോധമുള്ളയാളായിരുന്നു."

"അങ്ങ് പറയുന്നത്, അച്ഛൻ അറിയാതെ തന്നെ ആനന്ദി അദ്ദേഹത്തെ സഹായിക്കുകയായിരുന്നു എന്നാണോ?" ഹരീഷ് പരിഹാസ മട്ടിൽ ചോദിച്ചു.

"അല്ല, അറിയാമായിരുന്നു, പക്ഷേ നിന്റെ അച്ഛൻ അവരെ കാണാൻ

ഒരിക്കലും മീററ്റിൽ പോയിട്ടുണ്ടാവില്ല."

"പിന്നെ എവിടെനിന്ന് അറിയും?" രമയുടെ സംശയം.

"അതിന് അവൾ ഈ ഖർകൗൻ ഗ്രാമക്കാരിയായിരുന്നു."

"പക്ഷേ അച്ഛനും അങ്ങും പത്താം വയസിൽ തന്നെ മീററ്റിൽ പോയതല്ലേ?" ഹരീഷിന്റെ ചോദ്യം വീണ്ടും അദ്ദേഹത്തെ പിടികൂടി.

"ഞങ്ങൾക്ക് ബാല്യകാലസൗഹൃദം ഉണ്ടായിരുന്നില്ല. എന്നതു ശരി തന്നെ. എങ്കിലും ഞങ്ങൾ എപ്പോഴെങ്കിലും ഗ്രാമത്തിൽ പോയാൽ കന്നുകാലികളെയുംകൊണ്ട് കാട്ടിലേക്കു പോകുമായിരുന്നു. അവിടെ വച്ച് ഞങ്ങൾ പരിചയപ്പെട്ടിരിക്കാം." ഖിമാനന്ദ്ജി ഒന്നു നിർത്തി.

ഹരീഷ് മറ്റെന്തെങ്കിലും ചോദിക്കുന്നതിനുമുമ്പ് അദ്ദേഹം വീണ്ടും പറഞ്ഞു. "ഞങ്ങൾ ഞങ്ങൾ എന്നു പറയുന്നത് അന്നു ഞാനുംകൂടി ഉണ്ടായിരുന്നതുകൊണ്ടാണ്. പക്ഷേ യഥാർത്ഥകൂടിക്കാഴ്ച 1934ലെ വേനൽക്കാലത്താണ് ഉണ്ടായത്. അപ്പോൾ ഞങ്ങൾ ഗ്രാമത്തിൽനിന്നും മടങ്ങുകയായിരുന്നു. നിന്റെ അച്ഛൻ ആ വർഷമാണ് ഹൈസ്കൂൾ പരീക്ഷ പാസായത്. ഞാൻ പതിനൊന്നാംക്ലാസിലായിരുന്നു. ആ സ്ത്രീ തന്റെ അച്ഛന്റെ കൂടെ—എന്തായിരുന്നു അയാളുടെ പേര് എന്നു ഞാനോർക്കുന്നില്ല—മീററ്റിലേക്ക് പോവുകയായിരുന്നു. രണ്ടുദിവസം നടന്നും ഒരുദിവസം തീവണ്ടിയിലും ഞങ്ങൾ ഒന്നിച്ചുണ്ടായിരുന്നു. അന്നവൾക്കു പ്രായം കുറവാണ്. പതിനാലോ പതിനഞ്ചോ വയസു കാണും. മെലിഞ്ഞ ശരീരം. അന്നത്തെ കൂടിക്കാഴ്ച ഓർത്തുകൊണ്ടാണ് അവൾ ചിലപ്പോഴൊക്കെ ഞങ്ങളെ ഓർത്തുകൊണ്ടിരുന്നത്. ഈ പെൺകുട്ടി ഏതാനും ദിവസം കഴിഞ്ഞാൽ തന്റെ ചാരിത്ര്യം കളഞ്ഞിട്ട് പാപത്തിന്റെ വഴിയിലേക്ക് പോകും എന്നു കരുതിയാവും നിന്റെ അച്ഛൻ അവളോട് സംസാരിക്കുകപോലും ചെയ്തില്ല. എനിക്ക് അക്കാര്യം നല്ല ഓർമയുണ്ട്, ദീവാൻ ചേട്ടൻ എന്നോട് സംസാരിക്കുന്നേയില്ല എന്ന് ആ പാവം പലതവണ പറഞ്ഞു."

"അല്ല. ഇത് ശരശ്ചന്ദ്രന്റെ നോവലുകളിലെപ്പോലെയാണല്ലോ!" ഹരീഷ് ചിരിച്ചു.

"ആനന്ദി എങ്ങോട്ടു പോയി?" രമ ചോദിച്ചു.

"എവിടെയെങ്കിലും പോയി തുലഞ്ഞുകാണും." ഖിമാനന്ദ്ജി നിസ്സംഗനായി പറഞ്ഞു.

"യെസ്! അൺഫോർച്യുനേറ്റ്ലി ഷി ഡെഡ് വെരിയങ്ങ് വിത്ത് സം ഡ്രഡഡ് ഡിസീസ്."

"യൂ മീൻ..." രമ വാചകം പൂർത്തിയാക്കിയില്ല.

"യെസ്" ഹരീഷിനോടൊപ്പം ബാക്കിയുള്ളവരും നിശ്ശബ്ദരായി. കുറെനേരത്തെ നിശ്ശബ്ദതക്കുശേഷം ഹരീഷ് പറഞ്ഞു. "വല്യച്ഛാ, ഈ പാർവതി ആരാണ്?"

"കുശൽസിങ്ങിന്റെ മകൾ."

"കുശൽസിങ്ങ് ആനന്ദിയുടെ അനന്തിരവൻ അല്ലേ?" ഹരീഷ് കൂട്ടിച്ചേർത്തു. രമ സ്തബ്ധയായി. അത് അവൾക്കൊരു പുതിയ അറിവായതുകൊണ്ടുകൂടി ആവാം.

# പന്ത്രണ്ട്

തന്റെ കൈയിൽ പ്രത്യേകിച്ച് മരുന്ന് ഒന്നുമില്ലെങ്കിൽ കൂടി പാർവതി യെകാണാൻ തീർച്ചയായും പോകണമെന്ന്, രാത്രി ഉറങ്ങാൻ കിടക്കു മ്പോൾ രമ തീരുമാനിച്ചു. പക്ഷേ ചേട്ടനു കാര്യം അറിയാവുന്നതു കൊണ്ട് അത്യാവശ്യമുണ്ടെങ്കിൽ ഇങ്ങോട്ടു കൊണ്ടുവരും എന്നവൾ സമാധാനിച്ചു.

എണീക്കാൻ അവൾ വീണ്ടും വൈകി. ആദ്യം അവൾ ഹരീഷിനെ അന്വേഷിച്ചു. അയാളെ എങ്ങും കണ്ടില്ല. അവൾ ഓടി മുകളിൽ ചെന്നു. ഹരീഷ് വെളുപ്പാൻകാലത്തുതന്നെ പോയി എന്ന് മനസ്സിലായി. അങ്ങോട്ടല്ല പോയതെന്ന് വല്യമ്മ പറഞ്ഞു. രമയ്ക്ക് വളരെ വിചിത്ര മായിത്തോന്നി. ഈ ചേട്ടൻ എന്താ ഇത്ര അൺപ്രെഡിക്റ്റബിൾ ആകു ന്നത്. പിന്നീട് അവൾക്ക് സ്വയം ദേഷ്യം തോന്നി. ഒടുവിൽ അവൾ വിചാരിച്ചു, ചേട്ടൻ എവിടെ വേണമെങ്കിൽ പോകട്ടെ, താൻ ഒറ്റയ്ക്ക് പാർവതിയെ കാണാൻ പോകും.

"ശരി കണ്ടിട്ടു വരൂ." വല്യമ്മ നിർദേശം സ്വീകരിച്ചു. അല്പം കൂടി വെയിൽ വന്നശേഷം അവളും ചേടത്തിയുംകൂടി പോകാം എന്നു തീരു മാനമായി. തന്മൂലം രമ അന്ന് പുഴക്കരയിലേക്കും പോയില്ല. പക്ഷേ പത്തുമണിയാകുന്നതിനു മുമ്പുതന്നെ പാർവതി ഇങ്ങെത്തി.

"നിനക്ക് എങ്ങനെയുണ്ട്?" രമ അസ്വസ്ഥയായി ചോദിച്ചു.

അവളുടെ മുഖം വാടിയിരുന്നു. ചുണ്ട് വരണ്ടിരുന്നു.

നല്ല പനി ഉണ്ടായിരുന്നിരിക്കും എന്ന് രമ ഊഹിച്ചു. അതുകൊണ്ട് അവൾ എന്തെങ്കിലും പറയുന്നതിനു മുമ്പായി രമ അവളോട് ചോദിച്ചു. "നീ എന്തിനാ വന്നത്? വിശ്രമിച്ചാൽ പോരായിരുന്നോ?"

പാർവതി പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു. "ചെറിയ പനി ആയിരുന്നു, സാരമില്ല."

രമ അവളുടെ കൈ പിടിച്ചിട്ട് നാഡി നോക്കാൻ ഭാവിച്ചു. പക്ഷേ

പാർവതി 'സാരമില്ല ഒക്കെ ശരിയായി' എന്നു പറഞ്ഞിട്ട് കൈ മാറ്റി.

ഇന്നലെ പല രഹസ്യങ്ങളും അറിഞ്ഞുകഴിഞ്ഞതോടെ രമയുടെ ഉള്ളിൽ കൂടുതൽ അറിയാൻ സ്വാഭാവികമായ ആകാംക്ഷ ഉണ്ടായി. അച്ഛൻ പാർവതിയോട് എന്തെങ്കിലും പറഞ്ഞുകാണും. അവളായിരുന്നു അവസാനകാലം അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നത്. പാർവതിക്കു തന്നെ തന്റെ അച്ഛന്റെയും അപ്പൂപ്പന്റെയും അടുത്തുനിന്നും പല കാര്യങ്ങളും അറിയാനിടയായി കാണും.

പക്ഷേ ആ വഴിക്കുള്ള ശ്രമം വളരെ പ്രയാസകരമാണെന്നു തെളിഞ്ഞു. താൻ എത്രത്തോളം പാർവതിയുടെ അടുത്തുചെല്ലാൻ ശ്രമിക്കുന്നുവോ, അത്രത്തോളം അവൾ തന്നിൽനിന്ന് ഒഴിഞ്ഞുമാറുകയാണ്. കുട്ടിക്കാലത്തെ തന്റെ സ്വഭാവംപോലെ പാർവതിയും വളരെ മിതഭാഷിയാണ്. വളരെ ശ്രമിച്ചുനോക്കിയപ്പോൾ ഇത്രമാത്രം അറിയാൻ കഴിഞ്ഞു. പാർവതിയുടെ അപ്പൂപ്പൻ വളരെ മുമ്പുതന്നെ മരിച്ചുപോയിരുന്നു. പക്ഷേ അവളുടെ അമ്മൂമ്മ ജീവിച്ചിരുപ്പുണ്ട്. പാർവതിയുടെ സ്വഭാവവും തന്റെ സങ്കോചവും കാരണം രമയ്ക്ക് ആനന്ദിയുടെ കാര്യം ചോദിക്കാൻ ധൈര്യം വന്നില്ല. രമയുടെ മുറിച്ചിട്ട മുടിയും വേഷവും സംഭാഷണത്തിന്റെ പ്രത്യേകതയും അവളും സാധാരണക്കാരുമായി ഒരു അകൽച്ച ഉണ്ടാക്കിയിരുന്നു. തന്മൂലം അവളുമായി ആർക്കും പെട്ടെന്നു തുറന്നു സംസാരിക്കാൻ പറ്റില്ലായിരുന്നു.

പക്ഷേ ഒരു കാര്യം രമ ശ്രദ്ധിച്ചു. പാർവതി സ്വഭാവംകൊണ്ട് ലജ്ജാലുവും മിതഭാഷിയുമല്ല, പ്രത്യുത ഒരു പ്രത്യേക തരത്തിലുള്ള ദുഃഖത്തിന്റെ നിഴൽ അവളിൽ വ്യാപിച്ചിരുന്നു. ആലോചനയിൽ മുഴുകി ചിലപ്പോൾ അവൾ ചുറ്റുമുള്ള ശബ്ദങ്ങൾ പോലും കേൾക്കില്ല.

"ആട്ടെ ഒരു കാര്യം പറയൂ, ഹരീഷ്ചേട്ടൻ ഏത് പക്ഷിയെയാണ് അന്വേഷിച്ചു നടക്കുന്നത്? നിനക്ക് വല്ല വിവരവും ഉണ്ടോ?"

പാർവതി പുഞ്ചിരിച്ചു. "ഈശ്വരനേ അറിയൂ!"

"പക്ഷേ നിന്റെ സഹോദരൻ, എന്താണവന്റെ പേര്, ജഗത്, ആണല്ലോ ചേട്ടനെ കൊണ്ടുപോയത്."

"കൊണ്ടുപോയി, പക്ഷേ ജഗത്തിനും ഒന്നും മനസ്സിലായിട്ടില്ല."

"നിന്നോട് എന്തെങ്കിലും പറഞ്ഞുകാണും!"

"ഉവ്വ്, പറഞ്ഞിട്ടുണ്ട്."

"നിന്റെ അഭിപ്രായത്തിൽ അത് ഏത് പക്ഷിയായിരിക്കും?" രമ തന്റെ സഹോദരന്റെ പെരുമാറ്റത്തിൽ അല്പം ചിന്താകുലയായി. ഇങ്ങനെ ഒരു വൈരുദ്ധ്യം മുമ്പ് അയാളിൽ ഒരിക്കലും കണ്ടിട്ടില്ല.

പാർവതി കുറെനേരം മൗനമായി ഇരുന്നു. രമ അവളുടെ മുഖത്തേക്കു തന്നെ നോക്കി ഇരുന്നു. പാർവതിക്കു മനസ്സിലായി, എന്തെങ്കിലും പറയാതെ തനിക്കു രക്ഷപ്പെടാനാവില്ല. അവൾ പറഞ്ഞു 'കയ്ക്കുന്ന പഴം പഴുത്തപ്പോൾ ഉണ്ടായ പക്ഷിയുടെ' കഥയാണെന്നു തോന്നുന്നു.

"ഏത് പക്ഷി, കയ്ക്കുന്ന പഴം പഴുക്കുമ്പോൾ പാടുന്ന പക്ഷി."

"ശരി ഞാൻ അതേപ്പറ്റി കേട്ടിട്ടുണ്ട്, പക്ഷേ ഇപ്പോൾ ഓർക്കുന്നില്ല, അത് ഏതുതരം പക്ഷിയാണ്? നിനക്ക് അതിന്റെ കഥയറിയാമോ? ഒന്നു പറയൂ കേൾക്കട്ടെ." രമ താല്പര്യം കാട്ടി.

പാർവതി പൊടുന്നനെ ഏതോ ലോകത്ത് ലയിച്ചു. എന്നിട്ട് അവൾ സാവധാനം കഥ പറഞ്ഞു. "ഈ കഥയും നല്ല കഥയൊന്നുമല്ല. ഒരു ഗ്രാമത്തിൽ ഒരമ്മയും മകളും താമസിച്ചിരുന്നു. വളരെ പാവപ്പെട്ടവർ. ഭിക്ഷ യാചിച്ചും, കാട്ടുകിഴങ്ങുകൾ പറിച്ചുതിന്നും, ചിലപ്പോൾ ഒന്നും കഴിക്കാതെയും അവർ ഒരുവിധം കഴിച്ചുകൂട്ടി. കയ്ക്കുന്ന പഴം പാകമാകുന്ന ചൈത്രമാസം എത്തി. ഒരു ദിവസം അമ്മ ആ പഴം പറിച്ചു കൊണ്ടുവന്നു. പെട്ടെന്ന് അവർ മറ്റെന്തോ കാര്യം ഓർത്തു. അവർ മകളോടു പറഞ്ഞു. പഴങ്ങൾ നോക്കിക്കൊള്ളണം. ഞാൻ വരുന്നതുവരെ ഒരു കഷണംപോലും തിന്നരുത്. അവർ ഏതോ കാര്യത്തിന് പുറത്തു പോയി. മകൾ കുട്ടിയായിരുന്നു. കയ്ക്കുന്ന പഴം വെയിലത്തുതന്നെ വച്ചിട്ട് അതിനു കാവലിരുന്നു. അമ്മ വന്നു നോക്കിയപ്പോൾ പഴത്തിന്റെ എണ്ണം കുറവു കണ്ടു. അമ്മയ്ക്കു വല്ലാത്ത ദേഷ്യം വന്നു. അവർ വിചാരിച്ചു, ഈ കള്ളി ഞാൻ പോയപ്പോൾ കാണാതെ പഴം തിന്നു. ഇനി തന്റെ പങ്കായി പകുതി ചോദിക്കുകയും ചെയ്യും. ദേഷ്യം മൂത്ത് ഭ്രാന്തിയെപ്പോലെ അവർ മകളെ തല്ലി. പക്ഷേ പഴം എങ്ങനെയാ കുറഞ്ഞതെന്നു മകൾക്ക് അറിയില്ലായിരുന്നു. അവൾ പറഞ്ഞു 'ഇല്ല ഞാൻ തിന്നില്ല.' അവൾ എത്ര പ്രാവശ്യം പറഞ്ഞുവോ അത്രയ്ക്ക് അമ്മയ്ക്ക് ദേഷ്യം കൂടി അവളെ അടിച്ചുകൊണ്ടിരുന്നു. അടി കൊണ്ട് പാവം അവസാനം മരിച്ചുപോയി.

വൈകിട്ട് തണുത്ത കാറ്റടിച്ചപ്പോൾ വാടിപ്പോയ പഴങ്ങൾ വീണ്ടും വലുതായി പഴയപടി ആയിത്തീർന്നു. അപ്പോൾ അമ്മയ്ക്കു മനസ്സിലായി തന്റെ മകൾ പറഞ്ഞത് സത്യമായിരുന്നു. 'മുഴുവനും ഉണ്ടല്ലോ മോളെ മുഴുവനും' എന്നു പറഞ്ഞ് നിലവിളിച്ച് പശ്ചാത്താപത്തിൽ അവരും പ്രാണൻ വെടിഞ്ഞു. 'പഴം ഞാൻ എടുത്തില്ല' എന്ന് ഒരു പക്ഷിയും 'മുഴുവനുണ്ട് മുഴുവനും' എന്ന് വേറൊരു പക്ഷിയും പാടുന്നു."

"എന്ത് വിഡ്ഢിയായ അമ്മയാവും!" രമ കഥകേട്ട് പറഞ്ഞു.

"അതെ ദാരിദ്ര്യം മനുഷ്യനെ വിഡ്ഢിയാക്കും."

രമ അവളെ നോക്കി. പാർവതിയുടെ മുഖത്ത് പ്രത്യേകിച്ച് ഒരു വികാരവും ഇല്ലായിരുന്നു. അവൾ തികച്ചും സാധാരണ മട്ടിലാണ് ഇക്കാര്യം പറഞ്ഞത്. രമ എത്ര ആലോചിച്ചിട്ടും അവൾക്ക് ഒരു കാര്യം ഇന്നേ വരെ മനസ്സിലായിട്ടില്ല; വിശപ്പ് മനുഷ്യന്റെ വിവേകം ഇല്ലാതാക്കുന്നു.

അവൾ പെട്ടെന്ന് ഒരു പഴയ സംഭവം ഓർത്തു. മനുഷ്യന്റെ ദുഷ്ടതയ്ക്കും കൊള്ളരുതായ്മയ്ക്കും ഉദാഹരണം. താനന്ന് ഹൗസ് സർജൻസി ചെയ്യുകയായിരുന്നു. ഒരു ദിവസം ഫീമെയിൽ മെഡിക്കൽ വാർഡിലായിരുന്നു ഡ്യൂട്ടി. വൈകിട്ട് ആഹാരം വിതരണം ചെയ്യുകയായിരുന്നു. പെട്ടെന്ന് ഒരു സ്ത്രീയുടെ കരച്ചിൽ കേട്ടു. ഞാൻ പേടിച്ച് ഓടി. ആരെങ്കിലും മരിച്ചതാവുമോ. വാർഡിൽ ചെന്നപ്പോൾ ഒരു രോഗി കിടക്കയിലിരുന്ന് കരയുന്നു. ഞാൻ അവളോട് പലപ്രാവശ്യം ചോദിച്ചു—എന്തുപറ്റി? പക്ഷേ അവൾ മറുപടി ഒന്നും പറഞ്ഞില്ല. എനിക്ക് ദേഷ്യം വന്നു. എല്ലാ രോഗികളെയും ബുദ്ധിമുട്ടിക്കുന്ന പരിപാടിയാണ് ഇത്. പോരാത്തതിനു ഞങ്ങളുടെ ഡോക്ടർ വല്ലാത്ത ക്രൂരനും. എവിടെയെങ്ങാനും ഒന്നു പിഴച്ചാൽ ഉടൻ പിടിച്ചു പുറത്താക്കും. എനിക്ക് ഒട്ടും സമാധാനമില്ലായിരുന്നു. ഞാൻ ആ രോഗിണിയെ വിരട്ടി—മിണ്ടാതിരുന്നില്ലെങ്കിൽ നിങ്ങളെ ഇപ്പോൾ തന്നെ പറഞ്ഞുവിടും. അവർ വേഗം നിശ്ശബ്ദയായി. അടുത്തു നിന്ന എല്ലും തോലുമായ ഒരു വൃദ്ധയെ ചൂണ്ടിക്കാട്ടി പറഞ്ഞു 'എന്റെ ഈ അമ്മ പകുതി ചപ്പാത്തി എടുത്തു തിന്നു. ഡോക്ടർ ഇവരെ പുറത്താക്കൂ.'

പെട്ടെന്നെനിക്കു മനസ്സിലായില്ല, ഇവൾ എന്താണീ പറയുന്നത്. വൃദ്ധ പേടിച്ചു വിറച്ചു. എന്നിട്ട് കരഞ്ഞുകൊണ്ട് എന്നോട് പറഞ്ഞു 'ഡോക്ടർ, ഞാൻ എങ്ങോട്ട് പോകും, എനിക്ക് ആരു ഭക്ഷണം തരും?'

പിന്നീടൊന്നും ചോദിക്കേണ്ടി വന്നില്ല. വൃദ്ധ, രോഗിയായ മകളുടെ, ആശുപത്രിയിലെ പകുതി ആഹാരം കഴിച്ചകാര്യം മനസ്സിലായി. കുറെ നാളത്തേക്ക് എന്റെ മനസ്സ് അസ്വസ്ഥമായിരുന്നു. രണ്ടു സ്ത്രീകളും—അമ്മയും മകളും ഒരേപോലെ നാണമില്ലാത്തവരായി തോന്നി, പക്ഷേ ആ വൃദ്ധ അട്ടയെപോലെ തന്റെ മകളുടെ ദേഹത്ത് പറ്റിക്കൂടിയിരിക്കുകയാണ്. ഇപ്പോൾ ആലോചിക്കുമ്പോൾ കുറ്റക്കാരൻ മറ്റോരോ ആണെന്നു തോന്നുന്നു."

"ചേച്ചി, ആ സ്ത്രീയുടെ രോഗം എന്തായിരുന്നു?" പാർവതി ചോദിച്ചു.

രമ അല്പനേരം ആലോചിച്ചു. എന്നിട്ട് പറഞ്ഞു "ദാരിദ്ര്യം."

നിങ്ങൾ പറഞ്ഞത് നേരാണ്. എല്ലാ രോഗങ്ങളുടെയും പേര് അതു തന്നെയാണ്."

"അത് സത്യമാണ്. ഞാൻ പറയുകയാണ്, അവളുടെ രോഗം 'ക്രോണിക് ബ്രോങ്കിയൽ ആസ്ത്മ വിത്ത് ജനറൽ ഡെബിലിറ്റി' ആണ് എങ്കിൽ നിനക്ക് തോന്നും ഏതോ വലിയ സുഖക്കേടാണെന്ന്. പക്ഷേ രണ്ടുമാസം ശരിക്ക് ആഹാരം കഴിക്കാൻ പറ്റിയാൽ അവരുടെ അസുഖം ഭേദമാകും."

"പിന്നീട് അവർ എങ്ങോട്ടു പോയിക്കാണും?" പാർവതി ചോദിച്ചു.

"പക്ഷിയായിക്കാണും." രമ ചിരിച്ചുകൊണ്ട് പറഞ്ഞു." കയ്ക്കുന്ന പഴത്തിന്റെ കഥ പറയുന്ന പക്ഷി."

പാർവതി രമയുടെ മുഖത്തേക്കു നോക്കി.

"അല്ലാതെന്താ? എവിടെയെങ്കിലും പോയി ചത്തുകാണും." രമ പറഞ്ഞു.

പകൽ പേരമ്മ വന്നു. അവർ കരഞ്ഞതുകൊണ്ട് വല്ലാതായിരുന്നു. അതു കണ്ടിട്ട് സ്ത്രീകൾ മാത്രമല്ല, സുരേന്ദ്രൻചേട്ടനു പോലും ദുഃഖം നിയന്ത്രിക്കാനായില്ല. പേരമ്മ പറഞ്ഞുകൊണ്ടിരുന്നു. "ഈശ്വരാ, നീ എന്റെ ദേവതുല്യനായ സഹോദരനെ കൊണ്ടുപോയി. എനിക്ക് അവനെ കാണാൻ പോലും പറ്റിയില്ല. അതിനുപകരം ഈ കണ്ണുപൊട്ടിയെ നിനക്ക് കൊണ്ടുപോകാമായിരുന്നു. ഞാൻ ഏതു പാപങ്ങളുടെ ഫലമാണ് ഈ അനുഭവിക്കുന്നത്? എന്റെ രണ്ടു സഹോദരന്മാരും എന്റെ കൺമുമ്പിൽ വച്ചുതന്നെ കടന്നുപോയി. ഞാൻ കണ്ണുപൊട്ടിയുമായി. കഷ്ടം! എന്റെ അനുജൻ എങ്ങോട്ടുപോയി? എനിക്ക് അവനെ ഒന്നു കാണാൻ പോലും പറ്റിയില്ല."

സരസ്വതിപേരമ്മ രമയുടെ അച്ഛന്റെ മൂത്തതായിരുന്നു:

"മദൻചേട്ടൻ കടന്നുപോയത് അറിഞ്ഞതേയില്ല. ആ ദുഷ്ടന്മാർ ഇംഗ്ലീഷുകാർ അദ്ദേഹത്തെ എവിടെ കൊണ്ടുപോയോ എന്തോ! അദ്ദേഹം ഞങ്ങളെ മറന്നു. സ്വന്തം ഭാര്യയെയും കുട്ടികളെയും മറന്നു. പിന്നെ ഉണ്ടായിരുന്നത് ഇവനായിരുന്നു, ഇപ്പോൾ ഇവനും ഞങ്ങളെ വിട്ടുപോയി."

**'മദൻസിങ്ങ് അധികാരി നമ്പർ115321, കുമയൂൺ റജിമെന്റ് സിസിലി യുദ്ധത്തിൽ ജർമൻകാരുമായി ഏറ്റുമുട്ടി 1944 ഓഗസ്റ്റ് 20ന് കൊല്ലപ്പെട്ടു.' മാസം കഴിഞ്ഞ് കമ്പി മുഖാന്തിരം ഈ വിവരം അദ്ദേഹത്തിന്റെ വീട്ടിൽ അറിയിക്കുകയാണു ചെയ്തത്.**

പേരമ്മ ചെറുപ്പത്തിൽ തന്നെ കണ്ണുപൊട്ടിയായി കഴിഞ്ഞിരുന്നു. കൂടിയാൽ നാല്പത് നാല്പത്തഞ്ചു വയസ്സ് ആയപ്പോഴേക്കും. അവരുടെ ആരോഗ്യം വളരെ മോശമായിരുന്നതുകൊണ്ട് അച്ഛന്റെ മരണസമയത്ത് അവരെ കൊണ്ടുവന്നില്ല. അനുജന്റെ പെട്ടെന്നുണ്ടായ മരണവാർത്ത അവരെ നടുക്കിക്കളഞ്ഞു. രമ പേരമ്മയെ കുട്ടിക്കാലത്താവും ആദ്യം കണ്ടത്. അമ്മ മരിച്ചിട്ട് അവളെ ഗ്രാമത്തിലേക്ക് കൊണ്ടുവന്ന സമയത്ത്. അക്കാലത്ത് പേരമ്മ മിക്കവാറും പത്തു മൈൽ നടന്ന് രമയെകാണാൻ വരാറുണ്ടായിരുന്നു എന്ന് വല്യമ്മ അവളോടു പറഞ്ഞിട്ടുണ്ട്. തന്റെ കൊച്ചുകുട്ടികളെ ഇട്ടിട്ട് പോരും. വൈകുന്നേരം തിരിച്ചു ചെല്ലും. കുന്നിൻപുറത്ത് പത്തുമൈൽ എന്നു പറഞ്ഞാൽ എത്ര പ്രയാസമുള്ള വഴിയാവുമെന്ന് രമ ഊഹിച്ചു. പേരമ്മയുടെ സ്നേഹത്തിന് ഇതിൽ വലിയ തെളിവു വേണോ! ഇന്ന് പേരമ്മ തന്റെ അനുജന്റെ മരണത്തിനുശേഷം അഞ്ചുദിവസം കഴിഞ്ഞാണു വന്നത്. ഇപ്പോഴും ആ ദൂരം നടന്നുതന്നെ വരണം. അന്ധയായതുകൊണ്ട് അവർക്ക് വടിപിടിച്ചേ നടക്കാനാവൂ.

ഏറെ കരഞ്ഞപ്പോൾ രമയ്ക്ക് തലവേദന എടുത്തു. ഒരുവിധം ആഹാരം കഴിച്ചെന്നു വരുത്തിയിട്ട് അവൾ വിശ്രമിക്കാനായി അടുത്ത മുറിയിലേക്ക് പോകുകയായിരുന്നു. അപ്പോൾ പാർവതി പേരമ്മയുടെ തലയിൽ എണ്ണ തേച്ചു കൊടുക്കുന്നു. മൂന്നു മണിക്കൂർ കഴിഞ്ഞിട്ടും പേരമ്മയുടെ കരച്ചിൽ നിന്നിട്ടില്ല. അപ്പോഴും എന്തോ പിറുപിറുക്കുന്നുണ്ട്. പാവം ഉടനെ ഉറങ്ങിയില്ലെങ്കിൽ അവർക്ക് എന്തെങ്കിലും സംഭവിക്കുമെന്ന് രമയ്ക്കു തോന്നി. അന്ധയായിട്ടും അവരുടെ മുഖം ഐശ്വര്യമുള്ളതായിരുന്നു. വീതിയുള്ള നെറ്റിയും അച്ഛനെപ്പോലെ നീണ്ട മൂക്കും. മൂന്നു സഹോദരീസഹോദരന്മാരും ഒരേപോലെ ആയിരുന്നിരിക്കും. പേരമ്മയ്ക്ക് അച്ഛനുമായാണ് കൂടുതൽ സാദൃശ്യം എന്നത് വിചിത്രം തന്നെ. അതായത് പേരമ്മയ്ക്ക് അമ്മൂമ്മയുടെ ഛായ കുറവായിരുന്നു. അച്ഛനായിരുന്നു സ്വന്തം അമ്മയുടെ ഛായ കിട്ടിയത്.

രമ പേരമ്മയ്ക്ക് ഒരു സെഡറ്റീവ് ഗുളിക കൊടുത്തു. രജായി പുതച്ചുകൊണ്ട് അവളും കുറെനേരം ഉറങ്ങാതെ കിടന്നു. പിന്നീട് എഴുന്നേറ്റ് പേരമ്മയെ നോക്കി. അവർ ഉറങ്ങിക്കഴിഞ്ഞിരുന്നു.

രമ തിരിച്ചുവന്ന് കിടന്നു. അവൾക്ക് അച്ഛനെ ഓർമ വന്നു. വൃദ്ധാവസ്ഥയിലും അദ്ദേഹം സുന്ദരനായിരുന്നു. പക്ഷേ റിട്ടയർമെന്റിനുശേഷം ആദ്യം രോഗിയെപ്പോലെ തോന്നിച്ചു. ആയിടെ അദ്ദേഹം രമയ്ക്ക് എഴുതി. 'ഈയിടെ ദിനരാത്രങ്ങൾ നീണ്ടതായി തോന്നുന്നു. ഇവിടെ

നമ്മുടെ ഗ്രാമത്തിൽ സൂര്യൻ താമസിച്ച് അസ്തമിക്കുകയും രാത്രി താമസിച്ച് അവസാനിക്കുകയും ചെയ്യുന്നു. എന്തുചെയ്യണമെന്ന് എനിക്കൊരു പിടിയും കിട്ടുന്നില്ല. ഗ്രാമത്തിലെ കുട്ടികളെ പഠിപ്പിക്കാം എന്നു ചിലപ്പോൾ തോന്നും. ഒരിക്കൽ തുടങ്ങിയതുമാണ്, പക്ഷേ കുട്ടികൾ വരുന്നില്ല. അച്ഛനമ്മമാരും ശ്രദ്ധിക്കുന്നില്ല.

ഈയിടെ കാലിലും നടുവിനും വേദന തുടങ്ങിയിട്ടുണ്ട്. എന്തെങ്കിലും മരുന്ന് അയച്ചു തരണം. പലപ്പോഴും വേദനസംഹാരികൊണ്ട് പരിഹരിക്കാൻ വയ്യാത്ത വേദന അനുഭവപ്പെടുന്നു.'

രമ ഏതാനും നിർദേശങ്ങൾ എഴുതിഅയച്ചു. ദിവസവും നടക്കണമെന്ന് എഴുതി. ഒന്നോ രണ്ടോ ടോണിക്കും അയച്ചുകൊടുത്തു.

കഴിഞ്ഞപ്രാവശ്യം ആരോഗ്യകാര്യങ്ങളെപ്പറ്റി അച്ഛന്റെ കത്ത് വായിച്ചിട്ട് രമയ്ക്ക് അതിയായ സന്തോഷം തോന്നി. അച്ഛനെഴുതി 'ഇപ്പോൾ ഞാൻ തികച്ചും ആരോഗ്യവാനാണ്. എനിക്ക് വിശപ്പും കൂടി. കാലിന്റെയും നടുവിന്റെയും വേദന മാറി. ഒരു വിഷമവുമില്ലാതെ എക്സർസൈസ് ചെയ്യാറുണ്ട്. ദിവസേന രണ്ടുമൂന്നുമൈൽ നടക്കാറുണ്ട്. വടിയും ഞാൻ ഉപേക്ഷിച്ചു.'

പക്ഷേ അച്ഛന്റെ ആരോഗ്യത്തെപ്പറ്റി വല്യമ്മ എഴുതിയത് മറ്റൊരു തരത്തിലായിരുന്നു—ഈയിടെ ആഹാരം കുറവാണ്. ദേഹം ക്ഷീണിക്കുന്നു. എന്നിട്ടും എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കും.

അച്ഛന്റെ കത്തു കിട്ടിയപ്പോൾ രമയ്ക്കു തോന്നി. വല്യമ്മയുടെ വിഷമം സാധാരണ സ്ത്രീകളുടെ സ്വഭാവമാണ്. ഇതൊക്കെ ആലോചിച്ച് അവൾക്ക് ഉറക്കം വന്നു. അര മണിക്കൂർ ഉറങ്ങിക്കാണില്ല, അപ്പോൾ മുറിയിൽ ആരോ വന്നപോലെ അവൾക്കു തോന്നി. കണ്ണുതുറന്നു നോക്കിയപ്പോൾ ഹരീഷ്. അയാൾ സാവധാനം തന്റെ സാധനങ്ങൾ അടുക്കി വയ്ക്കുകയായിരുന്നു.

"എന്തായി ചേട്ടാ?" രമ ചോദിച്ചു. ചേട്ടൻ ഇത്രവേഗം തിരിച്ചെത്തിയതിൽ അവൾക്ക് അത്ഭുതം തോന്നി.

"മഴ പെയ്തു." എന്നുപറഞ്ഞിട്ട് ഹരീഷ് തോർത്തുകൊണ്ട് തല തുവർത്തി. വേഷം മാറ്റിയിട്ട് അയാൾ ഒരു പുസ്തകം എടുത്തുകൊണ്ട് പുറത്ത് വരാന്തയിൽ ചെന്നിരുന്നു.

"ഉം. ഞാൻ കണ്ടു. വളരെ പ്രായമായിരിക്കുന്നു. ഞാൻ ഇവരെ വളരെ വർഷം മുമ്പാണു കണ്ടത്. അന്ന് ഇവർക്ക് കുറെശ്ശെ കണ്ണു കാണാമായിരുന്നു. അന്ന് ഇവരുടെ കണ്ണിന് ശരിയായ ചികിത്സ ചെയ്തിരുന്നെങ്കിൽ കാഴ്ച നശിക്കില്ലായിരുന്നു." അയാൾ വളരെ ദുഃഖത്തോടെ

പറഞ്ഞു. "രമേ, ഇവർക്ക് കണ്ണുകൾ ട്രാൻസ്പ്ലാന്റ് ചെയ്യരുതോ?"

"നോക്കണം. ഒരു പക്ഷേ സാധിച്ചേക്കും." ഇത് അത്ര എളുപ്പമുള്ള കാര്യമല്ലെന്ന് രമയ്ക്ക് അറിയാമായിരുന്നു. ഇരുപത്തഞ്ച് വർഷം മുമ്പു കണ്ണുപോയ ഇവർക്ക് ഇപ്പോൾ ട്രാൻസ്പ്ലാന്റ് ചെയ്തിട്ട് എന്തു പ്രയോജനം! ഈ പ്രായത്തിൽ പേരമ്മയ്ക്ക് ഓപ്പറേഷന്റെ കോംപ്ലിക്കേഷൻ സഹിക്കാനും ആവില്ല. ഇപ്പോഴത്തെ അവസ്ഥയിൽ ഒന്നുരണ്ടു വർഷം കൂടി കഴിഞ്ഞുകിട്ടിയാൽ ഭാഗ്യം.

"ഷീ ഈസ് എ വെരി ലോൺലി ലേഡി." ഹരീഷ് പറഞ്ഞു. "ഇവർ ഇങ്ങനെയെങ്കിലും കഴിയുന്നത് പേരപ്പൻ കാരണമാണ്. അദ്ദേഹം വളരെ ഡെഡിക്കേറ്റഡ് ഹസ്ബന്റ് ആയിരുന്നു. എ റെയർ ഫിനോമിനൻ. രണ്ടു വർഷം മുമ്പ് അദ്ദേഹം മരിച്ചു. ഇപ്പോൾ അച്ഛനും. അച്ഛനെ അദ്ദേഹം വളരെ സ്നേഹിച്ചിരുന്നു. വാർദ്ധക്യത്തിൽ മറ്റൊരാളുടെ മരണം സ്വന്തം മരണം പോലെയാണു തോന്നുക. ഐ ക്യാൻ വെരിവെൽ അണ്ടർസ്റ്റാൻഡ് ഹെർ പെയ്ൻ ആന്റ് ടോർച്ചർ. ഇത്ര അടുപ്പമുണ്ടായിട്ടും ഇവർക്ക് അവസാനകാലത്ത് തന്റെ സഹോദരനെ കാണാൻ കഴിഞ്ഞില്ല. ഇത് വളരെ ദുഃഖകരമാണ്."

പാർവതി പോയി ചായ കൊണ്ടുവന്നു. ആകാശത്ത് മേഘങ്ങൾ പരന്നിരുന്നു. പക്ഷേ മഴ പെയ്യുന്നില്ലായിരുന്നു. ഏതാനും തുള്ളികൾ വീണു കാണും, ഹരീഷിനു തന്റെ ക്യാമറയെപ്പറ്റി ചിന്തവന്നുകാണും. തന്മൂലം ഇങ്ങോട്ടു പോരാൻ നിർബന്ധിതനായി. പേരമ്മ വന്നു കരഞ്ഞ കാര്യം പാർവതിയോ വല്യമ്മയോ ഹരീഷിനോട് പറഞ്ഞിട്ടുണ്ടാവും എന്നും രമ ഊഹിച്ചു.

"വി മസ്റ്റ് ഡു സംതിങ്ങ് ഫോർ ഹെർ." ഹരീഷ് പറഞ്ഞു. "നീ ദില്ലിയിൽ പോയി അന്വേഷിക്കണം. ഞാൻ ഗോവിന്ദൻചേട്ടനും എഴുതാം. അദ്ദേഹം പേരമ്മയെയും കൊണ്ട് ദില്ലിയിൽ എത്തും."

"ആര്?" രമയ്ക്ക് മനസ്സിലായില്ല.

"പേരമ്മയുടെ മകൻ. കാൺപൂരിലുള്ള ഗോവിന്ദൻചേട്ടൻ. നീ എന്തെങ്കിലും ചെയ്യ്. എന്തെങ്കിലും ശരിയാകുമെന്ന് എനിക്കു തോന്നുന്നു."

"വാസ്തവത്തിൽ പ്രശ്നം മറ്റൊന്നാണ്." രമ പറഞ്ഞു. "കണ്ണ് മാറ്റിവയ്ക്കാമെന്ന് ഇരിക്കട്ടെ. പക്ഷേ എവിടെനിന്നു കിട്ടും കണ്ണ്? അതാണേറ്റവും വലിയ പ്രശ്നം."

"എങ്ങനെയായാലും വേണ്ടില്ല. എത്ര പണം മുടക്കിയാലും വേണ്ടില്ല. എന്തെങ്കിലും ചെയ്യണം. ഞാൻ വരാം ദില്ലിക്ക്." അയാൾ വീണ്ടും എന്തോ ആലോചിച്ചിട്ട് പറഞ്ഞു. "അച്ഛൻ ദില്ലിയിൽ വച്ച് മരിച്ചിരുന്നെ

ങ്കിൽ ആ കണ്ണുകൾ പേരമ്മയ്ക്ക് കൊടുക്കാമായിരുന്നു."

"എന്താ?"

"ഈ ശരീരം നശിച്ചതിനുശേഷവും പ്രയോജനപ്പെടുന്നത് അപ്രധാനമായ കാര്യമാണോ? പാഴ്സികൾ തങ്ങളുടെ മൃതദേഹങ്ങൾ പരുന്തിനും കാക്കയ്ക്കും ഇട്ടുകൊടുക്കുന്നത് അതുകൊണ്ടാണ്. അച്ഛന്റെ കണ്ണുകൾ തന്റെ സഹോദരിക്കുതന്നെ പ്രയോജനപ്പെടട്ടെ. തന്റെ ചേച്ചിക്ക് ഇതിലും വലിയ സമ്മാനമെന്താ കൊടുക്കുക."

രമ നിശ്ശബ്ദയായി. ഹരീഷ് പറയുന്നതു ശരിയാണെന്ന് അവൾക്കു തോന്നി. ഈ ശരീരം എന്തായാലും നശിച്ചല്ലേ പറ്റൂ.

"ശരി, എന്തുചെയ്യാമെന്നു ഞാൻ നോക്കട്ടെ" ഹരീഷിന്റെ വാക്കുകൾ തനിക്ക് പുതിയ ഉന്മേഷം നൽകിയ മട്ടിൽ രമ പറഞ്ഞു.

"പോരാ, നാം എന്തെങ്കിലും ചെയ്തേ മതിയാവൂ." അയാൾ മുമ്പോട്ടു നീങ്ങി, അപ്പോഴേക്ക് പേരമ്മ വരാന്തയിലേക്ക് എത്തിയിരുന്നു.

"ഹരീഷ്!" പേരമ്മ അയാളെ തൊട്ടയുടൻ പറഞ്ഞു.

"അതെ."

"നീ വളരെ വലുതായി. നിന്റെ അച്ഛനെപ്പോലെ." എന്നിട്ട് പേരമ്മ വീണ്ടും കരച്ചിലായി. അവർ ഇരുകൈകളും കൊണ്ട് ഹരീഷിനെ തപ്പി നോക്കി. ആദ്യം തോളിൽ തൊട്ടു, പിന്നീട് അഞ്ചുദിവസം വളർച്ചയുള്ള കുറ്റിത്താടികളുള്ള മുഖം ഇരുകൈകൾ കൊണ്ടും തലോടി. എന്നിട്ട് അയാളുടെ തലയിൽ തൊട്ടു.

"നിനക്ക് നിന്റെ അച്ഛനെക്കാൾ അല്പം ഉയരം കൂടുതൽ ഉണ്ട്. ദീവാനും നിന്റെ പ്രായത്തിൽ ഇതേപോലെ തന്നെ ആയിരുന്നു. നല്ല വണ്ണവും പൊക്കവും. നടന്നുപോകുമ്പോൾ ആളുകൾ നോക്കിനിൽക്കും. ശരിക്കും വെള്ളക്കാരെപ്പോലെ തോന്നിച്ചു."

"നീ കണ്ണട വയ്ക്കാറില്ലേ?" പേരമ്മ അയാളുടെ ചെവിയിൽ തൊട്ടു.

"ഇല്ല പേരമ്മേ, ഞാൻ വയ്ക്കാറില്ല."

രമയ്ക്ക് മനസ്സിലായി ചേട്ടൻ വളരെ വിഷമിച്ചാണു തന്റെ ദുഃഖം നിയന്ത്രിക്കുന്നത്.

"നല്ലതാണ്." ഒരിക്കൽ കുറെനാൾ ഞാനും വച്ചുനോക്കി. നിന്റെ അച്ഛൻ അൽമോറയിൽ നിന്നും വാങ്ങിതന്നതാണ്. ചിലപ്പോൾ ഊരിപ്പോരും, ചിലപ്പോൾ ചെളിപറ്റും. വീട്ടുവേലയ്ക്കിടയിൽ കണ്ണട എങ്ങനെ കൊണ്ടുനടക്കും! നിന്റെ അച്ഛൻ കണ്ണാടിവയ്ക്കാതെ കണ്ടാൽ എങ്ങനെയുണ്ടോ അതുപോലെയാവും നിന്നെ കണ്ടാലും. പക്ഷേ അവൻ കണ്ണാടി ഊരിയാൽ കാണാൻ വല്ലാതെയിരിക്കും. അവനെ ഞങ്ങൾ

കണ്ണാടിയില്ലാതെ കണ്ടിട്ടില്ല."

ഇനി ഹരീഷിനു സ്വയം നിയന്ത്രിക്കുക വിഷമമാണ്. കൊച്ചുകുഞ്ഞിനെപ്പോലെ അയാൾ പൊട്ടിക്കരഞ്ഞു. പേരമ്മയുടെ തോളിൽ ചാരി അയാൾ നിന്നു.

"എടാ ഹരീഷ്!" പേരമ്മ ഇപ്പോൾ കരയുന്നില്ലായിരുന്നു. "നീ ഇപ്പോഴും കൊച്ചുകുട്ടി തന്നെയാണ്. നീ ആദ്യമായി ഇവിടെ വന്നപ്പോഴും നിന്റെ അമ്മയെ ഓർത്ത് ഇങ്ങനെ കരഞ്ഞ കാര്യം ഓർമയുണ്ടോ! രാത്രി നിനക്ക് പേടിയായി കാണും. ഇരുപത്തഞ്ചു വർഷം മുമ്പുള്ള കാര്യമാണ്. പക്ഷേ ഇന്നും നീ അതേപോലെ കുട്ടിയാണ്. അതേപോലെ കരയുകയും ചെയ്യുന്നു.

എടാ മണ്ടാ, ജനിച്ചെങ്കിൽ മരിക്കണം. ആരായാലും അവനവന്റെ ജോലി കഴിച്ചിട്ട് സ്ഥലം വിടും. കുറെപ്പേർ മുമ്പേ പോകും. ചിലർ അല്പം പുറകിലാവും. ഇതാണു ലോകം. ഇതിനെയാണ് ജീവിത–മരണ ചക്രം എന്നു പറയുന്നത്."

ഹരീഷ് അപ്പോഴും കരയുന്നുണ്ടായിരുന്നു. അവന്റെ കരച്ചിൽ നിൽക്കാത്തതുകണ്ടിട്ട് പേരമ്മ അവനെ വീണ്ടും ഉപദേശിച്ചു.

"നോക്ക്, എന്നെ നോക്ക് എനിക്ക് നാണമില്ല. എന്റെ മുമ്പിൽ എല്ലാവരും മരിച്ചു. ആദ്യം ചേട്ടൻ, പിന്നീട് അമ്മ, അച്ഛൻ, എന്റെ മൂന്നു മക്കൾ, അതിനുശേഷം നാലു പേരക്കുട്ടികൾ ഒടുവിൽ നിന്റെ പേരപ്പനും ഇപ്പോൾ നിന്റെ...." ഇത്രയും ആയപ്പോൾ അവരും കരഞ്ഞുപോയി. അവർ സ്വയം നിയന്ത്രിച്ചുകൊണ്ട് പറഞ്ഞു. "എന്നിട്ടും ഞാൻ ഇപ്പോഴും ജീവിച്ചിരിക്കുന്നു, നിങ്ങൾക്കുവേണ്ടി. അല്ലെങ്കിൽ എനിക്ക് എന്തിരിക്കുന്നു. നിനക്ക് അനവധി ചുമതലകൾ ഉണ്ട്. നിന്റെ സഹോദരിയെ നോക്കണം. ഈ പാവത്തിന് അമ്മയും അച്ഛനും ഒക്കെ അവനായിരുന്നു. ഇവൾക്ക് സ്വന്തം അമ്മയെപ്പറ്റി ഓർമയേയില്ല. നീ ഇവളെ നോക്കണം. ഇവൾ വിഷമിക്കരുത്. ഇവളെ വിവാഹം കഴിപ്പിച്ചയയ്ക്കണം."

"പേരമ്മേ, ഇവളുടെ വിവാഹം ഞാനെന്തു നടത്താനാണ്. ഇവൾ വലിയ ഡോക്ടറാണ്. ഇവൾക്ക് വരന്മാരുടെ കുറവുണ്ടാകുമോ." വേഗം ഹരീഷ് സമനില വീണ്ടെടുത്തിട്ട് സ്വാഭാവികത കൈവരുത്താൻ ശ്രമിച്ചു.

"മോനേ എത്ര വലിയ ഡോക്ടറും ആവട്ടെ, പെണ്ണല്ലേ? പെണ്ണുങ്ങളെ കല്യാണം കഴിച്ചയക്കണം."

പേരമ്മ തിരിച്ച് മുറിയിലേക്ക് പോകാൻ ഭാവിച്ചപ്പോൾ ഹരീഷ് പറഞ്ഞു. "ആ പറഞ്ഞതു ശരിതന്നെ. നാം സ്വയംവരം ഏർപ്പാടു ചെയ്യും.

രാജ്യത്തെമ്പാടുമുള്ള ഡോക്ടറന്മാരെ വിളിക്കും. പക്ഷേ സ്വയംവര ത്തിലെ വ്യവസ്ഥ എന്താണെന്നു പേരമ്മയ്ക്ക് അറിയുമോ?"

"എന്താ?"

ചേട്ടൻ വളരെവേഗം സ്വന്തം വികാരങ്ങൾക്കു കടിഞ്ഞാണിടുന്നത് രമ ശ്രദ്ധിച്ചു.

"വ്യവസ്ഥ എന്താണെന്നു വച്ചാൽ അയാൾക്ക് പേരമ്മയുടെ കണ്ണ് ശരിയാക്കേണ്ടിവരും."

"എടാ ശ്മശാനത്തിൽ പോകേണ്ട സമയത്ത് കണ്ണു ശരിയാക്കിയിട്ട് എന്തു ചെയ്യാനാണ്?"

"പറഞ്ഞതു ശരിയാണ്. സ്വർഗത്ത് കണ്ണുകൾകൊണ്ട് എന്ത് ആവശ്യം അല്ലേ പേരമ്മേ. കണ്ണടച്ചാലും ഈശ്വരനെ കാണാം."

"നീ വലിയ കുസൃതിയാണല്ലോ ഹരീഷ്. കുട്ടിക്കാലത്ത് നീ ഒന്നും മിണ്ടില്ലായിരുന്നു. പക്ഷേ മോനേ, എന്തു പറഞ്ഞാലും, കണ്ണടച്ചാലും ഈശ്വരനെ കാണാൻ പറ്റും. സത്യത്തിൽ ഞാൻ ഈശ്വരനെ കണ്ടിട്ടു മുണ്ട്. ഇനി എനിക്ക് ഒരു ഈശ്വരനെയും കാണാൻ കൊതിയില്ല. ഗോവി ന്ദന്റെ അച്ഛനെക്കാൾ വലിയ ഈശ്വരൻ ഉണ്ടാവില്ല. അല്ലെങ്കിൽ ഈ കുന്നിൻപുറത്ത് അന്ധയായ ഈ സ്ത്രീയെ ആരാ പരിപാലിക്കുക! അദ്ദേഹം ജീവിതം മുഴുവൻ എന്നോടൊപ്പം കഴിച്ചു. കണ്ണില്ലെന്ന് എനി ക്കൊരിക്കലും തോന്നിയിട്ടില്ല. ജീവിച്ചിരിക്കുമ്പോൾ ഒരിക്കൽപോലും എന്നെ തനിച്ചാക്കിയില്ല. അദ്ദേഹം എനിക്കായി ലോകം മുഴുവൻ ഉപേ ക്ഷിച്ചു. ഇത് ഈശ്വരനെ കൊണ്ടു പറ്റുമോ?" പേരമ്മ ശൂന്യതയിലേക്കു കണ്ണു നട്ടു. ഹരീഷിനു മാത്രമല്ല രമയ്ക്കും തോന്നി പേരമ്മ പേരപ്പനെ കാണുകയാണ്.

"നിങ്ങളുടെ ചായ തണുത്തു." പാർവതി ഓർമിപ്പിച്ചു.

"ഓ, അതുശരി. ഇങ്ങോട്ടുതരൂ രമേ." ഹരീഷ് കൈ നീട്ടി, അപ്പോ ഴേക്കും പാർവതി എണീറ്റു കഴിഞ്ഞിരുന്നു.

"വേറെ ഉണ്ടാക്കാം" പാർവതി പറഞ്ഞു.

"വേണ്ട. ചൂടാക്കിയാൽ മതി."

"പോരാ, വേറെ ഉണ്ടാക്കു." പേരമ്മ പാർവതിയോട് പറഞ്ഞു. "ഇവർ പട്ടണവാസികളാണ്. ചായയിലാണ് ഇവരുടെ ജീവൻ നിൽക്കുന്നത്. നന്നായി ഉണ്ടാക്കി കൊടുക്കണം."

"ആട്ടെ പേരമ്മേ, ഒരു കാര്യം പറയണം. സത്യമേ പറയാവൂ." ഹരീഷ് പറഞ്ഞു.

"എന്താ, പറയൂ."

"നിങ്ങള്‍ക്ക് കണ്ണു കുറെശ്ശെ കാണില്ലേ?"

"ഒട്ടും കാണില്ല മോനേ. എത്രയോ വര്‍ഷമായി എല്ലാം ഇരുട്ടാണ്."

"എങ്കില്‍ നിങ്ങള്‍ എന്നെ എങ്ങനെ തിരിച്ചറിഞ്ഞു? ഞാന്‍ വരാന്തയിലാണെന്ന് എങ്ങനെ അറിഞ്ഞു?"

"മോനേ ഈശ്വരനെ കാണാന്‍ കഴിയുന്നവര്‍ക്ക് മനുഷ്യനെ കാണാന്‍ വല്ല പ്രയാസവും വരുമോ?"

ഹരീഷ് ചിരിച്ചു. "പോരാ, ശരിക്കു പറയൂ."

അവര്‍ കുട്ടികളെപ്പോലെ ചിരച്ചുകൊണ്ടു പറഞ്ഞു. "നിന്റെ ശബ്ദം കൊണ്ട്."

"എന്റെ ശബ്ദംകൊണ്ടോ? നാം തമ്മില്‍ ഇരുപത്തഞ്ചു വര്‍ഷത്തിനുശേഷമാണു കാണുന്നത്. അന്നു ഞാന്‍ കൊച്ചുകുട്ടിയായിരുന്നു. എന്റെ ശബ്ദം ഇന്നും അതുപോലെ തന്നെയാണോ?"

"അതുപോലെയാകുന്നത് എങ്ങനെയാ? നിന്റെ കുട്ടിക്കാലത്തെ ശബ്ദവും ഞാന്‍ ഓര്‍ക്കുന്നില്ല. നിന്റെ ആകൃതി ഞാന്‍ ഓര്‍ക്കുന്നുണ്ട്. ഉരുണ്ടു കൊഴുത്ത്."

"പിന്നെ എങ്ങനെയാ?" ഹരീഷിന്റെ ഔത്സുക്യം വര്‍ദ്ധിച്ചു.

"നിന്റെ ശബ്ദത്തില്‍ നിന്റെ അച്ഛന്റെ ശബ്ദത്തിന്റെ സാദൃശ്യം ഉണ്ട് ആ ശബ്ദം എനിക്കോര്‍മയുണ്ട്. അത് ഞാനെങ്ങനെ മറക്കും. ശബ്ദം കേട്ടയുടനെ എനിക്കു മനസ്സിലായി, ഇത് ഹരീഷാണ്."

"പേരമ്മേ നിങ്ങള്‍ക്ക് ഉറക്കം വരുന്നില്ലേ?" താന്‍ പേരമ്മയ്ക്ക് ഉറക്കഗുളിക കൊടുത്തിരുന്ന കാര്യം രമ പെട്ടെന്നോര്‍ത്തു.

"വന്നു. എന്താ വരാതിരിക്കാന്‍! ഞാന്‍ ഇവന്റെ ശബ്ദം കേട്ട് ഉണര്‍ന്നതാണ്."

"സോ സ്ട്രെയിഞ്ച്! യു നോ ചേട്ടാ, ഐ ഹാഡ് റ്റു ഗിവ് ഹെര്‍ എ സെഡറ്റീവ്. ഷീ വാസ് ഹിസ്റ്റീറിക്." രമ പറഞ്ഞു.

"ഓ ഗോഡ്!" ഹരീഷ് പറഞ്ഞു. "ഹെര്‍ ബ്രദര്‍ ഹാഡ് ബീന്‍ ലിങ്കറിങ്ങ് ഇന്‍ ഹെര്‍ മൈന്‍ഡ്. ഐ ഹോപ്പ് ഷീ വില്‍ സ്ലീപ് നൗ!"

"ആട്ടെ ഹരീഷ്, നിനക്കെത്ര കുട്ടികളുണ്ട്?" പേരമ്മ ചോദിച്ചു.

"ഒരു മകന്‍."

"നിന്റെ വിവാഹം കഴിഞ്ഞിട്ട് എത്ര വര്‍ഷമായി? ഏതായാലും നാലുവര്‍ഷമായി കാണും. എന്നിട്ടും ഇതേവരെ ഒരു മകന്‍ മാത്രമോ?"

"പേരമ്മേ, ഇക്കാലത്ത് ഒരു കുട്ടിയെ വളര്‍ത്തുന്നതു തന്നെ വലിയ പ്രയാസമാണ്, പിന്നെ നിങ്ങള്‍ കൂടുതല്‍ കുട്ടികള്‍ വേണമെന്നു പറഞ്ഞാലോ?"

"എന്താ, വിഷമം എന്താ? നിനക്ക് എന്തു ശമ്പളം കിട്ടുന്നുണ്ട്? ധാരാളം പണം കിട്ടുന്നുണ്ടെന്നാണ് ഞാൻ കേട്ടത്. ഭാര്യക്കും ജോലിയുണ്ടല്ലോ ഇല്ലേ?"

"ഉണ്ട്, ജോലിയുണ്ട്, പക്ഷേ പേരമ്മേ, ബോംബെയിൽ പണത്തിനു യാതൊരു വിലയുമില്ല. ഒരുവിധം കഴിച്ചുകൂട്ടുന്നുവെന്നു മാത്രം."

"മോനേ, കുറച്ച് പിടിച്ച് ചിലവ് ചെയ്യൂ. വംശം നിലനിർത്താൻ കുട്ടികൾ കൂടിയേ കഴിയൂ."

"പേരമ്മ പറഞ്ഞതു ശരിയാണ്, പക്ഷേ വംശം നിലനിർത്താൻ ഒരു മകൻ മതി. മക്കൾ വിളക്കിനെപ്പോലെയാണെന്ന് ആരോ പറഞ്ഞിട്ടുണ്ട്. നല്ലവരാണെങ്കിൽ പ്രകാശിക്കും, ചീത്തയാണെങ്കിൽ വീട് കത്തിക്കും."

"അതെ നീ ആ പറഞ്ഞത് ശരിയാണ്. നല്ലവനാണെങ്കിൽ സൽപ്പേരു നേടും. പട്ടിയും പൂച്ചയും പോലെ ഡസൻ കണക്കിനു കുട്ടികളുണ്ടായിട്ട് എന്തുകാര്യം! ആട്ടെ നിന്റെ മകന് ആരുടെ ഛായയാണ്?"

"അവന്റെ അമ്മയുടെ." ഹരീഷ് ചിരിച്ചുകൊണ്ട് പറഞ്ഞു.

"അല്ല, ചേട്ടന്റെ ഛായയാണ്." രമ എതിർത്തു.

"എങ്കിൽ ഇവനെപ്പോലെതന്നെ വഴക്കാളിയാകുമല്ലോ." പേരമ്മ പറഞ്ഞു.

"അതെ. അല്പമൊക്കെ." ഹരീഷ് സമ്മതിച്ചു.

"അവൻ ശരിക്കു സംസാരിച്ചു തുടങ്ങിയോ?" പേരമ്മ ചോദിച്ചു.

"ഉവ്വ് ശരിക്കും സംസാരിക്കും. അടുത്ത മാസം ഇരുപത്തിനാലാം തീയതി അവനു മൂന്നു വയസ് തികയും. അവനു പക്ഷികളെ വളരെ ഇഷ്ടമാണ്. ഒരു ദിവസം എന്നോട് ചോദിച്ചു, പക്ഷികൾ സ്കൂളിൽ പോകുമോ? ഞാൻ പറഞ്ഞു, ഇല്ല. അപ്പോൾ പറഞ്ഞു, ഞാനും പക്ഷിയാവും. സ്കൂളിൽ പോകില്ല. പിന്നെ നീ എന്തു ചെയ്യും, ഞാൻ ചോദിച്ചു. അപ്പോൾ പറയുകയാണ്, മമ്മിയുടെകൂടെ കഴിയും. എനിക്ക് തീരെ ഇഷ്ടമായില്ല. അവനെ എങ്ങനെ പറഞ്ഞു മനസ്സിലാക്കും നിന്റെ മമ്മി വീട്ടിൽ കാണില്ല."

"ഇത്ര കൊച്ചു കുട്ടിയെ നീ എങ്ങനെ സ്കൂളിൽ അയയ്ക്കുന്നു, ഹരീഷ്! ശിവ ശിവ! ഇത് പാപമാണ്."

പേരമ്മയുടെ പ്രതികരണം തികച്ചും അപ്രതീക്ഷിതമായതുകൊണ്ട് ഹരീഷിന് ഒന്നും പറയാൻ കഴിഞ്ഞില്ല. അവരുടെ മുഖത്ത് വരുണിനോട് സഹാനുഭൂതി വ്യക്തമായി കാണാമായിരുന്നു. അയാൾക്ക് വല്ലാത്ത പാപബോധം തോന്നി. ഒരു വിധം സ്വയം നിയന്ത്രിച്ചിട്ട് അയാൾ പറഞ്ഞു. "അവന്റെ അമ്മ അവനുവേണ്ടി ഒരു തത്തയെ വളർത്തുന്നുണ്ട്.

അവൻ കരയുമ്പോൾ തത്ത കുറെ നേരത്തേക്കു പറയും 'വിക്കി കരയുന്നു! വിക്കി കരയുന്നു!' എന്നിട്ട് ദുഃഖസൂചകമായി ചിലച്ചുകൊണ്ടിരിക്കും. വരുൺ കരച്ചിൽ നിർത്തുന്നതുവരെ അത് നിർത്തുകയില്ല. തന്മൂലം അവൻ കൂടുതൽ കരയുകയില്ല. പകൽ മുഴുവൻ തത്തക്കൂടും എടുത്തുകൊണ്ട് മുറികൾ തോറും ചുറ്റിനടക്കും."

"അതെ കുട്ടികൾക്ക് മൃഗങ്ങളെ വളരെ ഇഷ്ടമാണ്. നീയും കുട്ടിക്കാലത്ത് ഒരു പട്ടിയെ വളർത്തിയിരുന്നു, ഇല്ലേ."

പേരമ്മ അവരെ കാണാറില്ലെങ്കിൽ കൂടി അവരെപ്പറ്റിയുള്ള ചെറിയ കാര്യങ്ങൾ പോലും വിശദമായി അറിയുകയും അതൊക്കെ ഓർത്തുവയ്ക്കുകയും ചെയ്തിരുന്നു. നിമിഷനേരത്തേക്ക് ഹരീഷ് പഴയ കാര്യങ്ങൾ ഓർത്തു. അയാൾ വീണ്ടും വരുണിനെപ്പറ്റി പറഞ്ഞു.

"ഇപ്പോഴത്തെ കുട്ടികൾ വളരെ മിടുക്കരാണ് പേരമ്മേ. എന്റെ കുട്ടിക്കാലത്തെപ്പറ്റി ഓർക്കുമ്പോൾ ഞാൻ എത്ര വിഡ്ഢിയായിരുന്നുവെന്നു എനിക്കു തോന്നാറുണ്ട്. പന്ത്രണ്ടു വയസുവരെ എനിക്ക് വലത്തേക്കാലിലെ ഷൂസും ഇടത്തേക്കാലിലെ ഷൂസും തിരിച്ചറിയാൻ വിഷമമായിരുന്നു. സ്കൂളിൽ പോകുന്നതിനുമുമ്പ് ഞാൻ ശരിക്കാണോ ഷൂ ഇട്ടിരിക്കുന്നതെന്ന് അച്ഛൻ നോക്കാറുണ്ടായിരുന്നു. രണ്ടു ഷൂവും തമ്മിലുള്ള വ്യത്യാസം എനിക്കറിയാനേ വയ്യായിരുന്നു. എന്റെ പേരമ്മേ, ഞാൻ ഷൂസ് തെറ്റിച്ചിട്ട് മൈലുകളോളം നടക്കാറുണ്ടായിരുന്നു. ഒരു പ്രയാസവും തോന്നിയിട്ടില്ല. പക്ഷേ വരുണിനു രണ്ടു ഷൂസും തമ്മിലുള്ള വ്യത്യാസം അറിയാം. അവനൊരിക്കലും തെറ്റിച്ചിടാറില്ല. കഴിഞ്ഞ വർഷം തൊട്ട് അവൻ സ്ലിപ്പർ ഇട്ടുകൊണ്ടാണ് നടക്കുന്നത്."

"ശരി, പക്ഷേ നീ മണ്ടനായിരുന്നില്ല. അല്പം ശ്രദ്ധക്കുറവുണ്ടായിരുന്നു. കുട്ടികൾ അങ്ങനെയൊക്കെ ആണ്."

"ഞാൻ നിങ്ങളോട് ഒരു കാര്യം പറയാം പേരമ്മേ! ഞങ്ങൾ ഭവാലിയിൽ താമസിക്കുമ്പോൾ അമ്മ, പിന്നീട് അച്ഛനും, എന്നെ ബാസാറിലേക്ക് അയക്കുമായിരുന്നു—ഹരീഷേ, പോയി ഒരു സേർ പയർ വാങ്ങിക്കൊണ്ടുവാ. ഞാൻ പയറുകൊണ്ട് തിരിച്ചുചെല്ലുമ്പോൾ അമ്മ ശുണ്ഠിയെടുക്കും. എനിക്ക് പയറും ഉഴുന്നും തമ്മിലുള്ള വ്യത്യാസം അറിയില്ലായിരുന്നു. പിന്നീട് അച്ഛൻ എന്നെ അയച്ചു തുടങ്ങിയപ്പോൾ പയറോ പരിപ്പോ മറ്റോ വേണമെങ്കിൽ ഞാൻ പേര് ഉരുവിട്ടുകൊണ്ട് പോകുമായിരുന്നു. അച്ഛൻ പറയും പോയി ചെറുപയർ വാങ്ങിച്ചുകൊണ്ടുവാ. ഒന്നുകൂടി ഓർത്തോ, എന്താണ് മേടിക്കേണ്ടത്. ഞാൻ ആവർത്തിക്കും—ചെറുപയർ. പോകാൻനേരത്ത് അച്ഛൻ ഒരിക്കൽകൂടി

ചോദിക്കും—എന്താ വാങ്ങിക്കേണ്ടത്? ഞാൻ പറയും—ചെറുപയർ. പിന്നെ ഞാൻ ഒറ്റ ഓട്ടമാണ്. ചെറുപയർ ചെറുപയർ എന്ന് ഉരുവിട്ടു കൊണ്ട് കടയിൽ ചെല്ലുമ്പോഴേക്ക് അത് മറന്നിരിക്കും."

പേരമ്മയും വല്യമ്മയും സുരേന്ദ്രനും ചിരിച്ചുപോയി.

"ഏതോ മഞ്ഞനിറത്തിലുള്ള പരിപ്പാണ് വാങ്ങേണ്ടതെന്ന് എനിക്ക് ഓർമ വരും. ഞാൻ കടക്കാരനെ കൈകൊണ്ട് ചൂണ്ടിക്കാട്ടും. സാധനം വാങ്ങിയിട്ട് വീട്ടിലോട്ട് ഓടും. അച്ഛൻ അതു കാണുമ്പോൾ ഉടൻ അലറും. 'എടാ വിഡ്ഢ്യാസുരാ, ഇതു കൊണ്ടുവരാനാണോ ഞാൻ നിന്നോട് പറഞ്ഞത്!' അദ്ദേഹം ഏതു സാധനമാണ് കൊണ്ടുവരാൻ പറഞ്ഞത് എന്നെനിക്കു മനസ്സിലാവില്ല. അക്കാര്യം ഞാൻ എപ്പോഴേ മറന്നിരിക്കും. ഇനി ഞാൻ എന്തു മറുപടി പറയും. അച്ഛൻ അലറും. 'എടാ മണ്ടശിരോമണീ, ഇത് ചെറുപയറോ അതോ കടലയോ!' അപ്പോൾ എനിക്കു മനസ്സിലാവും ഞാൻ കൊണ്ടുവന്നത് ചെറുപയറല്ല, കടലയാണ്!"

എല്ലാവരും ചിരിച്ച് മണ്ണുകപ്പി. പേരമ്മ പറഞ്ഞു. "നീ ഇവിടെനിന്നും ഒരു വല കൊണ്ടുപോയില്ലേ?"

"ഉവ്വ്" ഹരീഷ് പറഞ്ഞു.

"ഇവിടെ എല്ലാവരും വലകൊണ്ട് മീൻ പിടിക്കുമ്പോൾ നീ പക്ഷിയെ പിടിക്കാൻ വല കൊണ്ടുപോയോ. എന്നിട്ട് അതിൽ പക്ഷിയെ പിടിച്ചോ?"

"പേരമ്മേ, ഞാനതുകൊണ്ട് പക്ഷിയെ പിടിക്കണമെന്നു തന്നെ വിചാരിച്ചതാണ് പക്ഷേ അപ്പൂപ്പനും അമ്മയും സമ്മതിച്ചില്ല."

"അപ്പൂപ്പൻ എന്താ സമ്മതിക്കാത്തത്?"

"മുറ്റത്ത് ഉണക്കാനിട്ടിരുന്ന നമ്മുടെ ധാന്യങ്ങളൊക്കെ പക്ഷികൾ കൊത്തിത്തിന്നുന്നത് ഞാൻ കണ്ടു. നമ്മുടെ വീട്ടിൽ കാണാറുള്ള പക്ഷികൾ. കുരുവികൾ. കൊച്ചുകുരുവികൾ. ഇതു തടയണം എന്നെനിക്കു തോന്നി. അപ്പോൾ അപ്പൂപ്പൻ പറഞ്ഞു. 'എടാ ഹരീഷ് നീ എന്തിനാ വിഷമിക്കുന്നത്! ഈ പക്ഷികൾ വേറെ എവിടെനിന്ന് തിന്നും, കുറെ കൊത്തിത്തിന്നട്ടെ, അതുകൊണ്ട് നഷ്ടം ഒന്നും വരില്ല!'

ഞാൻ പറഞ്ഞു, അപ്പൂപ്പാ, ഇങ്ങനെ എല്ലാം തിന്നുകളയും. അദ്ദേഹം പറഞ്ഞു, ഇല്ലടാ ഇവറ്റയ്ക്ക് അത്രയ്ക്ക് വയറുണ്ടോ. ചെറുതല്ലേ; കൃഷിക്കാർക്ക് ഇങ്ങനെ ചില കടമകളുണ്ട് അതിലൊന്ന് ഈ പക്ഷികളും.

അങ്ങേവശത്ത് അമ്മ പറഞ്ഞു, 'ഞാനെന്റെ മകനെ കൊലയാളിയാക്കാൻ സമ്മതിക്കില്ല. തിന്നുന്നെങ്കിൽ തിന്നട്ടെ. ഇനി നിനക്ക് അത്ര വിഷമമാണെങ്കിൽ ഇവിടെ ഇരുന്നു പക്ഷികളെ ഓടിക്ക്.

പേരമ്മേ, ഞാനും അതാണ് ആലോചിച്ചത്. അങ്ങനെ ഒരു വല സംഘടിപ്പിച്ചു. പക്ഷേ അമ്മ അതും ഉപയോഗിക്കാൻ സമ്മതിച്ചില്ല."

"പിന്നെ നീ എന്തുചെയ്തു?" പേരമ്മ ചിരിച്ചു.

"എന്തു ചെയ്യും! സ്ഥലം വിട്ടു. ആരാ പക്ഷിയെ ഓടിക്കുക."

അയാളുടെ സംസാരരീതി കേട്ട് പേരമ്മ വീണ്ടും ചിരിച്ചു. ഒപ്പം സുരേന്ദ്രനും, രമയും, വല്യമ്മയും, പാർവതിയും ചിരിച്ചു. പക്ഷേ ഹരീഷ് വളരെ ഗൗരവത്തോടെ ഇരിക്കുകയായിരുന്നു.

ഒടുവിൽ രമ പറഞ്ഞു. "ഈ ചേട്ടന്റെ കാര്യം കൊള്ളാം. ചോദിച്ചത് മകന്റെ കാര്യം, പറയുന്നത് സ്വന്തം കാര്യവും."

"നോക്ക് രമേ" ഹരീഷ് ഗൗരവത്തോടെ പറഞ്ഞു. "വാസ്തവത്തിൽ ഞാൻ ചുറ്റിത്തിരിഞ്ഞ് അവന്റെ കാര്യം തന്നെയാ പറയുന്നത്. വരുൺ ഇല്ലായിരുന്നെങ്കിൽ ഇക്കാര്യങ്ങളൊന്നും ഞാൻ ഓർക്കുകയേയില്ല. സത്യത്തിൽ നാം നമ്മുടെ കുട്ടികളോടൊപ്പം പുതിയ രീതിയിൽ ജീവിതം തുടരുകയാണ്. നമ്മുടെ കുട്ടികൾ നമുക്ക് ബാല്യത്തിന്റെ പുതിയ അർത്ഥം മനസിലാക്കിത്തരുന്നു, നാം എന്നോ പിന്നിട്ടുപോയ ബാല്യത്തിന്റെ, ബാല്യത്തിന്റെ ശരിയായ അർത്ഥം കുട്ടികൾക്ക് അറിയില്ല, മനസ്സിലായോ?" ഹരീഷിന് ഓരോരുത്തരോടും സംസാരിക്കാൻ ഓരോ രീതിയാണ്. രമയോട് സംസാരിക്കുമ്പോൾ അയാൾ സാധാരണമട്ടിലാവും. പക്ഷേ വല്യമ്മയോടോ, പേരമ്മയോടോ, മറ്റേതെങ്കിലും ഗ്രാമീണരോടോ സംസാരിക്കുമ്പോൾ അയാളുടെ ബുദ്ധിയും മാന്യതയും നഷ്ടമാകും എന്നുമാത്രമല്ല സംസാരിക്കുന്ന രീതിക്ക് ഒരു ഗ്രാമീണച്ചുവയുണ്ടാകും. അതയാൾ മനഃപൂർവം ഉണ്ടാക്കുന്നതാണ്.

"നിന്റെ മകനും നിന്റെ ഗുണങ്ങളൊക്കെ കിട്ടിക്കാണും." പേരമ്മ പരിഹാസം ചൊരിഞ്ഞു.

"ഉവ്വ്. കിട്ടിക്കാണും. ഞാൻ അവനുവേണ്ടി പക്ഷിയെ കൊണ്ടുപോകുന്നു."

"എങ്ങനെ? നിനക്ക് ഇപ്പോഴും പക്ഷിയെ പിടിക്കുന്ന കമ്പം ഉണ്ടോ?"

"ഉണ്ട്. അതാ ഇപ്പോൾ ചെയ്യുന്നത്." വല്യമ്മ പറഞ്ഞു. അമ്മമാർ തങ്ങളുടെ രണ്ടുരണ്ടര വയസുള്ള കുട്ടികളുടെ കുസൃതികൾ വർണിക്കുന്ന മട്ടിൽ അവർ പറഞ്ഞു. "രാവിലെതന്നെ ഒന്നും കഴിക്കാതെ പുറപ്പെടും. പകൽ മുഴുവൻ എവിടെയൊക്കെയോ കറങ്ങിനടക്കും, കാടുകൾ തോറും."

"ഒന്നിനെയെങ്കിലും പിടിച്ചോ?" പേരമ്മ പരിഹാസത്തിന്റെ മൂഡിലായിരുന്നു.

"ഉവ്വ്. പിടിച്ചു, പക്ഷേ അന്വേഷിച്ചതിനെയല്ല കിട്ടിയത്. വളരെ മനോഹരമായ പക്ഷിയാണ്, വല്യമ്മേ, ചുവപ്പും പച്ചയും മഞ്ഞയും നിറത്തിൽ. ഒരു പെണ്ണ് പാവാടയും ദുപ്പട്ടാവും ഉടുത്ത് നിൽക്കുന്നതുപോലെ തോന്നും. നീണ്ട ചുണ്ട്. ഉരുണ്ട കണ്ണുകൾ. വാലാട്ടി പക്ഷിയെപ്പോലെ വലിപ്പമേറിയവ."

രമ അത്ഭുതപ്പെട്ടു. തന്നോട് പറഞ്ഞത് മറ്റൊരു പക്ഷിയെപ്പറ്റിയായിരുന്നു. എപ്പോഴും ചിലയ്ക്കുന്ന കൊച്ചുപക്ഷി. ഇപ്പോൾ ഹരീഷ് വേറെന്തൊക്കെയാണ് പറയുന്നത്. എങ്കിലും അവൾ എതിർക്കാൻ പോയില്ല.

"അത് ഘുഘുത്തി ആവും. അതും ഇതുപോലെയാണ് ചിലയ്ക്കുന്നത്."

"അനിയൻ വിശന്നിരുന്നു, ഞാൻ ഉറങ്ങിക്കിടന്നു." പേരമ്മ പറഞ്ഞു.

"എന്താ അതിന്റെ അർത്ഥം?" രമ ചോദിച്ചു.

"നിനക്കറിയില്ലേ. ഇത് ഘുഘുത്തി പക്ഷിയുടെ കഥയാണ്."

"എനിക്കറിയില്ല. എന്താണതിന്റെ അർത്ഥം."

"അല്ല, ഇത് ആ പക്ഷിയല്ല പേരമ്മേ" ഹരീഷ് വിഷയം മുമ്പോട്ടു കൊണ്ടുപോകാൻ ആഗ്രഹിച്ചു.

"അതല്ല പേരമ്മേ, അതിന്റെ അർത്ഥം എന്താണെന്ന് എനിക്ക് പറഞ്ഞുതരൂ." രമ നിർബന്ധിച്ചു.

പേരമ്മ അതുമായി ബന്ധപ്പെട്ട ഒരു നാടൻ പാട്ട് പാടി. അതിന്റെ അർത്ഥം ഇതായിരുന്നു. "എന്റെ പ്രിയപ്പെട്ട സഹോദരാ ചൈത്രമാസത്തിനുള്ളിൽ വിടർന്നു വികസിച്ചിട്ട് അന്ന് എന്നെ കാണാൻ വരിക. നീ ഹിമാലയ പർവതത്തിന്റെ കൊടുമുടിപോലെ അനന്തവും ഗംഗയിലെയും യമുനയിലെയും ജലംപോലെ അനശ്വരവും ആയിരിക്കട്ടെ. നിനക്ക് എത്ര പ്രായമായാലും ചോറുണ്ണാനും വടിപിടിച്ചു നടക്കാനും സ്വന്തം കാര്യം നടത്താനും പ്രാപ്തി ഉണ്ടാവട്ടെ. പുല്ലുപോലെ നിനക്ക് പച്ചനിറം കിട്ടട്ടെ. പിതാമഹന്മാരെപ്പോലെ ആനന്ദത്തോടെ കഴിയട്ടെ. കറുക്കന്റെ ബുദ്ധി നിനക്കു കിട്ടട്ടെ. സിംഹത്തിന്റെ ശക്തി നിനക്കുണ്ടാകട്ടെ. ഭൂമിപോലെ നീ വിശാലമായി തീരട്ടെ, ആകാശത്തെ തിളങ്ങുന്ന നക്ഷത്രമായി തീരട്ടെ. മുപ്പത്തിമുക്കോടി ദേവന്മാർ നിന്നെ അനുഗ്രഹിക്കട്ടെ. നന്നായി പഠിച്ച് വലിയ ആളായി തീരട്ടെ. എന്റെ സഹോദരാ, നീ ചിരംജ്ജീവിയായി എല്ലാ വർഷവും ചൈത്രമാസത്തിൽ എന്നെ കാണാൻ വരണം."

"ഈ പാട്ട് നീ കേട്ടുകാണും?" പേരമ്മ ചോദിച്ചു. അവരുടെ പാട്ടിനു

നല്ല മാധുര്യം ഉണ്ടായിരുന്നു. അവർ നന്നായി പാടുമായിരിക്കും എന്നു ഹരീഷിനു തോന്നി.

“ഉണ്ട് ഈ പാട്ട് കേട്ടിട്ടുണ്ട്. പക്ഷിയെപ്പറ്റിയും അറിയാം. പക്ഷേ കഥ അറിയില്ല.”

“ഒരു ഗ്രാമത്തിൽ ഘുതുവാ എന്നു പേരുള്ള ഒരാളുണ്ടായിരുന്നു. അയാൾക്ക് രണ്ടു മക്കളുണ്ടായിരുന്നു—ഭാഗുലിയും മധുവയും. ഭാഗുലി വലിയ ഉറക്കക്കാരിയായിരുന്നു. അച്ഛൻ അവളോട് എപ്പോഴും പറയുമായിരുന്നു. എടീ ഭാഗുലീ നിന്റെ ഉറക്കം കൂടുതലാണ്. ഇത് നിന്റെ അച്ഛന്റെ വീടാണ്. ഇവിടെ സാരമില്ല. പക്ഷേ ഭർത്തൃഗൃഹത്തിൽ നീ എന്തുചെയ്യും! അവിടുത്തെ ജോലിയൊക്കെ നീ എങ്ങനെ ചെയ്യും? അമ്മായിയമ്മ അടിക്കും. നാത്തൂന്മാർ കളിയാക്കും. എങ്ങനെ നീ അവിടെ കഴിയും? പക്ഷേ പറഞ്ഞിട്ടെന്തു കാര്യം! ആരു കേൾക്കാൻ! ഒരു ദിവസം ഭാഗുലിയുടെ വിവാഹം നടന്നു. പാവത്തിനെ വിവാഹം കഴിച്ചത് ഏഴു കുന്നും ഏഴു പുഴയും അക്കരെ ഒരു ഗ്രാമത്തിലായിരുന്നു. ഭാഗുലിക്ക് തന്റെ സഹോദരനെ വളരെ സ്നേഹമായിരുന്നു. തന്റെ വിവാഹക്കാര്യം തീരുമാനിച്ചത് അറിഞ്ഞപ്പോൾതൊട്ട് അവൾ കരഞ്ഞു കരഞ്ഞ് വല്ലാതെ ക്ഷീണിച്ചു—ഇനി മധുവായെ ഉപേക്ഷിച്ച് പോകണം. ഒടുവിൽ വിവാഹപാർട്ടി എത്തി. യാത്ര അയയ്ക്കാൻ സമയത്ത് മധുവ ചേച്ചിയുടെ വേർപാട് സഹിക്കാനാവാതെ പൊട്ടിക്കരഞ്ഞു. അവന്റെ കണ്ണീർ തുടച്ചുകൊണ്ട് വധുവായ ഭാഗുലി പറഞ്ഞു. ‘മധുവാ നീ കരയരുത്. ചൈത്രം ആകാറായി. ചൈത്രം എത്തുമ്പോൾ എന്നെക്കാണാൻ വരണം. എനിക്ക് പലഹാരങ്ങൾ ഭർത്തൃഗൃഹത്തിൽ കൊണ്ടുതരണം. ഞാൻ നിന്നെ കാത്തിരിക്കും.’

ചൈത്രമാസം എത്തി. അമ്മ തന്റെ മകൾക്കായി ഒരു വലിയ കുട്ടയിൽ പലഹാരം ഉണ്ടാക്കി കൊടുത്തു. പലഹാരങ്ങളും പഴങ്ങളും പൂക്കളും കൂടാതെ രണ്ടുജോടി വസ്ത്രങ്ങളും ഭംഗിയായി അലങ്കരിച്ചിട്ട് മധുവയെ യാത്രയാക്കി. നീ വേഗം ചെല്ല്. നിന്റെ ചേച്ചി നിന്നെ കാത്തിരിക്കുകയാവും.

മധുവ പുതിയ വസ്ത്രം അണിഞ്ഞു. ചേച്ചിക്കുവേണ്ടി വളയും മാലയും പൊട്ടും വാങ്ങിയിട്ട് കുട്ടയും തലയിൽ വച്ചുകൊണ്ട് തന്റെ സഹോദരിയുടെ അടുത്തേക്ക് യാത്രയായി.

അങ്ങേവശത്ത്, ഏഴു പുഴയ്ക്കും ഏഴു കുന്നിനും അപ്പുറത്ത് ഭർത്തൃഗൃഹത്തിൽ ഭാഗുലി രാവിലെയും വൈകിട്ടും തന്റെ അനിയനെയും സമ്മാനത്തെയും കാത്തിരുന്നു.

വ്യാഴാഴ്ച പുറപ്പെട്ട മധുവ വെള്ളിയാഴ്ച വൈകിട്ട് ചേച്ചിയുടെ ഭർത്തൃഗൃഹത്തിലെത്തി. അകത്തു ചെന്നപ്പോൾ ഭാഗുലി കിടന്നുറങ്ങുന്നു. അവൾക്ക് ഉറക്കം ശീലമായിരുന്നു. മധുവ ചേച്ചിയുടെ കാലുതൊട്ട് വന്ദിച്ചിട്ട് പലഹാരക്കുട്ട വാതിൽക്കൽ വച്ചു. കുറെനേരം ചേച്ചി ഉണരുന്നതും കാത്ത് അവിടിരുന്നു. അവൻ സാവധാനം മൂളി 'ചൈത്രത്തിലെ സമ്മാനമാണ് ചേച്ചി' പക്ഷേ അവന്റെ ചേച്ചി എത്രയായിട്ടും ഉറക്കമുണർന്നില്ല. ക്ഷീണിച്ചു തളർന്ന മധുവ വിശപ്പു സഹിക്കാതെ അവിടെ കിടന്നുറങ്ങിപ്പോയി. സൂര്യനുദിക്കുന്നതിനു മുമ്പ് അവനുണർന്നു. നോക്കിയപ്പോൾ ചേച്ചി അപ്പോഴും ഉറക്കമാണ്. ഇന്നു ശനിയാഴ്ചയാണെന്ന് അവനോർത്തു. ശനിയാഴ്ച എങ്ങനെ സമ്മാനം കൊടുക്കും. അത് ചീത്ത ദിവസമാണ്. ചേച്ചിയെ ഉണർത്തുന്നതും ശരിയല്ല. ഒടുവിൽ ഉറങ്ങിക്കിടന്ന ചേച്ചിയുടെ തലയ്ക്കൽ പലഹാരക്കുട്ട കൊണ്ടുവച്ചിട്ട് കാൽതൊട്ട് വന്ദിച്ചശേഷം കണ്ണീരോടെ അവൻ മടങ്ങി.

അവൻ പോയിക്കഴിഞ്ഞപ്പോൾ ഭാഗുലി ഉറക്കമുണർന്നു. തന്റെ അനുജൻ പലഹാരക്കുട്ടയും കൊണ്ട് വന്നതായും തന്റെ കാലുതൊട്ട് വണങ്ങിയതായും അവൾ ഉറക്കത്തിൽ സ്വപ്നം കണ്ടു. നോക്കിയപ്പോൾ തലയ്ക്കൽ കുട്ട ഇരിക്കുന്നു. അതു കണ്ടതോടെ അവൾക്ക് സങ്കടമായി. അവൾ പൊട്ടിക്കരഞ്ഞു—എന്റെ സ്വപ്നം സത്യമായിരുന്നല്ലോ. എന്റെ പൊന്നനിയൻ വന്നിരുന്നു. എന്നിട്ട് എനിക്കവനെ കാണാൻ കഴിഞ്ഞില്ല. ഇത്ര ദൂരെനിന്നും അവൻ പലഹാരവുമായി ക്ഷീണിച്ചു തളർന്ന് വിശന്നെത്തിയതാവും. എന്നിട്ട് ഞാൻ കിടന്നുറക്കവും. സാധനം എന്നെ ഏൽപ്പിക്കാനോ ചടങ്ങ് പൂർത്തിയാക്കാനോ കഴിഞ്ഞില്ല. ഞാൻ ഉറക്കം തന്നെ ഉറക്കമായിരുന്നു. കരഞ്ഞു കരഞ്ഞ് അവൾ പ്രാണൻ വെടിഞ്ഞു. ഈ പ്രാണൻ എന്നുവച്ചാൽ എന്താ, ഒരു പക്ഷിയെക്കാൾ ചെറുത്.

അന്നുതൊട്ട് എല്ലാ ചൈത്രമാസത്തിലും എല്ലാ കുന്നുകളിലും ഒരു പക്ഷി ചിലയ്ക്കാറുണ്ട് 'സഹോദരൻ വിശന്നിരിക്കട്ടെ ഞാൻ ഉറങ്ങിപ്പോയി.' ഈ പക്ഷി ആ ഭാഗ്യംകെട്ട ഭാഗുലിതന്നെയാണ്. സഹോദരനെ കാണാതെ പശ്ചാത്താപത്തോടെ അലഞ്ഞു നടക്കുകയാണ് അവൾ."

കഥ പറഞ്ഞിട്ട് പേരമ്മ കുറെനേരം മിണ്ടാതിരുന്നു. എന്നിട്ട് തന്റെ കണ്ണുതുടച്ചു.

ഹരീഷ് പേരമ്മയെ വീണ്ടും ഓർമിപ്പിക്കാൻ ശ്രമിച്ചു. "അല്ല പേരമ്മേ, ചൈത്രമാസത്തിൽ മാത്രം ചിലയ്ക്കുന്ന പക്ഷിയല്ല ഇത്. ഇത് അതിലും വലുതാണ്. ഇത് സാധാരണ ചിലയ്ക്കാറേ ഇല്ല. വളരെ അസ്വസ്ഥ

യാണ്. ഒരിടത്ത് സമാധാനമായിട്ട് അടങ്ങിയിരിക്കാറില്ല. വളരെ കുറച്ച്, നേരിയ സ്വരത്തിൽ ചിലയ്ക്കും. ആരേയോ ഓർക്കുന്നപോലെ. നിങ്ങൾ കണ്ടുകാണും പേരമ്മേ. ഗ്രാമത്തിലെവിടെയെങ്കിലും."

പേരമ്മ അപ്പോഴും നിശ്ശബ്ദയായിരുന്നു.

"കുട്ടിക്കാലത്ത് നിങ്ങൾ ഒരിക്കലും പുഴക്കരയിലേക്ക് പോയിട്ടില്ലേ?" ഹരീഷ് ചോദിച്ച്.

"പോയിട്ടുണ്ട്. പക്ഷേ ഞാൻ ഇങ്ങനെയൊരു പക്ഷിയെ ഒരിടത്തും കണ്ടിട്ടില്ല. നീ ഒരു വിചിത്ര പക്ഷിയുടെ കാര്യമാണല്ലോ പറയുന്നത്. അങ്ങനെ ഒന്ന് ഉണ്ടായിരിക്കും." പേരമ്മ അയാളെ സമാധാനിപ്പിക്കാനായി പറഞ്ഞു. "മുമ്പ് ഈ പക്ഷി ഉണ്ടായിരുന്നിരിക്കില്ല, ഇപ്പോൾ വന്നതാവും."

ഹരീഷ് ആശ്ചര്യപൂർവം പേരമ്മയെ നോക്കി. അവർക്ക് ഗൗരവം കണ്ടു. രമ അമർത്തിച്ചിരിച്ചു. വല്യമ്മയും അടക്കിച്ചിരിച്ചു.

"അങ്ങനെ സംഭവിക്കുമോ?" ഹരീഷിനു സംശയം.

"ഉവ്വ്, എന്താ സംഭവിക്കാൻ വയ്യാത്തത്! പക്ഷികൾ സ്ഥലം മാറി മാറി സഞ്ചരിക്കില്ലേ?"

"ഉവ്വ് അതാവും ശരി." ഹരീഷ് പതുക്കെ പറഞ്ഞു, സ്വയം ആശ്വസിപ്പിക്കുന്ന മട്ടിൽ. ചേട്ടൻ അഭിനയിക്കുകയാണോ അതോ കാണുന്നതുപോലെ സീരിയസാണോ എന്നു രമയ്ക്ക് മനസ്സിലായില്ല.

വല്യമ്മ എഴുന്നേറ്റ് മുകളിലോട്ട് പോകാൻ ഭാവിച്ചു. ആഹാരം തയ്യാറായോ എന്നു നോക്കാൻ. പാർവതിയും എഴുന്നേറ്റു.

"നീ ഇന്നിവിടെ നിൽക്ക്." രമ പാർവതിയോടു പറഞ്ഞു. "ഇങ്ങനെ വന്നും പോയും ഇരുന്നാൽ നിനക്ക് ക്ഷീണം അനുഭവപ്പെടും."

പാർവതി അതുകേട്ട് ചിരിച്ചു. വാസ്തവത്തിൽ അവൾ രോഗിയാണെന്നു തോന്നിച്ചു.

"ഇവിടെ നിന്നാൽ മതി." രമ ആവർത്തിച്ചു.

അവൾ രമയെ ഒന്നു നോക്കിയിട്ട് മുകളിലോട്ട് പോയി.

"നീ പറഞ്ഞു ഇവിടെ നിൽക്കാൻ. പക്ഷേ അവൾ വീട്ടിൽ പറഞ്ഞിട്ടാണോ വന്നത് എന്നു ചോദിച്ചില്ല." ഹരീഷ് പാർവതി പോയപ്പോൾ പറഞ്ഞു.

താൻ ഇക്കാര്യം ഓർത്തില്ലല്ലോ എന്ന് രമയ്ക്ക് തോന്നി. പോകണമെങ്കിൽ പൊയ്ക്കൊള്ളട്ടെ എന്നു വിചാരിച്ച് രമ മൗനം പാലിച്ചു. അപ്പോൾ പേരമ്മ ഇരുന്നിടത്തുതന്നെ ഇരുന്ന് ഉറങ്ങുന്നതു കണ്ടു.

"ഗുളികയുടെ ശക്തികൊണ്ടാവും." ഹരീഷ് പതുക്കെ പറഞ്ഞു.

എന്നിട്ട് എണീറ്റ് അടുത്ത മുറിയിലേക്കു പോയി. പിന്നാലെ രമയും ചെന്നു.

ആ മുറിയിൽ വടക്കും പടിഞ്ഞാറും വലിയ ജനലുകൾ ഉണ്ടായിരുന്നു. നേരം ഇരുട്ടിത്തുടങ്ങിയിരുന്നു. കിഴക്കുനിന്നാണ് ഇരുട്ട് പരക്കുന്നത്. ഹരീഷ് വടക്കു പടിഞ്ഞാറുള്ള ജനലിനു അടുത്ത് ചെന്ന് ഇരുന്നു. പക്ഷേ ഇന്ന് ചക്രവാളം നോക്കിനിൽക്കാൻ ഒരു ഭംഗിയുമില്ല. ആകാശം കാർമേഘാവൃതമാണ്.

"രമേ" മുമ്പിൽ വച്ചിരുന്ന ഡബ്ബകൾ നോക്കിയിട്ട് ഹരീഷ് ചോദിച്ചു. "ഇത്രവളരെ ഡബ്ബകൾ എന്തിന്റെയാണ്?"

രമ ഹീറ്റർ കത്തിച്ചുകൊണ്ട് അയാളെ നോക്കാതെ പറഞ്ഞു. "ച്യവനപ്രാശത്തിന്റെ."

"ഓ, അച്ഛന്റെയാവും." ഹരീഷ് സ്വയം പറഞ്ഞു.

രമ ഹീറ്റർ ഓൺ ചെയ്തുകഴിഞ്ഞിരുന്നു.

"ആട്ടെ രമേ, അച്ഛൻ ഈയിടെ ഡൈ പുരട്ടുമായിരുന്നോ?"

"എന്തിന്?" രമ ഞെട്ടിയിട്ട് ചോദിച്ചു. "ഇല്ല ഞാൻ കണ്ടിട്ടില്ല."

ഒന്നു മൂളിയിട്ട് ഹരീഷ് മിണ്ടാതിരുന്നു.

പൊടുന്നനെ രമയ്ക്ക് അച്ഛന്റെ അവസാനകാലത്തെ മുഖം ഓർമ വന്നു. അന്ന് അദ്ദേഹം വല്ലാതെ മാറിയിരുന്നു. അസുഖം കൊണ്ടാവും എന്നു രമ വിചാരിച്ചു. ഡൈ പുരട്ടിയശേഷം അദ്ദേഹത്തെ കണ്ടാൽ വല്ലാതെ തോന്നിച്ചിരുന്നു.

"എന്തിനാണ് ചേട്ടൻ ഇപ്പോൾ ഇത് ചോദിച്ചത്?"

"വെറുതെ, ഇവിടെ 'ഹെയർഡൈ'യുടെ കുപ്പി കണ്ടിട്ട്." ഒന്നു നിറുത്തിയിട്ട് അയാൾ പറഞ്ഞു. "അല്ലാതെ ആരാ ഇവിടെ പുരട്ടാൻ?"

ഇല്ല, അച്ഛൻ പുരട്ടിക്കാണില്ല. ജീവിതകാലം മുഴുവൻ പ്രത്യേകിച്ച് ഒരു താല്പര്യം തോന്നാത്തയാൾ, ഖാദിവസ്ത്രങ്ങളല്ലാതെ മറ്റൊന്നും ഉടുക്കാത്ത ഒരാൾ—അങ്ങനെ ഒരാളിന് ഇങ്ങനെ ചെയ്യാൻ കഴിയുമോ! അച്ഛന് ആരെങ്കിലും ഈ കുപ്പി കൊടുത്തതാവും. അതിവിടെ വച്ചതാവും.

അതിനു ആരാ ഇങ്ങനെ ഒരു സമ്മാനം കൊടുക്കാൻ? ഹരീഷ്ചേട്ടൻ ശരിയാണോ ഈ പറയുന്നത്? അവൾ അവസാന നിമിഷങ്ങളിലെ അച്ഛന്റെ മുഖം ഓർക്കാൻ ശ്രമിച്ചു. എങ്കിലും അവൾക്ക് ഒരു തീരുമാനത്തിലെത്താൻ കഴിഞ്ഞില്ല.

"എവിടെ ആ ഡൈ?" രമ ഒടുവിൽ ചോദിക്കുകതന്നെ ചെയ്തു.

"അവിടെ ആ അലമാരിയിൽ ഉണ്ട്." അയാൾ എഴുത്തുമേശയുടെ മുകളിലുള്ള അലമാരി ചൂണ്ടിക്കാട്ടി.

രമ സാവധാനം എണീറ്റ് അലമാരി തുറന്നു. മുമ്പിൽതന്നെ ഒരു കുപ്പി കണ്ടു. അതിൽ ഒരു സ്ത്രീയുടെ ഫോട്ടോ ഒട്ടിച്ചിരുന്നു. തന്റെ കൃത്രിമ മുടി വിടർത്തിക്കൊണ്ട് നിൽക്കുന്ന പോസ്. കുപ്പിയിൽ മറ്റെന്തെങ്കിലും ആവാം. ഈ ചേട്ടൻ എന്താണെന്നു നോക്കാതെ ചോദിച്ചതാവും. അവൾ സാവധാനം കുപ്പി തുറന്നു. അവൾ വെളിച്ചത്തേക്ക് നീട്ടി കുപ്പി നോക്കി. അതിൽ പകുതിയിലധികം ഉപയോഗിച്ചു കഴിഞ്ഞിരുന്നു.

രമ തിരിഞ്ഞ് ഹരീഷിനെ നോക്കി. അയാളുടെ മുഖത്ത് വല്ലാത്ത ഗൗരവം. അയാൾ പുറത്ത് ഗ്രാമത്തിലേക്കുള്ള വഴി നോക്കി നിൽക്കുകയായിരുന്നു.

"ഇത് ഇവിടെയായിരുന്നോ വച്ചിരുന്നത്?" രമ ചോദിച്ചു.

"അല്ല. പുറകിൽ പുസ്തകങ്ങളുടെ ഇടയ്ക്ക് ആയിരുന്നു. ഞാൻ വെറുതെ പുസ്തകങ്ങൾ നോക്കിയപ്പോൾ ഇടയ്ക്കു നിന്നും കിട്ടിയതാണ്"

രമയ്ക്ക് തണുപ്പ് തോന്നി. പുറത്ത് തണുപ്പ് തുടങ്ങിയിരുന്നു. അവൾ കുപ്പി തിരിച്ചു വച്ചിട്ട് അലമാരി അടച്ചു. എന്നിട്ട് പതുക്കെ ഹീറ്ററിന് അടുത്തുവന്നിരുന്നു. അവൾ തന്റെ ശ്രദ്ധ അകറ്റാൻ ശ്രമിച്ചിട്ടും അബോധാവസ്ഥയിൽ കിടന്ന അച്ഛന്റെ മുഖമാണ് വീണ്ടും വീണ്ടും കണ്ണുകൾക്കു മുമ്പിൽ പ്രത്യക്ഷപ്പെട്ടത്. എന്നിട്ടും അച്ഛന്റെ മുടി കറുപ്പിച്ചിരുന്നുവോ ഇല്ലയോ എന്ന് അവൾക്ക് ഉറപ്പിക്കാൻ കഴിഞ്ഞില്ല. കറുപ്പിച്ചിരിക്കാം. അല്ലാതെയുമാകാം. അവൾക്ക് ഭയം തോന്നി. പേടിച്ച് അവൾ രണ്ടു കൈകൊണ്ടും തന്റെ മുഖം പൊത്തി.

"വാ, ചായ കുടിക്കാൻ മുകളിലോട്ടു പോകാം." ഹരീഷ് അവളുടെ പുറത്ത് തട്ടിയിട്ട് പറഞ്ഞു. അവൾ പതുക്കെ എഴുന്നേറ്റ് പുറത്തു വന്നു. ഹരീഷ് ഹീറ്റർ ഓഫ് ചെയ്തിട്ട് വാതിൽ അടച്ചു. വരാന്തയിലെ വിളക്കു കത്തിച്ചു. അപ്പോഴേക്കും രമ കുറെ മുമ്പെ നടന്നു കഴിഞ്ഞിരുന്നു.

അച്ഛൻ ഒന്നിച്ചിരുന്നാണ് ആഹാരം കഴിക്കാറുണ്ടായിരുന്നത്. പുതിയ കെട്ടിടത്തിലും അടുക്കളയ്ക്കുള്ള എല്ലാ സൗകര്യങ്ങളും ഉണ്ടായിരുന്നു. അവിടെ അദ്ദേഹം താഴെ ആഹാരം ഉണ്ടാക്കി കഴിക്കുമായിരുന്നു. പാർവതിയാണ് ഉണ്ടാക്കിക്കൊടുക്കുക. അല്ലെങ്കിൽതന്നെ ചായകുടി താഴെത്തന്നെയായിരുന്നു. പക്ഷേ രമയ്ക്ക് ആ കെട്ടിടം ഇഷ്ടമല്ലായിരുന്നു. ഒരിക്കൽ അവിടെ ചായ ഉണ്ടാക്കാം എന്നു വിചാരിച്ചെങ്കിലും അവൾ അങ്ങനെ ചെയ്തില്ല.

അവർ ആഹാരം കഴിച്ചിട്ട് എത്തിയപ്പോൾ എട്ടുമണി ആയിരുന്നു.

ഇരുണ്ട രാത്രിയായതുകൊണ്ട് രമയ്ക്ക് നടക്കാൻ അല്പം പ്രയാസം തോന്നി. മേഘം കാരണം മൂടൽമഞ്ഞ് ഇല്ലായിരുന്നു. തന്മൂലം അങ്ങ കലെ വരെയുള്ള വീടുകളിലെ വെളിച്ചം കാണാമായിരുന്നു.

"ഇപ്പോൾ ഇരുട്ട് അത്ര ഭയപ്പെടുത്താറില്ല." ഹരീഷ് പറഞ്ഞു. "ഞാൻ കുട്ടിക്കാലത്ത് ആദ്യമായി ഇവിടെ വന്നപ്പോൾ ഇരുട്ടുകാരണം പേടി ച്ചിരുന്നു. അക്കാലത്ത് ഭവാലിയിൽ പോലും വിദ്യുച്ഛക്തി ഉണ്ടായിരു ന്നില്ല. വിളക്ക് ദൂരെനിന്നു കത്തുകയാണെങ്കിൽ പോലും അത് മന സ്സിനു വലിയ സമാധാനമാണ് തരിക."

"ഭവാലിയിലും അന്ന് ഇരുട്ട് ഉണ്ടായിരുന്നിരിക്കും." രമ ചോദിച്ചു.

"ഉണ്ടായിരുന്നു, പക്ഷേ എന്തുകൊണ്ടോ എനിക്ക് ഇവിടെയാണ് കൂടുതൽ അനുഭവപ്പെട്ടത്. കഷ്ടകാലത്തിന് അന്നും ശുക്ളപക്ഷം തന്നെ ആയിരുന്നു. ഒരു പക്ഷേ വിചിത്രമായ സ്ഥലമായതുകൊണ്ടുള്ള ഭയവും ആവാം."

"അതോ ചേട്ടന് അമ്മയുടെ ഓർമ വന്നതുകൊണ്ടോ?"

"ഉവ്വ്. അമ്മയുടെ ഓർമയും വരുമായിരുന്നു. അന്നു നിനക്ക് മൂന്നോ നാലോ മാസത്തെ പ്രായമേ ഉള്ളൂ. തീരെ കൊച്ചുകുട്ടി. എപ്പോഴും കര ഞ്ഞുകൊണ്ടിരിക്കും."

അവർ പുറകിലത്തെ വരാന്തയിൽ ചെന്നു. അതിന്റെ ഒരുവശത്ത് അടുക്കളയും മറുവശത്ത് കുളിമുറിയും കക്കൂസുമാണ്. അതിനോടു ചേർന്ന മുറി ചെറുതായിരുന്നു. അതിനോടു ചേർന്ന് ഒരു സ്റ്റഡിറൂമു ണ്ടായിരുന്നു. അവിടെയാണ് രമയും ഹരീഷും വൈകിട്ട് ഇരിക്കുക. സ്റ്റഡിയുടെ വലതുവശത്തെ കതക് വരാന്തയിലേക്കാണു തുറക്കുക.

ഒന്നിനു പുറകെ ഒന്നായി തീവണ്ടി മുറികളെപ്പോലെ ഉള്ള ഈ മുറി കൾക്ക് സമാന്തരമായി രണ്ടു മുറികൾ ഉണ്ടായിരുന്നു. അവ മുമ്പിലും പുറകിലുമായി വരാന്തയിലേക്ക് തുറക്കുന്നവയാണ്. വലിയ രണ്ടു മുറി കളും വെവ്വേറെയായിരുന്നു. സ്റ്റഡിയുടെ പുറകിലുള്ളത് അച്ഛന്റെ ഉറ ക്കമുറിയായിരുന്നു. പക്ഷേ അച്ഛൻ ഇടതുവശത്തെ വലിയമുറിയിലാണ് ഉറങ്ങിയിരുന്നത്. അവിടെ കിടന്നുതന്നെയാണ് അദ്ദേഹം മരിച്ചതും. ഇപ്പോൾ ആ മുറിയിൽ സുരേന്ദ്രൻചേട്ടൻ ഇരിക്കുന്നു. മറ്റെല്ലാവരും ആ മുറിയിൽതന്നെയാണ് ഒന്നിച്ചുകൂടുന്നത്. വലതുവശത്തെ മുറി സ്വീക രണമുറിയാണ്. അതിൽ തടികൊണ്ടുള്ള പഴയ സോഫാസെറ്റ് ഇട്ടിരു ന്നു. അത് ഈയിടെ പോളീഷ് ചെയ്തതായി തോന്നുന്നു. കുഷ്യനുക ളൊക്കെ പുതുതായി തയ്ച്ചെടുത്തവയാണ്. നടുക്ക് കിടന്ന മേശ വലു താണ്. കമനീയമായ കൊത്തുപണികൾ കൊണ്ട് അലംകൃതമായ ആ

മേശ നോക്കി ഇത് വിക്ടോറിയൻ കാലത്തെ ആണെന്ന് ഹരീഷ് പറയുമായിരുന്നു. അത് ആ കാലത്തെ തന്നെയാവും. അതിന്റെ ഡിസൈനിൽ ഒരു പ്രത്യേക ഭംഗിയും ഗാംഭീര്യവും ഉണ്ടായിരുന്നു.

ഖിമാനന്ദ്ജി താഴെ ഇരിക്കുകയായിരുന്നു. മുറിയിൽ പതിവുപോലെ ചൂടുണ്ടായിരുന്നു. നെരിപ്പോടിൽ തീ കത്തിച്ചിട്ടുണ്ടായിരുന്നു.

"ഇന്ന് എവിടെ പോയിരിക്കുകയായിരുന്നു ഹരീഷ്?" ഖിമാനന്ദ്ജി ചോദിച്ചു.

"ഇന്നു ഞാൻ വളരെ നേരത്തെ എത്തി വല്യച്ഛാ; അപ്പോൾതൊട്ട് ഇവിടെത്തന്നെ ഇരിക്കുകയാണ്. ആഹാരം കഴിക്കാൻ മാത്രമേ എണീറ്റുള്ളു."

"അറിഞ്ഞിരുന്നെങ്കിൽ ഞാൻ നേരത്തേ വന്നേനേ. നീ എപ്പോഴെങ്കിലും ഞങ്ങളുടെ വീട്ടിലേക്ക് കൂടി വരൂ. നിനക്കെപ്പോഴും ഈ പക്ഷിയുടെ പുറകെയുള്ള പോക്കാണ് പ്രധാനം." ഖിമാനന്ദ്ജി ചിരിച്ചുകൊണ്ടു പറഞ്ഞു.

"അല്ല വല്യച്ഛാ, ഇന്നു ഞാൻ അങ്ങോട്ടു വരാൻ ഇരിക്കുകയായിരുന്നു. അപ്പോൾ പേരമ്മ എത്തി."

"പോട്ടെ സാരമില്ല. പിന്നീട് വരിക."

"ഇപ്പോൾ പേരമ്മ എവിടെയാണ്?" രമ ചോദിച്ചു.

"ഉറങ്ങുകയാണ്." സുരേന്ദ്രൻചേട്ടൻ പറഞ്ഞു.

"ആട്ടെ വല്യച്ഛാ, അങ്ങയോട് ഒരു കാര്യം ചോദിക്കാനുണ്ട്." ഹരീഷ് ഗൗരവം കൈകൊണ്ടു.

"പറയൂ."

"1857ലെ ലഹളയിൽ യുദ്ധത്തിനു പോയത് ആരായിരുന്നു?"

"നീ രൂപ്സിങ്ങിന്റെ കാര്യമാണോ ചോദിച്ചത്?"

"അതെ. അതുതന്നെ."

"അതു നിന്റെ അപ്പൂപ്പന്റെ അപ്പൂപ്പന്റെ സഹോദരനായിരുന്നു."

"മനസ്സിലായില്ല."

"നിന്റെ അച്ഛന്റെ അച്ഛനാണ് ദിലീപ് സിങ്ങ്. അദ്ദേഹത്തിന്റെ അച്ഛനാണ് ഭഗവത്സിങ്ങ്. ഭഗവത്സിങ്ങിന്റെ അച്ഛനാണ് ധൻസിങ്ങ്. ധൻസിങ്ങിന്റെ അച്ഛനാണ് മോഹൻസിങ്ങ്. ആ മോഹൻസിങ്ങിന്റെ മൂത്ത സഹോദരനായിരുന്നു രൂപ്സിങ്ങ്. അവരുടെ വേറെ ഒന്നുരണ്ടു ശാഖകൾ കൂടി ഉണ്ട്. അത് വിട്ടേക്കു."

"അദ്ദേഹം എങ്ങനെയാണ് ലഹളയിൽ പങ്കെടുത്തത്. അക്കാലത്ത് കുമയൂണിൽ ഒന്നും സംഭവിച്ചതേയില്ല എന്നാണല്ലോ പറയുന്നത്."

"അത് സത്യമാണ്. പക്ഷേ അതിനു കാരണങ്ങൾ ഉണ്ട്. കുമയൂണിൽ 1790 മുതൽ 1815 വരെ ഗൂർഖകളുടെ ഭരണമായിരുന്നു. അവരുടെ മർദനഭരണം കൊണ്ട് കുമയൂൺകാർ വല്ലാതെ വിഷമിച്ചു. 1815ൽ ഇംഗ്ലീഷുകാർ എത്തി. അവർ ഗൂർഖകളെ അപേക്ഷിച്ച് പതിന്മടങ്ങ് സൂത്രശാലികളും അറിവുള്ളവരുമായിരുന്നു. അതുകൊണ്ട് കുമയൂണികൾക്ക് വലിയ ബലം കിട്ടി. അവർ പൂർണമായും ഇംഗ്ലീഷുകാരോട് ചേർന്നു. ഇംഗ്ലീഷുകാരെ ഇവിടെ കൊണ്ടുവന്നവർ തന്നെയായിരുന്നു മുമ്പ് ഗൂർഖകളെയും കൊണ്ടുവന്നത്. തന്മൂലം ഇവിടെ ഒന്നും സംഭവിച്ചില്ലെങ്കിൽ തെറ്റ് ജനങ്ങളുടെതല്ല, എപ്പോഴും അധികാരം നിയന്ത്രിക്കാനാഗ്രഹിച്ച അക്കൂട്ടരുടെതായിരുന്നു."

"രൂപ്സിങ്ങിന്റെ കഥ എന്തായിരുന്നു?"

"സത്യം എന്തായിരുന്നുവെന്ന് ഈശ്വരനേ അറിയൂ. ഞങ്ങൾ കേട്ടത് ഞാൻ നിന്നോടു പറയാം. ഒരു സായിപ്പ് ഇവിടെ മാസിയിലെ ഡാക്ബംഗ്ലാവിൽ താമസിച്ചിരുന്നതായി പറയപ്പെടുന്നു. പോകുമ്പോൾ അയാൾ രൂപ്സിങ്ങിനെയും പ്രലോഭിപ്പിച്ച് കൊണ്ടുപോയി."

"മാസിയിൽ അപ്പോൾ ഡാക്ബംഗ്ലാവ് ഉണ്ടായിരുന്നോ?" ഹരീഷിന് ആശ്ചര്യം.

"ഉവ്വ്, ഉവ്വ്, 1833നും മുമ്പുതന്നെ ഉണ്ടായിരുന്നു. ആ സായിപ്പ് പണവും ലോകംചുറ്റികാണാമെന്ന വാഗ്ദാനവും നൽകി. അയാൾക്കു വേണ്ടിയിരുന്നത് ഒരു അനുയായിയെയും തന്റെ സാധനങ്ങൾ ചുമന്നുകൊണ്ടുപോകുന്ന ഒരു സഹയാത്രികനെയും ആയിരുന്നു. രൂപ്സിങ്ങ് വളരെ ഉത്സാഹിയും സഞ്ചാരകുതുകിയും ആയിരുന്നു. ആളുകൾ വളരെ നിരുത്സാഹപ്പെടുത്തിയിട്ടും അദ്ദേഹം കേട്ടില്ല. സായിപ്പ് അദ്ദേഹത്തെ നേരെ ഹൽദ്വാനിയിൽ കൊണ്ടുപോയി. അവിടെവച്ച് ഉപേക്ഷിച്ചുപോയി. പണവും കൊടുത്തില്ല. സായിപ്പിനെ ഒന്നും ചെയ്യാനും പറ്റില്ലായിരുന്നു. അടിമപ്പണി നേരത്തെ നിലവിലുണ്ടായിരുന്നു. ഇംഗ്ലീഷുകാരും അത് ശരിക്കും മുതലെടുത്തിരുന്നു. ഇനി എന്താ ചെയ്യുക എന്ന് രൂപ്സിങ്ങിന് അറിയില്ലായിരുന്നു. രാംഗഢിൽനിന്നും ഖുർപാതാളിൽ നിന്നും ഇരുമ്പ് കയറ്റി അയയ്ക്കുന്ന ഒരു കമ്പനി അക്കാലത്ത് അവിടെ ഉണ്ടായിരുന്നു. സൗബേരി എന്നു പേരുള്ള ഒരാൾ അദ്ദേഹത്തിനു ഗോഡൗണിൽ ചൗക്കീദാരായി ജോലികൊടുത്തു. 1857ലെ വേനൽക്കാലത്ത് നടന്ന കഥയാണ് ഇത്. സൗബേരിയും അയാളുടെ മറ്റ് ഇംഗ്ലീഷ് സുഹൃത്തുക്കളും ചീത്തകൂട്ടരായിരുന്നു. രൂപ്സിങ്ങാണെങ്കിൽ മര്യാദക്കാരനും. ഇമ്മാതിരി വേലത്തരമൊന്നും കണ്ടിട്ടും കേട്ടിട്ടും ഇല്ല. ജോലിയെപ്പറ്റി മുമ്പ് ഒന്നും

കേട്ടിട്ടുപോലുമില്ല. പിന്നെ അല്ലേ ചെയ്യുക! ഒരുദിവസം ഇരുമ്പു കമ്പനിയുടെ ഒരു ഇംഗ്ലീഷ് ഓഫീസർ അദ്ദേഹത്തെ ശകാരിച്ചു. രൂപ്സിങ്ങിന്റെ രക്തം തിളച്ചു. അദ്ദേഹം ഇംഗ്ലീഷുകാരനോട് പറഞ്ഞു—എനിക്കു തന്റെ ജോലിയും കൂലിയും ഒന്നും വേണ്ട. ഇപ്പോൾ ഈ നിമിഷം എന്റെ കണക്കു തീർക്കണം. സായിപ്പിനു ദേഷ്യം വന്നു. അയാൾ രൂപ്സിങ്ങിനെ തന്റെ വീട്ടിൽ നിന്നും അടിച്ചു പുറത്താക്കി.

വിശന്നുവലഞ്ഞ് രൂപ്സിങ്ങ് ഗ്രാമത്തിലേക്കു മടങ്ങി. വഴിയിൽവച്ച് രണ്ടു സന്യാസിമാരെ കണ്ടു. അദ്ദേഹം അവരോട് തന്റെ കഥ പറഞ്ഞു. അവർ രൂപ്സിങ്ങിന് ആഹാരം കൊടുത്തു. എന്നിട്ട് തങ്ങളുടെ കൂടെ കൂട്ടി. അവർ കാലികുമയൂണിലേക്ക് പോകയായിരുന്നു, പക്ഷേ വഴിയറിയില്ലായിരുന്നു. വഴി രൂപ്സിങ്ങിനും അറിയില്ലായിരുന്നു. അദ്ദേഹം വിചാരിച്ചു ഞാൻ പഹാഡിയാണ്. എങ്ങനെയും കണ്ടുപിടിക്കാം. സന്യസിമാരുടെ പെരുമാറ്റത്തിൽ രൂപ്സിങ്ങ് അതീവ സന്തുഷ്ടനായി. അദ്ദേഹം അവര വഴികാട്ടാൻ തയ്യാറായി. ഇവർ ഖാജിത് അലിഷായുടെ ആൾക്കാരാണെന്നും കാലുമഹ്റായിയുടെ പേർക്ക് രഹസ്യ കത്തു കൊണ്ടു പോകയാണെന്നും വഴിയിൽവച്ച് അദ്ദേഹത്തിനു മനസ്സിലായി. കാലുമഹ്റാ ബിസുംഗന്മാരുടെ നേതാവായിരുന്നു. കത്തിൽ വാജിത് അലിഷാ, കാലുമഹ്റായോട് ഇംഗ്ലീഷുകാർക്ക് എതിരെ പോരാടാൻ സഹായം ചോദിച്ചിരുന്നു. സന്യാസിമാർ രൂപ്സിങ്ങിനു ഇംഗ്ലീഷുകാരുടെ കൊള്ളരുതായ്മകളും തങ്ങളുടെ ഉപദേശവും പറഞ്ഞുകൊടുത്തു.

കാലുമഹ്റയും ആനന്ദ്സിങ്ങ് ഫഡ്തിയാലും ബിസൻസിങ് കരായത്തും ലക്നൗവിലേക്ക് പോയപ്പോൾ രൂപ്സിങ്ങും അവരോടൊപ്പം ഉണ്ടായിരുന്നതായി പറയപ്പെടുന്നു. പക്ഷേ അവർ മൂവരും കുറെ മുമ്പോട്ടു പോയപ്പോൾ ഔനാഘേടയിൽ വച്ച് പിടികൂടപ്പെട്ടു. കാലുമഹ്റയെ ഇംഗ്ലീഷുകാർ ജയിലുകളിൽ മാറിമാറി ഇട്ട് ഉപദ്രവിച്ചു. പക്ഷേ ആനന്ദ്സിങ്ങിനെയും ബിഷൻസിങ്ങിനെയും വെടിവെച്ചു. കാലുമഹ്റയുടെ സഹോദരൻ ഇംഗ്ലീഷുകാർക്ക് പിടികൊടുക്കില്ല എന്നു പ്രതിജ്ഞ എടുത്തിട്ട് ആത്മഹത്യ ചെയ്തു.

“രൂപ്സിങ്ങിനെയും വെടിവെച്ചുകൊന്നോ?” ഹരീഷ് അസ്വസ്ഥനായി ചോദിച്ചു.

“ഇല്ല. അദ്ദേഹം സന്യാസിമാരോടൊപ്പം നാടുവിട്ടു. പിന്നീട് വിപ്ലവകാരികളോടൊപ്പം ചേർന്നു. സെപ്തംബർ പതിനേഴാം തീയതി അവർ ഹൽദ്വാനി കീഴടക്കി. തന്നോട് മോശമായി പെരുമാറിയ സായിപ്പിനെ രൂപ്സിങ്ങ് പിടികൂടിയതായി പറയപ്പെടുന്നു. രൂപ്സിങ്ങ് അയാളെ

കൊല്ലാൻ തുടങ്ങിയപ്പോൾ സായിപ്പു കരഞ്ഞു നിലവിളിച്ചുകൊണ്ട് അദ്ദേഹത്തിന്റെ കാലിൽ പിടിച്ച് ക്ഷമ ചോദിച്ചു. ഭയപ്പെട്ട് കരയുന്ന സായിപ്പിൽ ദയ തോന്നിയിട്ട് അദ്ദേഹം അയാളെ വെറുതെ വിട്ടു. ഇംഗ്ലീഷുകാർക്കുവേണ്ടി യുദ്ധം ചെയ്ത ധൻസിങ്ങിനെ രൂപ്സിങ്ങ് വധിച്ചത് ഈ യുദ്ധത്തിൽവച്ചാണ്."

"പക്ഷേ സ്വാതന്ത്ര്യസേനാനികളുടെ ഭരണം ഒരു ദിവസമേ നീണ്ടു നിന്നുള്ളു. അടുത്ത ദിവസം മാക്സ്വെൽ അവരെ തോൽപിച്ചു. പക്ഷേ രൂപ്സിങ്ങ് അടങ്ങിയിരുന്നില്ല. ഒക്ടോബർ പതിനാറിനു അദ്ദേഹം വീണ്ടും ആക്രമണം നടത്തി. എങ്കിലും ഏതാനും ദിവസം കഴിഞ്ഞ് അദ്ദേഹത്തിനു പിൻതിരിയേണ്ടിവന്നു. പിന്നീട് സ്വാതന്ത്ര്യസേനാനികളുടെ നേതാവ് ഫസൽവാക്കും ഒന്നിച്ച് അദ്ദേഹം ബഹേഡിവഴി ആക്രമണം നടത്തി. പക്ഷേ അവർക്ക് വിജയിക്കാൻ കഴിഞ്ഞില്ല."

"രൂപ്സിങ്ങിനെന്തുപറ്റി?" രമ ചോദിച്ചു.

"ശരിയായ വിവരം ആർക്കുമറിയില്ല. അദ്ദേഹത്തെ പിടിച്ചുവെന്നും വെടിവച്ചുകൊന്നു എന്നും ചിലർ പറയുന്നു. യുദ്ധത്തിൽ മരിച്ചുപോയി എന്നു മറ്റുചിലർ. താഴ്വരയിൽ നിന്നും രൂപ്സിങ്ങ് രുഹൈൽഖണ്ഡിൽ പോയി. ഖാൻബഹാദൂർഖാൻ അപ്പോഴേക്കും ബറേലിയിൽ സ്വാതന്ത്ര്യപതാക പറപ്പിച്ചിരുന്നു. രൂപ്സിങ്ങും ആ സേനയിൽ ചേർന്നു. അവിടെ വച്ചാണ് നാനാസാഹബ്ബ് പേഷ്വയും, മിർജാഫിറോസ്ഷായും, മൗലാനാ അഹമ്മദ്ഷായും, ബേഗം ഹസറത് മഹലും, രാജാതേജ്സിങ്ങും പോലുള്ള സ്വാതന്ത്ര്യസമര സേനാനികൾ ഒന്നിച്ചു ചേർന്നത്. 1858 മെയ് 5–ാം തീയതി ഇംഗ്ലീഷുകാർ ബറേലി വളഞ്ഞു. ഏഴാംതീയതി ആയപ്പോഴേക്കും നേതാക്കന്മാരൊക്കെ ബറേലി വിട്ടു. രുഹൈൽഖണ്ഡ് വീണതോടെ നാനാസാഹബ്ബ് അറുപതിനായിരം സ്ത്രീപുരുഷന്മാരോടും കുട്ടികളോടും ഒപ്പം നേപ്പാളിലേക്ക് പോയി. ആ സംഘത്തിൽ ഹസ്റത്മഹലും ബിർജീസ്കദറും ബാലാസാഹബ്ബും ഉണ്ടായിരുന്നു. പക്ഷേ ഗൂർഖകളുടെ രാജ്യത്ത് പോകുന്നതിൽ ഭേദം തന്റെ രാജ്യത്ത് മരിക്കുകയാണു നല്ലതെന്ന് രൂപ്സിങ്ങ് കരുതി. പോരാത്തതിനു ഗൂർഖകൾ ഇരുപത്തിയഞ്ചു വർഷമായി കുമയൂണിൽ ചെയ്തതൊക്കെ എങ്ങനെ മറക്കും. അതോടെ രൂപ്സിങ്ങ് മിർജാ ഫിറോസ്ഷായോടൊപ്പം താന്തിയതോപ്പിയുടെ സംഘത്തിൽ ചേർന്നു.

താന്തിയായെ ചതിയിൽ പിടികൂടി. 1859 ഏപ്രിൽ 18ന് ഇംഗ്ലീഷുകാർ അദ്ദേഹത്തെ തൂക്കിലിട്ടു. ഫിറോസ്ഷായും റാവുസാഹിബ്ബും ഒരുവിധം ഒരു മാസത്തോളം യുദ്ധം തുടർന്നു. 1862–ൽ റാവു സാഹിബ്ബിനെ പിടിച്ചു.

ആഗസ്റ്റ് 20-ാം തീയതി അദ്ദേഹത്തെയും തൂക്കിക്കൊന്നു. 1864-വരെ ഫിറോസ് ഷാ വനങ്ങളിൽ അലഞ്ഞുതിരിഞ്ഞു. രൂപ്സിങ്ങും മിക്കവാറും അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. പിന്നീട് ഫിറോസ്ഷാ അഫ്ഗാനി സ്ഥാനും ഇറാനും വഴി അറേബ്യയിൽ പോയി സന്യാസിയായി."

"അദ്ദേഹത്തിനു സന്താനങ്ങളൊന്നും ഇല്ലായിരുന്നോ?"

"ഇല്ലായിരുന്നു. അദ്ദേഹത്തിനു കുട്ടികൾ ആരും ഉണ്ടായിരുന്നില്ല. ലഹള നടക്കുമ്പോൾ അദ്ദേഹത്തിന് ഇരുപതു വയസേ പ്രായമുള്ളു. വിവാഹം കഴിച്ചിരുന്നു. ഇവിടങ്ങളിൽ വിവാഹം നേരത്തെയാണല്ലോ പതിവ്. പക്ഷേ സംഭവിച്ചത് എന്താണെന്നു അറിയുമോ. രാംജെസാഹബ്ബ് മോഹൻസിങ്ങിനെ അൽമോറയിലേക്ക് വിളിച്ചുവരുത്തി. അവിടെ അദ്ദേഹം കുറെനാൾ ജയിലിലായിരുന്നു. രാംജെ നമ്മുടെ ഗ്രാമത്തിൽ വരികയും നമ്മുടെ മുമ്പിൽ വച്ചുതന്നെ നിങ്ങളുടെ വീടു മുഴുവൻ പരിശോധിക്കുകയും ചെയ്തു. അപ്പോൾ മനസ്സിലായി, രൂപ്സിങ്ങ് മാത്രമേ ലഹളയിൽ പങ്കെടുത്തിട്ടുള്ളു. അദ്ദേഹത്തിന്റെ സഹോദരന്മാർക്കും മറ്റും അതിൽ കാര്യം ഉണ്ടായിരുന്നില്ല. പിന്നീട് കുമയൂണിൽ ഒന്നും സംഭവിച്ചിട്ടുമില്ല. എന്നു മാത്രമല്ല ഇംഗ്ലീഷുകാരുടെ ഭാര്യമാരെയും കുട്ടികളെയും നൈനിത്താളിലും അൽമോറയിലുമാണ് താമസിപ്പിച്ചിരുന്നത്. അപ്പോൾ റാണിഘേത് രൂപം കൊണ്ടിരുന്നില്ല. അതുണ്ടായത് 1969-ൽ ആണ്."

"വല്യച്ഛാ, അങ്ങേക്ക് എന്തു തോന്നുന്നു, രൂപ്സിങ്ങ് കൊല്ലപ്പെട്ടതായിരുന്നോ?"

"എനിക്കറിയില്ല മകനെ, വീരന്മാർ മരിക്കാറില്ല. അവർ അമരന്മാരായി തീരുന്നു."

"പക്ഷേ അങ്ങ് കഥ പറഞ്ഞതിൽനിന്നും അങ്ങുതന്നെയാണ് രൂപ്സിങ്ങ്, അഥവാ അദ്ദേഹം അങ്ങയോട് ഈ കഥ പറഞ്ഞതാണെന്നു തോന്നുന്നു." ഹരീഷ് ചിരിച്ചുകൊണ്ടു പറഞ്ഞു.

ഖിമാനന്ദ്ജിയും അതുകേട്ടു ചിരിച്ചു. "നിന്റെ അച്ഛൻ ഈ കഥകളൊക്കെ എഴുതിവച്ചിട്ടുണ്ട്. ഞാൻ അതിൽനിന്നുമാണ് നിന്നെ പറഞ്ഞു കേൾപ്പിച്ചത്. ഞാനീ കഥ സാധാരണ കുട്ടികൾക്കു പറഞ്ഞുകൊടുക്കാറുണ്ട്."

"അച്ഛന് ഇത്രവളരെ കാര്യങ്ങൾ എവിടെനിന്നും അറിയാൻ കഴിഞ്ഞു?" ഹരീഷിന്റെ ജിജ്ഞാസ വർദ്ധിച്ചു.

"അത് മറ്റൊരു കഥയാണ്." ഖിമാനന്ദ്ജി ഒരു പുതിയ കഥ പറഞ്ഞു തുടങ്ങി. "1857 നു പത്തു വർഷം കഴിഞ്ഞ് ആദിത്യാനന്ദൻ എന്നു പേരുള്ള ഒരു യുവസന്യാസി നമ്മുടെ ക്ഷേത്രത്തിൽ വന്നു. ഇവിടെ

ഭദ്രേശ്വരത്ത് താമസവുമായി. അദ്ദേഹം സമതലപ്രദേശത്തുനിന്നും വന്നതായതുകൊണ്ട് 1857 ലെ യുദ്ധത്തെപ്പറ്റി പല കഥകളും അറിയാമായിരുന്നു. രൂപ്സിങ്ങ് അദ്ദേഹത്തെ കണ്ടിരുന്നു. സന്യാസി മരിക്കാൻ നേരത്ത് ഒരു കൈയെഴുത്തു പുസ്തകം നിന്റെ അപ്പൂപ്പനെ അതായത് മോഹൻസിങ്ങിനെ ഏൽപിച്ചു. ആ പുസ്തകത്തിൽ ഞാൻ നിന്നോട് പറഞ്ഞ കഥയൊക്കെയുണ്ട്."

"വല്യച്ഛാ ഈ ആദിത്യാനന്ദൻ രൂപ്സിങ്ങ് തന്നെ ആയിരുന്നില്ലേ?" രമയുടെ സംശയം.

"അതെ." അല്പനേരം ഖിമാനന്ദ്ജി മിണ്ടാതിരുന്നു. എന്നിട്ട് പറഞ്ഞു. "ഒരു പക്ഷേ അത് രൂപ്സിങ്ങ് തന്നെ ആയിരിക്കാം. കാരണം മൂന്നാമതൊരാൾക്ക് ഇത്രയും വിസ്തരിച്ച് യുദ്ധത്തെപ്പറ്റി എഴുതാനാവില്ല. രൂപ്സിങ്ങ് ഫിറോസ്ഷായെ അഫ്ഗാനിസ്ഥാൻ അതിർത്തി വരെ സുരക്ഷിതമായി കൊണ്ടുവിട്ടിട്ടാണ് മടങ്ങി എത്തിയത് എന്നും അദ്ദേഹം എഴുതിയിട്ടുണ്ട്."

അദ്ദേഹം വീണ്ടും കുറെനേരം മിണ്ടാതിരുന്നു. പിന്നീട് അദ്ദേഹം പെട്ടെന്നു ചോദിച്ചു. "നിനക്കറിയാമോ രമേ, സന്യാസിമാരെ ചിതയിൽ ദഹിപ്പിക്കുകയില്ല, അവരെ ജലസമാധി ഇരുത്തുകയാണ് പതിവ്. പക്ഷേ മോഹൻസിങ്ങ് ആദിത്യാനന്ദന്റെ ചിതയൊരുക്കി. എവിടെ എന്നറിയുമോ? നിന്റെ അച്ഛന്റെ ചിതയൊരുക്കിയ സ്ഥലത്ത്—നിങ്ങളുടെ പരമ്പരാഗത സ്ഥലത്ത്. അദ്ദേഹത്തിന്റെ ക്രിയകൾ മുഴുവൻ ചെയ്തത് മോഹൻസിങ്ങിന്റെ മകൻ ധൻസിങ്ങായിരുന്നു."

"അപ്പോൾ അദ്ദേഹത്തിന്റെ ഭാര്യയ്ക്കെന്തു പറ്റി?" രമ ചോദിച്ചു.

"അവർ അദ്ദേഹത്തിനും പത്തു വർഷം മുമ്പ് മരിച്ചുപോയിരുന്നു!"

"മോഹൻസിങ്ങിനു നല്ല ധൈര്യം ഉണ്ടായിരുന്നിരിക്കും." ഹരീഷ് പറഞ്ഞു.

"നാല്പതു നാല്പത്തിയഞ്ചു വയസു കഴിഞ്ഞ് മനുഷ്യനെന്തു ധൈര്യം! മരണത്തിനു ശേഷം ചെയ്യുന്ന ക്രിയകൾ മരിച്ച ആളിനോടുള്ള ആദരവുകൊണ്ടല്ല, സ്വന്തം വിധിയെ അംഗീകരിക്കലാണ്. അപ്പോഴേക്കും രാജ്യത്തെ രാഷ്ട്രീയ സ്ഥിതിഗതികൾ ഏറെ മാറിയിരുന്നു. രാംജെയുടെ ഏകാധിപത്യം 1884-ൽ അവസാനിച്ചു. അടുത്ത വർഷം കോൺഗ്രസ് സ്ഥാപിതമായി. അപ്പോഴേക്കും രാജ്യത്ത് ഇംഗ്ലീഷുകാരുടെ സ്വേച്ഛാഭരണം നടപ്പിലായികഴിഞ്ഞിരുന്നു, തന്മൂലം അവർ ചെറിയ കാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നില്ല; കുമയൂൺ ഇംഗ്ലീഷുകാരെ സഹായിക്കുകയാണു ചെയ്തത് എന്നത് ആർക്കെങ്കിലും മറക്കാനാവുമോ."

"വല്യച്ഛാ മരിച്ചവരോടുള്ള ആദരവ് സ്വന്തം വിധിയെ അംഗീകരിക്കുന്നതു മാത്രമല്ല, പ്രത്യുത, അതിൽനിന്ന് പലതും പഠിക്കാനും ഉണ്ട്. 1947-ൽ പൂർത്തീകരിച്ച സ്വപ്നത്തിന്റെ തുടക്കം 1857-ൽ തന്നെ കുറിച്ചിരുന്നില്ലേ?"

"നീ പറയുന്നത് ശരിയായിരിക്കും, പക്ഷേ 90 വർഷം ഒരു രാജ്യത്തിന്റെ, ഒരു സമൂഹത്തിന്റെ ചരിത്രത്തിൽ അത്ര വലുതാണോ? ഇത്രയും ത്യാഗവും ഇത്രയും രക്തച്ചൊരിച്ചിലും അത്രവേഗം മറക്കാൻ കഴിയുമോ? 1857 ൽ കണ്ട സ്വപ്നം സ്വപ്നമായിരുന്നില്ല. അതൊരു ആവശ്യമായിരുന്നു, ഒരു പരിപാടിയായിരുന്നു. നമ്മുടെയിടയിലെ വിദ്വേഷംകൊണ്ട് അത് വിജയിക്കാതെപോയി. അതിന്റെ കാരണം സിക്കുകാരോ, ഗൂർഖകളോ, കുമയൂൺകാരോ, ഗഢ്വാൾകാരോ അഥവാ ദക്ഷിണേന്ത്യക്കാരുടെ നിഷ്പക്ഷതയോ, സിന്ധ്യ, മാൻസിങ്ങ് ജഗന്നാഥ്, മിർജാ ഇലാഹിബക്ഷ് തുടങ്ങിയവരുടെ വഞ്ചനയോ രാജ്യദ്രോഹമോ എന്തുമാകട്ടെ, അതുകാരണം താന്തിയാതോപ്പിയും മൗലവി അഹമ്മദ്ഷായും ഝാൻസിറാണിയും കൊല്ലപ്പെട്ടു. ബഹാദൂർഷാ തടവുകാരനായി. അതുതരുന്ന പാഠം നിസ്സാരമല്ല."

"പക്ഷേ വല്യച്ഛാ, ആ സ്ഥിതിയിൽ മോഹൻസിങ്ങിന് ഒറ്റയ്ക്ക് എന്തു ചെയ്യാൻ കഴിയുമായിരുന്നു." ഹരീഷ് ചോദിച്ചു.

"ഇത് ഏതെങ്കിലും ഒരു മോഹൻസിങ്ങിന്റെ പ്രശ്നമല്ല, ഞാനീ രാജ്യത്തിന്റെ മുഴുവൻ കാര്യമാണ് പറയുന്നത്. മോഹൻസിങ്ങിനു എന്തു ചെയ്യാൻ കഴിയുമായിരുന്നുവെന്ന് എനിക്കറിയില്ല. പക്ഷേ പേടിച്ച് മിണ്ടാതിരിക്കുകയും സ്വന്തം സഹോദരനെ സഹോദരൻ എന്നു വിളിക്കാൻ ധൈര്യമില്ലാതിരിക്കുകയും ചെയ്യുന്നതിൽ ഭേദപ്പെട്ട ഏതെങ്കിലും വഴി സ്വീകരിക്കാമായിരുന്നു."

"ഞാൻ അങ്ങയോട് യോജിക്കുന്നില്ല." ഹരീഷ് സ്വരം ഉയർത്തി പറഞ്ഞു. "അങ്ങനെ വല്ല വിഡ്ഢിത്തവും കാട്ടിയിരുന്നെങ്കിൽ ആദിത്യാനന്ദനായ രൂപ്സിങ്ങിനു പ്രാണൻ കൈവെടിയേണ്ടി വന്നേനെ."

"ഒരുപക്ഷേ മോഹൻസിങ്ങിനും." ഖിമാനന്ദ്ജി പറഞ്ഞു.

ഹരീഷ് സ്തബ്ധനായി ഇരുന്നു. അയാൾക്കൊന്നും പറയാൻ കഴിഞ്ഞില്ല.

"ഇനി ഞാൻ പോകട്ടെ." ഖിമാനന്ദ്ജി എണീറ്റ് സാവധാനം പുറത്തുവന്നു. രമ എഴുന്നേറ്റ് വാതിൽക്കൽവരെ ചെന്ന് അദ്ദേഹത്തെ യാത്ര അയച്ചു. അദ്ദേഹത്തിന്റെ ടോർച്ചിന്റെ വെളിച്ചം ക്രമേണ അകന്നകന്നു പോയി.

രമ തിരിച്ചുവന്ന് അവിടെത്തന്നെ ഇരുന്നു.

"ഡിസ്ഗസ്റ്റിങ്ങ്!" ഹരീഷ് പിറുപിറുത്തു.

"എന്ത്?" രമയ്ക്കു മനസ്സിലായില്ല.

"മൂപ്പിൽസ് അദ്ദേഹത്തെ ഭീരുവായി ചിത്രീകരിക്കാൻ ഉറച്ചിരിക്കുകയാണ്."

"ആരെ?" രമയ്ക്ക് അപ്പോഴും മനസ്സിലായില്ല.

"മോഹൻസിങ്ങ് മൈറ്റ് ബി ഹാവിങ്ങ് അദർ കൺസിഡറേഷൻസ് ദാൻ ഹിസോൺ ലൈഫ്—അദ്ദേഹത്തിനു കുട്ടികൾ ഉണ്ടായിരുന്നു, ഭാര്യയുണ്ടായിരുന്നു, പ്രായമായ അച്ഛനമ്മമാരുണ്ടായിരുന്നു."

"ചേട്ടാ, സൂര്യവംശം സംസാരിച്ചു തുടങ്ങി എന്നു തോന്നുന്നല്ലോ." രമയുടെ പരിഹാസം.

"എന്താ പറഞ്ഞത്?" ഹരീഷ് തുറിച്ചുനോക്കി.

"നമ്മുടെ പൂർവികർ എങ്ങനെ ഭീരുക്കളാവും എന്നല്ലേ സംശയം!"

ഹരീഷിനു ദേഷ്യം വന്നു. "അല്ല, അതല്ല കാര്യം. ഇത് വീരത്വത്തിന്റെ കാര്യമല്ല. വിവേകത്തിന്റെയും ചുമതലയുടെയും കാര്യമാണ്."

"ഭീരുത്വവും വിവേകം അഥവാ ചുമതലയും തമ്മിൽ വലിയ വ്യത്യാസമൊന്നുമില്ല."

"യൂ ആർ ടോക്കിങ്ങ് ലൈക് എ ഫൂൾ." ഹരീഷ് ശുണ്ഠി എടുത്തു. "വീരത്വവും വിഡ്ഢിത്തവും തമ്മിൽ വ്യത്യാസമുണ്ട്."

"ഉണ്ട് വളരെ ചെറിയ, പക്ഷേ വളരെ പ്രധാനപ്പെട്ട വ്യത്യാസം."

"പോയി ഉറങ്ങൂ." വല്യമ്മയ്ക്ക് അവർ തമ്മിൽ വഴക്കിടുമോ എന്ന ഭയമായി. "ഇന്ന് പേരമ്മ എണീറ്റിട്ടേയില്ല. ആഹാരവും കഴിച്ചില്ല."

"എന്തുപറ്റി?" രമ ചോദിച്ചു. "എന്താ പേരമ്മ ആഹാരവും കഴിച്ചില്ലേ?"

"നീ എന്തു മരുന്നാണു കൊടുത്തത് രമേ? നിന്റെ പേരമ്മ കുംഭകർണസേവയാണ്. ഇങ്ങനെ അവർ ഒരിക്കലും ഉറങ്ങാറില്ല." വല്യമ്മയുടെ സ്വരത്തിൽ ചിന്ത നിഴലിച്ചിരുന്നു.

രമയ്ക്ക് വളരെ ആശ്ചര്യം തോന്നി. പകൽ ഇതേ പേരമ്മ ഹരീഷ് ചേട്ടന്റെ ശബ്ദംകേട്ട മാത്രയിൽ എങ്ങനെ ഉണർന്നു!

# പതിമൂന്ന്

## ഏഴാം ദിവസം

പകൽ പതിവുപോലെ വളരെ വിരസവും മൂകവുമായി തോന്നിച്ചു. സമയം നീങ്ങുന്നതേയില്ല. രമയുടെ മുഷിച്ചിൽ കൂടിക്കൊണ്ടിരുന്നു. കർമങ്ങൾ ചെയ്തിട്ട് ആളുകളൊക്കെ പോയി. എന്നിട്ടും മധ്യാഹ്നം കഴിച്ചുകൂട്ടാൻ പ്രയാസം. വളരെ ശ്രമിച്ചു നോക്കിയിട്ടും എന്തെങ്കിലും വായിക്കാൻ ഒരു രസവും തോന്നിയില്ല. ഇനി ഏക പ്രതീക്ഷ വൈകുന്നേരത്തെ ഒത്തുചേരലാണ്. എല്ലാവരും വന്നു കുശലം പറയുന്ന സമയം. ഇനിയും ഇതേപോലെ നീണ്ട എട്ടു ദിവസങ്ങൾ കൂടി കഴിക്കണം. അപ്പോഴേ മോചനം ലഭിക്കൂ. അവളുടെ മനസ്സിൽ ഡോക്ടർ നായിഡുവിന്റെ വിചാരവും ഇടയ്ക്ക് വന്നുകൊണ്ടിരുന്നു. അത് ഏകാന്തതയും വിരസതയും വർദ്ധിപ്പിക്കുകയേ ഉള്ളൂ. എന്നത്തേയും പോലെ ഹരീഷിനെ കാണാനില്ല. അവർ രണ്ടുപേരുടെയും അഭിരുചികൾ തമ്മിൽ വ്യത്യാസമുണ്ട്. ഹരീഷിനു മകനുണ്ടായതിന്റെ സ്വാഭാവികമായ ഒരു മെച്ചമുണ്ടായിരുന്നു, അയാൾ അത് പ്രയോജനപ്പെടുത്തുകയും ചെയ്യുന്നുണ്ടായിരുന്നു. പക്ഷേ രമയ്ക്ക് ചേട്ടനെപ്പോലെ കാടുകളിൽ അലഞ്ഞുനടക്കുന്നത് ഇഷ്ടമല്ല. എവിടെ എപ്പോൾ വേണമെങ്കിലും അവൾക്ക് ഒരു കൂട്ടു വേണമായിരുന്നു. എല്ലായിടത്തും അപകടം ഉള്ളതുകൊണ്ടല്ല, പേടി അവളുടെ സ്വഭാവത്തിന്റെ അംശമായി കഴിഞ്ഞിരുന്നു. ഏറ്റവും അധികം അവളെ ഭയപ്പെടുത്തുന്നത് ഇവിടുത്തെ കാടാണ്. അല്ലെങ്കിൽതന്നെ കാടുകളിൽ അവൾക്ക് ഒരിക്കലും രസം തോന്നിയിട്ടില്ല.

അവൾ എഴുന്നേറ്റ് ഗ്രാമത്തിലേക്കു നടന്നു. വീട്ടുമുറ്റത്ത് ഗ്രാമത്തിലെ കുട്ടികൾ ഒന്നിച്ചുകൂടിയിരുന്നു. സ്ത്രീകൾ വയലുകളിൽനിന്നും രാവിലെ

ജോലികഴിഞ്ഞ് കുടത്തിൽ വെള്ളവുമായി മടങ്ങുന്നുണ്ടായിരുന്നു. കയറ്റം കയറി വരുമ്പോൾ അവർ കിതച്ചു. അവൾ അവിടെയിരുന്ന് കുട്ടികളെ നോക്കി.

വല്യമ്മ ഹരിദത്ത്ജിയുടെ മകന്റെ ഭാര്യ ഖിമുലിയോട് പറഞ്ഞു, "രമയെ കാണിക്കൂ, ഇനി നാണിക്കാൻ എന്തിരിക്കുന്നു."

"എന്താകാര്യം?" രമ ചിരിച്ചുകൊണ്ട് ചോദിച്ചു.

"രമേ, ഒന്നു നോക്കിയേ. ഇവളുടെ പാദം പൊട്ടിയിരിക്കുന്നതു കണ്ടില്ലേ. എന്തെങ്കിലും മരുന്ന് പറഞ്ഞുകൊടുക്ക്." വല്യമ്മ സ്നേഹപൂർവ്വം ഖിമുലിയെ രമയുടെ മുമ്പിൽ പിടിച്ചിരുത്തി.

"കാണിക്കൂ" രമ പറഞ്ഞപ്പോൾ അവൾ തന്റെ വലതുകാൽ നീട്ടിക്കാണിച്ചു.

"മൈഗോഡ്, ഇവളെങ്ങനെ നടക്കുന്നു?" ആശ്ചര്യത്തോടെ രമ അവളെ നോക്കി.

ഖിമുലിക്ക് ചിരി വന്നു.

"എന്തിനാ ചിരിക്കുന്നേ? നിങ്ങൾക്ക് വേദനിക്കുന്നില്ലേ?"

ഖിമുലി 'ഉണ്ട്' എന്ന അർത്ഥത്തിൽ തലയാട്ടി.

"എങ്കിൽ നിങ്ങൾ എങ്ങനെ അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നു? ഇതിൽ എന്താ പുരട്ടിയിരിക്കുന്നത്?" കാല് വല്ലാതെ പൊട്ടിക്കീറി വികൃതമായി കണ്ടു.

"ഉപ്പും എണ്ണയും" ഖിമുലി അതു പറഞ്ഞപ്പോഴും ചിരിക്കുന്നുണ്ടായിരുന്നു.

രമ പാദത്തിനടിയിൽ കൈകൊണ്ട് ഞെക്കിനോക്കി. പക്ഷേ ഖിമുലിക്ക് യാതൊരനക്കവുമില്ല. കാലിലെ തൊലിക്ക് വല്ലാത്ത കട്ടി തോന്നി. പാദങ്ങളിൽ നീരും കണ്ടു.

"വേദന തോന്നുന്നുണ്ടോ" രമ കാലിൽ പിടിച്ച് ഞെക്കി . മറുപടിയുടെ ആവശ്യം ഇല്ലായിരുന്നു. വിരലിൽ തൊട്ടയുടൻ അവൾ നിലവിളിച്ചു.

"ചൊറിച്ചിലുണ്ടോ?"

"ഉണ്ട്. വളരെ."

"നിങ്ങളെന്താ ഷൂസിടാത്തത്?"

അവൾ ചിരിച്ചു. ഒപ്പം ചുറ്റും കൂടിനിന്നവരും ചിരിച്ചു.

"അല്ല, ഗ്രാത്തിലാരാ ഷൂസിടുക?" വല്യമ്മ രമയ്ക്ക് വിശദീകരിച്ചു. "വയലുകളിൽ ഷൂസും ഇട്ടുകൊണ്ട് ആരാ പോവുക?"

മറുപടി പറഞ്ഞിട്ട് കാര്യമില്ല എന്നു രമയ്ക്കു തോന്നി. അവൾ പറഞ്ഞു. "ശരി കുറച്ചു ദിവസത്തേക്ക് എങ്ങോട്ടും പോകണ്ട."

ഖിമുലി വീണ്ടും ചിരിച്ചു. എങ്കിലും രമ തുടർന്നു പറഞ്ഞു. "കാലുകൾ ചൂടുവെള്ളത്തിൽ കഴുകണം. സോക്സിടണം. ഞാൻ മരുന്നുതരാം, വേദനയും ചൊറിച്ചിലും കുറയാൻ."

ഖിമുലി എഴുന്നേറ്റ് ഏന്തിയേന്തി പോകാൻ തുടങ്ങിയപ്പോൾ രമ പറഞ്ഞു. "നോക്ക്, അതുവരെ കാലിൽ ഉപ്പും എണ്ണയും ഒന്നും പുരട്ടരുത്. വൈകിട്ട് വന്നു മരുന്നു കൊണ്ടുപോകണം."

അവൾ പോയിക്കഴിഞ്ഞപ്പോൾ വല്യമ്മ പറഞ്ഞു. "നീ എന്തു വർത്തമാനമാണു പറയുന്നത്! ഇവിടാർക്കെങ്കിലും കിടക്കയിൽ പോയി കിടക്കാൻ പറ്റുമോ?"

"മനസ്സിലായില്ല."

"ഇത് ഗ്രാമമാണ്, പണിയെടുത്തേ മതിയാകൂ."

"അല്ലെങ്കിൽ മരിച്ചുകൊള്ളണം!" രമയ്ക്ക് ദേഷ്യം വന്നു.

വല്യമ്മ അതിന് ഇങ്ങനെയാണ് മറുപടി പറഞ്ഞത്:

"വീട്ടിൽ ഇവളും ഇവളുടെ അമ്മായിയമ്മയും മാത്രമേ ഉള്ളൂ. ഭർത്താവും ചേട്ടനും ദില്ലിയിൽ ജോലി ചെയ്യുന്നു. ചേടത്തിയും അവിടെത്തന്നെയാണ്. ഇവിടെ കൃഷി ഉണ്ട്. കലപ്പയും കാളയും പശുവും ഒക്കെ ആരു നോക്കും. വൃദ്ധയ്ക്ക് ഇതൊക്കെ കൂടി പറ്റില്ല. കാട്ടിൽനിന്ന് വിറകു കൊണ്ടുവരണം, പുല്ലു വെട്ടണം, മൃഗങ്ങൾക്ക് വെള്ളം കൊടുക്കണം. സ്വയം വിശന്നിരുന്നാലും കന്നുകാലികൾക്ക് എന്തെങ്കിലും കൊടുക്കേണ്ടേ! പോരാത്തതിന് ഇവൾക്ക് രണ്ടു കൊച്ചുകുട്ടികളും ഉണ്ട്. വീട്ടിലിരുന്നാൽ എങ്ങനെ കാര്യം നടക്കും! കുന്നിൻപുറത്തെ ജീവിതം ഇങ്ങനെയാണ്. ഇവിടെ സ്ത്രീയും കാളയും കൂടാതെ കാര്യം നടക്കില്ല."

രമയ്ക്ക് കാര്യം പിടികിട്ടി. കാള ഉണ്ടെങ്കിൽ കലപ്പയിൽ കെട്ടും. ചത്തുപോയാൽ വേറൊന്നിനെ കൊണ്ടുവരും. പക്ഷേ.... അവൾക്ക് അതാലോചിച്ചപ്പോൾ വെറുപ്പും വല്ലായ്മയും തോന്നി.

"വല്യമ്മേ! ഞാൻ മാസിബസാറിലേക്ക് പോകയാണ്."

"എന്തിനാ? എന്തെങ്കിലും കാര്യം?"

"ഉണ്ട്, കുറച്ചു മരുന്നുകൾ വാങ്ങാനുണ്ട്. കിട്ടുമോ എന്തോ?"

"ശരി. മോള് പൊയ്ക്കോ. താഴെ നിന്നാൽ പന്ത്രണ്ടാം നമ്പർ വണ്ടി വരും. അതിൽ പോകാം. പക്ഷേ വൈകിട്ട് നടന്നു വരേണ്ടിവരും. അവിടെ നിന്നും രണ്ട് രണ്ടര കഴിഞ്ഞാൽ വണ്ടി ഒന്നും കിട്ടില്ല."

"സാരമില്ല. തിരിച്ചു വരുമ്പോൾ ഞാൻ നടന്നുകൊള്ളാം. ആരെയെങ്കിലും കൂടെ കൂട്ടിക്കൊള്ളാം."

* * * *

ഹരീഷ് അന്നും ഉച്ചയ്ക്കുതന്നെ തിരിച്ചെത്തി. പക്ഷേ അപ്പോഴേക്കും രമ പോയിക്കഴിഞ്ഞിരുന്നു. ഊണു കഴിച്ചിട്ട് അയാൾ അല്പനേരം സുരേന്ദ്രനുമായി സൊററ പറഞ്ഞു. പക്ഷേ സുരേന്ദ്രൻ ഉറക്കം തൂങ്ങുകയായിരുന്നു. ഹരീഷ് എണീറ്റുപോന്നു. എന്തെങ്കിലും വായിക്കാമെന്നു വിചാരിച്ച് അച്ഛന്റെ പുസ്തകങ്ങൾ തപ്പിനോക്കി. അലമാരയിൽ പുസ്തകങ്ങളോടൊപ്പം ഒരു മൂലയ്ക്ക് നമ്പറിട്ട് വൃത്തിയായി അടുക്കി വച്ചിരുന്ന ധാരാളം നോട്ടുബുക്കുകളും ഉണ്ടായിരുന്നു. അയാൾ ആദ്യത്തെ ബുക്കുതന്നെ എടുത്തുനോക്കി. അധികവും നോട്ട്സ് എഴുതിയതാണ്, ജ്യോതിഷം, വൈദ്യം തുടങ്ങിയവയെപ്പറ്റി. ഒരിടത്ത് സാമാന്യം നീണ്ട ഒരു ടിപ്പണി കണ്ടു. അയാൾ വെറുതെ ഒന്നു വായിച്ചുനോക്കി.

"ജീവിതം മുഴുവൻ ഞാൻ വിചാരിച്ചത് റിട്ടയർമെന്റിനുശേഷം മുഴുവൻ സമയവും ഈശ്വരഭജനവും എഴുത്തും വായനയുമായി കഴിക്കാമെന്നായിരുന്നു. പക്ഷേ ഇപ്പോൾ മനസ്സ് ഒരിടത്തും ഉറച്ചുനിൽക്കുന്നില്ല. എന്തൊരു വ്യർത്ഥത? അവസാനിക്കാത്ത ശൂന്യത. യാതൊന്നുമില്ലാത്ത അവസ്ഥ. എന്തെങ്കിലും ചെയ്താൽത്തന്നെ ആർക്കുവേണ്ടി.

മിക്കവാറും ഒരു സ്വപ്നം കാണാറുണ്ട്. ഞാൻ പതുക്കെ പുഴയുടെ തീരത്തേക്ക് പോകും. കുന്നിൻപ്രദേശം മുഴുവൻ വരണ്ടുപോയി. വയലുകളിൽ എന്നല്ല ഒരിടത്തും ഒരു പച്ചിലപോലും കാണാനില്ല. പുഴയുടെ തീരത്തു ചെന്നിട്ട് ഞാൻ ചുറ്റിനടന്നു. പൊടുന്നനെ എന്റെ വടി കൊണ്ട സ്ഥാനത്തു നിന്നും ഒരു വിചിത്രമായ ശബ്ദം കേട്ടു. താഴോട്ടു നോക്കിയപ്പോൾ ഞാൻ സ്തബ്ധനായിപ്പോയി. കല്ലാണെന്നു വിചാരിച്ച് ഞാൻ ചവിട്ടിവന്നത് കല്ലുകളായിരുന്നില്ല, എല്ലുകളായിരുന്നു. മനുഷ്യരുടെ തലയോട്ടികൾ അങ്ങിങ്ങു കാണാം. വേറെയും തരത്തിലുള്ള എല്ലുകളുണ്ട്. ഞാൻ പേടിച്ച് തിരിച്ചോടി. പകുതിവഴി ചെന്നപ്പോഴേക്കും തെന്നിപ്പോയി. ചെന്നു നിന്നതോ പുഴയുടെ തീരത്ത് അതേ എല്ലുകളുടെ പുറത്ത്!

ഈ എല്ലുകൾ ഏതാണ്? ആരുടേതാവും?

നമ്മുടെ പൂർവികർക്ക് തർപ്പണം യഥാവിധി നടത്തിയിട്ടില്ലേ?

ഇവിടെ ഏതെങ്കിലും ഭയങ്കരയുദ്ധം നടന്നിട്ടുണ്ടോ? എപ്പോഴെങ്കിലും?"

കുറെകഴിഞ്ഞ് മറ്റൊരു ടിപ്പണി കണ്ടു—

"മുമ്പൊരിക്കലും ഞാൻ ഇങ്ങനെ ആലോചിച്ചിട്ടില്ല. കുറെനാൾ മുമ്പ് അമ്മായി വന്നിരുന്നു. അവർ പറഞ്ഞു—അല്ല നീ ആകെ മാറിയിരിക്കുന്നല്ലോ.

"നിങ്ങളെപ്പോലെ മാറിയിട്ടില്ല." ഞാൻ തമാശയ്ക്കു പറഞ്ഞു. അവർ വളരെ മാറിയിരുന്നു എന്നത് സത്യമായിരുന്നു. കണ്ണു ശരിക്കു കാണില്ല. ചെവി ശരിക്കു കേൾക്കില്ല. പ്രായം എന്ന ചിലന്തി അവരുടെ മുഖത്ത് ഒരു ബലമുള്ള വല കെട്ടിയപോലെ. മൂക്കിനു നീളം കൂടിയപോലെ. താടി തൂങ്ങിയപോലെ. നാല്പത്തഞ്ച്-അമ്പതു വർഷം മുമ്പ് ഞാന വരെ ആദ്യമായി കണ്ടപ്പോൾ അവർ അതീവസുന്ദരിയായിരുന്നു. ഇപ്പോഴും ഞാൻ കണ്ണടയ്ക്കുമ്പോൾ എന്റെ മുമ്പിൽ ആ മനോഹര രൂപമാണ് പ്രത്യക്ഷമാകുന്നത്. വെളുത്ത് സുന്ദരമായ മുഖം, വിടർന്ന കണ്ണുകൾ. അന്ന് ആർക്കെങ്കിലും ഊഹിക്കാൻ പറ്റുമോ ഈ അമ്മാ യിക്ക് അവസാനം ഇങ്ങനെ ഒരു മാറ്റം വരുമെന്ന്.

"എന്നെപ്പോലെ നീ ഒരിക്കലും മാറിയിട്ടില്ല. അത് എങ്ങനെ മാറും. നിനക്ക് എന്നെക്കാൾ കുറഞ്ഞപക്ഷം പത്തു വയസ് പ്രായം കുറയും!" അമ്മായി പറഞ്ഞു.

"എങ്കിലും ഞാൻ മാറിയിട്ടുണ്ട്."

"ഉവ്വ്. അല്പം മാറിയിട്ടുണ്ട്. അതിന് ആരാ മാറാത്തത്! നിന്റെ മുടി അല്പം നരച്ചെന്നല്ലേ ഉള്ളൂ."

രാത്രി വീണ്ടും ഒരു വിചിത്രസ്വപ്നം കണ്ടു. ഒരു മഞ്ഞണിഞ്ഞ കൊടുമുടിയിൽ ഞാൻ ഊന്നുവടിയുടെ സഹായത്തോടെ കയറുക യാണ്. മഞ്ഞ് തുടരെ പെയ്യുന്നുണ്ട്. ചുറ്റും വെണ്മഞ്ഞു തന്നെ. വിര സവും ഏകാന്തവുമായ ചുറ്റുപാട്. ഞാൻ ഒരുവിധം മുകളിലെത്തി. അങ്ങേവശത്ത് ഒരു വലിയ ചരിവ് കഴിഞ്ഞാൽ കുന്നുകളാൽ ചുറ്റപ്പെട്ട ഒരു തടാകമാണ്. നീലാകാശത്തിന്റെ ഒരു കഷണം പോലെ. എങ്ങും ഒരു മരമോ ചെടിയോ ഒന്നും കാണാനില്ല. മഞ്ഞുമാത്രം.

തടാകത്തിന്റെ കരയ്ക്ക് മഞ്ഞിൽ പൊതിഞ്ഞ ഒരു ചർച്ച് ഉണ്ടായി രുന്നു. അതിന്റെ മുകളിലും മഞ്ഞ് മൂടിയിരുന്നു. പക്ഷേ ചർച്ചിന്റെ കുരിശ് നിയോൺ ലൈറ്റുപോലെ തിളങ്ങിക്കാണാമായിരുന്നു. അവിടം മഞ്ഞ് മൂടിയിരുന്നില്ല.

ഞാൻ നിരങ്ങി നിരങ്ങി താഴെ തടാകത്തിനരികെ എത്തി. അവിടെ ആരുമില്ലായിരുന്നു. ചർച്ചിനകത്തും ആരുമില്ല. ആരോ സർവജനാല കളും വാതിലുകളും തുറന്നിട്ടിട്ട് പോയിരിക്കുന്നു. കാറ്റ് ശക്തിയായി അടിക്കുന്നുണ്ട്. സൂം—സൂം.

ഞാൻ വിളിച്ചു ചോദിച്ചു—ആരെങ്കിലും ഉണ്ടോ?

ശബ്ദം കുറെനേരം പ്രതിധ്വനിച്ചു.

ഞാൻ വീണ്ടും ചോദിച്ചു. ശബ്ദം വീണ്ടും മുഴങ്ങി.

ഇപ്രാവശ്യം ഞാൻ നിരാശയും പരിഭ്രമവും കാരണം സർവശക്തിയും ഉപയോഗിച്ചാണ് അലറിയത്. എന്റെ ശബ്ദം മുഴങ്ങിക്കഴിഞ്ഞപ്പോൾ ആരോ പൊട്ടിച്ചിരിക്കുന്നതുപോലെ തോന്നി.

ആരാണ്, എവിടെനിന്നാണു ചിരിക്കുന്നത് എന്നെനിക്കു മനസ്സിലായില്ല. അതോ എന്റെ തെറ്റിദ്ധാരണയാണോ. എന്റെ ശബ്ദത്തിന്റെ മുഴക്കം തന്നെ ചിരിയായിതോന്നിയതാവുമോ! പക്ഷേ അല്ല, അങ്ങനെ അല്ല. ചിരിച്ചത് ഏതോ സ്ത്രീയാണ്.

"നിങ്ങൾ ആരാണ്?...." ഭയവും ദേഷ്യവുംകൊണ്ട് എന്റെ ശബ്ദം വിറച്ചിരുന്നു.

ഇത്തവണ ശബ്ദം പ്രതിധ്വനിച്ചുകേട്ടില്ല. പകരം അകത്ത് ഒരു സ്ത്രീ ബൈബിൾ വായിക്കുന്നതുപോലെ തോന്നി. ക്രമേണ ആ ശബ്ദം വ്യക്തമായി കേട്ടു. ഓരോ വാക്കും വ്യക്തമായി. പരിചിതമായ ശബ്ദം. അവൾ വായിച്ചഭാഗം എനിക്കോർമ്മയുള്ളതാണ്.... ആന്റ് ദി ലോഡ് ഗോഡ് സെഡ്, ഇറ്റ് ഈസ് നോട്ട് ഗുഡ് ദാറ്റ് ദ മാൻ ഷുഡ് ബി എലോൺ, ഐവിൽ മേക് ഹിം ആൻ ഹെൽപ്പ്മേറ്റ് ഫോർ ഹിം!

പെട്ടെന്നു ഞാൻ തടാകത്തിലേക്കു നോക്കി. അവിടെ വെള്ളമല്ല, നീലസ്ഫടികമാണ്. ഞാനതു തൊട്ടുനോക്കി. അത് സുതാര്യമായിരുന്നു. അല്പംകൂടി സൂക്ഷിച്ചുനോക്കിയപ്പോൾ താഴെ ആരോ കിടക്കുന്നു. പിരമിഡിൽനിന്നും പുറത്തുവന്ന ഏതോ മമ്മിയെപ്പോലെ തേജസ്സറ്റ ഇരുകൈകളും മാറോടു ചേർത്തു പിടിച്ച ഒരു സ്ത്രീ!

പക്ഷേ അവൾ തനിച്ചായിരുന്നില്ല. അവളുടെകൂടെ ഒരു ശവംകൂടി ഉണ്ടായിരുന്നു.

ചർച്ചിൽനിന്നും വീണ്ടും ശബ്ദം കേട്ടു. അത് വിചിത്രമായ പുരുഷശബ്ദമായിരുന്നു. തന്റെ ഗംഭീരസ്വരത്തിൽ അയാൾ പറഞ്ഞു. ഒരു പുരുഷന്റെ രൂപത്തിൽ പാപം ലോകത്ത് പ്രവേശിച്ചു. പാപത്തോടൊപ്പം മരണവും മനുഷ്യസമൂഹത്തെ പിടികൂടി. കാരണം ലോകത്തിലെ പുരുഷനാണു പാപം ചെയ്തത്.

ആ ശബ്ദത്തിന്റെ പ്രതിധ്വനി പൂർണമായും നിലയ്ക്കുന്നതിനുമുമ്പ് ഒരു സ്ത്രീ തേങ്ങിക്കരയുന്ന ശബ്ദം കേട്ടു. എനിക്കുതോന്നി, വിഷംപോലെ തണുപ്പ് എന്റെ ദേഹത്ത് വ്യാപിക്കുകയാണ്. എന്റെ ധമനികളും പേശികളും അസ്ഥികളും മജ്ജയും ആത്മാവുമൊക്കെ തണുത്തുറഞ്ഞു.

സ്ഫടികത്തിന്റെ നീലനിറത്തിന് ആഴമുണ്ടായിരുന്നു. സ്ത്രീ ഏതാണെന്നു തിരിച്ചറിയാൻ പറ്റിയില്ല. പക്ഷേ പുരുഷനാരാണെന്ന് ഉറപ്പായി.

നാം ഏത് രൂപത്തിലാണെങ്കിലും സ്വയം തിരിച്ചറിയുന്നതിൽ തെറ്റു പറ്റുകയില്ലല്ലോ. ഞാൻ പേടിച്ചു വിറച്ചു.

സ്ത്രീയുടെ തേങ്ങൽ അവസാനിച്ചപ്പോൾ ആ ഗംഭീരശബ്ദം കേട്ടു—ഈശ്വരാ, ഈശ്വരാ നീ എന്നെ നടുക്കടലിൽ ആക്കിയിട്ട് എന്തിനു പോയി!

പുരുഷൻ നിശ്ശബ്ദനായി. തടാകവും ചർച്ചും മഞ്ഞണിഞ്ഞ കൊടുമുടിയും അവിടുത്തെ നിശ്ശബ്ദതയും ഒക്കെ വ്യക്തമായി മനസ്സിലായി തുടങ്ങി.

അതോടെ എന്റെ ഉറക്കം തെളിഞ്ഞു. എനിക്ക് വല്ലാത്ത തണുപ്പ് അനുഭവപ്പെട്ടു. അറിയാതെ മുമ്പിലുള്ള ജനൽ തുറന്നിട്ടിരിക്കുകയായിരുന്നു. ഞാൻ അത് അടച്ചിട്ട് ഹീറ്റർ കത്തിച്ചു. തണുപ്പ് അകന്നു, പക്ഷേ എന്നിട്ടും ഉറക്കം വന്നില്ല. തുടർച്ചയായി യേശുദേവന്റെ അന്ത്യവാക്കുകൾ എന്റെ ഓർമയിൽ വന്നു—ഫാദർ ഇൻ റ്റു യുവർ ഹാൻഡ്സ് ഐ കമെൻസ് മൈ സ്പിരിറ്റ്.

ഈയിടെ ദഹനശക്തിയും വളരെ കുറഞ്ഞിരിക്കുന്നു. അതുകൊണ്ടാവും ഇമ്മാതിരി സ്വപ്നങ്ങൾ കാണുന്നത്. രാത്രി ഭക്ഷണം കൂടുതൽ കഴിച്ചുകാണും. അത് വയറ്റിൽ അതുപോലെ തന്നെ കിടക്കുന്നു. എന്നെപ്പോലെ നീ ഇനിയും മാറിയിട്ടില്ല എന്ന് അമ്മായി പറഞ്ഞത് എനിക്ക് ഓർമവന്നു. അവർക്ക് എഴുപത്തഞ്ച്, എൺപത് വയസായി കാണും. പറഞ്ഞതു ശരിയാണ്. അത്രയും മാറണമെങ്കിൽ എനിക്ക് പത്തു പന്ത്രണ്ടു വർഷം കൂടി വേണ്ടിവരും. ഈശ്വരാ മാറ്റമെന്നു പറയുന്നതിന്റെ അർത്ഥം കണ്ണിനു തിമിരവും മുഖത്ത് ചുളിവുകളും പല്ലു പോയി ഒട്ടിയ കവിളും ആണോ. ചെവിയും ശരിക്കു കേൾക്കാൻ വയ്യാതെ സർവ്വാംഗം തളർന്ന അവസ്ഥ.

കാലം സാവധാനം എന്നെ ഒരു അംഗഹീനനും നിസ്സഹായനും ദരിദ്രനുമായി മാറ്റുമെന്നു ഞാനൊരിക്കലും കരുതിയിരുന്നില്ല. കഴിഞ്ഞ ഇരുപത് ഇരുപത്തഞ്ചു വർഷങ്ങൾകൊണ്ട് എന്തൊക്കെ സംഭവിച്ചു. റിട്ടയർമെന്റുകൊണ്ട് അന്ന് ഞാനിത്രയൊന്നും കരുതിയിരുന്നില്ല. ആളുകൾ പറഞ്ഞു അങ്ങേക്ക് അൻപത്തെട്ടു വയസായി, പക്ഷേ നാല്പതു നാല്പത്തഞ്ചിൽ കൂടുതൽ തോന്നില്ല. വൃദ്ധനാവുമെന്നു ഞാനും ഒട്ടും വിശ്വസിച്ചില്ല. റിട്ടയർമെന്റിനെ ഞാൻ അവധിക്കാലം പോലെയാണു കാത്തിരുന്നത്. പക്ഷേ ലോകം എത്ര വിചിത്രമാണ്. ഒരു പക്ഷേ ഈ മായ എന്തെന്നറിയാനായിട്ടാവും മുനിമാർ ഈ ലോകം വെടിയുന്നത്. മറ്റുള്ളവർ വൃദ്ധരാകുന്നത് ഞാൻ കണ്ടു. പക്ഷേ ഞാനതിൽനിന്നു

വ്യത്യസ്തനാകുമെന്നു കരുതി. ഞാൻ എന്റെ ദൃഷ്ടിയിൽതന്നെ അജയ്യനായിരുന്നു. എങ്കിൽ അതിലെന്റെ തെറ്റെന്താണ്?

യക്ഷൻ ചോദിച്ചു—ഈലോകത്തിൽ എന്താണ് അത്ഭുതം?

യുധിഷ്ഠിരൻ പറഞ്ഞു—എന്നുമെന്നും ജീവികൾ യമധർമന്റെ അടുത്തേക്ക് പോകുന്നു, പക്ഷേ ബാക്കിയുള്ളവർ എന്നും ജീവിച്ചിരിക്കാൻ ആഗ്രഹിക്കുന്നു. ഇതിലും വലിയ ആശ്ചര്യം എന്താണ്!

ഇപ്പോൾ എനിക്കു മനസ്സിലായി സിദ്ധാർത്ഥരാജകുമാരൻ എന്തുകൊണ്ടാണ് ലൗകിക ജിവീതം ഉപേക്ഷിച്ചത് എന്ന്. സത്യം എന്താണെന്ന് അറിയാൻ കഴിഞ്ഞാൽ പിന്നെ ജീവിതത്തിനു എന്തർത്ഥമാണുള്ളത്. നമുക്ക് സിദ്ധാർത്ഥനെപ്പോലെ ലോകം ഉപേക്ഷിക്കാൻ കഴിഞ്ഞില്ലെങ്കിലും മരണഭയത്തിൽ നിന്നു രക്ഷപ്പെടാൻ കഴിയും.

ഞാൻ വൃദ്ധനായികൊണ്ടിരിക്കുകയാണ്. അല്ല ഞാൻ വൃദ്ധനായി കഴിഞ്ഞു എന്നതാണു സത്യം. റിട്ടയേർഡ്. ഇനി സമൂഹത്തിന് എന്നെക്കൊണ്ട് ഒരു ഉപയോഗവും ഇല്ല. എനിക്ക് ശരിയായ ദഹനശക്തി ഇല്ല. നടുവിനും കൈകാലുകൾക്കും വേദനയുണ്ട്. കണ്ണടയുടെ നമ്പർ വീണ്ടും മാറി. ഇപ്പോൾ ഇവിടെനിന്നും ഗ്രാമംവരെ പോകുന്നത് എവറസ്റ്റ് കയറുന്നതുപോലെയാണ്. നാലടി വയ്ക്കാൻപോലും ശക്തിയില്ലെന്നു തോന്നുന്നു.

പല്ലുകൾ കൂടുതൽ കേടുപറ്റി. പയോറിയ അല്ലെങ്കിൽ കൂടി പല്ലുകൾക്ക് ബലക്ഷയം ഉണ്ട്.

സമയമായിരിക്കുന്നു. ജീവിതത്തിന്റെ അർത്ഥം എന്താണെന്നു പറഞ്ഞേ മതിയാകൂ. ഇനിയും എനിക്ക്, പ്രത്യേകിച്ച് കുഴപ്പമൊന്നുമല്ലെങ്കിൽ, പത്തുപതിനഞ്ചുവർഷം കൂടി ജീവിക്കാൻ പറ്റും. 'ജീവേമശരദഃ ശതം' എന്ന് വേദങ്ങൾ ഉദ്ഘോഷിക്കുന്നതിന്റെ അർത്ഥം എന്താണെന്ന് എനിക്കറിയില്ല. ഈ സ്ഥിതിയിൽ മനുഷ്യൻ എന്തിനു ജീവിക്കുന്നു! ഏതു മരുന്നും ഏത് എക്സർസൈസും വ്യർത്ഥമായിത്തീരുന്ന സ്ഥിതിയിലേക്ക് ഞാനെത്തിച്ചേരില്ല. പരസഹായം കൂടാതെ എനിക്ക് ഒന്നും ചെയ്യാനാവില്ല. അങ്ങനെ നൂറു വർഷം ജീവിച്ചിരുന്നിട്ടെന്തു ഫലം?

പക്ഷേ അല്ല, എനിക്കു തെറ്റിപ്പോയി. വേദങ്ങൾ വെറുതെ ശതായുആയിത്തീരാൻ പറഞ്ഞിട്ടില്ല. അതിൽ പറഞ്ഞിട്ടുള്ളത് 'ഭൂയേവശരദഃ ശതം' എന്നാണ്. പക്ഷേ ഇത് വേദങ്ങൾ ഉരുവിടാനുള്ള സമയമല്ല. ആരോഗ്യത്തോടെ ജീവിച്ചിരിക്കുന്ന കാലമാണ് പൂർണായുസ്. നൂറു വർഷം ഒരളവുകോലല്ല, ആദർശസ്ഥിതിയാവാം.

പക്ഷേ ഞാനീ സ്വപ്നങ്ങൾ കാണുന്നതെന്തുകൊണ്ട്, ഒന്നിനൊന്നു ഭയാനകമായ സ്വപ്നങ്ങൾ. എന്തെങ്കിലും കാപട്യംകൊണ്ടാണോ? പക്ഷേ വീടിന്റെ നിർമാണത്തിൽ ഞാൻ വിധി തെറ്റിച്ചൊന്നും ചെയ്തിട്ടില്ല. എല്ലാ വിഘ്നങ്ങൾക്കും പരിഹാരമായി പതിവനുസരിച്ചുള്ള പൂജ നടത്തി. ഏതെങ്കിലും ജന്മിയെ വിട്ടുകളഞ്ഞോ. പുരോഹിതനോട് ചോദിക്കാം. ഇനി ഭൂമിയുടെ ദോഷം വല്ലതുമാണോ?

എനിക്ക് മറ്റൊരു സംശയംകൂടി ഉണ്ട്. ഏതെങ്കിലും ദേവൻ പിണങ്ങിയിട്ടുണ്ടോ? ഇത്ര വർഷം കഴിഞ്ഞിട്ടും? പക്ഷേ ഞാൻ എന്റെ വാഗ്ദാനങ്ങളൊക്കെ നടപ്പാക്കിയിട്ടുണ്ട്. ഈശ്വരന് അറിയാം ഞാൻ ദുർഗയ്ക്കെതിരെ യാതൊന്നും ചെയ്തിട്ടില്ല. അവൾ ഇപ്പോഴും എന്നോട് പ്രതികാരം ചെയ്യുകയാണോ? ഞാൻ എന്റെ ജീവിതം മുഴുവൻ ഹോമിച്ചു. ഇനി എന്റെ അടുത്ത് യാതൊന്നും ബാക്കിയില്ല. ഞാൻ ഏകനാണ്. തികച്ചും ഏകനും നിസ്സഹായനും. അറിഞ്ഞുകൊണ്ട് ഞാനാർക്കും ദോഷം ചെയ്തിട്ടില്ല. അറിയാതെ ചെയ്തതിനു ഞാൻ ഇരുപത്തഞ്ച് വർഷമായി ശിക്ഷ അനുഭവിക്കുകയാണ്. ഇനി എനിക്കു മരണം വരെ ശാന്തിവേണം. ദുർഗേ, നീ ദേവിയായിരുന്നു. നീ എന്തിനിങ്ങനെ ചെയ്തു? ചെയ്തില്ലായിരുന്നുവെങ്കിൽ ആ അരിയും ഉഴുന്നു പരിപ്പും എങ്ങനെ വന്നു! എന്റെ കുട്ടികളെ ആരുനോക്കും എന്നു വന്നു പറഞ്ഞത് ആരായിരുന്നു. മന്ത്രവാദി പറഞ്ഞത് തെറ്റായിരുന്നോ? ഞാൻ അതൊക്കെ വേണ്ടപോലെ ചെയ്തിട്ടില്ലേ. രമയുടെ വിവാഹം മാത്രമല്ലേ ബാക്കിയുള്ളൂ. അതു കൂടെ കഴിഞ്ഞാൽ എന്റെ വാഗ്ദാനം പൂർത്തിയാകും. കുട്ടികളോടൊപ്പം ഞാൻ നിന്നോടു പ്രാർത്ഥിക്കാം.

'ഉം ജയന്തി മംഗളാ കാളി ഭദ്രകാളി കപാലിനീ ।
ദുർഗാ ക്ഷമാ ശിവാ ധാത്രി സ്വാഹാ സ്വധാ നമോസ്തുതേ ॥
വിധേഹി ദ്വിഷതാം നാശം വിധേഹി ബല മുച്ചകൈഃ ।
രൂപം ദേഹി ജയം ദേഹി യശോ ദേഹി ദ്വിഷോജഹി ॥' "

അദ്ദേഹം ദേവിയുടെ പരമഭക്തനായിരുന്നു. പക്ഷേ ഡയറിയിൽ വർഷങ്ങളായി താൻ ഉരുവിട്ടുകൊണ്ടിരുന്ന ഈ മന്ത്രം എഴുതിയത് തന്റെ ഉള്ളിലെ ഭയംകൊണ്ടും അരക്ഷിതാവസ്ഥകൊണ്ടും ആയിരുന്നില്ലേ! ഇരുപത്തഞ്ചു വർഷങ്ങളായി ഈ ഒരു ഭയം അദ്ദേഹത്തെ പിൻതുടർന്നിരുന്നു. ആ ടിപ്പണി ഹരീഷിനെ അത്ഭുതപ്പെടുത്തി. അത് ഒരുതരത്തിലുള്ള ഏറ്റുപറയലായിരുന്നു. പക്ഷേ അമ്മ വഞ്ചകിയാണ്, അതും അച്ഛനെ വഞ്ചിക്കും എന്നയാൾക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. കുട്ടികൾ അവരുടേതല്ലേ. അവരെ അനാഥരാക്കിയിട്ട് പോകുമോ?

ഒരു പക്ഷേ ബ്രിയോണിക്കെതിരെ തിരിഞ്ഞിട്ടുണ്ടാവും. ഇക്കാര്യം ഭവാലിയിലെ സ്ത്രീകൾ പറയാറുമുണ്ടായിരുന്നു. ആരെങ്കിലും അമ്മയെ ഉപദേശിച്ചുകാണും, നിങ്ങൾ അൽമോറയിൽപോയി ശ്മശാനത്തിൽ ചെന്ന് നിലവിളിക്കണം. ചുടലദേവൻ നിങ്ങളോടൊപ്പമുണ്ടാകും. അമ്മ അപ്രകാരം ചെയ്തോ എന്നറിയില്ല. പക്ഷേ ഇക്കാര്യം നാട്ടിൽ പാട്ടായിരുന്നു. അച്ഛന്റെ ചെവിയിലും എത്തിക്കാണും. പിന്നീട് ആളുകൾ പറഞ്ഞുതുടങ്ങി, ദേവനെക്കാളും വലിയ ആൾ ആരുണ്ട്. അദ്ദേഹം എല്ലാം കാണുന്നുണ്ടാകും. ആ തലതിരിഞ്ഞ മദാമ്മവേശ്യയെ നാടുകടത്തിയില്ലേ. പക്ഷേ ഇത് ആളുകളുടെ സന്മനോഭാവം മാത്രമാണ് എന്നു ഹരീഷിന് അറിയാമായിരുന്നു. ദുഃഖിതരോടുള്ള സ്വാഭാവികമായ സഹാനുഭൂതിമാത്രം. ആരും ചോദിച്ചുകാണില്ല എന്തിനാണു നാടുകടത്തിയതെന്ന്. അമ്മ മരിച്ചിട്ട് ഒരു വർഷമേ ആയുള്ളു. ഇത് ചുടലദേവന്റെ എന്തൊരു നീതിനടത്തലാണ്?

ഇങ്ങനെയൊക്കെ ആലോചിക്കാൻ അച്ഛനെ നിർബന്ധിച്ചത് അദ്ദേഹത്തിന്റെ കുറ്റബോധം തന്നെയാവില്ലേ. അച്ഛനും അമ്മയും തമ്മിലുള്ള ബന്ധം വഷളായതിന്റെ അടിസ്ഥാന കാരണം അമ്മയുടെ അസുഖമായിരുന്നു. അത് അവർക്ക് കുട്ടിക്കാലംതൊട്ടേ ഉണ്ടായിരിക്കണം. വലിയ വീടുനോക്കി അച്ഛൻ വിവാഹം കഴിച്ചതാണ് എന്നതിൽ സംശയമില്ല. അവർ സാമ്പത്തികമായി ഉയർന്നവരായിരുന്നു. അമ്മയ്ക്ക് അസുഖം ഇല്ലായിരുന്നെങ്കിൽ തീർച്ചയായും അവരുടെ വിവാഹം ഏതെങ്കിലും വലിയവീട്ടിൽ നിന്നു തന്നെ നടക്കുമായിരുന്നു.

അവസാനകാലത്ത് അമ്മ അച്ഛനെ തീർത്തും വെറുത്തിരുന്നു എന്ന തന്റെ ഊഹം ശരിയായിരുന്നു. അവർ അദ്ദേഹത്തിന്റെ മുമ്പിൽ ചെല്ലാറേയില്ലായിരുന്നു. ഭക്ഷണവും അദ്ദേഹത്തിനു സ്വയം എടുത്തു കഴിക്കേണ്ടിവന്നു. എന്നിട്ടും അവർ മരിച്ചത് 'ഡലിവറി' കാരണമായിരുന്നു. വല്യമ്മ പറയാറുണ്ടായിരുന്നു ഹരീഷിനും രമയ്ക്കും ഇടയ്ക്ക് അഞ്ചു കുട്ടികൾ മരിച്ചുപോയിരുന്നു. രണ്ടുപേർ ജനിച്ചു കഴിഞ്ഞിട്ടും മൂന്നു പേർ ഗർഭാവസ്ഥയിലും—മൂന്നുതൊട്ട് ആറുമാസം വരെ ഗർഭം ഉള്ളപ്പോൾ.

അമ്മയുടെ വെറുപ്പിന്റെ കാരണം അച്ഛന്റെ കാമാസക്തി ആയിരുന്നു. എന്നിട്ടും അദ്ദേഹം അമ്മയെ എപ്പോഴും ഒരു നികൃഷ്ട ജീവിയായി കരുതിയിരുന്നു. ഈ മനുഷ്യൻ ജീവിതകാലം മുഴുവൻ അഭിമാനത്തിന്റെയും അജയ്യതയുടെയും മുഖംമൂടി അണിഞ്ഞിരുന്നു. എന്നിട്ടും ഭീരുവായിരിക്കുക? ഹരീഷിനു വല്ലാതെ തോന്നി. അത്രയ്ക്കു നിസ്സഹാ

യനോ? അത്രയ്ക്ക് ഏകാന്തതയോ? അയാൾക്കു ദയ തോന്നി.

ഇനി അച്ഛന്റെ 'ഹൈപ്പർ ടെൻഷൻ' കാരണം വാർദ്ധക്യ കാലത്ത് ഇങ്ങനെയൊരു ഫോബിയ ഉണ്ടായതാവുമോ. അദ്ദേഹത്തിന്റെ സ്വപ്നങ്ങൾക്കു പിന്നിൽ മരണഭയമല്ലാതെ മറ്റൊന്നുമല്ല—ഹരീഷിനു തോന്നി. ഒരുപക്ഷേ അദ്ദേഹത്തിന്റെ ചിന്തകളിൽ ബ്രിയോണിയും കടന്നുകൂടിയിരിക്കും. അദ്ദേഹം അവരുടെ പേരുപോലും പറയാൻ മടിച്ചിരുന്നു. പക്ഷേ ചർച്ചിനുള്ളിൽ ബൈബിൾ വായിച്ചുകൊണ്ടിരുന്ന പരിചിതമായ ആ സ്ത്രീശബ്ദം ആരുടേതായിരുന്നു? ഏതു സ്ത്രീയായിരുന്നു അവിടെ കരഞ്ഞുകൊണ്ടിരുന്നത്? 'കാരണം ലോകത്തെ മനുഷ്യൻ പാപം ചെയ്തു.' എന്ന ബൈബിൾ വാക്യം കേട്ട്.

മറ്റൊരു പാപം.... ഹരീഷ് സ്വയം പറഞ്ഞു.

അച്ഛൻ ഇവിടെ വന്നിട്ട് ചുടലദേവനുവേണ്ടി പൂജ നടത്തിയോ? വല്യമ്മയ്ക്കേ പറയാനാവൂ. ഭവാലിയിൽ ചെന്നിട്ട് പലപ്പോഴും അയാൾക്കു തോന്നിയിട്ടുണ്ട്. ഒരു കടംകഥ പോലെ തനിക്ക് ഉത്തരം കണ്ടെത്താൻ പറ്റാത്ത കാര്യങ്ങളെക്കുറിച്ച്. അതിനുത്തരം കിട്ടിയാൽ ഒരുപക്ഷേ അച്ഛന്റെയും അമ്മയുടെയും വ്യക്തിത്വം തന്റെ മുമ്പിൽ വ്യക്തമാകും.

# പതിനാല്

അഞ്ചുമണിക്ക് രമ ഗ്രാമത്തിലെ കുന്നു കയറി. സൂര്യൻ അസ്ത മിച്ചുകഴിഞ്ഞു. ഇപ്പോൾ ഉച്ചയ്ക്ക് മൂന്നു മൂന്നര ആവുമ്പോഴേക്കും വെയിൽ മങ്ങിത്തുടങ്ങും. കയറ്റമായിരുന്നതുകൊണ്ട് തണുപ്പ് അനുഭ വപ്പെട്ടില്ല. തണുപ്പു കാരണം അവളുടെ മൂക്കും ഒലിക്കുന്നുണ്ടായിരുന്നു. തന്മൂലം തലയ്ക്ക് അല്പം ഭാരം തോന്നുന്നു. അവസാനത്തെ വളവി ലേക്കു തിരിഞ്ഞപ്പോൾ, ഹരീഷ്ചേട്ടൻ പാരപ്പെറ്റിൽ ഒരു കാലും വച്ചു കൊണ്ട് തന്നെത്തന്നെ നോക്കിനിൽക്കുന്നത് അവൾ കണ്ടു.

രമ എത്തിയ ഉടൻ അയാൾ ചോദിച്ചു."അല്ല, നീയും ഇന്ന് പക്ഷിയെ അന്വേഷിച്ച് പോയിരുന്നോ?"

"മാസിവരെ പോയതാണ്." രമ കിതച്ചുകൊണ്ട് പറഞ്ഞു. "ചേട്ടൻ നേരത്തെ എത്തിയോ?"

"ഇല്ല, ഞാൻ അങ്ങോട്ടു പോയതേയില്ല. ഭൈരവ് ദത്ത് ഇന്ന് എന്നെ വികാസിന്റെ ഓഫീസിൽ കൊണ്ടുപോയി."

"എന്തിന്?"

"വെറുതെ." അയാൾ ഒഴിഞ്ഞുമാറി. "വരൂ അകത്തുപോയി ഇരിക്കാം." ഹരീഷ് അവളുടെ സഞ്ചി വാങ്ങിക്കൊണ്ട് പറഞ്ഞു.

"വേണ്ട, ഇവിടെ മതി. അല്പം കഴിഞ്ഞ് പോകാം, ഇപ്പോൾ ചൂട് തോന്നുന്നു."

അല്പനേരം അവൾ വിശ്രമിച്ചു. പെട്ടെന്നു ഭദ്രേശ്വറിലേക്കു ചൂണ്ടിക്കാട്ടിയിട്ട് ഹരീഷ് പറഞ്ഞു. "അസ്തമയസൂര്യന്റെ പ്രകാശത്തിൽ ഈ അമ്പലം വളരെ മനോഹരമാണ്."

അമ്പലം സത്യത്തിൽ സ്വർണംപോലെ തിളങ്ങുന്നുണ്ടായിരുന്നു. സൂര്യകിരണങ്ങളിൽ രണ്ടു കൊടുമുടികൾക്കു മധ്യേ അമ്പലത്തിന്റെ താഴികക്കുടവും കൊടിമരവും കാണാമായിരുന്നു. ഹരീഷ് തന്റെ ജാക്ക റ്റിന്റെ പോക്കറ്റിൽ കൈയിട്ടുകൊണ്ട് അതീവ ശ്രദ്ധയോടെ അങ്ങോട്ടു

നോക്കിനിന്നു.

"ഈ അമ്പലത്തിന്റെ സ്ഥാനം നിർണയിച്ചത് ആരായാലും അയാൾക്ക് തീർച്ചയായും ഈ പ്രദേശത്തിന്റെ മുക്കും മൂലയും പോലും അറിവുണ്ടായിരിക്കും." ഹരീഷ് പറഞ്ഞു. രമ അമ്പലത്തിലേക്ക് നോക്കുന്നുണ്ടായിരുന്നെങ്കിലും അവളുടെ ശ്രദ്ധ അയാൾ പറഞ്ഞതിൽ ആയിരുന്നില്ല. ഇപ്പോഴും അവൾ കിതയ്ക്കുന്നുണ്ടായിരുന്നു. കാറ്റിനും തണുപ്പ് കൂടിവന്നു.

പുഴ അവിടെ അർദ്ധചന്ദ്രാകൃതിയിൽ വളഞ്ഞൊഴുകുന്നു. ഒന്നര കിലോമീറ്ററോളം വീതിയുണ്ട് പുഴക്കരയ്ക്ക്. ഇരുവശത്തെയും പാറക്കെട്ടുകളിൽ മുട്ടി തീരത്തിനു സമാന്തരമായി പുഴ ഒഴുകുന്നു. വടക്ക് വലതുവശത്ത് അമ്പലം. മുകളിൽ നിന്നും ഒരു സ്റ്റേജാണെന്നേ കണ്ടാൽ തോന്നൂ. ആ പ്രദേശത്തെ മോട്ടോർ റോഡുമായി ബന്ധിപ്പിക്കുന്ന ഒരു പഴയ തൂക്കുപാലം ഇംഗ്ലീഷുകാരുടെ കാലത്ത് പണിയിച്ചതാണ്. സൂര്യകിരണങ്ങൾ ആദ്യമെത്തുക അമ്പലത്തിലാണ്. വൈകിട്ട് ഏറ്റവും അവസാനം പോകുന്നതും അവിടെനിന്നാണ്.

"ഈ അമ്പലം എത്ര പഴയതാണെന്ന് അറിയാമോ?" ഹരീഷ് ചോദിച്ചിട്ട് ഉത്തരവും സ്വയം പറഞ്ഞു. "നാനൂറു വർഷത്തിലും അധികം."

"നാനൂറു വർഷമോ! ആരാ നിർമിച്ചത്?" രമയ്ക്ക് ആശ്ചര്യം. ഒപ്പം ജിജ്ഞാസയും വർദ്ധിച്ചു. നാനൂറു വർഷം മുമ്പും ഇതുപോലെ അമ്പലങ്ങൾ പണിയുന്നവർ ഇവിടെ ഉണ്ടായിരിക്കുമോ എന്നവൾ അത്ഭുതപ്പെട്ടു. ഇവിടെ വെറും കാടായിരിക്കും എന്നാണവൾ കരുതിയത്.

"രുദ്രചന്ദ്ര രാജാവ്, അദ്ദേഹം കുമായൂണിലെ സിംഹാസനത്തിൽ 1565-ൽ ഇരിപ്പുറപ്പിച്ചു. 1568 നോട് അടുപ്പിച്ച് ഈ അമ്പലം പണിതു. ഇത് തനി കത്യൂരി ശൈലിയിലുള്ള അമ്പലമാണ്. എട്ടാം നൂറ്റാണ്ടു തൊട്ടേ തടിയിൽ പണിഞ്ഞ ഇമ്മാതിരി അമ്പലങ്ങൾ കുമായൂണിൽ ഉണ്ടായിരുന്നു."

"എട്ടാം നൂറ്റാണ്ടോ? അതായത് ആയിരത്തി ഇരുനൂറ് വർഷം മുമ്പു തൊട്ട്." അവൾക്ക് വല്ലാത്ത ആശ്ചര്യം തോന്നി.

"ഉവ്വ്. ആട്ടെ നമ്മുടെ ഗ്രാമം 'ഗൂംഠ് ഗ്രാമമാണെന്ന് നിനക്കറിയാമോ?"

"എന്താ ഗൂംഠ്?"

"ഗൂംഠ് എന്നുവച്ചാൽ അമ്പലം കാത്തുസൂക്ഷിക്കുന്ന പ്രദേശം. അമ്മാതിരി ഗ്രാമങ്ങൾക്ക് കരം കൊടുക്കേണ്ട ആവശ്യമില്ലായിരുന്നു. അമ്പലത്തിലെ വരുമാനംകൊണ്ട് കാര്യങ്ങൾ നടത്തിയാൽ മതി."

"അത് വളരെ മുമ്പുള്ള കാര്യമാവും?" രമ ചോദിച്ചു.

"അല്ല, സ്വാതന്ത്ര്യത്തിനു ശേഷവും ഇത് നടപ്പുണ്ടായിരുന്നു. നമ്മുടെ ഗ്രാമക്കാർ നിവൃത്തിയില്ലാതെ സർക്കാരിനോട് അപേക്ഷിക്കുകയായിരുന്നു, തങ്ങളോട് കരം വാങ്ങണമെന്ന്. ഈശ്വരനെ പരിപാലിക്കുന്നത് നികുതി കൊടുക്കുന്നതിലും വിഷമം പിടിച്ച കാര്യമായതുകൊണ്ട്."

"ചേട്ടൻ ഇതൊക്കെ എങ്ങനെ അറിഞ്ഞു?"

"അച്ഛൻ പറഞ്ഞതാണ്. ചില കാര്യങ്ങൾ ഞാൻ വായിച്ചറിഞ്ഞു. നമ്മുടെ ചരിത്രത്തോട് ഒരു ആകർഷണം ഉണ്ടാകുമല്ലോ. ചരിത്രത്തെ അറിയുക യഥാർത്ഥത്തിൽ നമ്മെ തിരിച്ചറിയുന്നതിനു തുല്യമാണ്." ഒന്നു നിർത്തിയിട്ട് ഹരീഷ് വീണ്ടും പറഞ്ഞു. "നമ്മുടെ ഗ്രാമം എത്ര പഴയതാണെന്നു നിനക്ക് അറിയാമോ?"

"എത്ര?"

"വളരെ. ഇരുനൂറ്റമ്പത് വർഷം പഴക്കമുണ്ട്. എന്റെ ഊഹം ശരിയാണെങ്കിൽ 1731–ൽ കല്യൺചന്ദ്ര രാജാവ് നമ്മുടെ ഗ്രാമത്തിന് 'ഗൂംഠ്' നൽകിയതാണ്. അതിനു റിക്കാർഡ് കിട്ടാനുണ്ട്."

"പക്ഷേ ചേട്ടാ, ഒന്നും ഉണ്ടാവാത്ത ഗ്രാമം രാജാവ് അമ്പലത്തിനു കൊടുക്കുമോ?" രമ ചിരിച്ചുകൊണ്ട് ചോദിച്ചു. അവൾക്ക് ഗ്രാമത്തോട് യാതൊരു വൈകാരികമായ അടുപ്പവും ഇല്ലായിരുന്നു.

"അതല്ല കാര്യം. മുമ്പ് നമ്മുടെ സമ്പദ്ഘടനയുടെ അടിസ്ഥാനം കൃഷി മാത്രമായിരുന്നില്ല. ഈ ഗ്രാമം രൂപപ്പെടുത്താനായി നമ്മുടെ പൂർവികരായ നാലു സഹോദരന്മാർ എത്തി. അവരിൽ രണ്ടു പേർ കന്നുകാലികളെ നോക്കുക മാത്രമേ ചെയ്തുള്ളൂ. അതിൽനിന്നും പാലും നെയ്യും ധാരാളം കിട്ടി. ആടുമാടുകളിൽനിന്ന് മാംസവും കമ്പിളിരോമവും യഥേഷ്ടം കിട്ടി. നീ ഈ കാണുന്ന ഭാഗമുണ്ടല്ലോ, ഇപ്പോൾ പുഴയുടെ തീരം. മുമ്പ് ഇവിടെ മാത്രമേ കൃഷി ചെയ്തിരുന്നുള്ളൂ. വളരെ ഫലഭൂയിഷ്ഠമായ മണ്ണായിരുന്നു. ഈ നൂറ്റാണ്ടിന്റെ തുടക്കത്തിൽ രാമഗംഗയിൽ ഉണ്ടായ ഭയങ്കര വെള്ളപ്പൊക്കത്തിൽ ഇവിടുത്തെ വയലുകളൊക്കെ നശിച്ചു. അതുവരെ ഈ ഗ്രാമം ഈ ചുറ്റുവട്ടത്തുള്ള ഏറ്റവും സമൃദ്ധമായ ഗ്രാമമായിരുന്നു. അതുകൊണ്ട് കല്യാൺചന്ദ്ര രാജാവ് അവർക്ക് ഈ ഭൂമി കൊടുത്തു. ഇവിടം കൃഷിചെയ്തിട്ട് അമ്പലത്തിലെ പൂജാദികാര്യങ്ങൾ നടത്തണം. ഇക്കാരണത്താൽ അവർക്ക് ഇവിടുത്തെ കത്യൂരി സർദാറന്മാരുടെ എതിർപ്പ് നേരിടേണ്ടിവന്നു. ആത്മരക്ഷാർത്ഥം നിരന്തരം പൊരുതേണ്ടിവന്നു. മുമ്പ് ആളുകൾ ഇവിടെ അല്ല, മുകളിൽ ഉള്ളിലോട്ടു കയറിയാണ് താമസിച്ചിരുന്നത്. അവരുടെ വീടുകൾ ഭൂമിക്കടിയിലായിരുന്നു."

"എവിടെ?" രമ ചോദിച്ചു.

"മുകളിൽ ആദികോട്ട എന്നു പറയുന്ന സ്ഥലത്ത്. ഒരുകാലത്ത് നമ്മുടെ വംശത്തെ കത്യൂരികൾ നാമാവശേഷമാക്കി. എങ്കിലും ഒരു സ്ത്രീ എങ്ങനെയോ മകനെ രക്ഷിച്ചു. അവൻ വലുതായപ്പോൾ ഇവിടെ തിരിച്ചുവന്നു. നമ്മളൊക്കെ അദ്ദേഹത്തിന്റെ സന്താനപരമ്പരകളാണ്. വി മെൻ ഹാവ് ആൾവേയ്സ് പ്ലെയിഡ് എ മേജർ റോൾ ഇൻ ദ ലൈഫ് ഓഫ് ദിസ് വില്ലേജ്."

"എങ്ങനെ നാമാവശേഷമാക്കി?"

"ഇക്കാര്യം ഖിമാനന്ദ്ജിയോട് ചോദിക്കണം. കഥകൾ പറയാറുള്ളത് അദ്ദേഹമാണ്."

"കഥയും ചരിത്രവും തമ്മിൽ വ്യത്യാസമുണ്ടോ?"

"ഉണ്ടെന്നും ഇല്ലെന്നും പറയാം. അത് പറയുന്ന ആളിനെ ആശ്രയിച്ചിരിക്കും."

"ആട്ടെ, ഒരു കാര്യം പറയാമോ ചേട്ടാ, ഇവിടുത്തുകാർ ഇത്ര വിഡ്ഢികളായത് എന്തുകൊണ്ടാണ്?" രമ പെട്ടെന്നു വിഷയം മാറ്റി.

"ഏതു വിഡ്ഢിത്തത്തിന്റെയും അടിയിൽ യാഥാസ്ഥിതികത്വം കാണും. നിനക്കറിയാമോ, നമ്മുടെ ഗ്രാമത്തിൽ പത്തോ പതിനഞ്ചോ വർഷം മുമ്പുവരെ ആളുകൾ കട്ടിലിൽ കിടന്ന് ഉറങ്ങുകയില്ലായിരുന്നു."

"എന്തുകൊണ്ട്?"

"ഈ ഭൂമി ഭഗവാൻ ശിവന്റെ ആയതുകൊണ്ട്. അമ്പലത്തിനു കൊടുത്തതായതുകൊണ്ട്. ഉറങ്ങിയാൽ ശിവന്റെ ശാപം കിട്ടും!"

"ബാക്കി ഭൂമി ആരുടേതാണ്?"

ഹരീഷ് കുറെനേരം ചിരിച്ചു. "നീ ചോദിക്കുന്നത് വിഡ്ഢിത്തമാണ്. പിന്നെ ഡോക്ടർ നായിഡുവിനെപ്പറ്റി നീ ഒന്നും പറഞ്ഞില്ലല്ലോ. അദ്ദേഹത്തിനു സുഖമാണോ?"

"വിശേഷമൊന്നുമില്ല." രമ പെട്ടെന്നു ജാഗരൂകയായി.

"എന്തിനാണ് നീ മാസിക്കു പോയത്?" ഹരീഷിന്റെ അടുത്ത ചോദ്യം.

മോഷണം കണ്ടുപിടിച്ചപോലെ രമയ്ക്ക് ഒരു പരിഭ്രമം.

"ഒന്നുമില്ല, വെറുതെ പോയതാണ്. കുറച്ചു മരുന്നുകൾ വേണമായിരുന്നു." പക്ഷേ സത്യം വേറൊന്നായിരുന്നു. ഒരു ഔപചാരികമായ കമ്പി സന്ദേശമൊഴിച്ച് നായിഡുവിന്റെ ഒരു വിവരവും കിട്ടിയിരുന്നില്ല. അതുകൊണ്ട് രമ അയാൾക്ക് കമ്പി അടിക്കാൻ തീരുമാനിച്ചു. മരുന്നു വാങ്ങുകയെന്നത് രണ്ടാമത്തെ കാര്യം.

ഹരീഷ് ചോദിച്ചു. "മരുന്ന് ആർക്കാണ്?"

"മൽബഘലയിലെ ഖിമുലി ഇല്ലേ, അവൾക്ക്. രാവിലെ ഇവിടെ വന്നിരുന്നു. അവളുടെ കാല് കണ്ടിട്ട് ഞാൻ അന്തംവിട്ടുപോയി. പഴുത്ത് പൊട്ടിക്കീറി വല്ലാതായി. ഇങ്ങനെ കാലിൽ വാതം ഞാൻ ഇന്നുവരെ കണ്ടിട്ടില്ല. വേദനകൊണ്ട് കാലു നിലത്തു കുത്താൻ പോലും വയ്യ. എന്നിട്ടും പണി എടുക്കുന്നു. അവൾ വിശ്രമിച്ചേ മതിയാകൂ. പക്ഷേ വല്യമ്മ പറയുന്നത് അവൾക്ക് വിശ്രമിക്കാൻ പറ്റില്ല, കാരണം വീട്ടിൽ പണിയെടുക്കാൻ മറ്റാരുമില്ല. അതുകൊണ്ട് എന്തെങ്കിലും മരുന്നുവാങ്ങാമെന്നു ഞാൻ വിചാരിച്ചു."

"മരുന്നു കിട്ടിയോ?"

"കുറച്ച് പെയിൻ കില്ലറും ആന്റി അലർജിക്കും ഒഴിച്ച് മറ്റൊന്നും കിട്ടിയില്ല. അതിന് ഇവിടെ കെമിസ്റ്റുകൾ ആരും ഇല്ല. ഈ മരുന്നുതന്നെ ഒരു ആർ.എം.പി.യിൽ നിന്നുമാണ് കിട്ടിയത്. ഏതെങ്കിലും പെരിഫെറൽ വാസോഡൈലെറ്റർ ഉണ്ടോ എന്നു ചോദിച്ചപ്പോൾ അയാൾ അത്ഭുതപ്പെട്ടു. ഇവിടെ സൈക്ലോഡിലേറ്റ് കൊടുക്കാറില്ല എന്നത് അത്ഭുതമായിരിക്കുന്നു. അതു തണുപ്പുള്ളിടത്ത് അത്യാവശ്യമുള്ള മരുന്നാണ്."

"അത് എന്തു മരുന്നാണ്?"

"തണുപ്പുകാരണം ശരീരത്തിന്റെ ചില ഭാഗങ്ങളിൽ, കൈയിലെയും കാലിലെയും വിരലുകളിലെയും മറ്റും ബ്ലെഡ് സർക്കുലേഷൻ കുറയുന്നു. പെരിഫെറൽ വാസോഡൈലെറ്റർ രക്തധമനികളെ ശരിക്കു പ്രവർത്തിപ്പിക്കുന്നു."

"അതിനു ചികിത്സിക്കുന്ന ഏതെങ്കിലും ഡോക്ടറുടെ അടുത്ത് പോകുന്നില്ലായിരിക്കും." ഹരീഷ് രമയോടു ചോദിച്ചു. "പക്ഷേ ഇനി നീ എന്തു ചെയ്യാനാണ്."

"തത്ക്കാലം വിറ്റാമിൻ സി കൊടുക്കും, പക്ഷേ, അതുകൊണ്ട് ഉടൻ പ്രയോജനം ഉണ്ടാവില്ല. കുറെനാൾ കഴിക്കേണ്ടിവരും. നാളെ ആരെങ്കിലും ചൗഖുട്ടിയായിലോ രാംനഗറിലോ പോകുന്നുണ്ടെങ്കിൽ അവിടെനിന്നും വാങ്ങിക്കാം."

"ഇതിലെന്താണ് വിഡ്ഢിത്തം?"

"ഷൂസും ചെരുപ്പും ഒന്നും ഇടാത്തത് എന്താണ് എന്നു ഞാൻ ചോദിച്ചപ്പോൾ വല്യമ്മ പറഞ്ഞു, ഷൂസിട്ടുകൊണ്ട് വയലിൽ പണി എടുക്കാൻ പറ്റുമോ. എന്താ ചേട്ടാ, ഷൂസിട്ടാൽ വയലുകളിൽ പണിയെടുക്കാൻ ബുദ്ധിമുട്ടാവുമോ?"

"ചെരുപ്പുകൊണ്ട് വിഷമമാവും, പക്ഷേ ഷൂസിടാവുന്നതേയുള്ളു."

"എങ്കിൽ ഷൂസ് ഇടട്ടെ."

"ഇടണം, എന്താ ഇടാത്തത് എന്നറിയില്ല. ആണുങ്ങൾ ഇവിടെ ഷൂസും ചെരുപ്പും ധാരാളം ഉപയോഗിക്കാറുണ്ട്. കുന്നിൻപ്രദേശത്തെ തണുപ്പു നോക്കിയാലും ഷൂസിടാതെ ഇരിക്കുന്നത് വിചിത്രമാണ്. നിനക്ക് അറിയാമോ ഈ സ്ത്രീകൾ കാലിൽ ഒന്നും ഇടാതെ നടക്കും."

"അതെന്താ?"

"ഇക്കാര്യം എനിക്കൊരിക്കലും മനസ്സിലായിട്ടില്ല. നാം ഇങ്ങനെ മൃതതുല്യരായി കഴിയുന്നതെന്തുകൊണ്ടാണ്? എന്തുകൊണ്ട് നാം പരമ്പരാഗത രീതിയിൽനിന്നും മാറാൻ ശ്രമിക്കുന്നില്ല? ദെയർ ഈസ് സംതിങ്ങ് ഫണ്ടമെന്റലി റോങ്ങ് വിത്ത് അസ്—വിച്ച് ഈസ് വെരി സീരിയസ്. ഈ രീതി ജീവനുള്ള ഒരു സമൂഹത്തിനും ഭൂഷണമല്ല. ദി മാലിസ് ഈസ് റ്റൂ ഡീപ്പ്."

"വല്യമ്മ പറയുന്നത് സ്ത്രീയും കാളയും കൂടാതെ ഇവിടെ കൃഷി നടക്കില്ല. സ്ത്രീയെ കാളയ്ക്കു തുല്യമായി കരുതുന്നത് വിചിത്രം തന്നെ!"

"തെറ്റ്. കാള കുറെക്കൂടി പ്രാധാന്യം അർഹിക്കുന്നു. വാസ്തവത്തിൽ കാള ഇവിടെ നിലം ഉഴാൻ മാത്രമേ പ്രയോജനപ്പെടുന്നുള്ളു. അതു കഴിഞ്ഞാലും വർഷം മുഴുവൻ അതിനു തീറ്റി കൊടുക്കണം. ഇവിടെ കാളവണ്ടിയും മറ്റും ഇല്ല. പക്ഷേ സ്ത്രീയുടെ ജോലി ഒരിക്കലും അവസാനിക്കില്ല. മറിച്ച് അവൾക്ക് കാളയെ പരിപാലിക്കുകയും വേണ്ടിവരുന്നു. നിനക്കറിയാമോ, ഇവിടെ വധുവിനു വില കൊടുക്കേണ്ട രീതി ഉണ്ടായിരുന്നു. സ്ത്രീ ഉപയോഗമുള്ള ഒരു മൃഗമാണ്. അതിനെ എപ്പോൾ വേണമെങ്കിലും വിലയ്ക്കു വാങ്ങാം. ഇവിടെ ഉണ്ടാകുന്ന മാറ്റം ഇതിലും കഷ്ടമാണ്. വളരെ പ്രയോജനമുള്ള ഈ മൃഗങ്ങളെ ഇപ്പോൾ ദാനമായി കിട്ടുന്നു. ഒപ്പം സ്ത്രീധനം എന്ന ദക്ഷിണയും കിട്ടും. സ്ട്രെയിഞ്ച്, ഹൗ ക്വിക്ക്‌ലി എ ബാക്‌വേർഡ് സൊസൈറ്റി കോപ്പീസ് ഈവിൾസ് ഓഫ് അഡ്വാൻസ്ഡ് സൊസൈറ്റീസ്. ഈ തിന്മകളിൽ നിന്നും രക്ഷപ്പെടുന്നതിനു പകരം ഇവയെ സ്വീകരിക്കുന്നതിലാണു നാം നമ്മുടെ മഹത്വം കാണുന്നത്."

ഖസ് ജാതിക്കാരുടെ ഫാമിലി ലോ നോക്കിയാൽ അവർ എത്ര അഡ്വാൻസ് ചെയ്തിരുന്നു എന്നു കാണാം. ഇംഗ്ലീഷുകാർ വരുന്നതുവരെ നമ്മുടെ ഇടയിൽ ആ നിയമം ആയിരുന്നു നിലവിലുണ്ടായിരുന്നത്. അതിൽ വിവാഹം ജന്മജന്മാന്തരങ്ങളായുള്ള ബന്ധം അല്ല. സ്ത്രീക്ക് എപ്പോൾ വേണമെങ്കിലും തന്റെ ഭർത്താവിനെ ഉപേക്ഷിച്ചിട്ട് മറ്റൊരു വീട്ടിൽ പോകാം. വിധവാവിവാഹം നടപ്പിലില്ലായിരുന്നു. പക്ഷേ

സ്ത്രീക്ക് ഒരു അവകാശം കൂടി ഉണ്ടായിരുന്നു, അവൾക്ക് ഭർത്താവില്ലെങ്കിൽ മറ്റൊരു പുരുഷനെ കൂടെ താമസിപ്പിക്കാം. വിവാഹത്തിനു മതപരമായ ചടങ്ങുകളൊന്നും ആവശ്യമില്ലായിരുന്നു. വിവാഹശേഷം പുരുഷൻ ഭാര്യവീട്ടിൽ സ്ഥിരതാമസമാക്കുന്ന സമ്പ്രദായം ഉണ്ടായിരുന്നു. അപ്പോൾ പെണ്ണാണ് കുടുംബത്തിലെ സമ്പത്തിന്റെ അവകാശിയാകുക. സപത്നി സമ്പ്രദായവും നടപ്പുണ്ടായിരുന്നു. ഒരു പുരുഷന് ഒന്നിലധികം ഭാര്യമാരുണ്ടെങ്കിൽ അവർക്കൊക്കെ സ്വത്തിനു അവകാശമുണ്ട്. അങ്ങനെയെങ്കിൽ സ്ത്രീയെ വിലകൊടുത്ത് വാങ്ങുന്നതിൽ അത്ര തെറ്റൊന്നും കാണാനാവില്ല. ഞാൻ ഈ സമ്പ്രദായത്തെ ജസ്റ്റിഫൈ ചെയ്യുകയാണെന്നു കരുതരുത്. പക്ഷേ വർഷങ്ങളായി നിലവിലുള്ള കന്യാദാനം ഇതിലും ഭയങ്കരമാണ്. കന്യാദാനമായാലും പെണ്ണിനു വില കൊടുക്കലായാലും സ്ത്രീയെ ഒരു സ്വത്തിൽ കൂടുതലായി ഒന്നും കരുതിയിട്ടില്ല."

"എങ്കിൽ അരാജകത്വമാവും ഫലം."

"ഇല്ല. അതുണ്ടായികാണില്ല. കാരണം ആത്യന്തികമായി നാം സാമൂഹ്യനിയമങ്ങളുമായി ബന്ധിക്കപ്പെട്ടിരുന്നു. ഒരു സ്ത്രീ തന്റെ ആദ്യ ഭർത്താവിലെ കുട്ടിയുമായി വേറൊരു വീട്ടിൽ പോയാൽ ആ കുട്ടി തന്റെ രണ്ടാമത്തെ അച്ഛന്റെ സമ്പത്തിനു അവകാശിയായിരിക്കും. ഈ നിയമങ്ങളൊക്കെ റെഗുലേറ്റഡ് ആയിരുന്നു എന്നതിന് ഇതൊരു തെളിവാണ്."

"ചേട്ടാ, ഈ 'ഢാംടി' എന്നുവച്ചാൽ എന്താണ്?"

"ഢാംടി എന്താണെന്ന് അറിയില്ലേ. നമ്മുടെ രണ്ടാമത്തെ അമ്മൂമ്മ ഢാംടിയായിരുന്നു. വാക്കിന്റെ അർത്ഥം രണ്ടാം വിവാഹം കഴിക്കുന്ന സ്ത്രീ എന്നാണ്."

രമ ഓർത്തു. അപ്പൂപ്പൻ അമ്പതു വയസുള്ളപ്പോൾ ഒരു വെപ്പാട്ടിയെ കൂടെ താമസിപ്പിച്ചിരുന്നു. അവർ ഒരു കുട്ടിയോടൊപ്പമാണു വന്നത്. രമ ആ അമ്മയെയോ മകനെയോ കണ്ടിട്ടില്ല.

അമ്മൂമ്മ വളരെ നല്ലവരായിരുന്നു. പാവം അവസാനകാലം വരെ അച്ഛനെ വളരെ ഭയന്നിരുന്നു. അപ്പൂപ്പൻ വളരെ നേരത്തെതന്നെ മരിച്ചുപോയി.

"നമ്മുടെ ത്രിലോക്സിങ്ങ് ചാച്ചയില്ലേ. അദ്ദേഹത്തിനു എന്തുപറ്റി? അദ്ദേഹം എങ്ങോട്ടു പോയി?"

"അമ്മൂമ്മയുടെ വീട് വളരെ സമ്പന്നമായിരുന്നു. പക്ഷേ അവരുടെ ഭർത്താവ് ശരിയല്ലായിരുന്നു. പിന്നീട് അവർ സമതലത്ത് ഭൂമി വാങ്ങി.

അമ്മൂമ്മ പോന്നതിനുശേഷം അവരുടെ ആദ്യഭർത്താവ് വേറെ വിവാഹം കഴിച്ചു, പക്ഷേ അതിൽ കുട്ടികളൊന്നും ഉണ്ടായില്ല. ഒടുവിൽ അദ്ദേഹം ത്രിലോകിനെ കൂടെ കൊണ്ടുപോയി. അവർ അദ്ദേഹത്തെ കൊണ്ടു പോയപ്പോൾ അദ്ദേഹം (ത്രിലോക്) ഡെറാഡൂണിലെ ഫോറസ്റ്റ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിൽ ജോലിയിലായിരുന്നു. ആൾ വലിയ ബുദ്ധിമാൻ ആയി രുന്നു, പക്ഷേ നിർഭാഗ്യവശാൽ കൂടുതൽ പഠിക്കാൻ കഴിഞ്ഞില്ല."

"അതെന്താ?"

"അറിയില്ല. ആരും അദ്ദേഹത്തെ സഹായിച്ചുകാണില്ല. എന്നിട്ടും അദ്ദേഹം ആർക്കും എതിരെ ഒരക്ഷരം പറഞ്ഞില്ല."

"ആർക്കും എന്ന് ചേട്ടൻ പറഞ്ഞത് അച്ഛന്റെ കാര്യമാണോ?"

"അതെ. മോർ ഓർ ലെസ്. ശ്രമിച്ചിരുന്നെങ്കിൽ അദ്ദേഹത്തിനു പഠി ക്കാൻ കഴിയുമായിരുന്നു. പക്ഷേ പാവം നമ്മുടെ കന്നുകാലികളെ തീറ്റി നടന്നു." ഹരീഷ് അല്പനേരം മിണ്ടാതിരുന്നു.

അയാൾ വീണ്ടും പറഞ്ഞു. "ഒരിക്കൽ ഞാൻ ജെ.എൻ.യു.വിൽ ആയിരുന്നപ്പോൾ അച്ഛൻ എനിക്ക് പണം അയച്ചുകൊണ്ടിരുന്നത് നിർത്തി. നിനക്ക് ഓർമയുണ്ടോ?"

രമ മൗനം പാലിച്ചു.

"ഞാൻ വളരെ വിഷമത്തിലായി. എവിടെപ്പോകും എന്നറിയില്ല. പെട്ടെന്ന് എനിക്ക് ത്രിലോകിന്റെ കാര്യം ഓർമ വന്നു. അദ്ദേഹത്തെ കുട്ടിക്കാലത്ത് ഒരിക്കൽ മാത്രമേ കണ്ടിട്ടുള്ളു. അദ്ദേഹം ഭവാലിയിൽ വന്നിരുന്നു. അമ്മ അദ്ദേഹത്തെ പുകഴ്ത്തി സംസാരിച്ചു. അമ്മ, രണ്ടാം വിവാഹം കഴിച്ചതിന് അപ്പൂപ്പനെ ശരിക്കു കളിയാക്കുമായിരുന്നു. പക്ഷേ അവർ ഒരിക്കലും അമ്മൂമ്മയ്ക്കെതിരെ ഒരക്ഷരം ഉരിയാടിയിട്ടില്ല. ഒന്നു രണ്ടു പ്രാവശ്യം അവർ ഭവാലിയിലും വന്നിരുന്നു. അമ്മയെ വലിയ ഇഷ്ടമായിരുന്നു. അച്ഛൻ അവരോട് വളരെ കുറച്ചേ സംസാരിക്കാറു ണ്ടായിരുന്നുള്ളു. പലപ്പോഴും സംസാരമേ പതിവില്ല. അപ്പൂപ്പനോട്, അദ്ദേഹം ജീവിച്ചിരുന്നിടത്തോളം കാലം, ഏതാണ്ട് മുപ്പതു വർഷം, അച്ഛൻ മിണ്ടിയിട്ടില്ല."

"ചേട്ടൻ ത്രിലോകിന്റെ അടുത്ത് പോയിരുന്നോ?" രമ അയാളെ വിഷ യത്തിലേക്ക് തിരിച്ചുകൊണ്ടുവന്നു.

"ഉവ്വ്. നമ്മുടെ ഗ്രാമത്തിലെ ഹരിദത്തിന് ദില്ലിയിൽ ചായക്കട ഉണ്ടാ യിരുന്നു. അദ്ദേഹത്തിൽനിന്നും ഞാൻ ത്രിലോകിന്റെ വിലാസം വാങ്ങി സമതലത്തിൽ എത്തി. ഞാൻ അദ്ദേഹത്തോട് എന്റെ അവസ്ഥ പറ ഞ്ഞിട്ട് അച്ഛനെതിരെ വായിൽതോന്നിയതൊക്കെ പറഞ്ഞു. പക്ഷേ

അദ്ദേഹം എന്നെ ഒട്ടും പ്രോത്സാഹിപ്പിച്ചില്ല. അദ്ദേഹം പറഞ്ഞു. 'അദ്ദേഹം സന്യാസിതുല്യനാണ്. അദ്ദേഹത്തിനു സ്വന്തമെന്നും അന്യമെന്നും ഉള്ള വ്യത്യാസം ഇല്ല. അദ്ദേഹത്തിനു സ്വന്തം വിശ്വാസങ്ങളുണ്ട്. ആ വിശ്വാസങ്ങളിൽ അദ്ദേഹം മുറുകെ പിടിക്കും.' അതുകേട്ട് ഞാൻ അത്ഭുതപ്പെട്ടു... അതിൽപിന്നെ അദ്ദേഹം എനിക്ക് മുറയ്ക്ക് പണമയച്ചു. എനിക്ക് ജോലി കിട്ടിയശേഷവും അത് തുടർന്നു. ഒരിക്കൽ അദ്ദേഹം എഴുതി 'നിങ്ങളുടെ കുടുംബക്കാർ എനിക്കു ചെയ്ത ഉപകാരത്തിനു അടുത്ത ജന്മത്തിൽപോലും എനിക്കു തിരിച്ചുകൊടുക്കാനാവില്ല.' അത്ഭുതം തന്നെ. മനുഷ്യന് ഇത്ര നല്ലവനാകാൻ കഴിയുമോ. ത്രിലോകിനെ ബോംബെയിൽ എന്റെ വിവാഹത്തിനു വിളിക്കണമെന്നു ഞാൻ വിചാരിച്ചു. അദ്ദേഹം വരാൻ ഒരുക്കവുമായിരുന്നു. പക്ഷേ അറിയാതെ ഒരെഴുത്തിൽ ഞാൻ അച്ഛനെ എതിർത്തുകൊണ്ട് ഈ വിവാഹത്തിന് അദ്ദേഹം എതിരാണെന്ന് എഴുതി. അച്ഛൻ എല്ലാവരെയും കല്യാണത്തിനു പങ്കെടുക്കുന്നതിൽനിന്നു വിലക്കിയിരിക്കുകയാണ്. അതിനാൽ ത്രിലോകും വന്നില്ല. വിവാഹത്തിനു ശേഷം അദ്ദേഹം എനിക്കെഴുതി. മോനേ, എന്നോട് ക്ഷമിക്കണം. ചേട്ടനെതിരെ പ്രവർത്തിക്കാൻ എനിക്കു ധൈര്യമില്ല. ഞാൻ ഗുരുത്വദോഷിയാകാൻ തയ്യാറല്ല. ചേട്ടൻ എനിക്ക് ഈശ്വരന്റെ പ്രതിരൂപമാണ്. അദ്ദേഹത്തിൽനിന്നാണ് ഞാൻ ജീവിതത്തിലെ പല നല്ല കാര്യങ്ങളും പഠിച്ചത്. അദ്ദേഹം വളരെ ധർമനിഷ്ഠയുള്ള ആളാണ്. മുറുക്കാനും സിഗരറ്റും പോലും ഉപയോഗിക്കില്ല."

"എന്താ അദ്ദേഹത്തിന് അച്ഛന്റെ മരണവിവരം കിട്ടിയിട്ടുണ്ടാവില്ലേ?" രമ ആശ്ചര്യത്തോടെ ചോദിച്ചു.

"ഇല്ല, കിട്ടാതെ വരാൻ കാരണമില്ല."

രമ മൗനം.

"നീ അദ്ദേഹത്തിന്റെ സ്ഥാനത്തായിരുന്നെങ്കിൽ എന്തു ചെയ്യുമായിരുന്നു?"

രമ വീണ്ടും മൗനം.

"വ്യക്തിപരമായി ഞാൻ ഇങ്ങനെയുള്ളവരോട് ക്ഷമിക്കാറില്ല. ഇക്കൂട്ടർ അപ്പൂപ്പൻ മരിച്ച കാര്യം പോലും അദ്ദേഹത്തെ അറിയിച്ചിരുന്നില്ല. ഒരു പക്ഷേ അച്ഛനെ പേടിച്ചാവും."

"രണ്ടാം വിവാഹം ചെയ്തതിന് സത്യത്തിൽ അപ്പൂപ്പനെ കുറ്റപ്പെടുത്താനാവില്ല. ഇവിടെ കൃഷിയുടെ കാര്യം അങ്ങനെയാണ്. അക്കാലത്ത് പേരമ്മയും പേരപ്പനോടൊപ്പം അലഹാബാദിലോ ആഗ്രയിലോ മറ്റോ

ആയിരുന്നു. അതിനു തൊട്ടു പിന്നാലെ രണ്ടാം ലോകമഹായുദ്ധം തുടങ്ങി. വല്യമ്മ ഗ്രാമത്തിലെത്തി. പക്ഷേ അതു പിന്നീട് നടന്ന കാര്യമാണ്. ആ സ്ഥിതിക്ക് അപ്പൂപ്പനെ കൊണ്ടു മാത്രം വീട്ടുകാര്യം നടത്തുന്നത് പ്രയാസമുള്ള കാര്യമായിരുന്നു. ഭാര്യയില്ലാത്തവർക്ക് ആരുമില്ല എന്നാണല്ലോ പഴഞ്ചൊല്ല്. നമ്മുടെ അമ്മൂമ്മ, അച്ഛന്റെ അമ്മ, കുറെ വർഷം മുമ്പ് മരിച്ചുപോയിരുന്നു. അച്ഛനെന്തുകൊണ്ട് ഇത്ര ഭയങ്കരമായ നിലപാട് എടുത്തതെന്ന് അറിയില്ല."

"ഹി വാസ് ദി ഗ്രെയിറ്റസ്റ്റ് മോറലിസ്റ്റ്"

"സംശയമുണ്ടോ? പക്ഷേ ഈ നീതിബോധം അദ്ദേഹത്തെ ആരാ പഠിപ്പിച്ചതെന്നു നിനക്കറിവുണ്ടാവില്ല."

രമ മൗനം പാലിച്ചു.

ഹരീഷ് സിഗരറ്റു കൊളുത്തി സാവധാനം പുകവിട്ടുകൊണ്ടു പറഞ്ഞു. "ഞാൻ സിഗരറ്റു വലിച്ചുതുടങ്ങി എന്ന് അദ്ദേഹം അറിഞ്ഞപ്പോൾ അദ്ദേഹം എന്നെ സ്വന്തം കഥ പറഞ്ഞുകേൾപ്പിച്ചു. അന്ന് അദ്ദേഹം ആറിലോ ഏഴിലോ ആണ് പഠിച്ചിരുന്നത്. ഒരു ദിവസം കണ്ടും കേട്ടും അദ്ദേഹവും സിഗരറ്റു വലിച്ചു. പക്ഷേ ഭാഗ്യംകൊണ്ടോ നിർഭാഗ്യംകൊണ്ടോ ഏതോ ഗ്രാമീണൻ അതു കണ്ടു. അയാളും ഒരു സൽസ്വഭാവി ആയിരുന്നിരിക്കണം, അപ്പൂപ്പനോടു ചെന്നു പരാതി പറഞ്ഞു. അപ്പൂപ്പൻ ആദ്യം അദ്ദേഹത്തെ തന്റെ ഹുക്കയുടെ കുഴൽകൊണ്ട് യഥേഷ്ടം അടിച്ചു. എന്നിട്ട് പറഞ്ഞു. ' ഞാൻ നാളെ നിന്റെ സ്കൂളിൽ വരുന്നുണ്ട്. മാസ്റ്ററോടു ചോദിക്കും നിങ്ങളെന്താണ് അവനെ പഠിപ്പിക്കുന്നത്? ഞാൻ നിന്നെ സ്കൂളിലയയ്ക്കുന്നത് അവിടെ ചെന്ന് ബീഡിയും സിഗരറ്റും വലിക്കാനല്ല.' അച്ഛൻ വിചാരിച്ചു അടികിട്ടേണ്ടത് കിട്ടികഴിഞ്ഞു. ഇനി സ്കൂളിലെന്തിനാ പോകുന്നത്. പക്ഷേ അപ്പൂപ്പനുണ്ടോ വിടുന്നു. അദ്ദേഹം അടുത്തദിവസം പോലീസുകാരനെയും കൊണ്ട് സ്കൂളിൽ ചെന്നു. ആദ്യം മാസ്റ്ററുമായി വഴക്കിട്ടു. അദ്ദേഹവും അച്ഛനെ അടിച്ചു. പിന്നീട് അപ്പൂപ്പൻ പോലീസുകാരനോടു പറഞ്ഞു, ഈ ചെറുക്കനെ ജയിലിലടയ്ക്ക്. കുറഞ്ഞപക്ഷം ഒരു ദിവസത്തേക്ക് എങ്കിലും. പോലീസുകാരൻ അച്ഛനെ എല്ലാ കുട്ടികളുടെയും മുമ്പിൽ വച്ച് കളിയാക്കി. ഒടുവിൽ മണ്ണിൽ മൂക്കുകൊണ്ട് എഴുതിയിട്ട് പത്തു പ്രാവശ്യം പറയപ്പിച്ചു—ഇനി ഞാൻ ഒരിക്കലും സിഗരറ്റ് വലിക്കില്ല. എന്നിട്ടാണ് അദ്ദേഹത്തെ വിട്ടത്."

"ഐ സിംപ്ളി റെഫ്യൂസ് റ്റു ബിലീവ് ഇറ്റ്." രമ ആശ്ചര്യത്തോടെ പറഞ്ഞു. "ഇത് കള്ളക്കഥയാണ്. പോലീസിന് വേറെ ജോലിയൊന്നും

ഇല്ലായിരുന്നോ!" രമ ആശ്ചര്യത്തോടെ പറഞ്ഞു.

"എന്നോട് അച്ഛൻ തന്നെ നേരിട്ടു പറഞ്ഞതാണ്. നിനക്കു വിശ്വാസമില്ലെങ്കിൽ ഖിമാനന്ദ്ജിയോട് ചോദിച്ചുകൊള്ളുക. അദ്ദേഹവും അക്കാലത്ത് മീററ്റിൽ ഉണ്ടായിരുന്നു. പോലീസുകാരൻ അപ്പൂപ്പനെ ബാങ്ക് മുഖാന്തിരം അറിയുമായിരുന്നിരിക്കും. അതുകൊണ്ട് കൂടെ ചെന്നതാകും. ഇത് നാട്ടിലൊക്കെ പ്രസിദ്ധമായ കഥയാണ്. നമ്മുടെ ഗ്രാമത്തിലെ എല്ലാ അച്ഛന്മാരും തങ്ങളുടെ മക്കളോട് ഈ കഥ പറയാറുണ്ട്. എന്നിട്ടും ഇന്ന് ഗ്രാമത്തിലെ സർവ കുട്ടികളും പുകവലിക്കാരാണെന്നത് വേറെ കാര്യം."

ഹരീഷിന്റെ കഥ കേട്ടിട്ട് രമയ്ക്ക് രസം തോന്നിയില്ല. അവൾ വെറുപ്പോടെ പറഞ്ഞു. "എ കൺട്രൈവ്ഡ് വ്യൂ ഓഫ് മൊറാലിറ്റി."

ഹരീഷ് പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. "നീ പറഞ്ഞത് ശരിയായിരിക്കും. പക്ഷേ ഒരു വ്യത്യാസമുണ്ട്. അപ്പൂപ്പന്റെ ചിന്ത വിദ്യാഭ്യാസമില്ലാത്ത അഥവാ വിദ്യാഭ്യാസം കുറവുള്ള, തന്റെ നാട്ടിൽ നിന്നും അനേകം മൈലുകൾക്കപ്പുറം ചെറിയൊരു ജോലിചെയ്ത് കാലക്ഷേപം നടത്തുന്ന ഒരു പാവം അച്ഛന്റെ ചിന്തയായിരുന്നു. ആ മനുഷ്യൻ സ്വയം എങ്ങനെ ആയാലും ദീർഘദൃഷ്ടിയുള്ളയാളും വലിയ സങ്കല്പങ്ങളുള്ളയാളും ആയിരുന്നു. അദ്ദേഹത്തിന് അറിയാമായിരുന്നു ഭാവി പഠിപ്പില്ലാത്തവർക്കുള്ളതല്ല എന്ന്. പക്ഷേ അദ്ദേഹം ഇടപഴകിയിരുന്ന സമൂഹം നിറയെ മൂഢന്മാരും, ലഹരിക്കടിമകളും സ്വന്തം കുടുംബത്തിലെ പെൺകുട്ടികളെക്കൊണ്ട് ജോലി ചെയ്യിക്കുന്നവരും ആയിരുന്നു. അതുകൊണ്ട് അദ്ദേഹത്തിനു തന്റെ മകനെ തികഞ്ഞ അച്ചടക്കത്തിൽ വളർത്തേണ്ടത് അത്യാവശ്യമായി വന്നു. നിനക്കറിയാമായിരിക്കും അക്കാലത്ത് ഈ നാട്ടുകാരൊക്കെ ദില്ലിക്കുപകരം മീററ്റിലാണു പൊയ്ക്കൊണ്ടിരുന്നത്. അപ്പൂപ്പന്റെ അടുത്താണ് അവർ തങ്ങിയിരുന്നത്. അപ്പൂപ്പൻ അവിടെ ഇല്ലെങ്കിൽ അവർ അവിടെ ബഹളം കൂട്ടും. പക്ഷേ അപ്പൂപ്പൻ എത്തിയാലുടൻ എല്ലാവരും പ്രൈമറിസ്കൂൾ കുട്ടികളെപ്പോലെ മിണ്ടാതിരിക്കും. അച്ഛനെ അദ്ദേഹം ഇങ്ങനെ ശിക്ഷിച്ചതിന്റെ പിന്നിൽ മറ്റുള്ളവർക്ക് ഒരു മാതൃക കാട്ടിക്കൊടുക്കുക എന്ന ഉദ്ദേശ്യവും ഉണ്ടായിരുന്നിരിക്കണം. അല്ലെങ്കിൽ കുട്ടികൾ വല്ലാതെ വഷളാകും."

രമ ഒന്നും പറഞ്ഞില്ല. ഹരീഷ് തന്റെ ചിന്തയ്ക്കു കടിഞ്ഞാണിടും എന്നവൾക്ക് തോന്നിത്തുടങ്ങിയിരുന്നു.

നേരിയ മൂടൽമഞ്ഞ് പരന്നുതുടങ്ങി. വെളിച്ചം പെട്ടെന്നു മങ്ങി. അമ്പലമോ മണിയോ ഒന്നും കാണാൻ വയ്യാതായി.

ഇനി പുറത്തിരിക്കുക വിഷമമുള്ള കാര്യമാണ്.

# പതിനഞ്ച്

എന്നും വൈകിട്ട് മറ്റു ബുദ്ധിമുട്ടുകളില്ലാത്തവർ പുതിയ വീട്ടിൽ കൂടി ഇരുട്ടുന്നതുവരെ വർത്തമാനം പറഞ്ഞിരിക്കുമായിരുന്നു. ഖിമാനന്ദ്ജി ഇല്ലെങ്കിൽ ആ പരിപാടിക്ക് ഒരു രസം കിട്ടില്ല. അന്ന് അദ്ദേഹം അല്പം വൈകിയാണ് എത്തിയത്.

എത്തിയ ഉടൻ ഹരീഷ് പറഞ്ഞു. " വല്യച്ഛാ, രമ അങ്ങയെ ആകാംക്ഷയോടെ കാത്തിരിക്കുകയാണ്. ഞങ്ങൾ അങ്ങയെ വിളിക്കാൻ പോകയായിരുന്നു."

"എന്താ കാര്യം?" ഖിമാനന്ദ്ജി അറിയാൻ താല്പര്യം കാട്ടി.

"ഇവൾക്ക് കഥ കേൾക്കണം."

"ഏതുകഥ?"

"ആദികോട്ടയിലെ കഥ. ഹരീഷ്ചേട്ടൻ പറഞ്ഞു, ഈ ഗ്രാമത്തിന്റെ ചരിത്രത്തിൽ സ്ത്രീകൾ വളരെ പ്രധാനപ്പെട്ട പങ്ക് വഹിച്ചിട്ടുണ്ട്. സ്ത്രീകൾ ഇല്ലായിരുന്നെങ്കിൽ നമ്മുടെ വംശം തകർന്നുപോയേനെ." രമ അല്പം നിർത്തിയിട്ട് ചിരിച്ചു. എന്നിട്ട് വീണ്ടും പറഞ്ഞു. "പക്ഷേ സ്ത്രീകളുടെ പങ്ക് ഇവിടെ എന്നും പ്രധാനപ്പെട്ടതാണ്. സ്ത്രീകളില്ലെങ്കിൽ മനുഷ്യർ പട്ടിണി കിടന്നു മരിക്കും."

"ബൈ ദി ബൈ രമേ, എട്കിൻസൺ എഴുതിയിട്ടുണ്ട്, വിഷ്ട് ജാതിക്കാർ ചപ്രാസികളാകാൻ ഒരുക്കമാണ്, പക്ഷേ കലപ്പ പിടിക്കാൻ തയ്യാറല്ല."

"അതുകൊള്ളാം!" രമ ചിരിച്ചു.

"ഇപ്പോൾ അതൊക്കെ എവിടെയാണ്. മുമ്പത്തെ കാര്യമാവും." സുരേന്ദ്രൻ എതിർത്തുകൊണ്ട് പറഞ്ഞു.

"അദ്ദേഹം തന്റെ 'ഗസറ്റിയറി'ൽ മറ്റുചില രസകരമായ കാര്യങ്ങളും എഴുതിയിട്ടുണ്ട്. രജപുത്രന്മാരും മൻട്രാളന്മാരും തങ്ങളുടെ ഭാര്യമാർ ഉണ്ടാക്കിയത് കഴിക്കില്ലായിരുന്നു. സ്ത്രീകൾ ധാന്യം കഴിക്കും. പക്ഷേ

പുരുഷന്മാർ ഒന്നും കഴിക്കില്ല." സുരേന്ദ്രൻ പറഞ്ഞതൊന്നും ഹരീഷിനെ സ്വാധീനിച്ച മട്ട് കണ്ടില്ല.

"സ്ത്രീകളുടെ പങ്ക് നിത്യജീവിതത്തിൽ പ്രധാനപ്പെട്ടതായിരിക്കാം, പക്ഷേ ചരിത്രം ഈ നിത്യ സംഭവങ്ങളുടെ കണക്കെടുക്കാറില്ല. അവിടെ മഹത്തായ കാര്യങ്ങൾക്കു മാത്രമേ സ്ഥാനം കിട്ടുകയുള്ളു." ഖിമാനന്ദ്ജി പറഞ്ഞു.

"ചരിത്രം അംഗീകരിക്കുന്ന കാര്യങ്ങളാണ് എനിക്ക് അറിയേണ്ടത്." രമ പറഞ്ഞു.

ഖിമാനന്ദ്ജി അവളെ നോക്കിയിട്ട് പറഞ്ഞു. "പശ്ചാത്തലം ഞാൻ നിനക്കു പറഞ്ഞുതരാം. ബാക്കി ഇദ്ദേഹം പറഞ്ഞുതരും." അദ്ദേഹം അപ്പോൾ അവിടെ എത്തിയ ധ്യാൻസിങ്ങ് ചിറ്റപ്പനെ ചൂണ്ടിക്കാട്ടി പറഞ്ഞു. "ഈ ഗ്രാമത്തിന്റെ ചരിത്രത്തിൽ സ്ത്രീകൾ വളരെ പ്രധാന പ്പെട്ട പങ്ക് വഹിച്ചിട്ടുണ്ട് എന്നതു ശരിയാണ്. സ്ത്രീകൾ ധൈര്യവും വിവേകവും കാട്ടിയില്ലായിരുന്നെങ്കിൽ നിങ്ങളുടെ കുടുംബം ഇന്നത്തെ നിലയിൽ കാണില്ലായിരുന്നു. ഭദ്രേശ്വറിന്റെ ഈ അമ്പലം രുദ്രദേവ്ചന്ദ് മഹാരാജാവ് തന്റെ ഗാഢ്വാർ വിജയത്തിനു ശേഷം പണിയിച്ചതാണ് എന്നകാര്യം അറിയാമല്ലോ. അദ്ദേഹം ഗാഢ്വാർ കീഴടക്കിയെങ്കിലും, കുമായൂണിലെ സർവശക്തനായ രാജാവായിരുന്നെങ്കിലും, പാലിയി ലെയും പശ്ചിമദേശത്തെയും കത്യൂരികൾ അദ്ദേഹത്തിനു തലവേദന ആയിരുന്നു. അവർ കൂടെക്കൂടെ ഒളിയാക്രമണങ്ങൾ നടത്തുകയും അങ്ങനെ അവരെ വിഷമിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഗഢ്വാ ളിൽ ബഥനഗഢിലെ കോട്ട കീഴടക്കാൻ അയച്ച ഒരു സേനാനായകന്റെ തല വെട്ടിയിട്ട് അവർ രാജാവിന്റെ മുമ്പിൽത്തന്നെ സമർപ്പിച്ചു. ഇവ രുടെ ശല്യം കല്യാൺചന്ദിന്റെ കാലത്തുപോലും പരിഹരിക്കാൻ കഴി ഞ്ഞില്ല.

അമ്പലത്തെ രക്ഷിക്കാൻ കഴിവുള്ള ഒരാളെ ചന്ദ്രാജാക്കന്മാർക്കു കിട്ടിയില്ല. അധികാരികുടുംബത്തിലെ നാല് സഹോദരന്മാരുണ്ടായി രുന്നു. വളരെ ബലശാലികളും ധൈര്യശാലികളും. കല്യാൺചന്ദ് പറ ഞ്ഞപ്പോൾ അവർ അമ്പലം നോക്കാമെന്നു സമ്മതിച്ചു. ഇതാണ് പശ്ചാ ത്തലം. ഇനി കഥ ധ്യാനി പറയും." ഇത്രയും പറഞ്ഞിട്ട് ഖിമാനന്ദ്ജി ധ്യാൻസിങ്ങ് ചിറ്റപ്പനോട് തുടർന്നുള്ള കഥ പറയാൻ നിർദേശിച്ചു.

ധ്യാൻസിങ്ങ് ഒന്നു ചിരിച്ചിട്ട് യാതൊരു മുഖവുരയും കൂടാതെ കഥ പറഞ്ഞുതുടങ്ങി. "അവരുടെ പ്രധാന ജോലി വിഘ്നം കൂടാതെ പൂജ നടത്തുകയായിരുന്നു. കത്യൂരികൾ അങ്ങനെ പിന്മാറുമോ? നമ്മുടെ

പൂർവികരും കത്യൂരികളും തമ്മിൽ നിരന്തരം യുദ്ധമായി. ഒരിക്കൽ എങ്ങനെയോ ചതിയും വഞ്ചനയും കൊണ്ട് നാലു സഹോദരന്മാരെയും കൊലപ്പെടുത്തി. പിന്നെ സ്ത്രീകൾ എങ്ങോട്ടുപോകും! അയൽപക്കത്തുള്ള ഒരു ഗ്രാമക്കാർക്കും അവരുടെ അന്ത്യകർമങ്ങളിൽ പങ്കെടുക്കാൻ ധൈര്യം ഉണ്ടായില്ല. ഒടുവിൽ നാലു വിധവകളുംകൂടി ഒരു തീരുമാനം എടുത്തു. കുട്ടികളെ അമ്മവീട്ടിൽ ഏൽപ്പിച്ചിട്ട് തങ്ങളുടെ ഭർത്താക്കന്മാരുടെ അന്ത്യകർമങ്ങൾ ചെയ്യും. എന്നിട്ട് അവസാനം ആ ചിതയിൽ തന്നെ ചാടി സതി അനുഷ്ഠിക്കും. കുടുംബത്തിലെ ഏറ്റവും പ്രായംകൂടിയ പുരുഷസന്താനത്തിനു പന്ത്രണ്ടു വയസേ ഉണ്ടായിരുന്നുള്ളു. ബാക്കിയുള്ളവർ കൊച്ചുകുട്ടികളായിരുന്നു. രണ്ടാമത്തെ സഹോദരന്റെ ഭാര്യവീട് അടുത്തുതന്നെ ആയിരുന്നു. അവൾ അടുത്ത ഗ്രാമക്കാരോട് തന്റെ വീട്ടിലേക്ക് സന്ദേശമയയ്ക്കാൻ പറഞ്ഞു. അവരോട് ആളുകൾ പറഞ്ഞു. ശരി ഞങ്ങൾ ചെന്നു പറഞ്ഞേക്കാം. പക്ഷേ പേടിച്ച് ആരും പോയില്ല. സ്ത്രീകൾ ഒരു പ്രകാരത്തിൽ രായ്ക്കുരാമാനം നദീതീരത്ത് ചിതകളൊരുക്കി. സൂര്യൻ ഉദിച്ചയുടൻ അവർ ശിവന്റെ മുമ്പിൽ ചെന്നു പ്രാർത്ഥിച്ചു—ഭഗവാനേ, ഞങ്ങളുടെ തെറ്റൊക്കെ ക്ഷമിക്കണം. അത്ഭുതമെന്നു പറയട്ടെ അവർ കണ്ണു തുറന്നപ്പോൾ ആ ചിതകൾ സ്വയം കത്തിയെരിയുന്നതാണു കണ്ടത്.

ഇവിടെ ചിതകൾ കത്തിതുടങ്ങിയിട്ടും അവിടെ അമ്മവീട്ടിൽനിന്നും ആരും എത്തിയില്ല. ഇനി എന്താ ചെയ്യുക എന്നു സ്ത്രീകൾക്ക് പിടികിട്ടിയില്ല. പെണ്ണുങ്ങളല്ലേ, കരയുന്ന കുട്ടികളെ വിട്ടിട്ട് എങ്ങനെ പോകും? ഒടുവിൽ അവർ തീരുമാനിച്ചു കുട്ടികളെ ഇങ്ങനെ അനാഥരാക്കിയിട്ട് പോകാൻ പറ്റില്ല. അങ്ങനെ നാലു സ്ത്രീകളും കുട്ടികളെയും കൊണ്ട് പാത്തും പതുങ്ങിയും ആദികോട്ടയിലെത്തി. തങ്ങളുടെ ഭർത്താക്കന്മാരുടെ ചുമതലകൾ പൂർത്തിയാക്കേണ്ടത് തങ്ങളുടെ കടമയാണെന്ന് അവർ കരുതി. കത്യൂരികൾ എന്തായാലും തങ്ങളെ വിടില്ല. അവർ പുരുഷവേഷം ധരിച്ച് വാളുമെടുത്ത് പുറപ്പെട്ടു.

പോയി അധികാരികളുടെ സ്ത്രീകളെ പിടിക്കണം, കത്യൂരികൾ വിചാരിച്ചു. അവർ ആദികോട്ടയിലേക്ക് നീങ്ങിയപ്പോൾ നാലു ചെറുപ്പക്കാർ വന്ന് അവരെ തടഞ്ഞു. വീണ്ടും യുദ്ധമായി. ഏറെനാൾ നീണ്ടുനിന്ന യുദ്ധം. സ്ത്രീകൾ രാത്രി അത്യാവശ്യ കാര്യങ്ങളൊക്കെ ചെയ്യും. പകൽ യുദ്ധവും.

ഒരുദിവസം കത്യൂരികളുടെ ഒരു സംഘം ആക്രമണം നടത്തി. സ്ത്രീകൾ അവരെ ഓടിച്ചു വിട്ടു. തിരിച്ച് ഗ്രാമത്തിലെത്തിയപ്പോൾ

രാംഗംഗയിൽ ഒന്നു കുളിക്കാം എന്നവർക്കു തോന്നി. ക്ഷീണിച്ചു തളർന്ന സ്ത്രീകൾ അവരുടെ തലപ്പാവും വേഷവും ഒക്കെ അഴിച്ചു വച്ച് നദിയിലിറങ്ങി. നിർഭാഗ്യവശാൽ ഒരു ഒറ്റക്കണ്ണൻ കത്യൂരി ഒളിച്ചു നിന്ന് അതു കണ്ടു. അയാൾ അധികാരികളുടെ സ്ത്രീകളെ തിരിച്ചറിഞ്ഞു. ഓടി തങ്ങളുടെ കൂട്ടുകാരുടെ അടുത്തുചെന്നു സംഭവം പറഞ്ഞുകേൾപ്പിച്ചു. പിന്നീട് കത്യൂരികൾ ആദികോട്ടയിൽ ശക്തിയായ ആക്രമണം നടത്തി. ഏറെനാൾ ഭയങ്കര യുദ്ധം നടന്നു. സ്ത്രീകൾ തികഞ്ഞ വീരതയോടെ അവരെ നേരിട്ടു. പക്ഷേ അവർ ആകെ നാലു പേരെ ഉണ്ടായിരുന്നുള്ളു. എന്തു ചെയ്യും!

ഇളയവൾ, ഇനി രക്ഷപ്പെടാൻ പ്രയാസമാണെന്നു മനസ്സിലാക്കി, തന്റെ രണ്ടുമാസം പ്രായമുള്ള കുഞ്ഞിനെ തുണിയിൽ നന്നായി പൊതിഞ്ഞ് ഒരു കുട്ടയിൽ കുന്നിന്റെ അങ്ങേവശത്ത് ഗ്രാമഭാഗത്ത് കൊണ്ടുവച്ചു. കത്യൂരികൾ ഒടുവിൽ ആദികോട്ട കീഴടക്കുകതന്നെ ചെയ്തു.

## കുട്ടിയുടെ കഥ

ആ കുട്ടി കുറെദിവസം അവിടെത്തന്നെ കാട്ടിൽ കിടന്നു. ഏഴുദിവസം കഴിഞ്ഞ് ഒരു ബ്രാഹ്മണസ്ത്രീ അവിടെ പുല്ലുവെട്ടാൻ വന്നു. അവൾ ആ കുട്ട കണ്ടു. അതിൽനിന്നും ആരോ കരയുന്ന ശബ്ദം കേട്ടു. അവൾ കുട്ട എടുത്തു നോക്കിയപ്പോൾ ഒരു കുട്ടി. അവൾക്കു സന്താനമില്ലായിരുന്നു. ആ കുട്ടി ഈശ്വരന്റെ ദാനമാണെന്നു കരുതി അതിനെ വളർത്തി."

"രണ്ടുമാസം പ്രായമായ കുട്ടി ഏഴുദിവസം എങ്ങനെ ജീവിച്ചിരുന്നു! അതും കാട്ടിൽ?" രമ അവിശ്വാസത്തോടെ ചോദിച്ചു.

"ഈശ്വരന്റെ മായ ആർക്കറിയാം! ഞങ്ങൾ കേട്ട കഥ ഇതാണ്— കുട്ടിയെ നോക്കുന്ന ചുമതല ഭഗവാൻ ശിവൻ തന്റെ ഭൂതഗണങ്ങളെയും സർപ്പത്തെയും ദേവിയെയും ഏൽപ്പിച്ചു. ശിവൻ ആ കുടുംബത്തിൽ വളരെ സന്തുഷ്ടനായിരുന്നു. മരിച്ച നാലു സഹോദരന്മാരും അദ്ദേഹത്തെ ശരിക്ക് പൂജിച്ചിരുന്നു. വർഷകാലത്തും, ഗംഗാനദി നിറഞ്ഞു കവിയുമ്പോഴും, ഏതെങ്കിലും ഒരു സഹോദരൻ നീന്തി അക്കരെ ചെന്ന് ശിവനു നിവേദ്യം വച്ചിട്ടേ മടങ്ങാറുള്ളായിരുന്നു. അവർ മരിച്ചിട്ടും അവരുടെ ഭാര്യമാർ ആ ചിട്ട തുടർന്നു."

"ശിവൻ അവരിൽ സന്തുഷ്ടനായിരുന്നെങ്കിൽ അദ്ദേഹം നിസ്സഹായരായ സ്ത്രീകളെയും കുട്ടികളെയും മരിക്കാൻ ഇടയാക്കിയത് എന്തു

കൊണ്ടാണ്?" രമ ചോദിച്ചു. ഹരീഷ് കുസൃതിയോടെ ചിരിച്ചു.

"സത്യത്തിൽ അന്നു ശിവൻ കൈലാസത്തിലേക്ക് പോയിരിക്കുകയായിരുന്നു. നേരത്തെ തന്നെ ദേവിയെ സ്ത്രീകളുടെയും കുട്ടികളുടെയും ചുമതല ഏൽപ്പിച്ചിരുന്നുവല്ലോ. ദേവി അവരുടെ കൂടെത്തന്നെ ഉണ്ടായിരുന്നു, പക്ഷേ അന്ന് ഉറങ്ങിപ്പോയി. അൽപ്പം അശ്രദ്ധപറ്റി. കാര്യം കുഴപ്പമാകുകയും ചെയ്തു. ശിവൻ വളരെ ദേഷ്യപ്പെട്ടു. അദ്ദേഹം ദേവിയോട് ആജ്ഞാപിച്ചു. നീ അടുത്ത അഞ്ഞൂറുവർഷം ഈ അധികാരികളെ ഒരു നിമിഷം പോലും ഉറങ്ങാതെ, സേവിച്ചു കഴിയണം.

ക്രമേണ, കുട്ടി വലുതായി. അവനു കേശവ് എന്നു പേരിട്ടു. അവൻ പശുക്കളോടൊപ്പം കാട്ടിൽ പോയി തുടങ്ങി. ആദികോട്ടയിൽ അക്കാലത്ത് ആർക്കും പോകാൻ പറ്റില്ലായിരുന്നു. സർപ്പരാജാവ് കുന്നിന്റെ നാലുപാടും ഫണം വിടർത്തി ഇരിക്കുകയായിരുന്നു. പതിനാറുവർഷത്തേക്ക് അദ്ദേഹം അതേമട്ടിൽ ഇരുന്നു, അതുകൊണ്ട് ഇന്നും കുന്നിനു ചുറ്റും അതിന്റെ അടയാളങ്ങൾ കാണാം!"

"സത്യമോ?" രമ ചോദിച്ചു.

"നീ കണ്ടിട്ടില്ലേ?" ഹരീഷ് പരിഹസിച്ചുകൊണ്ട് പറഞ്ഞു. "വാസ്തവത്തിൽ ഇപ്പോൾ അവിടെ പുല്ല് കൂടുതൽ വളർന്നിട്ടുണ്ട്."

"ഒരുദിവസം ആ കുട്ടി കാട്ടിൽനിന്നും തിരിച്ചെത്തിയിട്ട് തന്റെ അമ്മയോട് പറഞ്ഞു—'അമ്മേ ആദികോട്ടയുടെ മുകളിൽ ആരോ കരയുന്നതു ഞാൻ കേട്ടു.' "

"ആര്?" ബ്രാഹ്മണസ്ത്രീ പരിഭ്രമിച്ചു ചോദിച്ചു.

"ഏതോ കുട്ടി കരയുകയാണെന്നു തോന്നി." അവൻ അമ്മയോട് പറഞ്ഞു.

ഒരിക്കലും അങ്ങോട്ടു പോകരുതെന്ന് അമ്മ മകന് കർശനമായ താക്കീതുനൽകി—അവിടെ പ്രേതങ്ങളുണ്ട്. കത്യൂരികളും ചന്ദ്‌രാജാക്കന്മാരും തമ്മിലുള്ള വഴക്കിന്റെ ചരിത്രവും അവർ പറഞ്ഞുകേൾപ്പിച്ചു. അതുകാരണമാണ് അധികാരികളുടെ വംശം നിശ്ശേഷം നശിച്ചത്.

ഒരു രാത്രി കേശവ് ഒരു സ്വപ്നം കണ്ടു. നാലു സ്ത്രീകൾ ഒരു നിരയായി നിൽക്കുന്നു. അവർ മുടി അഴിച്ചിട്ടിരുന്നു, വെള്ളവസ്ത്രമാണ് ഉടുത്തിരിക്കുന്നത്. അവരിൽ ഏറ്റവും ഇളയവൾ പറഞ്ഞു. 'ഞാൻ നിന്റെ അമ്മയാണ്. ഇവരൊക്കെ നിന്റെ വല്യമ്മമാരും. ഇവിടെ ഈ കാണുന്ന ശവങ്ങളൊക്കെ നിന്റെ സഹോദരീ സഹോദരന്മാരുടേതാണ്. ഇവരെ മാത്രമല്ല ശത്രുക്കൾ കൊന്നത്. നിന്റെ അച്ഛനെയും മൂന്ന് വല്യച്ഛന്മാരേയും കൂടി അവർ കൊന്നു. എന്നിട്ട് നീ ഇപ്പോൾ വേദം പഠിക്കുന്നു.'

അവൻ നോക്കിയപ്പോൾ ചുറ്റും കൊച്ചുകൊച്ചു കുട്ടികളുടെ ശവങ്ങൾ കണ്ടു.

'പക്ഷേ....' അവൻ എന്തോ പറയാൻ ആഞ്ഞു.

'ശരിയാണ്. ബ്രാഹ്മണസ്ത്രീയാണ് നിന്നെ വളർത്തിയത്. അവരാണ് ഇപ്പോൾ നിന്റെ അമ്മ. പക്ഷേ നീ, അവർ ഞങ്ങളോടു കാട്ടിയ ക്രൂരതയ്ക്ക് പ്രതികാരം ചെയ്യില്ലേ? പ്രതികാരം ചെയ്തില്ലെങ്കിൽ കൂടി, കുറഞ്ഞപക്ഷം ഞങ്ങളുടെ അന്ത്യകർമങ്ങൾ നടത്തണം. ഞങ്ങൾ കഴിഞ്ഞ പതിനാറു വർഷമായി നീ വലുതാകുന്നതും കാത്തിരിക്കുകയാണ്.'

ബ്രാഹ്മണസ്ത്രീയും അന്നു രാത്രി സ്വപ്നത്തിൽ ആ നാലു സ്ത്രീകളെ കണ്ടു. അതിൽ പ്രായം കൂടിയ സ്ത്രീ അവരോട് പറഞ്ഞു— 'സഹോദരീ, ഇത് നിങ്ങളുടെതന്നെ മകനാണ്. ഞങ്ങൾ ലോകം വെടിഞ്ഞു. അതുകൊണ്ട് ഞങ്ങൾക്ക് അങ്ങനെയൊരു ബന്ധം ഇനി ഇല്ല. ഞങ്ങൾ ഇതേവരെ ഈ മൃത്യുലോകത്തുതന്നെ കഴിഞ്ഞത് ഈ കുട്ടികളെ ഓർത്തു മാത്രമാണ്. ഞങ്ങളോട് ഭഗവാൻ ശിവൻ പറഞ്ഞതാണ് ഞാൻ നിങ്ങളെ സ്വർഗത്തിൽ കൊണ്ടാക്കാം. പക്ഷേ ഞങ്ങൾ വേണ്ടെന്നു പറഞ്ഞത് ഈ ഒരു കാര്യം കൊണ്ടാണ്, ഞങ്ങളുടെ ഒരു കുട്ടി ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. അവൻ ഞങ്ങളുടെ അന്ത്യകർമങ്ങൾ നടത്തി ഞങ്ങളെ ഈ യോനിയിൽനിന്നും മോചിപ്പിക്കുന്നതും കാത്തിരിക്കുകയാണ്. നീ പേടിക്കേണ്ട. നിന്റെ മകന് ഒന്നും സംഭവിക്കില്ല. അവനെ ദേവിയും സർപ്പരാജാവും രക്ഷിച്ചുകൊള്ളും. വിശ്വാസം വരുന്നില്ലെങ്കിൽ പോയി നോക്കൂ.'

ഇത്രയും പറഞ്ഞിട്ട് സ്ത്രീകൾ അപ്രത്യക്ഷരായി. ബ്രാഹ്മണസ്ത്രീ കണ്ണുതുറന്നു. അവർ എഴുന്നേറ്റ് പുറത്തുവന്നു. പുറത്ത് അതീവ തേജസുള്ള ഒരു വലിയ സ്ത്രീ കൈയിൽ വാളുമായി നിൽക്കുന്നതുകണ്ട് അത്ഭുതപ്പെട്ടു.

ബ്രാഹ്മണസ്ത്രീ തിരിച്ചു ചെല്ലുന്നതിന്റെ മുമ്പുതന്നെ കേശവ് എഴുന്നേറ്റുകഴിഞ്ഞിരുന്നു. അവൻ ഒന്നും പറയാതെ അവരെ നോക്കി.

'അതേ മകനെ, ഇത് സത്യമാണ്. നിന്റെ അമ്മ ഒരു വീരവനിതയായിരുന്നു. എന്റെ ഭീരുത്വംകൊണ്ടാണ് ഈ തെറ്റ് സംഭവിച്ചത്.'

കേശവ് അമ്മയുടെ കാലുതൊട്ട് വന്ദിച്ചിട്ട് നേരെ ആദികോട്ടയിലേക്ക് പുറപ്പെട്ടു. നേരം വെളുക്കാൻ ഒരു യാമം ബാക്കിയുണ്ടായിരുന്നു. അന്നേക്കു പതിനാറു വർഷം മുമ്പ് കേശവിന്റെ അച്ഛന്റെയും വല്യച്ഛന്മാരുടെയും ശവം അവന്റെ അമ്മയും വല്യമ്മമാരുംകൂടി നദീതീരത്ത് അതേസമയത്താണ് എത്തിച്ചത്.

കേശവ് ആദികോട്ടയിലെത്തിയ ഉടൻ സർപ്പരാജാവ് തന്റെ ചുറ്റ് അഴിച്ചു. വർഷങ്ങളായി ഒരേ മട്ടിൽ കഴിഞ്ഞതുകൊണ്ട് തന്റെ ശരീരം നേരെയാക്കാനായി ഒന്നു കുടഞ്ഞപ്പോൾ ചുറ്റമുള്ള കുന്നുകൾ ഞെട്ടി വിറച്ചു. ഉറങ്ങിക്കിടന്ന കത്യൂരികൾ കാട്ടിൽനിന്നും താഴെവീണു!"

"എന്നിട്ട്?"

"എന്നിട്ടെന്താ, കേശവ് അന്നുതന്നെ തന്റെ ബന്ധുക്കളുടെ അന്ത്യ കർമങ്ങൾ നടത്തി. അവർക്ക് മോക്ഷം കൊടുത്തു. നാം അവരുടെ സന്താനങ്ങളാണ്." ധ്യാൻസിങ്ങ് പറഞ്ഞുനിർത്തി.

"കേശവിന്റെയോ?"

"അദ്ദേഹത്തിന്റെ പേര് പിന്നീട് ഖഡ്ഗസിങ്ങ് എന്നായി." ഖിമാനന്ദ്ജി ഇടയ്ക്കുകയറി പറഞ്ഞു. "അന്നു രാത്രി ബ്രാഹ്മണസ്ത്രീ ദേവിയുടെ കൈയിൽ ഖഡ്ഗം കണ്ടത് ഓർത്തുവച്ചു. അങ്ങനെ അവർ കേശവിന്റെ പേര് ഖഡ്ഗസിങ്ങ് എന്നാക്കി."

"വല്യച്ഛാ, അദ്ദേഹം പിന്നീട് കൈലാസത്തു പോയെന്നും അവിടെ നിന്നും വിവാഹം കഴിച്ചെന്നും കേട്ടല്ലോ."

"എടാ ഈ കഥകൾ ഒരിക്കലും തീരില്ല. ബാക്കി നമുക്ക് നാളെ സംസാരിക്കാം." ഖിമാനന്ദ്ജി എഴുന്നേറ്റു.

"വല്യച്ഛാ, ഇതൊക്കെ സത്യമാണോ?" പോകാൻനേരത്ത് രമ ചോദിച്ചു.

"നിനക്ക് ഇത് കള്ളമാണെന്നു തോന്നുന്നോ?" ഖിമാനന്ദ്ജി അതേ പോലെ ഗൗരവത്തിൽ തിരിച്ചുചോദിച്ചു.

എന്തു മറുപടി പറയണമെന്നു രമയ്ക്കു പിടികിട്ടിയില്ല. അപ്പോൾ ധ്യാൻസിങ്ങ് ചിറ്റപ്പനും എഴുന്നേറ്റ് പോയി.

ഇതികർത്തവ്യതാമൂഢയായി ഇരുന്ന രമയെനോക്കി ഹരീഷ് പൊട്ടി ച്ചിരിച്ചു.

# പതിനാറ്

## ഒമ്പതാം ദിവസം

അവരുടെ കുടുംബവീട്ടിൽനിന്ന്, നടുക്കുള്ള ചാവടി വലതുവശത്ത് അല്പം ഉയർന്നു വ്യക്തമായി കാണാമായിരുന്നു. ഖിമാനന്ദ്ജിയുടെ വീട് അതിനടുത്തുതന്നെയായിരുന്നു. ഹരീഷ് അപ്പോൾ മടങ്ങി എത്തിയതേയുള്ളു. തന്റെ വീട്ടിലെ പാരപ്പെറ്റിൽ നിന്ന ഖിമാനന്ദ്ജിയോട് അയാൾ ചോദിച്ചു.

"വല്യച്ഛാ, എന്തുചെയ്യുകയാണ്?"

"അല്ല, നീ ഇന്നു പോയില്ലേ?" അദ്ദേഹം ചിരിച്ചു.

"ഇല്ല. ഞാൻ ഇപ്പോൾ വന്നതേയുള്ളു. ഇന്നു ഞാൻ ഒരു ഉഗ്രൻ കണ്ടുപിടുത്തം നടത്തിയിട്ടുണ്ട്. അങ്ങ് വേഗം വരൂ. ചായ തയ്യാറായി."

ഖിമാനന്ദ്ജി വരാൻ ഒട്ടും അമാന്തിച്ചില്ല. ചായ കുടിച്ചു കഴിഞ്ഞ ഉടൻ ഹരീഷ് അദ്ദേഹത്തെ ചാവടിയിലേക്ക് കൊണ്ടുപോയി.

രമയും സുരേന്ദ്രനും ഗരുഡപുരാണത്തെപ്പറ്റി ചർച്ച ചെയ്യുകയായിരുന്നു. അവർ വന്നതോടെ ചർച്ച നിലച്ചു.

"വല്യച്ഛാ, ആ കമ്പിവാചകം ബൈബിളിലെ അല്ലായിരുന്നു. ഒന്നു നോക്കിയേ." തലയിണയുടെ അടിയിൽനിന്നും കമ്പി എടുത്തു കൊടുത്തുകൊണ്ട് ഹരീഷ് പറഞ്ഞു.

ഖിമാനന്ദ്ജി അതിൽ പ്രത്യേകിച്ച് താല്പര്യം കാട്ടിയില്ല. അദ്ദേഹം രമയോട് വിശേഷം ചോദിച്ചുകൊണ്ടിരുന്നു.

"ആ ക്വട്ടേഷൻ ബൈബിളിലെ അല്ല എന്നാണു ഞാൻ പറഞ്ഞത്." ഹരീഷ് ആവർത്തിച്ചു.

അദ്ദേഹം കമ്പി വാങ്ങിയില്ല. "നീ പറയൂ, എവിടെനിന്നുള്ള ക്വട്ടേഷനാണ്. 'അവസ്ഥ'യിൽ നിന്നാണോ?"

"അല്ല. 'അവസ്ഥ'യിൽ നിന്നല്ല. ഇതിൽ ഒരു വാക്ക് എനിക്കു തോന്നുന്നത് അർജുൻ എന്നാണ്. ഈ 'അജുരാ' അർജുൻ തന്നെയാവും, അല്ലേ?"

ഒരു കന്യാസ്ത്രീ അർജുൻ എന്നെഴുതിയതുകേട്ട് അദ്ദേഹം ഞെട്ടി. "നോക്കട്ടെ ഇംഗ്ലീഷുകാരി വല്യമ്മ എന്താ എഴുതിയതെന്നു നോക്കട്ടെ."

രമയും സുരേന്ദ്രനും അദ്ദേഹത്തെ ഒരേ മട്ടിൽ നോക്കി.

"ഒരു മിനിട്ട്" ഹരീഷ് കൂട്ടിച്ചേർത്തു. " 'ദ പ്ലെഷർ...ബോൺ....ആർ... വെരി പെയ്ൻ', അതായത് ഉണ്ടായ ഇന്ദ്രിയസുഖങ്ങൾ ദുഃഖം തന്നെയാണ്. 'ദേ എ ബിഗ്നിങ്ങ്....എൻഡ്', അതായത് അവയുടെ തുടക്കമാണ്. അവസാനവും. ഇനി 'അജുരാ ഫോർ ദിസ് വൈസ് മെൻ ഡെസ് നോട്ട് ഇൻക്ലൂഡ് ദം' എന്താ അതിന്റെ അർത്ഥം." അയാൾ തല ചൊറിഞ്ഞു. എന്നിട്ട് വീണ്ടും പരിഭാഷപ്പെടുത്തി. 'അർജുനാ, അതുകൊണ്ട് വിദ്വാന്മാർ, അല്ലല്ല, ജ്ഞാനികൾ അവയെ ഉൾപ്പെടുത്താറില്ല. എന്താണിതിന്റെ അർത്ഥം? ഇവയെ ഉൾപ്പെടുത്താറില്ല എന്നോ അതോ ഇവയിൽ ഉൾപ്പെടാറില്ല എന്നോ? എന്താണു വല്യച്ഛാ?"

അദ്ദേഹം എന്തോ ആലോചിക്കുകയായിരുന്നു. കുറെ നേരത്തെ മൗനത്തിനുശേഷം പെട്ടെന്നു പറഞ്ഞു

"യേ ഹി സൻസ്പർശ് ജാ ഭോഗാ ദുഃഖയോനയ ഏവ തേ ।
ആദ്യന്ത വന്തഃ കൗന്തേയ ന തേഷു രമതേ ബുധഃ ॥"

എന്നിട്ട് സ്വയം അതിനു ഭാഷ്യം നൽകി. "ഇന്ദ്രിയങ്ങളുടെ സ്പർശം കൊണ്ട് ഉണ്ടാകുന്ന സുഖഭോഗങ്ങൾ വാസ്തവത്തിൽ ദുഃഖകാരണമാകുന്നു. കാരണം അത് പ്രാരംഭമാണ്, അന്ത്യവുമാണ്. അതായത് അവ എല്ലായ്പോഴും ഉണ്ടാകാറില്ല. അല്ലയോ കുന്തീപുത്രനായ അർജുനാ, വിദ്വാന്മാർ തന്മൂലം ഇവയിൽ ലയിച്ചു കഴിയാറില്ല."

"ഓ നൈസ്, ഇതു തന്നെ! ഈ ശ്ലോകം തന്നെയാണ്." ഹരീഷ് ഉത്സാഹം കൊണ്ട് ചാടി.

"വാട്ട് എ ട്രിബ്യൂട്ട്." രമ പ്രശംസിച്ചു.

"നമ്മുടെ ഹരീഷ് കേമൻതന്നെ." സുരേന്ദ്രൻ ചേട്ടനും പ്രശംസിച്ചു. "എവിടെനിന്നൊക്കെ കാര്യങ്ങൾ കണ്ടുപിടിക്കുന്നു?"

"വളരെ മനോഹരമായിരിക്കുന്നു. സത്യത്തിൽ ആ സ്ത്രീ അറിവുള്ളവളാണെന്നു തോന്നുന്നു. അവർ ഇവിടെ കഴിഞ്ഞിരുന്നെങ്കിൽ ഒരു പക്ഷേ ഹിന്ദു ആയേനെ."

"അതെ ഭഗിനി നിവേദിത ആകുമായിരുന്നു!" ഹരീഷ് കർക്കശ സ്വരത്തിൽ പറഞ്ഞു. "പക്ഷേ ആകാൻ സമ്മതിക്കേണ്ടേ?"

ഖിമാനന്ദ്ജി എന്തോ പറയാൻ ഭാവിച്ചിട്ട് നിർത്തി.

പെട്ടെന്നു ഒരു നീണ്ട മൗനം വ്യാപിച്ചു.

ഒടുവിൽ ഹരീഷ് തന്നെ മൗനം ഭഞ്ജിച്ചു. "വല്യച്ഛാ കുന്നിൻപ്രദേശത്ത് ചെരുപ്പുകുത്തികൾ ഉണ്ടാവില്ലേ?"

"ഉണ്ടാകാതെ വരുമോ, ചെരുപ്പുകുത്തികളും കുശവന്മാരും ചക്കാലന്മാരും നെയ്ത്തുകാരും ഒക്കെ ഉണ്ട്." ഖിമാനന്ദ്ജി വിശദീകരിച്ചു.

"എന്നിട്ട് എല്ലാവരും എവിടെപ്പോയി?"

"കഴിഞ്ഞ നാല്പത്, അമ്പത് വർഷങ്ങൾ കൊണ്ട് എല്ലാവരും ഉയർന്ന ജാതിക്കാരായി അഥവാ സമതലങ്ങളിലേക്കു പോയി. ചെരുപ്പുകുത്തികൾ ഇപ്പോഴും ഉണ്ടാകും."

"ഉയർന്ന ജാതിക്കാർക്ക് ഇമ്മാതിരി ജോലികൾ എങ്ങനെ ചെയ്യാൻ കഴിയും?"

"അല്ലാതെ പിന്നെ ചെരുപ്പുണ്ടാക്കുന്ന ജോലിയും ബ്രാഹ്മണരും ക്ഷത്രിയരും ചെയ്യുമോ? നീ ചിലപ്പോൾ വല്ലാത്ത കാര്യങ്ങളാണു പറയുക!" സുരേന്ദ്രൻ ഹരീഷിന്റെ പരിഹാസത്തിൽ രോഷംകൊണ്ടു.

"ആട്ടെ വല്യച്ഛാ!" രമ ചോദിച്ചു. "ഇവിടുത്തെ സ്ത്രീകൾ എന്താ ഷൂസിടാത്തത്?"

"അവരുടെ ജോലി കൃഷിയും മറ്റും അല്ലേ. ഷൂസും ചെരുപ്പും ഇട്ടുകൊണ്ട് ചെയ്യാൻ പറ്റുമോ?"

"അതിനെന്താ, സമതലത്തിലെ സ്ത്രീകൾ ഷൂസിട്ടുകൊണ്ട് നന്നായി പാടത്ത് പണിയെടുക്കുമല്ലോ." ഹരീഷ് പറഞ്ഞു.

"ദാരിദ്ര്യവും ഒരു കാരണമാവും." വല്യച്ഛൻ പറഞ്ഞു.

"ദാരിദ്ര്യമോ! എന്തു ദാരിദ്ര്യം! എന്തിന്റെ ദാരിദ്ര്യം! പണം വരുന്നത് സമതലങ്ങളിൽ നിന്നല്ലേ. പോരാത്തതിനു സ്ത്രീകൾ മാത്രം കാലിൽ ഒന്നും ഇടാതിരിക്കുക, പുരുഷന്മാർക്കും അങ്ങനെ ചെയ്താൽ എന്താ? അവരൊക്കെ ഷൂസിടാറുണ്ട്."

"അല്ല, ഇപ്പോൾ ചില സ്ത്രീകളും ചെരുപ്പ് ഇടാറുണ്ട്." വല്യച്ഛൻ പറഞ്ഞു.

"അതിന്റെ അർത്ഥം ചെരുപ്പിട്ടുകൊണ്ട് പണിയെടുക്കാൻ ഒരു ബുദ്ധിമുട്ടും ഇല്ല. പ്രശ്നം ഇടുന്ന കാര്യം മാത്രമാണ്. പിന്നെ ദാരിദ്ര്യത്തിന്റെ കാര്യമാണെങ്കിൽ പി.വി.സി. ചെരുപ്പുകൾക്ക് വില വളരെ കുറവാണ്." രമ തെളിച്ചു പറഞ്ഞു.

വല്യച്ഛൻ ഒന്നും പറഞ്ഞില്ല.

"ആദ്യം ഉണ്ടാക്കിയിരുന്ന ഷൂസുകൾ സ്ത്രീകൾ ഇടാറില്ലായിരുന്നോ?" ഹരീഷ് ചോദിച്ചു.

"അറിയില്ല. എന്റെ ഓർമയിൽ ഞങ്ങൾ സമതലത്തിലെ ഷൂസുകൾ തന്നെയാണു ഇട്ടിരുന്നത്. അക്കാലത്ത് ഏതാനും പേർ ഇവിടുത്തെ ഷൂസുകളും ഇട്ടിരുന്നു, ചെരുപ്പുകുത്തികളും മറ്റും. സാധാരണഗതിയിൽ വളരെ കുറച്ചു പേരേ ഷൂസിടാറുണ്ടായിരുന്നുള്ളൂ. സമതലങ്ങളിൽ ഉള്ളവരായിരുന്നു ഇട്ടിരുന്നത്. സമതലങ്ങളിലും ആളുകൾ ചുരുക്കമായേ പോകാറുള്ളൂ. പോയാൽ ഗ്രാമങ്ങളൊക്കെ ശൂന്യമാകില്ലേ!" ഖിമാനന്ദ്ജി തോൽവി സമ്മതിച്ചു.

"വല്യച്ഛാ, ഇവിടെ ബിഹാറികളും ഒറിയാക്കാരുമായ പണിക്കാരെ കണ്ടിട്ട് എനിക്ക് ആശ്ചര്യം തോന്നുന്നു. നേപ്പാളിത്തൊഴിലാളികൾ മുമ്പു തൊട്ടേ വരാറുണ്ടായിരുന്നു. ഇപ്പോൾ അവരും കുടുതലാണ് എന്നു കേട്ടു." ഹരീഷ് പറഞ്ഞു.

"ഉവ്വ്, റോഡു പണിക്ക് വരുന്നതാണ്." സുരേന്ദ്രൻ പറഞ്ഞു.

ഹരീഷ് തന്നെ വളഞ്ഞു പിടിച്ചിരിക്കുകയാണെന്ന് ഖിമാനന്ദ്ജി നേരത്തെ തന്നെ മനസ്സിലാക്കിയിട്ടുണ്ടാകണം. ഉണ്ടായതും അതുതന്നെയായിരുന്നു.

"പോട്ടെ, തോലുകൊണ്ടുള്ള പണി ചെയ്താൽ ജാതി ഇല്ലാതാവുമോ. റോഡുപണി ചെയ്താലും ജാതി ഇല്ലാതാവുമോ? സമതലങ്ങളിൽ പാത്രം തേയ്ക്കുകയോ കൂലിവേല ചെയ്യുകയോ ചെയ്താൽ ജാതി നശിക്കില്ല. ഒരു കോൺട്രാക്ടർ ഇന്നു പറയുന്നതു കേട്ടു, കുന്നുംപുറത്തെ പണിക്കാരെ കിട്ടാനേയില്ല. പതിനഞ്ചു രൂപ ദിവസക്കൂലി കിട്ടിയാലും കള്ളപ്പണിയാണ്. എനിക്കു വല്ലാതെ തോന്നി. പക്ഷേ അയാൾ പറഞ്ഞത് ശരിയാണെന്നു തോന്നുന്നു. കുന്നുംപ്രദേശത്ത് എത്രയോ പണിയുണ്ട്, പക്ഷേ നാം കൊച്ചുകൊച്ചു പണികൾക്കായി സമതലങ്ങളിലേക്ക് പോകുന്നു. ഇത് എന്തൊരു കോംപ്ലക്സ് ആണെന്ന് എനിക്കു മനസ്സിലാകുന്നില്ല." ഹരീഷ് നിരാശനായി പറഞ്ഞു.

"എടാ കുഞ്ഞേ, കുറഞ്ഞ പരിശ്രമംകൊണ്ട് മനുഷ്യനു സുഖമായി കഴിയാമെങ്കിൽ പിന്നെ എന്തിനാ പരിശ്രമിക്കുന്നത്!"

"നിങ്ങൾ പറയുന്നതു ശരിയാണു പേരമ്മേ. എനിക്ക് മനസ്സിലായി വരുന്നുണ്ട്."

"നോക്കു ഹരീഷ്." ഖിമാനന്ദ്ജി പറഞ്ഞു "കാര്യം അത്ര ഋജു അല്ല. കുന്നിൻ പ്രദേശത്തുനിന്ന് ആളുകൾ പുറത്തുപോകുന്നതിന്റെ കാരണം ദാരിദ്ര്യമല്ല തൊഴിലവസരങ്ങൾ ഇല്ലാതെ വരുന്നതാണ് ഏറ്റവും പ്രധാനപ്പെട്ട കാരണം. ഇവിടുത്തെ കൃഷി സമതലത്ത് പണിയെടുക്കുന്ന കുന്നിൻ പുറത്തുകാർക്ക് ഒരു ഭാരമാണ്. നൂറു വർഷം മുമ്പുവരെ ഇവി

ടെത്തന്നെ താമസിക്കുകയും ഇവിടെത്തന്നെ പണിയെടുത്തു ജീവിക്കുകയും ചെയ്തിരുന്നു. പക്ഷേ പിന്നീട് എന്തോ സംഭവിച്ചു. നീ ഇന്നലെ ചോദിച്ചില്ലേ, ഇവിടെനിന്നും എന്നാണ് ആളുകൾ പോയിത്തുടങ്ങിയതെന്ന്. അക്കാര്യത്തെപ്പറ്റി ഞാൻ ആലോചിച്ചു. എന്റെ കൈയിലുണ്ടായിരുന്ന ഏതാനും പുസ്തകങ്ങളും നോക്കി. കഴിഞ്ഞ നൂറു നൂറ്റമ്പതു വർഷങ്ങളിൽ പല കാര്യങ്ങളും സംഭവിച്ചിട്ടുണ്ട്. വന നിയമങ്ങൾക്ക് രൂപം നൽകി. ഗ്രാമവാസികൾക്ക് വനങ്ങളിലുള്ള അധികാരം ഇല്ലാതായി. അതുകൊണ്ട് വനഭൂമി പുതിയതായി  വെട്ടിനിരപ്പാക്കാൻ കഴിയാതെ വന്നു. വനം വെട്ടിനശിപ്പിച്ച് താഴ്‌വരയിൽ റെയിൽപ്പാത നിർമിക്കാൻ അതുകൊണ്ട് എളുപ്പമായി. ജനസംഖ്യയും ഇതോടൊപ്പം വർദ്ധിച്ചു വന്നു. 1872 മുതൽ 1921 വരെ ഉള്ള കാലത്ത് ഇവിടുത്തെ ജനസംഖ്യ അമ്പത്തിനാല് ശതമാനം വർദ്ധിച്ചു. മുമ്പ് തണുപ്പുകാലത്ത് ആളുകൾ താഴ്‌വാരങ്ങളിൽ പോകുമായിരുന്നു. അവിടെ കന്നുകാലികളെ മേയ്ക്കാം. പാലും നെയ്യും വിൽക്കാം. കൂടാതെ വനങ്ങളിൽ ജോലിയും കിട്ടും. പക്ഷേ ഇപ്പോൾ അതൊക്കെ അവസാനിച്ചു. ഇങ്ങനെ സ്വയം പര്യാപ്തമായ സാമ്പത്തിക വ്യവസ്ഥ തകർന്നുപോയി. മരങ്ങൾ മുറിച്ചതോടെ കാലാവസ്ഥയിലും കാര്യമായ മാറ്റങ്ങൾ ഉണ്ടായി. കൃഷിക്കുള്ള സഹായവും കുറഞ്ഞു. ഈ ചുറ്റുപാടിൽ ആളുകൾ എങ്ങോട്ടു പോകും? ഇതോടൊപ്പം ഇംഗ്ലീഷ് വിദ്യാഭ്യാസവും എത്തി. അതോടെ ബാക്കി ഉണ്ടായിരുന്ന കുറവും പൂർത്തിയായി."

ഹരീഷ് മിണ്ടാതെ കേട്ടുകൊണ്ടിരുന്നു.

"1902 ൽ പാലിയിൽ മിഡിൽ സ്കൂൾ സ്ഥാപിച്ചു. നിന്റെ അപ്പൂപ്പനും ഞങ്ങളുടെ അച്ഛനും മറ്റും അവിടെയാണു പഠിച്ചത്. ദ്വാരാഹാട്ടിൽ 1858–ൽ പ്രൈമറി സ്കൂൾ തുടങ്ങിയിരുന്നു. അതിന് ഒന്നോ ഒന്നരയോ വർഷം കഴിഞ്ഞ് ഗണായി, ദേഘാട്ട്, ഭിക്കിയാ സൈൺ എന്നിവിടങ്ങളിൽ സ്കൂൾ ഉണ്ടായി. ഇങ്ങനെ കൃഷികഴിഞ്ഞ് എല്ലാവർക്കും ശ്രദ്ധിക്കാവുന്ന ഒരു ജോലിയായി പഠിത്തം തുടങ്ങി. എങ്ങനെയുള്ള പഠിത്തം. സാധാരണക്കാരന് തന്റെ കുട്ടികളെ ലക്നൗവിലോ അലഹബാദിലോ അയച്ചു പഠിപ്പിക്കാനാവില്ല. കുന്നിൻപ്രദേശത്ത് എല്ലാവരുടെയും സ്ഥിതി അതായിരുന്നു. ഫലമോ, ആറോ ഏഴോ ക്ലാസ് പഠിച്ചിട്ട് പഠിത്തം നിറുത്തുക. ഇത്രയും പഠിച്ച ഒരാളിന് ഏതു ജോലിയാ! പട്ടാളക്കാരനോ ചപ്രാസിയോ അല്ലാതെ മറ്റെന്താ? കുറച്ചു പഠിച്ച ആളാണു നല്ല പട്ടാളക്കാരനാവുക. ഇംഗ്ലീഷുകാർ വിദ്യാഭ്യാസത്തിന്റെ പ്രചരണത്തിനായിട്ട് അല്ലല്ലോ കുമായൂണിൽ എത്തിയത്. അവർക്ക് തങ്ങളുടെ നിർദേശ

ങ്ങൾ മനസ്സിലാക്കാൻ കഴിവുള്ള സേവകരെയാണു വേണ്ടിയിരുന്നത്. കുമായൂൺകാർ 1857-ൽ അവരോടൊപ്പം ചേർന്നു തങ്ങളുടെ യജമാന ഭക്തി തെളിയിച്ചു. അങ്ങനെ ഗൂർഖകളോടും സിക്കുകാരോടും ഗഢ്വാലികളോടും ഒപ്പം അവരെയും 'മാർഷ്യൽ റെയ്സ്' എന്നു വിളിച്ചു. ഇപ്പോൾ നമ്മുടെ പാലിയിലെ ആളുകളധികവും സമതലങ്ങളിലാണ്. ഈ പ്രദേശത്തെ ജനസംഖ്യ അൽമോറയിലെ ആകെ ജനസംഖ്യയുടെ മൂന്നിലൊന്നു പോലും ഉണ്ടാവില്ല."

"പക്ഷേ വല്യച്ഛാ, നാം ഈ ഇംഗ്ലീഷു വിദ്യാഭ്യാസത്തെ ഇങ്ങനെ സ്വീകരിച്ചത് എന്തിനാണ് എന്നതാണു പ്രശ്നം. സിക്കുകളിലോ ഗൂർഖകളിലോ അതിന്റെ സ്വാധീനം അത്ര കണ്ടില്ല."

"എനിക്കറിയില്ല."

"ഇതിന്റെ കാരണം നമ്മുടെ സാമൂഹ്യ വ്യവസ്ഥിതി ആണ്."

ഈ ഉത്തരം പറയാൻ അയാൾ തയ്യാറായി ഇരുന്നപോലെ തോന്നിച്ചു. "നമ്മുടെ വ്യവസ്ഥിതിയിൽ ശാരീരിക പരിശ്രമത്തിനു വളരെ മോശപ്പെട്ട സ്ഥാനമാണുള്ളത്. അങ്ങനെ ചെയ്യുന്നവരുടെ കൈകൊണ്ടുണ്ടാക്കിയ വസ്തുക്കൾ നാം കഴിക്കാറില്ല. മറുവശത്ത് ബുദ്ധിപരമായി ജോലി ചെയ്യുന്നവരെ ശ്രേഷ്ഠരായി കരുതുന്നു, വാസ്തവത്തിൽ അവർ മറ്റുള്ളവരുടെ ശാരീരിക ശ്രമംകൊണ്ട് ജീവിക്കുന്നവരാണ്. കുന്നിൻപുറത്ത് കലപ്പകൊണ്ടു പണിയെടുത്ത് ആഹാരം സമ്പാദിക്കുന്ന ബ്രാഹ്മണനെ മോശക്കാരനായി കരുതുന്നു. ബ്രാഹ്മണവൃത്തി കഴിച്ച് ആഹാരം സമ്പാദിക്കുന്നവരെ മാന്യരായും. അങ്ങേക്ക് അറിയാമല്ലോ, ഇതൊക്കെ. നമ്മുടെ പ്രദേശം ഉത്തരഭാരതത്തിലാണെങ്കിൽ കൂടി ഉത്തരഭാരതത്തിലെ സംസ്കാരത്തിന്റെയും രാഷ്ട്രീയത്തിന്റെയും മുഖ്യധാരയിൽ നിന്നും അകന്നു കഴിയുന്നു. നമ്മുടെ നാട്ടിൽ ഒരിക്കലും മുസ്ലീം ഭരണം ഉണ്ടായിരുന്നില്ല. ഇവിടുത്തകാർ ഒരിക്കൽപോലും മുസ്ലീങ്ങൾ ആയിട്ടും ഉണ്ടാവില്ല. യഥാർത്ഥത്തിൽ ഇവിടം ഹിന്ദുമതത്തിന്റെ ഒടുവിലത്തെ ഒളിസങ്കേതമായിരുന്നു. ഇവിടെയാണ് സമതലങ്ങളിൽ നിന്നും ഓടിയെത്തിയ ബ്രാഹ്മണരും ക്ഷത്രിയരും അഭയം തേടിയത്. അവർ ഇവിടുത്തെ ഭൂമിശാസ്ത്രപരമായ സ്ഥിതി മുതലെടുത്തിട്ട് ഇവിടുത്തുകാരെ മതത്തിന്റെ ചട്ടക്കൂട്ടിൽ ഒതുക്കുകയും ബഹുഭൂരിപക്ഷം വരുന്ന ജനങ്ങളെയും തങ്ങളുടെ യാഥാസ്ഥിതികത്വവും മതഭ്രാന്തും പഠിപ്പിക്കുകയും ചെയ്തു. അവരെ തങ്ങളെക്കാൾ മോശക്കാരായി കാണുകയും ചെയ്തു. നാമൊക്കെ ഇന്നുവരെ കള്ളബ്രാഹ്മണരായി കഴിഞ്ഞു. ആദ്യം അഞ്ചോ പത്തോ ശതമാനം സമതലക്കാരായ ആളുകൾ ഇവിടത്തുകാ

രുടെ മേൽ തങ്ങളുടെ ജീവിതരീതിയും മൂല്യങ്ങളും അടിച്ചേൽപ്പിച്ചു. പിന്നീടു വന്ന ഇംഗ്ലീഷുകാരെ—ആദ്യത്തേതിലും ഉയർന്നകൂട്ടർ—നാം അനുകരിച്ചു. ഇംഗ്ലീഷുകാരും നമുക്ക് ബ്രാഹ്മണർതന്നെയായിരുന്നു. ഒരു പക്ഷേ ബ്രാഹ്മണരെക്കാളും കുറെക്കൂടി ഉയർന്ന ജാതിക്കാർ."

"നീ വല്ലാത്ത ബ്രാഹ്മണവിരോധി ആയിരിക്കുകയാണല്ലോ!" ഖിമാനന്ദ്ജി ചിരിച്ചു.

"അല്ല വല്യച്ഛാ, ഞാൻ വെറും ബ്രാഹ്മണവിരോധി അല്ല. അങ്ങു തന്നെ പറയൂ, ഇപ്പോൾ ഇവിടെ കൃഷിയെ ആശ്രയിച്ചു കഴിയുന്നത് മുമ്പത്തേതിലും കുറഞ്ഞിട്ടില്ലേ? നമ്മുടെ ഗ്രാമം തന്നെ എടുക്കൂ. കഴിഞ്ഞ ഇരുപത് ഇരുപത്തഞ്ചു വർഷം കൊണ്ട് പകുതി ഗ്രാമം ശൂന്യമായി. പകുതിയിൽ കൂടുതൽ ഭൂമി തരിശായി. പരമ്പരാഗതമായി ഉണ്ടായിരുന്ന സൗകര്യങ്ങളും നശിച്ചു പോയിരുന്നു. ഇപ്പോഴത്തെപ്പോലെ തൊഴിൽ സൗകര്യങ്ങളും അന്ന് ഇല്ലായിരുന്നു. മുകളിൽ നിന്ന് ഒക്കെ തീരുമാനിച്ച് താഴോട്ട് അടിച്ചേൽപ്പിക്കുന്ന പദ്ധതികൾക്ക് ഉദ്ദേശിച്ച ഫലം ഉണ്ടായില്ല. എന്നു വച്ചാൽ ആളുകൾ വിചാരിച്ചാൽ ഒക്കെ മാറ്റിയെടുക്കാൻ കഴിയും. ഇപ്പോൾ ഇവിടെ പാലുപോലും ഇല്ല. വല്യമ്മ ടിൻപാലുകൊണ്ടാണ് ഞങ്ങൾക്ക് ചായ ഉണ്ടാക്കി തരുന്നത്. അല്ലെങ്കിൽ എവിടുന്നെങ്കിലും ചോദിച്ചു വാങ്ങിയിട്ട്. ഗ്രാമത്തിൽ പോലും ഒരിടത്തും ഒരു തുള്ളി പാലുപോലും അധികം കാണില്ല. ആരെങ്കിലും തരുന്നതു തന്നെ തങ്ങളുടെ കുട്ടികൾക്ക് കൊടുക്കാതെയാവും. കുന്നിൻപുറത്താണെങ്കിൽ പലയിടത്തും ചായക്കടകളുണ്ട്. മറ്റു കടകളൊന്നും ഇല്ല. എന്താ ഇവിടെ പാൽ ഉണ്ടാവില്ലേ?"

"പുല്ലേ ഇല്ല!എന്തു ചെയ്യും!" സുരേന്ദ്രൻ പറഞ്ഞു.

"നല്ല രണ്ടുമൂന്നു ജഴ്സി പശുക്കളെ കൊണ്ടുവരണം." ഹരീഷ് അഭിപ്രായപ്പെട്ടു.

"എടാ, അതിനു പുല്ലുവേണ്ടേ?" സുരേന്ദ്രൻ വീണ്ടും പറഞ്ഞു.

"എന്റെ ചേട്ടാ, ടിൻപാലു കൊണ്ടുവരാമെങ്കിൽ സമതലങ്ങളിൽ നിന്നു പുല്ലും കൊണ്ടുവരാൻ പറ്റില്ലേ? ഇവിടെ പാലിനു ബോംബെയിലേക്കാൾ വില കൂടുതലാണ്. പാല് വിൽക്കാം, വെണ്ണയും നെയ്യും വിൽക്കാം. തീറ്റി വിലയ്ക്കു വാങ്ങണം. ഇതുതന്നെയാണ് മീനിന്റെ കാര്യവും. രണ്ടു മത്സ്യക്കുളങ്ങൾ ഉണ്ടാക്കാൻ വല്ല വിഷമവും ഉണ്ടോ! ഇവിടെ ആളുകൾ മീൻ കിട്ടാൻവേണ്ടി പരക്കം പാച്ചിലാണ്. ഇരുപതുരൂപാ കൊടുത്താലും ഒരു കിലോ മീൻ കിട്ടില്ല."

"എവിടെനിന്നു കിട്ടാനാ!" ഖിമാനന്ദ്ജി പറഞ്ഞു. "മത്സ്യങ്ങളെ ഒക്കെ

തോട്ട പൊട്ടിച്ച് പിടിക്കുകയാണ്."

"മുമ്പു മീനിനെ പിടിച്ചിരുന്നത് ചൂണ്ടകൊണ്ടായിരുന്നു. ഞാൻ ഇവിടെ ആദ്യമായി വന്നപ്പോൾ നരസിങ്ങ് അപ്പൂപ്പൻ എനിക്കുവേണ്ടി രാത്രി ചൂണ്ടയിട്ട് മീൻ പിടിച്ചു." ഹരീഷ് പറഞ്ഞു.

"എന്താണ് ഈ ചൂണ്ട?" രമ ചോദിച്ചു.

പേരമ്മ ചിരിച്ചു. "ചൂണ്ട എന്നുവച്ചാൽ മുള്ളുപോലുള്ള ഇരുമ്പു കൊണ്ടുള്ള കൊളുത്താണ്. ഒരു കമ്പിൽ തൂക്കിയിടും. അതുകൊണ്ട് രാത്രി മീൻ പിടിക്കും. തീറ്റിയും കൊണ്ട് പുഴയുടെ തീരത്ത് പോയി നിൽക്കും. വെളിച്ചം കണ്ടിട്ട് മീനുകൾ തീരത്തേക്ക് വരും. അപ്പോൾ ചൂണ്ടയിട്ടു പിടിക്കും."

"കൊള്ളാം നല്ല ഉന്നമായിരിക്കുമല്ലോ!" രമ പറഞ്ഞു.

"വല്യച്ഛാ, ഇപ്പോഴും ആൾക്കൂട്ടം പതിവുണ്ടോ?" ഹരീഷ് ചോദിച്ചു.

"ഉവ്വ്, പക്ഷേ ഇപ്പോൾ മുമ്പത്തെപ്പോലുള്ള തിക്കും തിരക്കും ഇല്ല. ഇപ്പോൾ വലയും ഇടാറില്ല. മുമ്പ് എല്ലാ വീടുകളിലും വല ഉണ്ടാക്കുമായിരുന്നു. ഇപ്പോൾ ഗ്രാമത്തിൽ തന്നെ ചെറുപ്പക്കാരിൽ വളരെ കുറച്ചു പേർക്കേ വല നെയ്യാൻ അറിയൂ."

"രമേ, നിനക്കറിയാമോ ആൾക്കൂട്ടത്തെപ്പറ്റി" സുരേന്ദ്രൻചേട്ടൻ വിശദീകരിച്ചു. "മീൻ പിടിക്കുന്ന ആഘോഷമുണ്ട്. അന്നു പുഴയ്ക്കു ചുറ്റുമുള്ള ഗ്രാമക്കാരെല്ലാം മീൻപിടിക്കാൻ എത്തും. വേനൽക്കാലത്ത് റാബി വിളവെടുപ്പിനു ശേഷമാണ് ഈ ആഘോഷം നടത്തുക."

"സുരേന്ദ്രൻചേട്ടാ, തോട്ടം ഉണ്ടാക്കാനായി നിങ്ങളും ഐ.ആർ.ഡി. ക്കാരുടെ പണം വാങ്ങിയിട്ടുണ്ടോ?" പെട്ടെന്നു ഹരീഷ് ചോദിച്ചു.

"ഉണ്ട് എന്തിനാ?" സുരേന്ദ്രൻ സംശയിച്ചു ചോദിച്ചു.

"എന്നിട്ടു മരം നട്ടോ?"

"ഉവ്വ്, കുറെയെണ്ണം വച്ചു. എല്ലാവരും പണം വാങ്ങുമ്പോൾ നമുക്കും വാങ്ങിയാലെന്താ എന്നു ഞാൻ വിചാരിച്ചു."

"അതു ശരി." ഹരീഷ് ചോദിച്ചു. "പക്ഷേ എത്ര കൊടുത്തു?"

"ആയിരം പോയി എന്നു കരുതിക്കൊള്ളുക. അമ്പതുശതമാനം സബ്സിഡി ആയിരുന്നു. അത് പ്രസിഡണ്ടിനും, ഡവലെപ്മെന്റ് ഓഫീസർക്കും ബാങ്കിലും, ക്ലാർക്കിനും കൂടി വീതിച്ചു."

"വല്യച്ഛാ!" ഹരീഷ് പറഞ്ഞു. "എന്നെ ഭൈരവ് ദത്ത് കൊണ്ടുപോയി. എന്നോടു പറഞ്ഞു ഞാൻ അവിടെ പോയാൽ കാര്യം ശരിയാവില്ല. നീ ബി.ഡി.ഓയുമായി സംസാരിക്ക്. എനിക്കു തോന്നി, ശരിയാണ്, സംസാരിക്കാം. ഇയാളുടെ കാര്യം നടക്കുന്നെങ്കിൽ നടക്കട്ടെ. ഞാൻ ചോദിച്ചു.

ഏതു കാര്യത്തിനായിട്ടാണു ലോൺ എടുക്കുന്നത്. അപ്പോൾ പറഞ്ഞു എരുമയെ വാങ്ങിക്കാനാണ്. അവിടെ ചെന്നപ്പോൾ മനസ്സിലായി എരുമ അയാളുടെ പക്കലുണ്ട്. അതിനെയാണ് പുതിയതായി വാങ്ങിയ എരുമ യായി കാണിക്കുക. എനിക്കു വല്ലാത്ത ദേഷ്യം വന്നു. നമ്മൾ എന്താ ഈ കാട്ടുന്നത്. ഗ്രാമത്തിലാരും ഐ.ആർ.ഡിയുടേയോ മറ്റേതെ ങ്കിലുമോ വായ്പാസൗകര്യം ഉപയോഗപ്പെടുത്തുന്നില്ലല്ലോ എന്നു ദുഃഖം തോന്നി. ബി.ഡി.ഒ. ഒരു ചെറുപ്പക്കാരനായിരുന്നു. അയാൾ പറഞ്ഞു, സർ, ഇവിടെ ആർക്കും ഒന്നും ചെയ്യാൻ താൽപ്പര്യമില്ല എന്നു ദുഃഖ ത്തോടെ പറയേണ്ടിവന്നിരിക്കുന്നു. എല്ലാവർക്കും വേണ്ടത് ഏതെങ്കിലും തരത്തിലുള്ള ലോണാണ്. എന്നിട്ട് അതു തിന്നുമുടിക്കണം."

"ഇത് എന്തു പണിയാ വല്യച്ഛാ!" ഹരീഷ് ദുഃഖത്തോടെ പറഞ്ഞു. "നാം ഇരിക്കുന്ന കമ്പ് തന്നെ വെട്ടിക്കളഞ്ഞാലോ! നാം ആരെയാ വഞ്ചി ക്കുന്നത്! കുന്നിൻപ്രദേശത്തുപോലും അഴിമതി ഇത്ര വ്യാപകമാണെന്ന് എനിക്ക് ആലോചിക്കാനേ കഴിയുന്നില്ല."

"ലോകത്ത് കൊടുക്കൽ വാങ്ങലുകൾ ഉണ്ടെങ്കിൽ എന്തു ചെയ്യാൻ പറ്റും. നമ്മൾ വാങ്ങിപ്പോയാൽ അഴിമതിയായി. ചെയ്യുന്നത് മറ്റുവല്ല വരും. അകപ്പെടുന്നത് നമ്മളും. സമതലത്ത് എന്തൊക്കെയാണ് നട ക്കുന്നതെന്ന് അറിയാമോ?" സുരേന്ദ്രൻ ദേഷ്യപ്പെട്ട് പറഞ്ഞു.

"മറ്റുള്ളവരാരും ഇങ്ങനെ ചെയ്യുന്നില്ല എന്നു ഞാൻ പറഞ്ഞില്ല. പക്ഷേ എങ്ങനെ എതിർക്കാൻ പറ്റും. എന്നിട്ടും അവർ എന്തെങ്കിലു മൊക്കെ ചെയ്യുന്നില്ലേ. പത്തുശതമാനം അല്ലെങ്കിൽ ഇരുപതു ശതമാനം വഞ്ചന കാട്ടുന്നു. പക്ഷേ നമ്മൾ ശുദ്ധമായ വഞ്ചനയാണ് കാട്ടുന്നത്. സ്ത്രീകൾക്ക് ഷൂസും ചെരുപ്പും വാങ്ങാൻ പണമില്ല, പക്ഷേ എന്നും മദ്യം വേണം. നാടൻ മദ്യത്തിനു രാംനഗറിൽ കുപ്പിക്ക് ഇരുപത്തഞ്ചും മുപ്പതും രൂപ വിലയാണ്. ഇവിടെ അതിനു പതിനെട്ടു രൂപയും."

"മദ്യം ഇവിടെ ധാരാളം ചെലവാകുന്നു. പക്ഷേ മദ്യനിരോധനം ഉണ്ടു താനും." ഖിമാനന്ദ്ജി പറഞ്ഞു.

"വല്യച്ഛാ ഞാൻ കുട്ടി ആയിരുന്നപ്പോൾ ബാസാറിൽ ആരെങ്കിലും മദ്യപാനം ചെയ്യുന്നതായി കണ്ടാൽ നാട്ടുകാർ മുഴുവൻ അയാളുടെ പിന്നാലെ കൂടും. ഡ്രൈവർ, ക്ലീനർ മട്ടിലുള്ള ഒന്നോ രണ്ടോ ആളുകളേ പലപ്പോഴും കുടിച്ചിരുന്നുള്ളു. പക്ഷേ ഇപ്പോഴോ, സന്ധ്യ ആകുമ്പോ ഴേക്ക് കുടിച്ചു ലക്കില്ലാതെ നടക്കുന്ന ആളുകളാണ് എല്ലായിടത്തും."

"സ്ത്രീകൾ പോലും ഈ ശീലത്തിന് അടിമപ്പെട്ടിരിക്കുന്നു." ഖിമാ നന്ദ്ജി ദുഃഖത്തോടെ പറഞ്ഞു. "മദ്യം നിരോധിച്ചപ്പോൾ മുക്കിനും

മൂലയ്ക്കും വ്യാജമദ്യം ഉണ്ടാക്കിതുടങ്ങി, ഗ്രാമങ്ങൾതോറും."

"വിനാശകാലമായി എന്നു വിചാരിച്ചാൽ മതി." ഹരീഷ് ഒരു ഉപദേശിയെപ്പോലെ പറഞ്ഞു. "ഈ കുന്നിൻപുറം ഇപ്പോഴും മര്യാദയ്ക്കു പോകുന്നത് സ്ത്രീകൾ കാരണമാണ്. ഇനി സ്ത്രീകളും ലഹരി ഉപയോഗിക്കാൻ തുടങ്ങിയാൽ ഇവിടെ മനുഷ്യർ ഉണ്ടാവില്ല. രാജ്യം മുഴുവൻ നശിക്കും. ഈ കുന്നുകൾ നശിക്കും. ഈ കാടുകളും തോടുകളും പുഴകളും ഒക്കെ നശിക്കും."

"ഇല്ല." പേരമ്മയ്ക്ക് അക്കാര്യം തീരെ ഇഷ്ടമായില്ല. "ഒന്നോ രണ്ടോ പെണ്ണുങ്ങൾ കുടിക്കുന്നുണ്ടാവും. അല്ലെങ്കിൽ സ്ത്രീകൾ മദ്യത്തിനെതിരെ ഇത്രയും സമരം ചെയ്യുമോ? ഇല്ല, ചെയ്യില്ല. നമ്മുടെ സ്ത്രീകൾ ഒരിക്കലും കുടിക്കില്ല. അവർക്ക് തങ്ങളുടെ കുട്ടികളെ നോക്കണം. കുട്ടികൾ സ്ത്രീകളുടെ മാത്രമാണ്."

"വല്യച്ഛാ!" ഹരീഷിന് ആവേശം വന്നു. "ആളുകൾ പറയുന്നു, വനം വെട്ടുന്നു, കുന്നിൻപുറത്തുകാരെ ചൂഷണം ചെയ്യുന്നു. പക്ഷേ ഞാൻ പറയും, ഇന്നത്തെ ഏറ്റവും വലിയ ചിന്താവിഷയം പരിസ്ഥിതി സംരക്ഷണം അല്ല, മനുഷ്യന്റെ മനുഷ്യത്വം സംരക്ഷിക്കലാണ്. അവന്റെ ധാർമികബോധം നിലനിർത്തുകയാണ്. ഒരു സമൂഹം രക്ഷപ്പെടുന്നത് അതിന്റെ ധാർമികശക്തികൊണ്ടാണ്. പക്ഷേ ദുഃഖകരമെന്നു പറയട്ടെ, നമ്മുടെ എല്ലാ ധാർമികമൂല്യങ്ങളും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ പതനം ഇനിയെങ്കിലും തടഞ്ഞില്ലെങ്കിൽ കുന്നിൻപുറത്ത് ആർക്കും രക്ഷപ്പെടാനാവില്ല."

"ചേട്ടാ, നിങ്ങൾ വളരെ ധാർമികമായ കാഴ്ചപ്പാട് അഥവാ ആദർശാത്മക കാഴ്ചപ്പാട് സ്വീകരിക്കുകയാണ്. ഇപ്പോൾ നടക്കുന്നതൊക്കെ പെട്ടെന്ന് ഉണ്ടാക്കിയതാണോ? ഈ പതനത്തിനു ബാഹ്യകാരണങ്ങൾ ഇല്ലേ? നിങ്ങൾ പുറത്തു പോകുമ്പോൾ നല്ല കാര്യങ്ങളുടെ കൂടെ ചില ചീത്ത കാര്യങ്ങളും പഠിക്കും. ഇത് 'ട്രാൻസിഷൻ' കാലമാണ്."

"യൂ ആർ റൈറ്റ്. പക്ഷേ ഇങ്ങനെ വാല്യൂസ് നശിക്കുന്നത് മുമ്പെങ്ങും ഉണ്ടാകാത്തതാണ്." ഹരീഷ് അപ്പോഴും തന്റെ വാദത്തിൽ ഉറച്ചുനിന്നു.

"രമ പറയുന്നത് ശരിയാണ്. ഐ.ആർ.ഡി.ക്കാർ അഴിമതി പരത്തുന്നെങ്കിൽ സർക്കാരിനും അതിൽ കൈയുണ്ട്. ക്ലാർക്കന്മാർ കൂട്ടുനിന്നില്ലെങ്കിൽ കുന്നിൻപുറത്തുകാർക്ക് ഇതൊക്കെ ചെയ്യാനാവുമോ? കുന്നിൻപുറത്തെന്നല്ല, രാജ്യത്തെ ഗ്രാമഗ്രാമാന്തരങ്ങൾ വരെ, അഴിമതി പരത്തുന്നതിൽ ഈ പദ്ധതികൾക്ക് പങ്കുണ്ട്. ചിലത് നമ്മുടെ തെറ്റുമാണ്. കുന്നുകളോട് നമ്മുടെ ആത്മബന്ധം എന്നേ അസ്തമിച്ചിരി

ക്കുന്നു. അല്ലെങ്കിൽ ഈ സ്ഥിതി വരുമായിരുന്നോ?"

"ഞാൻ അങ്ങു പറഞ്ഞതിനെ നിഷേധിക്കുന്നില്ല. നമ്മുടെ വികസനത്തിന്റെ മോഡലിൽതന്നെ കാര്യമായ കുഴപ്പമുണ്ട്. ഈ അഴിമതി അതിന്റെ തന്നെ ഒരു ഭാഗമാണ്. പക്ഷേ ഈ ഒരു ഭാഗം പൂർണമല്ല താനും."

"അല്ല, ഞാൻ അഴിമതിയുടെ പക്ഷം പിടിക്കുകയല്ല." ഖിമാനന്ദ്ജി പറഞ്ഞു.

"അതാണു ഞാനും പറയുന്നത്. നമുക്ക് ഇതിനെ എതിർത്തേ പറ്റൂ. അല്ലെങ്കിൽ നാം എങ്ങനെ സർവൈവ് ചെയ്യും?" ഹരീഷ് കൂട്ടിച്ചേർത്തു.

ഖിമാനന്ദ്ജി വാദപ്രതിവാദം കൊണ്ടു മുഷിഞ്ഞിരുന്നു. അദ്ദേഹം ചോദിച്ചു. "നിന്റെ പക്ഷിയെ കിട്ടിയോ?"

"ഇല്ല."

"ഞാൻ വിചാരിച്ചു അത് 'മുനാൽ' ആയിരിക്കുമെന്ന്. അല്ലേ?"

"അല്ല വല്യച്ഛാ, അത് 'മുനാൽ' അല്ല. മുനാൽ വളരെ ഉയരത്തിലേ കാണാറുള്ളു. ഇത് നീല പക്ഷിയാണ്. ഇതിന്റെ കഴുത്തിനുതാഴെ നേരിയ ചുവപ്പുനിറമുണ്ട്. ഇത് എപ്പോഴും പറന്നു നടക്കും, അതുകൊണ്ട് കാണാൻ കിട്ടില്ല."

"അല്ല ഹരീഷ്, നീ എന്നോട് വേറൊരു പക്ഷിയുടെ കാര്യമാണല്ലോ പറഞ്ഞത്." പേരമ്മ അല്പം ഉറക്കെ പറഞ്ഞു.

"അല്ല പേരമ്മേ, നിങ്ങളോട് ഞാൻ ഇതിനെപ്പറ്റിത്തന്നെയാണു പറഞ്ഞത്. നീലയും ചുവപ്പും നിറങ്ങൾ കലർന്ന പക്ഷിയെ നിങ്ങൾ കണ്ടിട്ടുണ്ടോ? അത് എപ്പോഴും പറന്നു നടക്കും."

"വല്ലപ്പോഴും അത് ഭൂമിയിൽ വരുന്നുണ്ടാകും." അന്ധത അവരുടെ സുന്ദരമായ മുഖത്തെ അല്പം വികൃതമാക്കിയിരുന്നു. എങ്കിലും അസുഖങ്ങളും വാർദ്ധക്യവും കൊണ്ട് അതിനു മങ്ങലേറ്റിരുന്നില്ല.

"അതെ, പകൽ അസ്തമിക്കുമ്പോഴാകും. അതുകൊണ്ട് എനിക്ക് കാണാൻ പറ്റുന്നില്ല." ഹരീഷ് പറഞ്ഞു.

"ശരി, നമുക്ക് വൈകിട്ട് സംസാരിക്കാം." ഖിമാനന്ദ്ജി എഴുന്നേറ്റു. "അപ്പോഴേക്ക് നിനക്ക് പക്ഷിയെ കിട്ടിയെന്നു വരും. എനിക്ക് തോന്നുന്നത് അത് 'മുനാൽ' തന്നെയാണെന്നാണ്. ഇപ്പോൾ തണുപ്പല്ലേ. ഭൂമിയിൽ താണിറങ്ങി വരുന്നതാകാം."

"അങ്ങനെ വരാം." ഹരീഷ് മിണ്ടാതെ അദ്ദേഹത്തിന്റെ പിന്നാലെ വാതിൽക്കൽ വരെ ചെന്നു. അദ്ദേഹം വളവിൽ അപ്രത്യക്ഷനാകുന്നതു നോക്കി നിന്നു.

# പതിനേഴ്

പത്താംദിവസം ആയതുകൊണ്ട് രാവിലെ എല്ലാവരും പുഴക്കരയിലേക്കു പോയി. ക്ഷൗരം ചെയ്തിട്ട് ആളുകൾ കുളിച്ചു, വേഷം മാറി. കർമങ്ങൾ ചെയ്തു. ഒടുവിൽ സുരേന്ദ്രൻ കുടം പൊട്ടിച്ചു.

അവർ തിരിച്ചെത്തിയപ്പോഴേക്ക് സ്ത്രീകൾ വീട് ശുദ്ധിയാക്കി. വസ്ത്രങ്ങൾ എല്ലാം പുറത്ത് ഉണക്കാനിട്ടിരുന്നു. എന്നിട്ടവർ കുളിക്കുകയായിരുന്നു.

രമയ്ക്ക് ആദികോട്ടയിൽ പോകാൻ ധൃതിയായിരുന്നു. അതുകൊണ്ട് പ്രാതൽ കഴിച്ചിട്ട് ഹരീഷും അവളും അങ്ങോട്ടുപോയി.

വൈകിട്ട് ഖിമാനന്ദ്ജി വന്നയുടൻ രമ ചോദിച്ചു. "വല്യച്ഛാ, ആദികോട്ട എങ്ങനെയുള്ളതാണ്?"

"എന്താ, ഇഷ്ടപ്പെട്ടില്ലേ?"

"അതിനെപ്പറ്റി അങ്ങ് വളരെ വിസ്തരിച്ചു പറഞ്ഞു. പക്ഷേ അവിടെ ഒന്നും കണ്ടില്ല. ഒരു ചെറിയ കുന്നിൽ എന്തിന്റേയോ അടിത്തറ പണിഞ്ഞതുപോലെ കണ്ടു."

"നീ വിചാരിച്ചത് എന്താ, അവിടെ ചുവപ്പുകോട്ടപോലെ ഒരു കോട്ട ഉണ്ടാകുമെന്നാണോ?" ഹരീഷ് ചിരിച്ചു.

"പക്ഷേ എന്തെങ്കിലും ഉണ്ടാകണമല്ലോ." രമ തന്റെ ഭാഗം വിശദീകരിക്കാൻ ശ്രമിച്ചു.

"ഇല്ല, അവിടെ ഒരിക്കലും കോട്ടയോ താവളമോ ഉണ്ടായിരുന്നില്ല. അവിടെ കുറെ ആളുകൾ താമസിച്ചിരുന്നു. അതിന് എങ്ങനെ കോട്ട എന്ന പേരു വന്നുവെന്നറിയില്ല. ഒരു പക്ഷേ സുരക്ഷിതമായ സ്ഥലം ആയതുകൊണ്ടാവാം." ഖിമാനന്ദ്ജി പറഞ്ഞു.

"ഒളിച്ചു താമസിക്കുകയോ? ഇത്രയും വീരന്മാരോ!" രമ നേരിയ പരിഹാസം ചൊരിഞ്ഞു. ഇമ്മാതിരി വലിയ കാര്യങ്ങൾക്കും കഥകൾക്കും യാതൊരു അടിസ്ഥാനവുമില്ലെന്ന് അവൾക്കു തോന്നി. ആദികോട്ടയുടെ

കാര്യം അവളുടെ സംശയം ശരിവച്ചു. ചരിത്രം ഇങ്ങനെ എന്തെങ്കിലും അടയാളങ്ങൾ ബാക്കിവയ്ക്കാതെ അപ്രത്യക്ഷമാകുമോ എന്നവൾ സംശയിച്ചു.

"വാസ്തവത്തിൽ ഇത് രാജാക്കന്മാരുടെയും മഹാരാജാക്കന്മാരുടെയും കഥയല്ല. ഇത് സാധാരണക്കാരുടെ കഥയാണ്. രാജ്യഭക്തി, രാജഭക്തി, ആദരവ് തുടങ്ങിയ വലിയ വലിയ ആദർശങ്ങൾക്ക് ഇരയാകേണ്ടി വന്ന ആളുകളുടെ. പക്ഷേ സത്യസന്ധരായ ആളുകൾ സ്വന്തം വാക്കിൽ ഉറച്ചു നിൽക്കുന്നവരും മര്യാദക്കാരും, യുദ്ധം വെറുക്കുന്നവരും, കഴിയുന്നിടത്തോളം അതിൽനിന്നും ഒഴിവാകാൻ ശ്രമിക്കുന്നവരും ആകും." ഒന്നു നിർത്തിയിട്ട് അദ്ദേഹം രമയെ നോക്കി പറഞ്ഞു. "നിനക്ക് ഇതിൽ രസം തോന്നുന്നില്ല എന്നു തോന്നുന്നു."

"അല്ല, അങ്ങനെയല്ല, കഥ വളരെ രസകരമാണ്. പക്ഷേ അല്പം അയുക്തികവും ആണ്."

"വല്യച്ഛാ, അങ്ങ് തുടർന്നു പറയൂ." ഹരീഷ് നിർബന്ധിച്ചു.

"നീ കേട്ടതല്ലേ?"

"കേട്ടതാണ്. കുട്ടിക്കാലത്ത് എപ്പോഴോ. പക്ഷേ ഇപ്പോൾ തീരെ ഓർമയില്ല."

"എങ്കിൽ ഗ്യാൻസിങ്ങ് വരുന്നതുവരെ കാത്തിരിക്ക്. അയാൾ പറയും."

"ശരി വല്യച്ഛാ, അപ്പോഴേക്കും അങ്ങയോട് ഒരു കാര്യം ചോദിക്കാം. കുറെക്കാലമായി അതെന്റെ മനസ്സിൽ ഉള്ളതാണ്." ഹരീഷ് വിഷയം മാറ്റി.

"വളരെ അത്യാവശ്യമുള്ളതാണോ?" ഖിമാനന്ദ്ജി പരിഹാസമട്ടിൽ ചോദിച്ചു.

"അല്ല; അങ്ങനെ വലിയ അത്യാവശ്യമൊന്നും ഇല്ല."

"ശരി പറയൂ. പക്ഷേ നിന്റെ ചോദ്യങ്ങളൊന്നും നേരെയുള്ളത് ആവില്ല. എങ്കിലും എന്നെക്കൊണ്ട് ആകാവുന്നതുപോലെ മറുപടി പറയാം."

"അല്ല. നേരേചൊവ്വേ ഉള്ള കാര്യമാണ്."

"എങ്കിൽ പറയൂ."

"ഈ നരകം എന്താണ്? അത് എവിടെയാണ് എന്നെനിക്ക് അറിയണമെന്നുണ്ട്." അയാൾ സാവധാനം ചോദിച്ചു.

"നിനക്കെന്തുപറ്റി?" ഖിമാനന്ദ്ജി മാത്രമല്ല, രമ പോലും അയാളുടെ അപ്രതീക്ഷിതമായ ചോദ്യം കേട്ട് അമ്പരന്നു.

"വെറുതെ ചോദിച്ചതാണ്."

ഖിമാനന്ദ്ജി തൊപ്പി ഊരിയിട്ട് തല ചൊറിഞ്ഞു. എന്നിട്ട് അദ്ദേഹം പറഞ്ഞു.

"സ്വമതം തു വിശിഷ്ടേ ദേശേ ദുഃഖൈ കതാനസ്യ വാസോ നരകം ഇതി..."

അതായത് മനുഷ്യൻ സർവഥാ നിരാശയിലും ദുഃഖത്തിലും കഴി യേണ്ടി വരുന്ന സ്ഥലമാണ് നരകം. നരകത്തിന്റെ അർത്ഥം താഴോട്ടു പോകുക, ലവലേശം സുഖമില്ലാത്ത അവസ്ഥ എന്നാണ്. മറ്റൊരർത്ഥം കർമങ്ങൾക്ക് ഹാനി സംഭവിക്കുക, അധഃപതിക്കുക എന്നും."

നരകം മൂന്നു ലോകങ്ങളുടെയും തെക്ക് ഭൂമിക്കു താഴെ വെള്ളത്തിനു മുകളിൽ യാതൊരിടത്തും തങ്ങാതെ സ്ഥിതി ചെയ്യുന്നു. എല്ലാ പാപി കളും അവിടെച്ചെന്നു വീഴുന്നു.

"ഇന്നലെ അങ്ങ് ഖഡ്ഗസിങ്ങ് തന്റെ ബന്ധുക്കളുടെ സംസ്കാര ക്രിയകൾ നടത്തിയതുവരെയുള്ള കാര്യം പറഞ്ഞുവല്ലോ." പെട്ടെന്നു ധ്യാൻസിങ്ങിനെ കണ്ടപ്പോൾ ഹരീഷ് ഓർത്തു.

"എന്താ നിനക്ക് തൃപ്തിയായോ?" വല്യച്ഛൻ വിഷയം മാറ്റിയതു കണ്ടിട്ട് ചോദിച്ചു.

"ഉവ്വ് അങ്ങയുടെ ഒറ്റശ്ലോകം കൊണ്ടുതന്നെ എനിക്ക് തൃപ്തിയായി."

ഇവൻ എന്താണ് ആഗ്രഹിക്കുന്നത് എന്നറിയാൻ അദ്ദേഹം ശ്രമിച്ചു. അദ്ദേഹത്തിന് ഒരു നിഗമനത്തിൽ എത്താൻ കഴിഞ്ഞില്ല.

പക്ഷേ ഹരീഷിന്റെ ചോദ്യം കൊണ്ട് രമയുടെ മനസ്സ് കഥയിൽ നിന്നും അകന്നു പോയിരുന്നു.

ധ്യാൻസിങ്ങ് പറഞ്ഞുതുടങ്ങി:

"സംസ്കാരം തീർന്നയുടൻ ഖഡ്ഗസിങ്ങ് അമ്മയോടു പറഞ്ഞു, അച്ഛനമ്മമാരെയും, സഹോദരീസഹോദരന്മാരെയും ബന്ധുക്കളെയും കൊന്നവരോട് പ്രതികാരം ചെയ്യാതെ ഇനി ഞാൻ നാട്ടിൽ കാലെടുത്തു കുത്തില്ല."

അമ്മ പറഞ്ഞു 'മകനേ നീ തനിച്ചാണ്. എങ്ങനെ ഒമ്പതു ലക്ഷം കത്യൂരികളോട് പ്രതികാരം ചെയ്യും? അവർ മഹാ ഭയങ്കരന്മാരാണ്. അവരുടെ രാജാവ് മഹാ ഉപദ്രവകാരിയാണ്. അവരുടെ ആയുധങ്ങളെ നേരിടാൻ പ്രയാസമാണ്. അവരുടെ ആൾക്കാരൊക്കെ ചതിയന്മാരും വഞ്ചകരും ആണ്. നീ ഒറ്റയ്ക്ക് അവരെ എങ്ങനെ നേരിടും? കത്യൂരിക ളോട് നീ എങ്ങനെ പോയി യുദ്ധം ചെയ്യും? നീ കൊച്ചുകുട്ടിയാണ്. നിനക്ക് യുദ്ധം പരിചയമില്ല. വാളും കുന്തവും പോയിട്ടു നിനക്കു കവ

ണപോലും പ്രയോഗിക്കാൻ അറിവില്ല.'

പക്ഷേ ഖഡ്ഗ്സിങ്ങിന്റെ മനസ്സിൽ വിഷാദവും പ്രതികാരാഗ്നിയും കൂടിച്ചേർന്ന് സമനില തെറ്റിയ ഒരവസ്ഥയായിരുന്നു. അവൻ ഒന്നും കേൾക്കാൻ തയ്യാറായില്ല. അവൻ പറഞ്ഞു. 'അമ്മേ, ഭീരുവായി ജിവിക്കുന്നതിലും ഭേദം മരിക്കുകയാണ്. ഞാൻ യുദ്ധത്തിനിടെ മരിച്ചാൽ തന്നെ എന്റെ കടപ്പാട് തീരും. ഇനി പറ്റിയ അവസരം നോക്കി കാത്തിരിക്കുന്നത് ഭീരുത്വമാകും.'

അമ്മ നിവൃത്തിയില്ലാതെ ഒടുവിൽ പറഞ്ഞു. 'ശരി, നീ തീരുമാനം എടുത്തുകഴിഞ്ഞെങ്കിൽ ഞാൻ പറയുന്ന ഒരു കാര്യം കേൾക്കൂ. നീ ശിവഭക്തനായതുകൊണ്ട് ആദ്യം പോയി ഭഗവാൻ ശിവന്റെ അടുത്തുനിന്നും അനുഗ്രഹം വാങ്ങൂ. എങ്കിൽ നിന്നെ ആർക്കും ഒന്നും ചെയ്യാനാവില്ല.'

അതു സമ്മതിക്കുന്നതുകൊണ്ടു യാതൊരു കുഴപ്പവുമില്ലായിരുന്നു. അതുകൊണ്ട് ഖഡ്ഗ്സിങ്ങ് നേരെ അമ്പലത്തിലേക്കു ചെന്നു. അവൻ പുരോഹിതന്മാരോട് തന്റെ അഭീഷ്ടം അറിയിച്ചു. അപ്പോൾ അവർ പറഞ്ഞു. 'പ്രാർത്ഥിച്ചുകൊള്ളൂ, പക്ഷേ നിങ്ങൾക്ക് അനുഗ്രഹം ഉടൻ കിട്ടുകയില്ല.'

"അതെന്താ?" ഖഡ്ഗ്സിങ്ങ് ദേഷ്യപ്പെട്ട് ചോദിച്ചു.

പുരോഹിതന്മാർ പറഞ്ഞു. 'ദേഷ്യപ്പെട്ടിട്ട് കാര്യമില്ല. ഇവിടെ ഇപ്പോൾ ഭഗവാന്റെ രൂപം പ്രതീകാത്മകമായി ഉണ്ടെന്നു മാത്രം. ചൂടുകാരണം ശിവൻ കൈലാസത്തിലേക്ക് പോയിരിക്കുകയാണ്. ഇനി നാലു മാസം കഴിഞ്ഞേ തിരിച്ചെത്തൂ.'

ഇനി എന്താ ചെയ്ക എന്നു ഖഡ്ഗസിങ്ങിന് അറിയില്ലായിരുന്നു. അമ്മയ്ക്കു വാക്കു കൊടുത്തിരുന്നു, ശിവന്റെ അനുഗ്രഹം കിട്ടാതെ പ്രതികാരം ചെയ്യാൻ പോകില്ലെന്ന്. ശിവനാണെങ്കിൽ കൈലാസത്തിലും. ഇനി നാലുമാസത്തേക്ക് വരില്ലതാനും. അവൻ പുരോഹിതന്മാരോട് ചോദിച്ചു. 'കൈലാസത്തിന് ഇവിടെനിന്ന് എന്തു ദൂരം വരും?'

പുരോഹിതന്മാർ പറഞ്ഞു. 'അധികമില്ല, ഒരു മാസത്തെ യാത്രയേ ഉള്ളൂ. നിങ്ങളെപ്പോലുള്ള പയ്യന് ഇരുപതു ദിവസം കൊണ്ട് എത്താം.'

അങ്ങേവശത്ത് ബ്രാഹ്മണസ്ത്രീ ദുഃഖത്തോടെ ശിവനെ പ്രാർത്ഥിച്ചു... 'പ്രഭോ അവൻ അങ്ങയുടെ മകനാണ്. അങ്ങ് അവന് സദ്ബുദ്ധിയും, ശക്തിയും, അറിവും കൊടുക്കണേ.'

ദേവിക്ക് ബ്രാഹ്മണസ്ത്രീയുടെ കരച്ചിൽ സഹിച്ചില്ല. ദേവി ഉടൻ പ്രത്യക്ഷപ്പെട്ട് അവരോടു പറഞ്ഞു, ശിവൻ എന്നോട് ഖഡ്ഗസിങ്ങിനെ

രക്ഷിക്കാനും പരിചരിക്കാനും നിർദേശിച്ചിട്ടുണ്ട്. എന്റെ തെറ്റു കൊണ്ടാണ് ആ കുടുംബം നഷ്ടപ്പെട്ടത് എന്നും ദേവി പറഞ്ഞു. ഇനി താനുള്ളിടത്തോളം കാലം അവനെ ആർക്കും ഒന്നും ചെയ്യാനാവില്ല. നിങ്ങൾ അതോർത്ത് വിഷമിക്കേണ്ട.

ദേവിയെ സാഷ്ടാംഗം നമസ്കരിച്ചിട്ട് ബ്രാഹ്മണസ്ത്രീ പറഞ്ഞു. 'ദേവീ, നിങ്ങൾ അവനെ രക്ഷിക്കുമെന്നുള്ളതുകൊണ്ട് എനിക്കു യാതൊരു വിഷമവുമില്ല, പക്ഷേ അവൻ കൊച്ചുകുട്ടിയാണ്. ഒന്നും അറിയില്ല. ആയുധം കൈകൊണ്ട് തൊട്ടിട്ടുപോലുമില്ല. ശസ്ത്രവിദ്യയിൽ നിപുണനാകുന്നതു വരെ അവൻ ശത്രുക്കളുമായി ഏറ്റുമുട്ടരുത് എന്നു ഞാൻ അപേക്ഷിക്കുന്നു.'

'ശരി ഇവൻ കൈലാസത്തു നിന്നും തിരിച്ചെത്തുമ്പോഴേക്ക് ഞാൻ ഇവനെ ശസ്ത്രവിദ്യയിൽ നിപുണനാക്കിക്കൊള്ളാം.' ദേവി ബ്രാഹ്മണസ്ത്രീക്ക് വാക്കുകൊടുത്തു. എന്നിട്ട് ഖഡ്ഗസിങ്ങിനോടൊപ്പം കൈലാസത്തിലേക്ക് പോയി.

## ഖഡ്ഗസിങ്ങ് ഹൂണന്മാരുടെ ദേശത്ത് എത്തിയത്

ഗനായി, സോമേശ്വർ, വാഗേശ്വർ, കപ്കോട് എന്നിവിടങ്ങളിൽ കടന്ന് ഏഴാംദിവസം രാവിലെ ഖഡ്ഗസിങ്ങ് കുംഗരി–ബിംഗരി മലയിടുക്കു കടന്നു. വല്ലാതെ ക്ഷീണിച്ചു തളർന്നെങ്കിലും കൈലാസപർവതം അകലെനിന്നും കണ്ടപ്പോൾ അയാൾക്കു സന്തോഷമായി. ക്ഷീണമൊക്കെ അകന്നു. അന്നു വൈകിട്ട് ഒരു ഗുഹയിൽ കഴിഞ്ഞു. അവിടെനിന്നും ജ്ഞാനിമാ മണ്ടിയും ഛരൂമിക്ശാലയും കടന്നു തരച്ഛേനിൽ എത്തി.

രാവിലെ തൊഴുതിട്ട് ഖഡ്ഗസിങ്ങ് കൈലാസത്തിനു പ്രദക്ഷിണം വച്ചു. ഡോൽമാലയിലെത്തിയപ്പോൾ അയാളുടെ കാലുകൾ അറിയാതെ ഗൗരീകുണ്ഡത്തിലേക്കു നീങ്ങി. അവിടെ കുളിച്ചിട്ട് ഉന്മേഷത്തോടെ തിരിച്ച് തരച്ഛേനിൽ എത്തി. അവിടെ പ്രാർത്ഥിച്ചിട്ട് ഭഗവാൻ ശിവന്റെ അനുഗ്രഹം തേടി. അഞ്ചുമിനിട്ടിനകം ശിവൻ പ്രത്യക്ഷപ്പെട്ട് പറഞ്ഞു. 'പൊയ്ക്കൊള്ളൂ. നിനക്കു സദ്ബുദ്ധി കിട്ടും. നിന്റെ പിതൃക്കൾക്ക് മോക്ഷം കിട്ടും.'

രാത്രി തരച്ഛേനിൽ വച്ച് അയാൾ ഒരു ലാമയെ കണ്ടു. അകലെ കിഴക്കൻ ടിബറ്റിൽ നിന്നും വന്നയാൾ. ലാമ അയോളോടു ചോദിച്ചു. 'നീ ഇവിടെ എന്തിനു വന്നു?'

ഖഡ്ഗസിങ്ങ് വിവരമെല്ലാം പറഞ്ഞുകേൾപ്പിച്ചു.

അതുകേട്ട് ലാമ ചിരിച്ചു. അദ്ദേഹം ഒരു ശ്ലോകം വായിച്ചു. "ഏതു ശ്ലോകമായിരുന്നു ചേട്ടാ?" ധ്യാൻസിങ്ങ് ഖിമാനന്ദ്ജിയോടു ചോദിച്ചു. "ഒന്നു പറഞ്ഞു തരൂ."

ഖിമാനന്ദ്ജി ശ്ലോകം വായിച്ചു.

"അക്രോധേന ജിനേ ക്രോധം അസാധും സാധുനാ ജിനേ ।
ജിനേ കദരിയം ദാനേനാ സച്ചേ നാളീകബാദിനം ॥"

അയാൾ ലാമയോട് മനസ്സിൽ ദേഷ്യപ്പെട്ടുകൊണ്ട് പ്രത്യക്ഷമായി ഇങ്ങനെ പറഞ്ഞു. 'അല്ലയോ പണ്ഡിതശ്രേഷ്ഠാ, ക്ഷമിക്കാൻ പറയുന്നത് എളുപ്പമാണ്. കാരണം എന്റെ അഭിപ്രായത്തിൽ ക്ഷമ ഭീരുക്കൾക്കുള്ള വരമാണ്. അങ്ങ് ഞങ്ങളുടെ ശാസ്ത്രങ്ങളും വായിച്ചു കാണും. ഞാൻ ക്ഷത്രിയനാണ്. ശത്രുസംഹാരമാണ് എന്റെ ഏക ധർമം.'

അതുകേട്ട് ലാമ ചിരിച്ചു. 'അല്ലയോ ബാലാ! ബുദ്ധനും ക്ഷത്രിയൻ തന്നെയായിരുന്നു. അദ്ദേഹമാണു പറഞ്ഞത്—അഹിംസാ പരമോധർമഃ ഏതെങ്കിലും പ്രത്യേക വംശത്തിൽ ജനിച്ചതുകൊണ്ട് ഒരാൾക്ക് ഹിംസക്കുള്ള അവകാശം കിട്ടില്ല. ഇനി നീ പറയുന്നതുപോലെ നിന്റെ ധർമം ഹിംസയാണെങ്കിൽ നിന്റെ അച്ഛനമ്മമാരെയും സഹോദരീസഹോദരന്മാരെയും ബന്ധുക്കളെയും കൊന്നവരുടെയും ധർമവും അതുതന്നെയാവില്ലേ? നിന്റെ ബന്ധുക്കൾ അവരുടെ ശത്രുക്കളായിരുന്നില്ലേ? നീ പ്രതികാരം ചെയ്യാൻ പോകുന്നവർ ക്ഷത്രിയരല്ലേ? ഹിംസയുടെ മാനദണ്ഡം വ്യത്യസ്തമാകുമോ? നീ ധർമം അനുസരിച്ചുള്ള ഹിംസയാണു നടത്തുന്നത് എന്നു സമ്മതിച്ചാൽ തന്നെ, അവരിൽ നിന്നെപ്പോലെ ഒരാൾ ബാക്കി വന്നെന്നു വരാം. അപ്പോൾ ധർമത്തിനുവേണ്ടിയുള്ള ഹിംസയുടെ ചക്രം വീണ്ടും മുമ്പോട്ടു നീങ്ങില്ലേ? അയാൾ നിന്നെയും നിന്റെ സന്താനങ്ങളെയും കൊന്നാൽ അയാൾക്കും ഇതേ വാദമുഖങ്ങൾ ഉന്നയിക്കരുതോ?'

ഖഡ്ഗസിങ്ങ് മൗനം പാലിച്ചു.

അപ്പോൾ ലാമ പറഞ്ഞു. 'അസമയത്ത് കൈലാസപർവതം കാർമേഘംകൊണ്ട് മൂടിയത് ഇന്നു ഞാൻ കണ്ടു. ഇതെന്താ ഇങ്ങനെ പറ്റിയത് എന്നു ഞാൻ അത്ഭുതപ്പെട്ടു. മകനേ, നിന്റെ ശരീരം പ്രതികാരത്തിന്റെ അഗ്നിയിൽ കത്തുകയാണ്. നീ കുളിച്ചതുകൊണ്ട് ഗൗരീകുണ്ഡത്തിൽ നിന്നും മറ്റു കുണ്ഡങ്ങളിൽനിന്നും നീരാവി ഉയർന്നു. അതു മേഘമായി കുന്നുകളിൽ വ്യാപിച്ചു. അതുകൊണ്ടാണ് അസമയത്ത് ഇന്ന് ഇരുട്ടായത്. ഈ മേഘം നിന്റെ വിവേകത്തെ മൂടിയിരിക്കുകയാണ്.

തന്മൂലം നിനക്ക് എപ്പോൾ സദ്ബുദ്ധി കിട്ടുമെന്ന് എനിക്കു പറയാൻ കഴിയില്ല. എങ്കലും ഞാൻ നിനക്കൊരു ഉപദേശം തരാം. നീ മടങ്ങി പ്പോകുന്നതിനു മുമ്പ് മാനസസരോവറിൽ കുളിക്കണം. അവിടുത്തെ തണുത്ത വെള്ളത്തിൽ കുളിച്ചാൽ നിനക്ക് ശാന്തി കിട്ടും. അതിലെ വെള്ളം വളരെ പരിശുദ്ധമാണ്. ഈശ്വരൻ നിന്നെ രക്ഷിക്കട്ടെ.'

തനിക്കു തുടർച്ചയായി ദാഹം അനുഭവപ്പെടുന്നതിന്റെ കാരണം അപ്പോഴാണു ഖഡ്ഗസിങ്ങിനു മനസ്സിലായത്. മഞ്ഞ് ഒഴുകുന്ന നദികളും തണുത്ത കാറ്റും തനിക്കെന്തുകൊണ്ടു തണുത്തതായി തോന്നുന്നില്ല? അയാൾക്കു ബുദ്ധിഭ്രമം തോന്നി. അയാൾ എണീറ്റിട്ടു യാതൊന്നും പറ യാതെ വേഗം മാനസസരോവറിലേക്കു നടന്നു.

ലാമ അയാളെ തടഞ്ഞില്ല, എന്നു തന്നെയല്ല അവനെ അനുഗ്രഹി ക്കുകയും ചെയ്തു. എന്നിട്ട് ഉറങ്ങാൻ പോയി. ആ രാത്രി ആദ്യമായി കൈലാസത്ത് മേഘം പെയ്തു. കറുത്ത മഞ്ഞാണ് പെയ്തത്. ശരീ രത്തു വീണാലുടൻ ശരീരത്തെ ദഹിപ്പിക്കുന്നത്. ശിവൻ പോലും ഇതു കണ്ടു പരിഭ്രമിച്ചു. അദ്ദേഹം ഉടൻ ഇന്ദ്രനെ വിളിച്ചു ശുദ്ധമായ മഞ്ഞു മഴ പെയ്യിക്കാൻ ആജ്ഞാപിച്ചു. രാത്രി മുഴുവൻ ശക്തിയായ ഹിമ പാതം ഉണ്ടായി. അതിൽ സർവ വഴികളും മൂടി. അങ്ങനെ കറുത്ത മഞ്ഞ് പുതിയ നല്ല മഞ്ഞിന് അടിയിലായി. ഇനിയുള്ള കഥ നീ പറയൂ." ഖിമാനന്ദ്ജി കഥയുടെ ബാക്കിഭാഗം ധ്യാൻസിങ്ങ് ചിറ്റപ്പനെ ഏൽപ്പിച്ചു.

"ഖഡ്ഗസിങ്ങ് അതിലൊന്നും പതറാതെ മുമ്പോട്ടു നടന്നു. ഒരു പ്രാവശ്യം ദേവിക്കു പോലും ആ ഹിമപാതത്തിൽ പരിഭ്രമിച്ചു വഴി തെറ്റി. സൂര്യന്റെ ആദ്യകിരണം ഭൂമിയിൽ പതിച്ചപ്പോൾ അയാൾ എത്തിയ സ്ഥാനമാണു പിന്നീടു 'ചേർക്കിപ് ഗേംബ' ആയിത്തീർന്നത്. ചുറ്റും പ്രഭാതസൂര്യന്റെ സ്വർണരശ്മികൾകൊണ്ടു തിളങ്ങുന്ന മഞ്ഞിന്റെ അന ന്തമായ മൈതാനം. ആ സ്വർണ മൈതാനത്തു കുറെ അരയന്നങ്ങൾ മരിച്ചുകിടന്നു. അയാൾ ഏതാനും അടി മുമ്പോട്ടു വച്ചപ്പോൾ ഭയങ്കര ശബ്ദത്തോടെ മാനസസരോവറിന്റെ ഉപരിതലത്തിൽ ഉറഞ്ഞ മഞ്ഞു പൊട്ടി. മഞ്ഞുരുകി ഒഴുകിയ വെള്ളം തടാകത്തിൽ നിറഞ്ഞു.

പെട്ടെന്നു മഞ്ഞുരുകി ഉണ്ടായ വെള്ളം കൊണ്ടു മാനസസരോവ റിൽ നിന്നും പുറപ്പെടുന്ന സത്‌ലജ്, സിന്ധു, ബ്രഹ്മപുത്ര നദികളിൽ വെള്ളപ്പൊക്കമുണ്ടായി. കിഴക്കുനിന്നു പടിഞ്ഞാറുവരെ രാജ്യമെങ്ങും ആളുകൾ വിഷമിച്ചു.

മാനസസരോവറിലെ പവിത്രമായ ജലം കൊണ്ട് അയാൾക്ക് അല്പം ശാന്തി കിട്ടി. അയാളുടെ സീമാതീതമായ സ്വാസ്ഥ്യവും ചൂടും അല്പം

കുറഞ്ഞു. അയാൾ കുളിച്ചു കഴിഞ്ഞപ്പോൾ ലാമ പറഞ്ഞകാര്യം ഓർമ്മ വന്നു.

'അക്രോധേന ജിനേ ക്രോധം....' അല്ല, രാത്രി ഏറെയായല്ലോ, ഇനി നാളെ." ഖിമാനന്ദ്ദി എണീക്കാൻ ഭാവിച്ചുകൊണ്ടു കഥ നിർത്തി.

"അധിക സമയം ആയില്ല." ഹരീഷ് അദ്ദേഹത്തെ തടയാൻ ശ്രമിച്ചു.

"വല്യച്ഛാ!" പൊടുന്നനെ രമ പറഞ്ഞു. "എനിക്ക് ഒരു ചോദ്യം ചോദിക്കാനുണ്ട്." അവൾ കുറെ നേരമായി താല്പര്യമില്ലാതെ ഇരിക്കുന്നതു കണ്ടാണു ഖിമാനന്ദ്ജി കഥ നിർത്തിയത്.

എല്ലാവരും അവളെ നോക്കി.

"യഥാർത്ഥത്തിൽ സ്വർഗം ഉണ്ടോ?" അവൾ ഖിമാനന്ദ്ജിയെ നോക്കി ചോദിച്ചു.

ഹരീഷ് ചിരിച്ചു. "നരകമുണ്ടെങ്കിൽ സ്വർഗവും ഉണ്ട്. നരകത്തെപ്പറ്റി നാം കേട്ടുകഴിഞ്ഞു. അതിന് എതിരെയുള്ളതു സ്വർഗമാണ്, അല്ലേ വല്യച്ഛാ?"

രമ ആ പറഞ്ഞതു ശ്രദ്ധിച്ചില്ല. അവൾ അപ്പോഴും മറുപടി കാത്തിരിക്കുകയായിരുന്നു.

ഖിമാനന്ദ്ജി കുറെനേരം ആലോചിച്ചു. എന്നിട്ടു തികഞ്ഞ ഗൗരവത്തോടെ പറഞ്ഞു. "ഈശ്വരനുണ്ടെങ്കിൽ. ഈശ്വരനുണ്ട്. കാരണം, നാം ഉള്ളതുകൊണ്ട്. എങ്കിൽ സ്വർഗവും ഉണ്ട് നരകവും ഉണ്ട്. എന്താണു സ്വർഗം. 'ദുഃഖാ സംഭിന്ന ത്വാദി വിശിഷ്ട—സുഖത്വം സ്വർഗത്വം.' എന്നു വച്ചാൽ ദുഃഖങ്ങളിൽ നിന്നും സർവ്വഥാ അകന്നു വിശിഷ്ടസുഖങ്ങളുടെ സ്ഥാനമാണ് സ്വർഗമെന്നു പറയപ്പെടുന്നത്."

"സ്വർഗം ഇവിടെനിന്നും അനേക സഹസ്രം നാഴിക ദൂരെയാണെന്നു കരുതപ്പെടുന്നു. ശാസ്ത്രങ്ങൾ അനുസരിച്ച് അറുപത്തേഴായിരത്തി എൺപതു കോടി നാഴിക ഭൂമിക്ക് വിസ്തീർണമുണ്ട്. അതിനു മുകളിൽ വല്ലാത്ത ഇരുട്ടാണ്. അതിനിടയ്ക്ക് സ്വർണമയമായ മേരുപർവതം ഉണ്ട്. അത് എൺപത്തിനാലായിരം നാഴിക മുകളിലും പതിനാറായിരം നാഴിക താഴേയും ആയി വ്യാപിച്ചിരിക്കുന്നു. സ്വർഗത്തിന്റെ നീളവും വീതിയും അതിന്റെ മൂന്നിരട്ടിയാണ്."

"വല്യച്ഛാ, ക്ഷമിക്കണം. സ്വർഗവും നരകവും ഉണ്ടാകാനുള്ള കാരണം അങ്ങു പറഞ്ഞത്—ഈശ്വരനുള്ളതുകൊണ്ട് അവയും ഉണ്ട്—മറ്റൊരു വസ്തുതയാണു തെളിയിക്കുന്നത്."

"എന്താണ്?" ഖിമാനന്ദ്ജി മൗനം പാലിച്ചെങ്കിലും, സുരേന്ദ്രന് അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല.

"ഈശ്വരനുള്ളതും ഇല്ലാത്തതും നമ്മൾ ഉള്ളതും ഇല്ലാത്തതിനേയും ആശ്രയിച്ചാണു കാണേണ്ടത് എന്ന കാര്യം. അതായത് ഈശ്വരന്റെ സൃഷ്ടി നമുക്കു ശേഷമാണ് ഉണ്ടായത്."

സുരേന്ദ്രൻ അസ്തപ്രജ്ഞനായി അദ്ദേഹത്തെ നോക്കി. ഖിമാനന്ദ്ജി വല്ലാതെ പരിഭ്രമിച്ചു. പക്ഷേ രമ അക്കാര്യം ശ്രദ്ധിച്ചതേയില്ല. ഹരീഷ് പറഞ്ഞതിന്റെ ഗൗരവം അവൾ ശ്രദ്ധിച്ചതേയില്ല എന്നു തോന്നി. അവൾ ചോദിച്ചു. "വല്യച്ഛാ, ആത്മാവ് അവിടെ എന്തു ചെയ്യുന്നു?"

ഖിമാനന്ദ്ജിക്ക് സമാധാനമായി. "കൃതസ്യ കർമണസ്തത്ര ഭുജ്യതേ യത്ഫലം ദിവി—ന ചാന്യത് ക്രിയതേ കർമമൂലച്ഛേദേന ഭുജ്യതേ/ സോത്ര ദോഷൗ മമ മതസ്യാന്തേ പതനം ച സത് സുഖ വ്യാപ്തം നസ്കാനാ." അതായത് ശുഭ കർമങ്ങളുടെ ഫലം അവിടെ അനുഭവിക്കാൻ കഴിയും. പക്ഷേ അവിടെ ശുഭ കർമങ്ങൾ ചെയ്യാനാവില്ല. അതുകൊണ്ട് മറ്റുള്ളവരുടെ ശോഭയും ഐശ്വര്യവും കണ്ടിട്ട് അതൃപ്തി ഉണ്ടാകും. ശുഭകർമങ്ങളുടെ ഫലം തീരുമ്പോൾ വീണ്ടും പതനം സംഭവിക്കുന്നു."

"വല്യച്ഛാ!" ഹരീഷ് ഇടയ്ക്കു കയറി ചോദിച്ചു. "എനിക്കു മനസ്സിലാകുന്നില്ല. അവിടെ എന്താണ് അനുഭവിക്കുന്നതെന്ന്?"

അദ്ദേഹം മറുപടിയായി വീണ്ടും ഒരു ശ്ലോകം ചൊല്ലി.

"മനോനുകൂലാ: പ്രമദാഃ രൂപവ്യം സ്വലംകൃതാഃ |

വാസാഃ പ്രാസാദഃ പൃഷ്ടേഷു സ്വർഗഃ സ്യാത് ശുഭകർമണാഃ ||" അതായത് ഈ ലോകത്ത് ശുഭകർമം ചെയ്യുന്നവർക്ക് കർമം അനുസരിച്ച് സുന്ദരികളും അലംകൃതകളും ആയ പ്രമദകളെ കിട്ടുന്നു."

"പ്രമദകളോ?" രമയ്ക്ക് പിടികിട്ടിയില്ല.

ഖിമാനന്ദ്ജിക്ക് തെറ്റ് പിടികിട്ടി, പക്ഷേ അമ്പ് വിട്ടുകഴിഞ്ഞു. അല്പം പ്രയാസത്തോടെ അദ്ദേഹം പറഞ്ഞു. "സ്ത്രീകൾ."

ഹരീഷിന്റെ മുഖത്ത് വിസ്തരിച്ചൊരു ചിരി കണ്ടു.

അയാൾ എന്തെങ്കിലും പറയുന്നതിനു മുമ്പായി ഖിമാനന്ദ്ജി മറച്ചു പിടിക്കാൻ ശ്രമിച്ചു. "മറ്റൊരു രീതിയിൽ പറഞ്ഞാൽ, ഇവിടെ സാധാരണയായി കിട്ടാത്തതും വിശിഷ്ടമായിട്ടുള്ളതും അവിടെ സാമാന്യമായി കിട്ടും."

"അച്ഛനു പറ്റിയ സ്ഥാനമാണെന്നു തോന്നുന്നു." അയാൾ പെട്ടെന്നു പറഞ്ഞു. എങ്കിലും അത് തെറ്റിപ്പോയെന്നു പിന്നീടു തോന്നി. മറ്റുള്ളവർ അതേപ്പറ്റി കൂടുതലൊന്നും ആലോചിക്കാൻ ഇട കൊടുക്കാതെ പെട്ടെന്നു വിഷയം മാറ്റുകയും ചെയ്തു. "പക്ഷേ സ്ത്രീകളുടെ കാര്യ

ത്തിൽ അവിടെയും പക്ഷപാതമുണ്ടെന്നു തോന്നുന്നു. സ്വർഗത്തെപ്പറ്റി യുള്ള ഈ സങ്കല്പത്തിലും സ്ത്രീക്ക് യാതൊരു പങ്കുമില്ലായിരിക്കും."

ഒന്നു നിർത്തിയിട്ട് അയാൾ വീണ്ടും പറഞ്ഞു. "എന്തൊരു വിചിത്ര മായ കാര്യമാണ്, സ്വർഗത്ത് അണിഞ്ഞൊരുങ്ങിയ സുന്ദരികളെ കിട്ടു മെങ്കിൽ പിന്നെ ജീവിച്ചിരിക്കുമ്പോൾ അങ്ങനെയുള്ളവരിൽ നിന്നും നമ്മോട് അകന്നു നിൽക്കാൻ പറയുന്നതെന്തിനാണ്. അത് സ്വർഗമല്ല. വ്യഭിചാരകേന്ദ്രമാവും." അയാൾ രമയുടെ നേരെ നോക്കി പറഞ്ഞു. "നിനക്ക് തോന്നുന്നില്ലേ, ഈ സ്വർഗമെന്നു പറയുന്നത് അതൃപ്തവും അസന്തുഷ്ടവുമായ ആഗ്രഹങ്ങളുടെ പ്രതിഫലനമല്ലാതെ വേറൊന്നു മല്ലെന്ന്. മറ്റൊരുവിധത്തിൽ ഈ ജീവിതത്തിൽ വഞ്ചിതരായവർക്ക് ഒരു ആശ്രയം."

"ആട്ടെ ഞാൻ പോകട്ടെ. സ്വർഗവും നരകവും രണ്ടും ഇന്നു കണ്ടു." ഖിമാനന്ദ്ജി ദേഷ്യത്തോടെ പറഞ്ഞു. അദ്ദേഹത്തിൽ ഹരീഷന്റെ വാക്കു കൾ ഏൽപ്പിച്ച ആഘാതം ഇനിയും മാറിയിരുന്നില്ല. ഈ പയ്യൻ ഇത്രയ്ക്ക് അധികപ്രസംഗിയാകുമെന്നു താനൊരിക്കലും കരുതിയില്ല. അവരോടൊപ്പം രമയും എഴുന്നേറ്റു.

ഹരീഷ് ഏറെനേരം താൻ പറഞ്ഞതോർത്ത് ദുഃഖിച്ചു. ഏറ്റവും അധികം ദുഃഖം രമയ്ക്കാവും തോന്നിയത് എന്നയാൾക്ക് അറിയാമാ യിരുന്നു.

# പതിനെട്ട്

## പതിനൊന്നാം ദിവസം

രാവിലെ എല്ലാവരും മറ്റൊരു പുഴയിൽ പോയി. ഹരീഷിന് ഇന്നു കൂടെ പോകേണ്ടി വന്നു. തിരിച്ചു വന്നിട്ട് ഒട്ടനവധി കാര്യങ്ങൾ ചെയ്തു തുടങ്ങി. വല്യമ്മ എല്ലാ ഒരുക്കങ്ങളും ചെയ്തിരുന്നു.

മുന്നൂറ്ററുപത്തഞ്ചു ദീപങ്ങളുടെ നടുവിൽ പുരോഹിതൻ 'വൃഷോത്സർഗം'* നടത്തി—"ഉം നു പവിത്രോ വാ സർവോ വസ്ഥാം ഗതോപി വാ!"

കർമങ്ങളെല്ലാം കൂടി ഒന്നൊന്നര മണിക്കൂർ എടുത്തു. ഹരീഷ് അതിനിടയ്ക്കു വല്ലാതെ മുഷിഞ്ഞു നിസ്സംഗനായി ഇരുന്നു. ഒടുവിൽ പുരോഹിതൻ മന്ത്രം ജപിച്ചു. "ഇമാം ശയ്യാ സോപസ്കരണാം തേ ദദാമീതി! അശൗചാന്ത ഭാരദ്വാജ ഗോത്രസ്യ ദീവാൻ സിങ്ങ് പ്രേതസ്യ പ്രേതത്വ വിമുക്തകാംക്ഷി സ്വർഗലോക ഗമന വാസസുശയനാർത്ഥ കാമഃ ഇമാം ശയ്യാം സോപസ്കരണാം..."

എന്നിട്ട് ഒരു പ്രകാരത്തിൽ പൂജ അവസാനിപ്പിച്ചു.

ഹരീഷിന്റെ മനസ്സ് എങ്ങും ഉറച്ചില്ല. ഇന്നലെ വായിച്ച ഡയറിയിലെ കാര്യം ഓർത്ത് അയാൾ വിഷമിച്ചു. കൂടുതൽ എന്തൊക്കെ എഴുതിയിട്ടുണ്ടാവും എന്നറിയാൻ ആകാംക്ഷ തോന്നി. ആഹാരം കഴിച്ചിട്ട് ഉടൻ അയാൾ നേരെ അച്ഛന്റെ മുറിയിലേക്കു പോയി. രമ വല്യമ്മയുടെ കൂടെ ആയിരുന്നു. ഹരീഷ് നേരെ സ്റ്റഡിറൂമിൽ ചെന്നിട്ട് അച്ഛന്റെ കടലാസുകൾ പരിശോധിച്ചു. പുസ്തകങ്ങളുടെ അടിയിൽ മാറ്റി വച്ചിരുന്ന ഒരു ഫയൽ അയാളുടെ ശ്രദ്ധയിൽ പെട്ടു.

---

* കാളയുടെ മേൽ മരിച്ച ആളിന്റെ പേർ അടയാളപ്പെടുത്തിയിട്ട് അതിനെ അഴിച്ചുവിടുന്ന ചടങ്ങ്.

ഫയലിൽ പത്രങ്ങളുടെ കട്ടിങ്ങുകളും രമയുടെ ഏതാനും എഴുത്തുകളും ഉണ്ടായിരുന്നു. കട്ടിങ്ങുകളൊക്കെ വാർദ്ധക്യത്തെപ്പറ്റി അച്ചടിച്ചുവന്ന വാർത്തകളായിരുന്നു. ഫയലിൽ എഴുത്തുകളെന്തിനു ചേർത്തു വച്ചിരിക്കുന്നു എന്നു മനസ്സിലായില്ല. അയാൾ കത്തുകൾ വായിച്ചു. ഒരു കത്തിൽ ഔപചാരികതകൾക്കു ശേഷം രമ എഴുതിയിരിക്കുന്നു.

'ഞാൻ അങ്ങയുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ ശ്രമിക്കാം. ഇതെന്റെ വിഷയമല്ല. ഇതേപ്പറ്റി മുമ്പൊരിക്കലും അറിയാൻ എനിക്ക് അവസരവും ഉണ്ടായിട്ടില്ല. 'മോളിക്യൂളർ ബയോളജി'ക്കാർക്കോ 'പത്തോളിജി'ക്കാർക്കോ ഇത് പറയാൻ കഴിഞ്ഞേക്കും. ഇപ്പോൾ 'ജെറന്റോളജി' എന്ന പേരിൽ ഒരു പ്രത്യേകവിഷയമായി ഇത് അറിയപ്പെടുന്നു.

മനുഷ്യൻ വൃദ്ധനാകുന്നത് സാമാന്യമായി പറഞ്ഞാൽ സർവ വ്യാപകമായ ഒരു 'ബയോളജിക്കൽ ഫിനോമിന' ആണ്. പ്രായം കൂടുമ്പോൾ മനുഷ്യനിൽ ചില പ്രത്യേകതകൾ ഉണ്ടാകുന്നു. വാർദ്ധക്യത്തിന്റെ ലക്ഷണം നാല്പതു നാല്പത്തഞ്ച് ആകുമ്പോഴേക്ക് തുടങ്ങും. അപ്പോൾ ശരീരത്തിന്റെ ശക്തി ക്ഷയിച്ചു തുടങ്ങുന്നു. 'ബയോളജി'യിൽ ഈ പ്രക്രിയയ്ക്ക് 'സെനെസെൻസ്' എന്നു പറയുന്നു. ശരീരത്തെ ഓരോ ടിഷ്യുവിലെയും സെല്ലുകളുടെ എണ്ണം കുറയും. അതിന്റെ ഫലമായി തൂക്കം കുറയുകയും ആകൃതി ചെറുതാകുകയും ചെയ്യും. ചർമം ചുളുങ്ങും. പ്രായത്തോടൊപ്പം പലതരത്തിലുള്ള 'മാലിഗ്നന്റ്' രോഗങ്ങൾ വർദ്ധിക്കും.

മനുഷ്യൻ എന്തുകൊണ്ടു വൃദ്ധനാകുന്നു എന്നതാണ് ഇനിയുള്ള ചോദ്യം.

'ജെറന്റോളജിസ്റ്റു'കൾക്ക് ഇക്കാര്യത്തിൽ അഭിപ്രായവ്യത്യാസമുണ്ട്. വിവിധ അഭിപ്രായങ്ങൾ വിശദമായി എഴുതിയശേഷം രമ കത്ത് ഇങ്ങനെ അവസാനിപ്പിച്ചു. "മനുഷ്യൻ എന്തുകൊണ്ടു വൃദ്ധനാകുന്നു എന്നതിനു വ്യക്തമായ മറുപടി ആരുടെ പക്കലും ഇല്ല എന്ന് അങ്ങേക്കു മനസ്സിലായിക്കാണും. നമുക്കു വാർദ്ധക്യത്തെ തടയാൻ ആവില്ല. അൽപ്പം നീട്ടിക്കൊണ്ടു പോകാം. ദീർഘായുസിന്റെ അർത്ഥവും ഇതു തന്നെയാണ്—ജീവിച്ചിരിക്കുന്നിടത്തോളം നമുക്കു നടക്കാനും മറ്റു പ്രവൃത്തികൾ ചെയ്യാനും കഴിയണം."

രമയുടെ കത്ത് അവസാനിച്ചു. ഹരീഷിനു മനസ്സിലായില്ല—അച്ഛൻ ഒടുവിൽ തന്റെ വാർദ്ധക്യത്തെ ഓർത്ത് ഇത്ര പരിഭ്രമിച്ചിരുന്നത് എന്തി

നാണ്? അത് പെട്ടെന്നൊരു ദിവസം തോന്നിയ കാര്യമല്ല. റിട്ടയർമെന്റിനു ശേഷം, കഴിഞ്ഞ കുറെ വർഷങ്ങൾ കൊണ്ട് പെട്ടെന്നു വൃദ്ധനായതും അല്ല. താൻ കുറെക്കാലം അച്ഛനെ കാണുകയുണ്ടായില്ല എന്നതു ശരി തന്നെ. പക്ഷേ അദ്ദേഹത്തിനു പ്രായം തോന്നിക്കുന്നുവെന്നും രോഗി യാണെന്നും ആരും തന്നോട് ഒരിക്കലും പറഞ്ഞിട്ടില്ല. രമയും ഒരിക്കലും ഇക്കാര്യം എഴുതിയിട്ടില്ല. കഴിഞ്ഞ പ്രാവശ്യം വിജയ്ചാച്ചാ ഗ്രാമത്തിൽ നിന്നും മടങ്ങുന്ന വഴി ബോംബെയിൽ തന്നെ കണ്ടപ്പോൾ പറഞ്ഞത് ചേട്ടന് അല്പം പോലും മാറ്റം കണ്ടില്ല എന്നാണ്. നിയമങ്ങൾ അനു സരിച്ച് ജീവിക്കുന്നവർക്ക് ഇതാണു മെച്ചം. പിന്നെ പെട്ടെന്ന് എന്തു ണ്ടായി എന്നു ഹരീഷിനു മനസ്സിലായില്ല.

വല്യമ്മ പറഞ്ഞ കാര്യം ഹരീഷ് ഓർത്തു. അച്ഛൻ കഴിഞ്ഞ ഒരു വർഷമായി മത്സ്യമാംസാദികൾ ഉപേക്ഷിച്ചു. അദ്ദേഹം പച്ചക്കറികളും പഴങ്ങളും മാത്രമേ കഴിക്കാറുള്ളു. രാവിലെയും വൈകിട്ടും മുറയ്ക്കു പാലു കുടിക്കുന്നുണ്ട്. പച്ചക്കറികൾ വേവിച്ചാണു കഴിക്കുക. മസാലകളും പൊടികളും അദ്ദേഹത്തിനു വളരെ ഇഷ്ടമായിരുന്നത് ഇപ്പോൾ വേണ്ടാതായി. മഴയെന്നോ ചൂടെന്നോ തണുപ്പെന്നോ നോക്കാതെ അദ്ദേഹം നടക്കാൻ പോകും. താഴെ മോട്ടോർ റോഡിൽ കൂടി നടന്ന് അമ്പലം വരെ പോകും.

വർദ്ധിച്ച ധാർമികബോധം കൊണ്ടാവും അദ്ദേഹം മത്സ്യവും മാംസവും ഉപേക്ഷിച്ചത് എന്ന് അന്ന് അയാൾക്കു തോന്നിയിരുന്നു. പക്ഷേ ഇപ്പോൾ തോന്നുന്നു, കാര്യം അത്ര ലഘുവല്ല.

പുറമേനിന്നു ഋജുവാണെന്നു തോന്നിയ ജീവിതത്തിന്റെ ഉള്ളിലുള്ള 'രഹസ്യലോക'ത്തേക്കു ഹരീഷ് ആകസ്മികമായി എത്തിച്ചേരുകയാ യിരുന്നു. അങ്ങോട്ടു കടക്കുന്തോറും അതിനുള്ളിലെ കാര്യങ്ങൾ കൂടു തൽ ഗൂഢമായി തോന്നി. ഫയൽ യഥാസ്ഥാനത്തു വച്ചിട്ട് അയാൾ അവ സാനത്തെ ഡയറി എടുത്തു. ഓരോ പേജും ശ്രദ്ധിച്ചു വായിച്ചു. ഒരി ടത്ത് ഇങ്ങനെ എഴുതിയിരുന്നു.

"സ്വപ്നങ്ങൾക്ക് ഒരവസാനവും ഇല്ല. എന്താണ് ഇങ്ങനെ സംഭവി ക്കുന്നതെന്ന് എനിക്കറിയില്ല. ഇന്നലെ രാത്രി ഞാൻ വീണ്ടും, അവൾ കുളിച്ചുകൊണ്ടു നിൽക്കുന്നതു കണ്ടു. പൈപ്പിൽ നിന്നും കുറെശ്ശെ കുറെശ്ശെ വെള്ളമൊഴുകി നേരെ അവളുടെ തലയിൽ പതിച്ചുകൊണ്ടി രുന്നു. വെള്ളത്തുള്ളികളിൽ അവളുടെ കറുത്ത ശരീരം തിളങ്ങി. വെള്ളം നിലയ്ക്കട്ടെ എന്നു വിചാരിച്ച് ഞാൻ കാത്തിരുന്നു. വെള്ളം നിലച്ച പ്പോൾ അവളുടെ മുഖം നനഞ്ഞമുടികൊണ്ടു മറഞ്ഞിരുന്നു. അവളെ

എനിക്കു തിരിച്ചറിയാൻ കഴിഞ്ഞില്ല. എങ്കിലും യൗവനം കൊണ്ട് അവളുടെ പ്രായം ഇരുപത്തഞ്ച് മുപ്പതിനടുത്താവും എന്ന് ഊഹിക്കാമായിരുന്നു. അവൾ വസ്ത്രം ധരിച്ചിട്ടില്ല എന്നു കണ്ടതോടെ ഞാൻ വേഗം അകത്തേക്കു മടങ്ങി. അപ്പോൾ വീണ്ടും വെള്ളം ശക്തിയായി പതിക്കുന്ന ശബ്ദം കേട്ടു. പൈപ്പിൽനിന്നും ശക്തിയായ ജലധാര ഒഴുകി. അവൾ മൂളിപ്പാട്ടു പാടിക്കൊണ്ടു വീണ്ടും കുളി തുടങ്ങി. എനിക്ക് എന്നെ നിയന്ത്രിക്കാനായില്ല. ഞാൻ മറഞ്ഞു നിന്ന് എത്തിനോക്കി. അവളുടെ മൂളിപ്പാട്ടും പൈപ്പിന്റെ മൂളലും കുറെനേരം എനിക്കു കേൾക്കാമായിരുന്നു. പക്ഷേ അവളെ കാണാനേ പറ്റിയില്ല.

രാത്രിയിലെ സ്വപ്നം വളരെ വിചിത്രമായിരുന്നു. ആരോ വാതിൽക്കൽ മുട്ടുന്നതുപോലെ പെട്ടെന്ന് എനിക്കു തോന്നി. അർദ്ധരാത്രിയായി കാണും. കുറെക്കൂടി വൈകിയിരിക്കും. ഞാൻ എണീറ്റു പുറത്തു വന്നു. അവിടെ ആരും ഇല്ലായിരുന്നു. അങ്ങകലെ വരെ ചന്ദ്രികയിൽ കുളിച്ചു നിൽക്കുന്ന പ്രകൃതി. അല്പം ചൂടുണ്ടായിരുന്നുവെന്നു തോന്നുന്നു. ഞാൻ ജനൽ തുറന്നിട്ട് ഉറങ്ങി. കുറെ കഴിഞ്ഞപ്പോൾ ആരോ വിളിക്കുന്നതു പോലെ തോന്നി—മിസ്റ്റർ അധികാരീ! കണ്ണു തുറന്നപ്പോൾ ഒരു മാലാഖ നിൽക്കുന്നു. ഇംഗ്ലീഷുകാരുടെ കല്ലറകളിൽ മുകളിൽ കൊത്തിവയ്ക്കാറുള്ള പ്രതിമ പോലെ. പക്ഷേ അവളുടെ നിറം അല്പം കറുത്തിട്ടായിരുന്നു. അവൾ എന്നോട് എണീക്കാൻ നിർദേശിച്ചു. എണീറ്റയുടൻ എന്റെ കൈക്കു പിടിച്ച് എന്നേയും കൊണ്ട് ആകാശത്തേക്കു പറന്നു. പറന്നു പറന്നു ഞങ്ങൾ ഒരു പർവ്വതത്തിനു താഴെ ഇറങ്ങി. അതു മഞ്ഞുകൊണ്ടുള്ള ഒരു വലിയ ശിവലിംഗം പോലെ തോന്നിച്ചു. അവൾ എന്നെ ഒരിടത്ത് ഇരുത്തി. എന്നിട്ട് ഏറെനേരം എന്റെ മുമ്പിൽ നൃത്തം ചെയ്തു. നൃത്തം ചെയ്തു ചെയ്തു മുകളിലെത്തിയിട്ട് അവിടെ നിന്നു പൊടുന്നനെ അപ്രത്യക്ഷയായി. ഞാൻ അമ്പരന്നു. ഒരുവിധം മുകളിലെത്തി. മാലാഖയെ കാണാനില്ല. പക്ഷേ അവളുടെ വസ്ത്രങ്ങൾ മഞ്ഞിൽ ചിതറി കിടന്നിരുന്നു. ഏറെനേരം അവളെ അന്വേഷിച്ചിട്ടു ഞാൻ തിരിച്ചു പോയി. കുറെ ചെന്നപ്പോൾ തിളങ്ങുന്ന ശിവലിംഗത്തിന്റെ മട്ടിലുള്ള കൊടുമുടിയുടെ ചുറ്റും ഒരു നിഴൽ കണ്ടു. സൂക്ഷിച്ചു നോക്കിയപ്പോൾ അതു നിഴലല്ല പാവാടപോലെ ഏതോ വസ്തു തൂങ്ങിക്കിടക്കുകയാണെന്നു തോന്നി. ആ പാവാട അവളുടെ ആയിരുന്നു—എന്നെ അവിടെ ഒറ്റയ്ക്കാക്കിയിട്ടു പോയവളുടെ. എനിക്കു കരച്ചിൽ വന്നു.

ഏപ്രിൽ 17

"ഈശ്വരാ ഇതെന്താ ഇങ്ങനെ സംഭവിക്കുന്നത്! ഞാൻ എങ്ങനെ യെങ്കിലും എന്റെ മനസ്സ് ഈശ്വരനിൽ ലയിപ്പിക്കാൻ ആഗ്രഹിക്കുന്നു. ജിവിതത്തിന്റെ നിരർത്ഥകത അസഹനീയമാണ്. ഈ പകലും രാത്രി യുമൊക്കെ ഞാൻ ആരെയാണ് പ്രതിക്ഷിച്ചിരിക്കുന്നത്? ആരോട് മനസ്സു തുറന്നു സംസാരിക്കാൻ കഴിയും എന്നെനിക്കറിയില്ല. ആകെ കൂടി ഒരു ഖിമാനന്ദൻ ഉണ്ട്. അയാളോടും ഇതെല്ലാം പറയാനാവില്ല. ചുറ്റും ഒര ഗ്നിരേഖയാണ്. എനിക്കത് കടക്കുവാൻ കഴിയുന്നില്ല. ധൈര്യം പോരാ. ധൈര്യത്തിന്റെ മാത്രം കാര്യമാവില്ല. എന്റെ ആദർശങ്ങൾ?

പുറത്തുനിന്നു നോക്കിയാൽ എനിക്കിഷ്ടം പോലെ സമയമുണ്ട്. അലക്ഷ്യമായി ഏതെങ്കിലും ഗലിയിൽ അലഞ്ഞുതിരിഞ്ഞു നടക്കാം.

കുറച്ചു നാളത്തേക്ക് ബോംബെയിൽ പോയാലെന്താ എന്ന് ചില പ്പോൾ തോന്നും. വരുണിനെ കണ്ടാൽ മനസ്സിനല്പം സമാധാനമാകും. കഴിഞ്ഞ കാര്യങ്ങളിൽ നിന്നു മനസ്സിനെ അകറ്റി നിർത്താൻ ഒരുപക്ഷേ എനിക്കു കഴിഞ്ഞേക്കും. അവിടെ ചെന്നാൽ അവൻ എന്നെ പുറത്താ ക്കുമോ? സർവ പിണക്കവും തീർന്നുവെന്നു വരാം. ഞാൻ തന്നെ ക്ഷമ ചോദിക്കാം.

ഒരു കത്ത് എഴുതി നോക്കാം.

—മെയ് നാല്."

ഏതാനും പേജുകൾ ശൂന്യമായിരുന്നു. ഒരിടത്ത് വീണ്ടും എഴുതി യിരുന്നു.

"വസ്തുക്കളോടു പഴയപോലുള്ള റെസ്പോൺസ് ഇപ്പോൾ തോന്നു ന്നില്ല, ഇതാണ് അടിസ്ഥാന കാര്യം. ശരീരത്തിന് ആഗ്രഹങ്ങളേ ഉള്ളൂ— അർത്ഥമില്ലാത്ത ആഗ്രഹങ്ങൾ.

ചിലതൊക്കെ ഉപേക്ഷിക്കേണ്ടി വന്നില്ലേ? കാലം തിരിച്ചു കിട്ടുമോ. പോയതു പോയി. നടക്കാൻ പാടില്ലാത്തതു നടക്കരുത്. ചിലപ്പോൾ തോന്നും ഒന്നു നോക്കാം. ഇനി ഇതും തെറ്റിപ്പോയാലോ? അല്ല, ആഗ്ര ഹങ്ങൾ അത്രയ്ക്ക് ഏകപക്ഷീയമാകാറില്ല. എപ്പോഴാണ് കൈവിട്ടു പോകുന്നതെന്നറിയില്ല"

എന്താണു തെറ്റിപ്പോയത്? ഹരീഷിനു മനസ്സിലായില്ല. ഒരു വല്ലാത്ത മനുഷ്യന്റെ സങ്കീർണമായ ആശയപ്രകടനങ്ങൾ. അച്ഛൻ ബോംബെക്കു വരാൻ ആലോചിച്ചിരുന്നു. പക്ഷേ എന്താവും വരാതിരിക്കാൻ കാരണം? തനിക്ക് അതിനെപ്പറ്റി ഒരു കത്തും കിട്ടിയിട്ടില്ല. കിട്ടിയിരുന്നെങ്കിൽ കൊണ്ടുപോകാൻ താൻ നേരിട്ടു വരില്ലായിരുന്നോ? ക്ഷമ! എന്തിന്? ആരോട്?

പിന്നീട് അദ്ദേഹം എന്താണ് ആലോചിച്ചതെന്ന് ഊഹിക്കാൻ പറ്റില്ല. അവസാനത്തെ കുറിപ്പ് 1984 മെയ് ഏഴാം തീയതിയിലെയാണ്. സത്യത്തിൽ അദ്ദേഹത്തിനു ഡയറി എഴുതുന്ന ശീലമേ ഉണ്ടായിരുന്നില്ല. ഈ വരികൾ എഴുതിയത് ഏതു ചുറ്റുപാടിൽ ഏതു തരം മാനസിക സംഘർഷത്തിൽ പെട്ടാകും എന്നറിയില്ല.

ഹരീഷ് ബുക്ക് അടച്ചു യഥാസ്ഥാനത്തു വച്ചു. എന്നിട്ടു പുറത്തു വന്ന് ഉലാത്തി.

# പത്തൊൻപത്

## അവസാന രാത്രി

വൈകിട്ട് ധ്യാൻസിങ്ങ് ചിറ്റപ്പനും ഖിമാനന്ദ്ജിയും ഒന്നിച്ചു തന്നെ എത്തി.

"ചിറ്റപ്പാ ഇന്നു കഥ മുഴുവനാക്കണം." അവർ വരുന്നതു കണ്ട് ഹരീഷ് പറഞ്ഞു.

"എന്താ നാളെ കൂടെ കാണില്ലേ?" ഖിമാനന്ദ്ജി അല്പം സംശയിച്ചു ചോദിച്ചു.

"ഉവ്വ്, നാളെ കാണും, പക്ഷേ നാളെ സംസാരിക്കാൻ സമയം കിട്ടില്ല."

"ശരി സമ്മതിച്ചു." അദ്ദേഹം ഓർത്തു. നാളെ കർമങ്ങൾ ചെയ്യേണ്ട അവസാന ദിവസമാണ്.

"പറയൂ ധ്യാൻസിങ്ങ് ശേഷം ഭാഗം കൂടി. നീ കുറച്ചു വലിച്ചു നീട്ടിയതല്ലേ. അൽപ്പമൊന്നു ചുരുക്കി പറയൂ."

"പറ്റില്ല, പറ്റില്ല മുഴുവൻ പറയണം. രാത്രി എത്രയായാലും വേണ്ടില്ല." ഹരീഷ് ശഠിച്ചു.

ധ്യാൻസിങ്ങ് അതിനു മറുപടി പറയാതെ ഒരു ചോദ്യം ചോദിച്ചു. "ഇന്നലെ നാം എവിടെയാണു നിർത്തിയത്?"

"മാനസസരോവറിലെ പരിശുദ്ധമായ വെള്ളം കൊണ്ടു ഖഡ്ഗസിങ്ങിന് അല്പം ശാന്തി കിട്ടി. അയാളുടെ സീമാതീതമായ അസ്വാസ്ഥ്യവും ചൂടും അല്പം കുറഞ്ഞു. പെട്ടെന്നയാൾ ലാമയെ ഓർത്തു —ലാമ പറഞ്ഞു–'അക്രോധേന ജിനേ ക്രോധം." ഹരീഷ് ആ സന്ദർഭം വിശദീകരിച്ചു.

"എടാ നിന്റെ ഓർമശക്തി വളരെ മെച്ചമാണല്ലോ!" ഖിമാനന്ദ്ജി പറഞ്ഞു.

കഥ മുമ്പോട്ടു നീങ്ങി. "കുളിച്ചിട്ടു വന്നപ്പോൾ ഖഡ്ഗസിങ്ങിന്റെ ശ്രദ്ധ തന്റെ ചുറ്റും ഒച്ചവച്ചുകൊണ്ടിരുന്ന ഒരു അരയന്നത്തിൽ പതിഞ്ഞു. അതെന്താണ് ആഗ്രഹിക്കുന്നതെന്ന് അയാൾക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. അരയന്നം ഒച്ചവച്ചുകൊണ്ട് ഒരു പ്രത്യേക ദിക്കിലേക്കു പോയി. അതിന്റെ പിന്നാലെ അയാളും പോയി. അരയന്നം കുന്നുകളുടെ ഭാഗത്തേക്ക് പറക്കാൻ ഭാവിച്ചപ്പോൾ അയാളും പിന്നാലെ ചെന്നു. അത് അയാളെ അല്പം അകലെയുള്ള ഗുഹയിലേക്കു കൊണ്ടുപോയി. ഗുഹയുടെ വാതിൽ മഞ്ഞുകൊണ്ടു മൂടിയിരുന്നു. അരയന്നം ഒച്ചവച്ചുകൊണ്ട് അതിന്റെ മുമ്പിൽ ചെന്നിരുന്നു. അതു നിശ്ശബ്ദമായപ്പോൾ ഗുഹയ്ക്കുള്ളിൽ നിന്നും ആരോ കരയുന്ന കോമളശബ്ദം ഖഡ്ഗസിങ്ങ് കേട്ടു. അയാൾ വേഗം കൈകൊണ്ടു മഞ്ഞു മാറ്റി. മഞ്ഞു മാറി കിട്ടിയപ്പോൾ തന്റെ മുമ്പിൽ പതിനഞ്ചു പതിനാറു വയസുള്ള ഒരു കുമാരി നിൽക്കുന്നതു കണ്ടു. കരഞ്ഞു കരഞ്ഞ് അവളുടെ മുഖം വാടിയിരുന്നു."

അവൾ അയാളെ അകത്തേക്കു കൊണ്ടുപോയി. ഉള്ളിൽ ഒരു വൃദ്ധനായ രോഗി അബോധാവസ്ഥയിൽ എന്തോ പിറുപിറുക്കുന്നതു കേട്ടു.

"എന്റെ പേരു ഡോൽമ എന്നാണ്." പെൺകുട്ടി പറഞ്ഞു.

"ഇത് എന്റെ അപ്പൂപ്പനാണ്. വളരെക്കാലമായി രോഗിയാണ്. ഈയിടെയായി അദ്ദേഹത്തിന്റെ സ്ഥിതി വളരെ മോശമായി. ഇവിടെ ഞങ്ങൾക്ക് ആരുമില്ല. എന്താ ചെയ്യേണ്ടതെന്ന് എനിക്കറിയില്ല. ഒരു ലാമ ഈയിടെ വന്നിരുന്നു. അദ്ദേഹം കൈലാസത്തേക്കു പോകുകയായിരുന്നു. അദ്ദേഹം കുറെ മരുന്നുകൾ തന്നു. പക്ഷേ ഇപ്പോൾ അതുകൊണ്ടും ഫലമൊന്നുമില്ല."

"പക്ഷേ മരുന്നിനെപ്പറ്റി എനിക്കും ഒന്നും അറിയില്ല." അയാൾ പറഞ്ഞു.

"അതെ. ലാമയെങ്ങാനും വന്നെങ്കിൽ നന്നായിരുന്നു." അവൾ സങ്കോചത്തോടെ പറഞ്ഞു.

ഖഡ്ഗസിങ്ങ് ആലോചനയിലാണ്ടു. എന്താണു ചെയ്യേണ്ടതെന്ന് ഒരു പിടിയും കിട്ടിയില്ല. സമയമായിരുന്നു ഏറ്റവും വലിയ പ്രശ്നം. താൻ കണ്ട ലാമ തന്നെയാണ് ഇവളെയും കണ്ടത്. കൂടിയാൽ അദ്ദേഹം ഗോംബ വരെ എത്തിയിരിക്കും. താൻ ശ്രമിച്ചാൽ രാത്രിയാകുമ്പോഴേക്കും അദ്ദേഹത്തെ കണ്ടുപിടിക്കാൻ കഴിഞ്ഞേക്കും. പക്ഷേ അതിനു കഴിഞ്ഞില്ലെങ്കിൽ രണ്ടു ദിവസം കൂടി പിടിക്കും. അപ്പോഴേക്കും അയാൾ മാനസസരോവറിൽ പകുതി പ്രദക്ഷിണം കഴിഞ്ഞിരിക്കും. പക്ഷേ ഇതിനകം ഇവിടെ മറ്റാരു വരാനാണ്. അതുവരെ ഇവളുടെ അപ്പൂപ്പൻ ജീവി

ച്ചിരിക്കുമെന്ന് എങ്ങനെ കരുതും.

ഡോൽമ കുറെ നേരം അയാളെ നോക്കിയിരുന്നു. ഒടുവിൽ അയാളുടെ വിഷമം കണ്ടിട്ട് അവൾ പറഞ്ഞു. "താങ്കൾ വിഷമിക്കേണ്ട. ഈശ്വരനിശ്ചയം പോലെ ഒക്കെ സംഭവിക്കും."

"എന്തു ചെയ്യണമെന്നെനിക്കൊരു പിടിയും കിട്ടുന്നില്ല. എനിക്കല്പം ധൃതിയുണ്ട്. തിരിച്ചുപോകേണ്ടത് എനിക്ക് ജീവൽധർമമാണ്." ഒടുവിൽ ഖഡ്ഗസിങ്ങ് പറഞ്ഞു.

"അല്ലയോ യോഗി, താങ്കൾക്ക് ഉചിതമായി തോന്നുന്നത് ചെയ്യൂ. ഞാൻ താങ്കളോട് വിവരം പറഞ്ഞെന്നേയുള്ളൂ. "

"അല്ല, ഞാൻ യോഗിയല്ല. ഒരു സാധാരണ മനുഷ്യനാണ്." അവൾ 'യോഗി' എന്നു വിളിച്ചതിൽ ഖഡ്ഗസിങ്ങിന് അല്പം ലജ്ജ തോന്നി.

"അല്ലയോ യോഗി, ഈ ഭയങ്കര തണുപ്പത്ത് വസ്ത്രങ്ങളില്ലാതെ നടക്കാൻ സാധാരണ മനുഷ്യനു കഴിയുമോ? താങ്കളെക്കാൾ വലിയ യോഗി വേറെ ഉണ്ടാകുമോ? വിപരീത പരിതസ്ഥിതികളെ അനുകൂലമാക്കുന്നതിൽ കവിഞ്ഞ് എന്തു യോഗം?"

ഖഡ്ഗസിങ്ങ് മൗനം. അയാൾ ആലോചിച്ചു. തന്റെ ഉള്ളിൽ ആളിക്കത്തുന്നത് പ്രതികാരജ്വാലയാണെന്ന സത്യം ഇവളോടു പറയണോ?

ഡോൽമ ചോദിച്ചു "യോഗി, താങ്കൾ ഗ്യാഗർ ദേശവാസിയാണോ?"

"ഗ്യാഗർ?"

"അതായത് വെള്ള സമതലങ്ങളുടെ നാട്—ഭാരതം"

"അതെ ഞാൻ ഭാരതവാസിയാണ്. പക്ഷേ ഞാനിതുവരെ അവിടുത്തെ സമതലങ്ങൾ കണ്ടിട്ടില്ല. വാസ്തവത്തിൽ ഞാനും ഹിമാലയത്തിന് അടുത്തുള്ള ആളാണ്. പക്ഷേ എന്റെ വീട് താഴെയുള്ള കുന്നുകളിലാണ്. അതിരിക്കട്ടെ, ഞാൻ ലാമയെ വിളിക്കാൻ പോകയാണ്. നാളെ ആകുമ്പോഴേക്ക് തീർച്ചയായും അദ്ദേഹത്തെയും കൊണ്ടു വരാം."

"പക്ഷേ, ഒരു കാര്യം...."

"വേണ്ട, ഇപ്പോൾ വേണ്ട. ഇനിയൊക്കെ വന്നിട്ടു കേൾക്കാം."

ഖഡ്ഗസിങ്ങ് ന്യാനറിയിൽ എത്തിയപ്പോൾ പകൽ അസ്തമിക്കുകയായിരുന്നു. ലാമ ധ്യാനനിമഗ്നനായിരുന്നു.

ധ്യാനം കഴിഞ്ഞ് എഴുന്നേറ്റപ്പോൾ മുമ്പിൽ ഖഡ്ഗസിങ്ങിനെ കണ്ട് അദ്ദേഹം ചിരിച്ചു.

"ബഹുമാന്യനായ ലാമാ!" ഖഡ്ഗസിങ്ങ് അസ്വസ്ഥനായി പറഞ്ഞു തുടങ്ങി. "എന്നെ ഇങ്ങോട്ടു ഡോൽമ എന്ന പെൺകുട്ടി അയച്ചതാണ്."

"അവളുടെ അപ്പൂപ്പനു അസുഖം എങ്ങനെയുണ്ട്?" ലാമ ചോദിച്ചു.

"അബോധാവസ്ഥയിലാണ്. അങ്ങ് ഉടൻ എന്റെ കൂടെ വരണം."

ലാമ ചിരിച്ചു. "ഇനി ഞാൻ വന്നിട്ട് എന്തു കാര്യം! ഇത് ഞാൻ അവളോടു പറഞ്ഞിട്ടാണല്ലോ പോന്നത്."

"അല്ല, അങ്ങു പോന്നതിൽ പിന്നെ അദ്ദേഹത്തിന്റെ നില കൂടുതൽ വഷളായി. അങ്ങു വന്നില്ലെങ്കിൽ അദ്ദേഹം രക്ഷപ്പെടില്ല." ഖഡ്ഗസിങ്ങിന്റെ ശബ്ദത്തിൽ പരിഭ്രമം വർദ്ധിച്ചു.

"അതിനെന്താ? സഹോദരാ, നാമൊക്കെ മരിക്കേണ്ടതല്ലേ? ഞാൻ ഈശ്വരനൊന്നുമല്ല."

"അപ്പോൾ അദ്ദേഹം രക്ഷപ്പെടില്ലേ?" ഖഡ്ഗസിങ്ങ് അവിശ്വാസത്തോടെ ചോദിച്ചു.

"അങ്ങനെയാണു തോന്നുന്നത്."

"അങ്ങേക്ക് അറിയാമല്ലോ ഒരു വ്യക്തിയുടെ മരണം അയാളുടെ മാത്രം മരണമാവില്ല. വ്യക്തി സമൂഹത്തോട് ബന്ധപ്പെട്ടിരിക്കുന്നു. അതുകൊണ്ട് വ്യക്തിയുടെ മരണം ഒരു സാമൂഹിക സംഭവമാണ്. അതിനെ ഇത്ര നിസ്സംഗമായി എങ്ങനെ എടുക്കും! ഡോൽമയ്ക്ക് എന്തു സംഭവിക്കും എന്ന് അങ്ങ് ആലോചിച്ചോ?" അയാൾ ആവേശഭരിതനായി.

ലാമ ചിരിച്ചു. "സഹോദരാ, നിങ്ങൾ പറയുന്നത് ശരിയാണ്. പക്ഷേ ഞാൻ പറഞ്ഞതിന്റെ അർത്ഥം നിങ്ങൾ മനസ്സിലാക്കുന്നില്ല. അവളുടെ കാര്യത്തിൽ എന്തു ചെയ്യണമെന്ന് ഇനി സമൂഹമാണു തീരുമാനിക്കേണ്ടത്."

"പക്ഷേ ഡോൽമയ്ക്ക് എന്തു സംഭവിക്കും?"

"എന്താ, നിങ്ങൾ സമൂഹത്തിൽ പെടില്ലേ?" ലാമയും ഒരു ചേദ്യം ചോദിച്ചു.

"സമൂഹത്തിൽ പെടും. പക്ഷേ ഡോൽമയുടെ സമൂഹത്തിൽ പെടില്ല."

"അല്ല, അതു ശരിയല്ല. നമ്മളൊക്കെ ആത്യന്തികമായി ബൃഹത്തായ മാനവസമൂഹത്തിന്റെ ഭാഗം തന്നെയാണ്. സിദ്ധാർത്ഥൻ നമ്മുടെ സമൂഹത്തിലെ അംഗമായിരുന്നോ? അദ്ദേഹം നമ്മുടെ സമൂഹത്തിലെ അംഗമായില്ലേ?"

ഇനി എന്താ പറയുക എന്നു ഖഡ്ഗസിങ്ങിനു പിടി കിട്ടിയില്ല. അയാൾ ചോദിച്ചു. "അദ്ദേഹത്തിന്റെ രോഗ കാരണം എന്താണ്?"

ലാമ കുറെ നേരം ആലോചിച്ചിട്ടു പറഞ്ഞു. "എല്ലാ രോഗങ്ങളുടെയും മൂലം ശാരീരികം മാത്രമല്ല മാനസികവും കൂടിയാണ്. ഈ ശരീരം മൂന്നു തരത്തിലുള്ള വിഷത്തിന് അടിമയാണ്—തൃഷ്ണ, വെറുപ്പ്, അജ്ഞാനം.

ഇവ ശരീരത്തിന്റെ വാതപിത്തകഫങ്ങളുടെ സമനില തെറ്റിക്കുന്നു. മനുഷ്യൻ രോഗിയാവുന്നു. ഒരിക്കൽ ഭഗവാൻ ബുദ്ധനോട് ആരോ ചോദിച്ചു—മഹാരാജാവേ, ഭിക്ഷുക്കൾ കാട്ടിൽ താമസിക്കുന്നു, ബ്രഹ്മചര്യം അനുഷ്ഠിക്കുന്നു, ഒരു നേരമേ ആഹാരം കഴിക്കുന്നുള്ളു. എന്നിട്ടും സന്ന്യാസിമാരുടെ തേജസ് നിലനിൽക്കുന്നത് എങ്ങനെയാണ്?

ഭഗവാൻ എന്താ മറുപടി പറഞ്ഞതെന്നറിയുമോ.

'അതീതം നാനുസോചതി നവ്യജപ്യതി നാഗതം |

പച്ചുന്നേന യാർപേംതി സേന വണ്ണോ പസിദതി ||'

"പക്ഷേ മഹാരാജ്, അങ്ങ് ഡോൽമയുടെ അപ്പൂപ്പന്റെ രോഗമെന്താണെന്നു പറഞ്ഞില്ല."

"നിങ്ങൾക്കു മനസ്സിലായില്ലേ?" ലാമ ചോദിച്ചു. എന്നിട്ട് ഉത്തരം കാത്തിരിക്കാതെ പറഞ്ഞു. "ഭൂതകാലത്തെപ്പറ്റിയുള്ള ദുഃഖവും വർത്തമാനകാലത്തോടുള്ള അതൃപ്തിയും ഏതു സന്ന്യാസിക്കും വളരെ ഹാനികരമാണ്."

"അതിനു ചികിത്സയൊന്നും ഇല്ലേ?"

"മകനേ, ശാരീരിക ചികിത്സ കൊണ്ട് ഇനി പ്രയോജനമില്ല, എങ്കിലും നിങ്ങൾ വന്നതുകൊണ്ടു ഞാൻ നിങ്ങളെ വെറും കൈയോടെ വിടുന്നില്ല."

പത്തു ഗുളികകൾ കൊടുത്തുകൊണ്ടു ലാമ പറഞ്ഞു. "ഇത് എൺപത്തെട്ടു തരം പച്ചമരുന്നുകൾകൊണ്ട് ഉണ്ടാക്കിയതാണ്. ഏതു മാനസികരോഗത്തിനും ഹൃദയരോഗത്തിനും പറ്റിയ മരുന്നാണ്."

ഖഡ്ഗസിങ്ങ് ഗുളികകളും കൊണ്ട് അവിടെനിന്നും എത്രയും വേഗം ഓടാൻ തയ്യാറായി. പക്ഷേ ലാമ അയാളെ തടഞ്ഞിട്ടു പറഞ്ഞു. "അല്പം ക്ഷമയോടെ കേൾക്ക്. ഇതിൽ നാലു ഗുളിക രോഗിക്കുള്ളതും ആറെണ്ണം നിങ്ങൾക്കുള്ളതും ആണ്."

"എനിക്കോ?"

"അതെ, നിങ്ങൾക്കു തന്നെ. ഏതു രോഗം വന്നാലും നിങ്ങൾക്കു സുഖമാകും."

"പക്ഷേ രോഗിക്കു വെറും നാലു ഗുളികയോ?"

"അതെ, വെറും നാലെണ്ണം." ലാമ ദണ്ഡു ചുഴറ്റിയിട്ടു പത്തു പ്രാവശ്യം മന്ത്രം ഉരുവിട്ടു. എന്നിട്ടു ഗുളിക ഖഡ്ഗസിങ്ങിനെ ഏൽപ്പിച്ചിട്ടു ഗുഹയിലേക്കു തിരിച്ചു പോയി.

സൂര്യാസ്തമനത്തിനു മുമ്പുതന്നെ ഖഡ്ഗസിങ്ങ് തിരിച്ച് ചേർകിപ്പിലെത്തി. രോഗിക്കു മരുന്നു കൊടുത്തു.

രാത്രി ആഹാരം കഴിച്ചിട്ട് ഡോൽമ അയാളോടു ചോദിച്ചു. "താങ്കൾ തീർത്ഥാടനത്തിനു വന്നതാവും. അവിടെ മഠത്തിലാണോ താങ്കൾ താമസിക്കുന്നത്?"

"അല്ല, ഞാൻ വീട്ടിലാണു താമസം."

"താങ്കളുടെ വീട്ടിൽ ആരൊക്കെയുണ്ട്?"

അയാൾ അല്പനേരം മൗനമായിരുന്നിട്ടു പിന്നെ ഡോൽമയോടു കഥ മുഴുവൻ പറഞ്ഞു കേൾപ്പിച്ചു. എന്നിട്ടൊടുവിൽ പറഞ്ഞു. "എന്റെ അമ്മ ഉണ്ടെന്നും ഇല്ലെന്നും പറയാം. എനിക്കു തിടുക്കമുണ്ട്. പ്രദക്ഷിണം പൂർത്തിയാക്കിയിട്ട് ഞാൻ എന്റെ പൂർവികർക്ക് തർപ്പണം നടത്തും. എന്നിട്ടു ശത്രുക്കളോടു പ്രതികാരം ചെയ്യാൻ നേരെ ഗ്രാമത്തിലേക്കു പോകും. അവിടെ എന്റെ അമ്മയുടെ ആത്മാവ് അലഞ്ഞു നടക്കുന്നുണ്ട്." എന്നിട്ട് അയാൾ സിംഹത്തെപ്പോലെ അസ്വസ്ഥനായി ഗുഹയിൽ ചുറ്റി നടന്നു.

പെട്ടെന്ന് അയാൾ പറഞ്ഞു. "ആട്ടെ, നിങ്ങൾ സ്വന്തം കാര്യം ഒന്നും പറഞ്ഞില്ലല്ലോ."

"ഞങ്ങൾ ഞങ്ങളുടെ അച്ഛനെ അന്വേഷിച്ചു നടക്കുകയാണ്." അവൾ സാവധാനം പറഞ്ഞു. "എന്റെ അമ്മ അതീവ സുന്ദരിയായിരുന്നു. പക്ഷേ ഒരു കുട്ടിയെ പ്രസവിച്ചിട്ട് അവർ മരിച്ചു പോയി. അപ്പോൾ എനിക്ക് ഒരു വയസേ പ്രായമുണ്ടായിരുന്നുള്ളൂ. എന്റെ അച്ഛന് അമ്മയുടെ വേർപാട് സഹിക്കാനായില്ല എന്നു പറയപ്പെടുന്നു. ഞാൻ കൂടെയുള്ളതു കൊണ്ട് അദ്ദേഹം ഒരു വർഷം എങ്ങനെയോ കുഴപ്പം കൂടാതെ കഴിച്ചു കൂട്ടി. പിന്നീട് പെട്ടെന്നൊരു ദിവസം എങ്ങോട്ടോ പോയി. ഇതിനിടെ ഒരു സന്യാസി ഞങ്ങളുടെ ഗ്രാമത്തിൽ വന്നു. അദ്ദേഹം എന്റെ അപ്പൂപ്പനായിരുന്നു. അദ്ദേഹം എന്റെ സംരക്ഷണം ഏറ്റെടുത്തു. പതിനാലു വർങ്ങളായി ഞങ്ങൾ ഒന്നിച്ച് അച്ഛനെ അന്വേഷിക്കുകയാണ്."

ഡോൽമയുടെ കഥ തീരുന്നതിനു മുമ്പുതന്നെ അയാൾക്ക് ഉറക്കം വന്നു. രാവിലെ അയാൾ വടക്കുനിന്നും പ്രദക്ഷിണം ആരംഭിച്ചു.

അയാൾ ലാംഗ്പോനയിലോ പോന്റിയിലോ തങ്ങിയില്ല. എന്നിട്ടും ഗോംബയിലെത്തിയപ്പോൾ രാത്രിയായി. തനിക്കെന്തു പറ്റി എന്ന് അയാൾക്കു മനസ്സിലായില്ല. ദേവിക്കും ആ രാത്രി ഒരു വലിയ വെല്ലുവിളി ആയിരുന്നു. പതിവുപോലെ ഉറക്കത്തിൽ ദേവി അയാൾക്ക് ആയുധപരിശീലനം നൽകിയപ്പോൾ അയാൾ എതിർത്തു.

സ്വപ്നത്തിൽ ആയുധങ്ങളുടെ സ്ഥാനത്ത് അയാൾ പൂവുകളാണു കണ്ടത്. കൊച്ചുകൊച്ചു വെള്ളപ്പൂക്കൾ. ചിലപ്പോൾ പുഷ്പവൃഷ്ടിയു

ണ്ടാകും, ചിലപ്പോൾ ആ പൂക്കൾ ആകാശത്ത് കൂട്ടിൽ നിന്നും പുറപ്പെട്ട വണ്ടുകളെപ്പോലെ പറന്നു നടക്കും.

രാവിലെ വേഗം നിത്യകർമങ്ങൾ നടത്തിയിട്ട് അയാൾ വീണ്ടും തന്റെ യാത്ര തുടർന്നു.

ഗോംബ കടന്ന് അയാൾ രണ്ടു മൈൽ കഷ്ടിച്ച് പോയിക്കാണും. അപ്പോൾ ഛുഹു താഴ്‌വരയിൽ നിന്നു മുകളിലോട്ട് സ്വപ്നത്തിൽ കണ്ട പോലെ പുഷ്പവൃഷ്ടി തുടങ്ങി. പൂവുകളുടെ പിന്നാലെ അയാൾ താഴ്‌വരയുടെ മുകളിലുള്ള കുന്നിൽ കയറി. അവിടെ ചെന്നപ്പോൾ അത്ഭുതപ്പെട്ടുപോയി. അവിടെ പൂക്കളുടെ ഒരു മൈതാനം കണ്ടു—രാത്രിയിലെ സ്വപ്നം പോലെ. സാവധാനം അയാൾ ഏതാനും പൂക്കൾ കൈയിലെടുത്തു. അവ ഗോംബയിൽ അർപ്പിച്ചിട്ട് പോകാമെന്നു കരുതി അയാൾ മുമ്പോട്ടു നടന്നു.

വേഗം മുമ്പോട്ടു നീങ്ങാൻ അയാൾ ആഗ്രഹിച്ചെങ്കിലും ആരോ തന്നെ പുറകോട്ടു വലിക്കുന്നതായി തോന്നി. നേരം സന്ധ്യയാകാറായിരുന്നു. സൂര്യൻ സാവധാനം കൈലാസത്തിന്റെ പുറകിൽ മറയുന്നു. മൻധാതാ കൊടുമുടി കത്തുന്നപോലെ തോന്നി. തീജ്വാലയിൽ നിന്നും പുകച്ചുരുളുകൾ ഉയർന്നു. തന്റെ ഉള്ളിലും പുകപോലെ എന്തോ പരക്കുന്നതായി അയാൾക്കു തോന്നി. അയാൾ തന്റെ കൈയിലിരുന്ന പൂക്കളെ ഒന്നു നോക്കി. എന്നിട്ട് വേഗം പുറകോട്ട് ഓടി. അയാളുടെ കാലുകൾ ചിറകുകളായി തീർന്നു. ഇരുപത്തഞ്ചു മൈൽ അകലെയുള്ള ഗുഹയുടെ അടുത്തു ചെന്നു നിന്നു—അത് ചേർകിപ് ഗുഹയായിരുന്നു.

അയാൾ കിതച്ചുകൊണ്ട് ഡോൽമയോടു പറഞ്ഞു. 'ഞാൻ നിനക്ക് ഈ പൂക്കൾ തരാൻ വന്നതാണ്. ഇത് താഴ്‌വരയിൽനിന്നു കിട്ടിയതാണ്. ഇത് സ്വപ്നത്തിൽ കണ്ട അതേ പൂക്കളാണ്.'

ഡോൽമ അയാളെ നോക്കി. അവളുടെ കൈയിലെ വിളക്ക് വിറച്ചു.

'ഇതു നിനക്കു വേണ്ടിയാണ്.' അയാൾ പൂവ് അവൾക്കു നീട്ടിക്കൊണ്ടു പറഞ്ഞു.

ഡോൽമ നോക്കിയപ്പോൾ ഒരു പൂവു മാത്രമേ വാടാത്തതായി കണ്ടുള്ളൂ. ബാക്കിയുള്ളവയുടെ ഇതളുകൾ എവിടെയോ എങ്ങനെയോ പൊഴിഞ്ഞു പോയിരുന്നു. ഡോൽമ കാരണം അയാളും പൂക്കളെ ശ്രദ്ധിച്ചു നോക്കി.

"അല്ല, ഇതു ഞാൻ കണ്ടില്ലായിരുന്നല്ലോ. ഞാൻ ഇത്ര വേഗം ഓടാൻ പാടില്ലായിരുന്നു." അയാൾ അതീവ ദുഃഖത്തോടെ പറഞ്ഞു.

ഡോൽമ അയാളുടെ കൈയിൽ നിന്നും പൂക്കൾ ആദരവോടെ

വാങ്ങി കണ്ണിൽ വച്ചു. എന്നിട്ട് മുട്ടു കുത്തി ഇരുന്നു പ്രാർത്ഥിച്ചു. ക്രമേണ അവളുടെ തേങ്ങലുകൾ ഉയർന്നു.

ഖഡ്ഗസിങ്ങിനു കാര്യം പിടി കിട്ടിയില്ല. അയാൾ പറഞ്ഞു. 'കരയരുത്, ഞാൻ നിനക്ക് വേറെ പൂക്കൾ കൊണ്ടുതരാം. ഇതിലും നല്ല പൂക്കൾ. ഇത് വെള്ള പൂക്കളാണ്. ഇനി ഞാൻ നീലയും പച്ചയും തവിട്ടും ചുവപ്പും റോസും വെള്ളയും നിറങ്ങളിലുള്ള പൂക്കൾ കൊണ്ടുതരാം. പക്ഷേ നീ കരയരുത്. ഞാൻ ഉടൻ കൊണ്ടുതരാം.'

"വേണ്ട. നിൽക്കൂ." ഡോൽമ അയാളെ തടഞ്ഞു. എന്നിട്ട് അയാളെ തന്റെ അപ്പൂപ്പൻ കിടന്നിരുന്ന മുറിയുടെ ഉള്ളിലേക്കു കൊണ്ടുപോയി. അവൾ അപ്പൂപ്പന്റെ മുഖത്തെ വസ്ത്രം മാറ്റി. അയാൾ മരിച്ചു കഴിഞ്ഞിരുന്നു.

കുറെ കഴിഞ്ഞാണ് അയാൾക്കു ചോദിക്കാൻ തോന്നിയത്: 'ഇനിയെന്തു ചെയ്യും?'

ഡോൽമ ഒന്നും പറഞ്ഞില്ല.

'ആരെങ്കിലും വരുമോ?'

'ആര്?'

'ആരെങ്കിലും.'

'ഇല്ല.'

'പക്ഷേ നീ വിളക്കു കത്തിച്ചു പിടിച്ചുകൊണ്ട് വാതിൽക്കൽ നിന്നതോ?'

ഡോൽമ അല്പനേരം മൗനമായി ഇരുന്നിട്ട് പറഞ്ഞു. 'ഞാൻ പ്രതീക്ഷിച്ച ആൾ വന്നു.'

ഖഡ്ഗസിങ്ങ് അവിശ്വാസത്തോടെ അവളെ നോക്കി.

'ഇനി നാം എന്താണു ചെയ്യേണ്ടത്?'

'ഞാൻ അന്ത്യകർമങ്ങൾക്കുള്ള സാധനങ്ങൾ ശേഖരിച്ചുവച്ചിട്ടുണ്ട്. നാളെ രാവിലെ നമുക്ക് അപ്പൂപ്പന്റെ കർമങ്ങൾ നടത്താം.' അവളുടെ നിസ്സംഗതയും പ്രായോഗിക ബുദ്ധിയും അയാളെ അത്ഭുതപ്പെടുത്തി. അയാൾ ചോദിച്ചു. 'അതിനു ശേഷം നീ എങ്ങോട്ടു പോകും.?'

'അത് ഈശ്വരനിശ്ചയം പോലെ.' ഡോൽമ യാതൊരു മനഃക്ലേശവും കൂടാതെ പറഞ്ഞു.

'വേണമെങ്കിൽ ഞാൻ നിന്നെ നിന്റെ ഗ്രാമത്തിൽ കൊണ്ടു വിടാം.'

'എവിടെ?'

'നിന്റെ ഗ്രാമത്തിൽ. നീ ഏതോ പേരു പറഞ്ഞല്ലോ.'

'എനിക്ക് ഓർമ വച്ച നാൾ മുതൽ ഞാൻ ഇവിടെത്തന്നെയാണു

കഴിഞ്ഞത്. ഞാൻ താങ്കളോടു പറഞ്ഞതൊക്കെ കേട്ട കാര്യങ്ങൾ മാത്രമാണ്.'

'അവിടം കണ്ടുപിടിക്കാം. എവിടെങ്കിലും കാണാതിരിക്കില്ല.'

'ഉണ്ടായിരിക്കാം, പക്ഷേ ആ ഗ്രാമം കണ്ടുപിടിക്കാൻ എത്ര കാലം വേണ്ടി വരുമെന്ന് എങ്ങനെ അറിയും?'

അയാൾ നിശ്ശബ്ദനായി. താൻ തീർച്ചയായും തന്റെ ലക്ഷ്യത്തിൽ നിന്നു മാറിപ്പോയിരിക്കുന്നു. പക്ഷേ തനിക്ക് ഈ നിസ്സഹായയായ പെൺകുട്ടിയെ എങ്ങനെ ഇങ്ങനെ വിട്ടിട്ടു പോകാനാവും.

'യോഗീ, താങ്കൾ വിഷമിക്കേണ്ട. ഇതു തന്നെയാണ് എന്റെ വീട്. ഇതേ പോലെ ഞാൻ ജീവിച്ചുകൊള്ളാം.'

അയാൾ ഒന്നും പറഞ്ഞില്ല. അയാൾ ലാമയുടെ സംഭാഷണം ഓർത്തു. ഡോൽമയ്ക്ക് ഇനി എന്തു പറ്റും എന്നു ചോദിച്ചപ്പോൾ ലാമ പറഞ്ഞു—മരണം ഒരു സാമൂഹ്യ സംഭവമാണെങ്കിൽ ഡോൽമയുടെ ചുമതല സമൂഹം ഏറ്റെടുക്കണം. എന്നിട്ട് ലാമ അയാളോടു ചോദിച്ചു—നിങ്ങൾ സമൂഹത്തിൽ പെടില്ലേ?

ശവസംസ്കാരം കഴിഞ്ഞപ്പോഴേക്ക് ഖഡ്ഗസിങ്ങിന്റെ മനസ്സിലെ സംഘർഷം അവസാനിച്ചിരുന്നു. അയാൾ തീരുമാനമെടുത്തു കഴിഞ്ഞു. താൻ ഒരു പ്രത്യേക ലക്ഷ്യവുമായി ഇറങ്ങിയവനാണ്. തന്റെ ലക്ഷ്യത്തിൽ നിന്നും വ്യതിചലിക്കാൻ തനിക്ക് സാധ്യമല്ല. ഒരു മനുഷ്യനെന്ന നിലയ്ക്ക് തന്നെ കൊണ്ട് ആവുന്ന സഹായം താൻ ചെയ്തു. ഇതിൽ കൂടുതൽ എന്തെങ്കിലും ചെയ്യുക തനിക്ക് അസാധ്യമാണ്.

അവളോട് യാത്ര ചോദിച്ചിട്ട് അയാൾ തിരിഞ്ഞ് പടിഞ്ഞാറോട്ട് നടന്നു.

മാനസസരോവറിന്റെ തീരം വേഗം കടന്നുപോയി. ഇപ്പോൾ അയാൾ 'രക്ഷസ് തടാകത്തിന്റെ അരികിലൂടെ നടക്കുകയാണ്. രാത്രിയാകുമ്പോഴേക്ക് താൻ ഗാപ്ജെയിൽ എത്തും. പക്ഷേ ഇപ്പോഴും അയാൾക്ക് തന്റെ തീരുമാനത്തിൽ പൂർണ സംതൃപ്തി തോന്നുന്നില്ലായിരുന്നു.

തനിക്ക് പ്രതികാരം ചെയ്യുന്നത് പിന്നെയുമാകാം. അയാൾ ആലോചിച്ചു. പക്ഷേ ആ പാവം പെണ്ണ് ദുഃഖവും ഏകാന്തതയും സഹിക്കവയ്യാതെ ആത്മഹത്യ ചെയ്താൽ തനിക്ക് ആ പാപത്തിൽ നിന്നും ഒഴിയാൻ പറ്റുമോ, തന്റെ മുമ്പിലല്ല ആ അത്യാഹിതം നടന്നതെങ്കിൽ കൂടി.

ആത്മഹത്യ! അയാൾ പെട്ടെന്നു തിരിഞ്ഞ് ആവുന്നത്ര വേഗത്തിൽ ഓടി.

ചേർകിപ്പിൽ എത്തിയപ്പോഴേക്ക് രാത്രി ഇരുണ്ടു കഴിഞ്ഞിരുന്നു. ഗുഹയുടെ വാതിൽക്കൽ ചെന്ന് അയാൾ വിളിച്ചു. 'ഡോൽമ! ഡോൽമ!'

ഡോൽമ ഓടിവന്നു.

'എന്നോടു ക്ഷമിക്കണം.' അയാൾ പറഞ്ഞു. 'ഞാൻ ഇങ്ങനെ ചെയ്യാൻ പാടില്ലായിരുന്നു.'

'അതിനു താങ്കൾ ഒന്നും ചെയ്തില്ലല്ലോ!'

'അല്ല, ഞാനങ്ങനെ ചെയ്യാൻ പാടില്ലായിരുന്നു!' അയാൾ ഏറെ നേരം ആ വാചകം ആവർത്തിച്ചുകൊണ്ടിരുന്നു. ഒടുവിലയാൾ സാധാരണസ്ഥിതിയിലെത്തിയിട്ട് പറഞ്ഞു. 'ഡോൽമാ, എനിക്കു നിന്നെ ഇങ്ങനെ ഉപേക്ഷിച്ചിട്ടു പോകാനാവില്ല. ഇനി എനിക്കു രണ്ടു വഴികളേ ഉള്ളൂ. ഒന്നുകിൽ ഞാൻ നിന്റെ ഗ്രാമം കണ്ടെത്തി നിന്നെ നിന്റെ വീട്ടുകാരെ ഏൽപ്പിക്കണം, അല്ലെങ്കിൽ....'

'അല്ലെങ്കിൽ?'

'അല്ലെങ്കിൽ നീ ഞങ്ങളുടെ ഗ്രാമത്തിലേക്കു പോരിക.'

അവളൊന്നും പറഞ്ഞില്ല.

'എനിക്കറിയാം, സ്വന്തം സമൂഹം വിട്ടിട്ടു പോരാൻ വലിയ പ്രയാസമാണ്.... പക്ഷേ....'

'അല്ല! ഇക്കാര്യം എന്നെപ്പോലുള്ള നിർഭാഗ്യവതികൾക്ക് ബാധകമാവില്ല. എനിക്ക് ഈ സ്ഥലത്ത് എന്തിരിക്കുന്നു? ഏതാനും പക്ഷികൾ, വല്ലപ്പോഴും വരുന്ന തീർത്ഥയാത്രികർ. ദുഃഖങ്ങളും വേദനകളും കൊണ്ടു നിറഞ്ഞ ഒരു ഭൂതകാലവും. പുതിയ സമൂഹം എനിക്കൊരു പുതിയ ജീവിതം നൽകും!'

'അപ്പോൾ നീ തയ്യാറാണ്?'

'അതെ. പോകാം!' ഡോൽമ എഴുന്നേറ്റു.

'ഇപ്പോൾ തന്നെയോ?' ഖഡ്ഗസിങ്ങിന് അത്ഭുതം തോന്നി.

'അതെ, ഇപ്പോൾ തന്നെ. താങ്കൾ കൂടെയുള്ളതുകൊണ്ട് എനിക്കിവിടെ ഒരു നിമിഷം പോലും കഴിയണമെന്നില്ല.'

അവർ രണ്ടും ആ രാത്രി തന്നെ അവിടെ നിന്നും പുറപ്പെട്ടു.

ഗ്രാമത്തിൽ എത്തിയ ഉടൻ അവരുടെ വിവാഹം നടന്നു. അമ്മ അവരെ ആദികോട്ടയിൽ താമസിപ്പിച്ചു.

## പ്രതികാരത്തിന്റെ കഥ

വന്നയുടൻ ഖഡ്ഗസിങ്ങ് കത്യൂരികളോടു പ്രതികാരം ചെയ്യാൻ തുടങ്ങി. അയാൾക്ക് ഭഗവാൻ ശിവന്റെ അനുഗ്രഹം ഉണ്ടായിരുന്നു. അതുകൊണ്ട് ശത്രുക്കളെ കഷണമായി അരിഞ്ഞുവീഴ്ത്തി. നാലുപാടും ബഹളമായി.

ഒരു ദിവസം ഒരു മിന്നൽ ആക്രമണത്തിൽ അയാൾ അനേകം കത്യൂരികളെ കൊന്നു. അവരിൽ ഇരുപതു വയസുള്ള ഒരു ചെറുപ്പക്കാരനും ഉണ്ടായിരുന്നു.

ഖഡ്ഗസിങ്ങ് ആദികോട്ടയിൽ എത്തിയപ്പോൾ ഏതോ സ്ത്രീയുടെ ശബ്ദം കേട്ടു.

'എടാ ഖഡ്ഗസിങ്ങ്, വാ പുറത്തേക്കു വാ!'

'ആരാ?' അയാൾ സംശയത്തോടെ ചോദിച്ചു.

'നീ ആണോ ഉഗ്രപ്രതാപിയായ ഖഡ്ഗസിങ്ങ്?' ആ സ്ത്രീ ചോദിച്ചു.

അയാൾ 'അതെ' എന്നു പറയുന്നതിനുമുമ്പ് ആ സ്ത്രീ വീണ്ടും പറഞ്ഞു. 'ഞാൻ കത്യൂരി കുടുംബത്തിൽ വിവാഹിതയായി വന്നവളാണ്. ഇതെന്റെ മകനാണ്. ഇന്നു നീ ഇവനെ പിതൃവിഹീനനാക്കി.'

അവരുടെ കണ്ണിൽ നിന്നും തീ പാറുന്നുണ്ടായിരുന്നു. ആ ശബ്ദം കേട്ട് മഹാവീരനായ ഖഡ്ഗസിങ്ങു പോലും ഞെട്ടി. ഒരു വിധം സ്വയം നിയന്ത്രിച്ചുകൊണ്ട് അയാൾ പറഞ്ഞു. 'എന്റെ അച്ഛനമ്മമാർ കൊല്ലപ്പെട്ടപ്പോൾ എനിക്കിത്രപോലും പ്രായമില്ലായിരുന്നു. എനിക്ക് ആരോടും ശത്രുതയില്ല. പക്ഷേ നിവൃത്തിയില്ല. എനിക്ക് എന്റെ ബന്ധുമിത്രാദികളുടെ കൊലയ്ക്കു പ്രതികാരം ചെയ്യണം. അവരുടെ അലയുന്ന ആത്മാക്കൾക്ക് ശാന്തി നൽകണം.'

ഡോൽമയ്ക്ക് അയാളുടെ ഈ പ്രതികാര മനോഭാവത്തോട് യോജിപ്പില്ലായിരുന്നു, അതുകൊണ്ട് അയാൾ യുദ്ധത്തിനു പോകുമ്പോഴൊക്കെ അവൾ തന്റെ മാലയെടുത്ത് ജപിക്കുമായിരുന്നു. ഖഡ്ഗസിങ്ങും സ്ത്രീയുമായി നടന്ന സംഭാഷണം കേട്ട് അവളും പുറത്തു വന്നു.

'എടാ പാപീ!' സ്ത്രീ പറഞ്ഞു. 'എന്റെ ഭർത്താവ് നിന്റെ അച്ഛനമ്മമാരോട് എന്തു തെറ്റു ചെയ്തു? അദ്ദേഹം നിന്നെപ്പോലെ തന്നെ അറിവില്ലാത്ത കുട്ടിയായിരുന്നില്ലേ!'

'ഞാൻ പറഞ്ഞില്ലേ, എനിക്ക് നിങ്ങളോടോ, നിങ്ങളുടെ ഭർത്താവിനോടോ, നിങ്ങളുടെ മകനോടോ യാതൊരു വിരോധവുമില്ല. പക്ഷേ എന്നെ അനാഥനാക്കിയപ്പോൾ ഞാൻ ആ കൊലയാളികളോട് എന്തു തെറ്റാണു ചെയ്തതെന്നു പറയൂ. ഇവനാണെങ്കിൽ അമ്മ ഉണ്ട്, എന്റെ അമ്മയെപ്പോലും അന്നു വെറുതെ വിട്ടില്ലല്ലോ.'

'ഖഡ്ഗസിങ്ങ്! നിന്റെ വാളിന്റെ ദാഹം ഇതുകൊണ്ടും തീരാൻ പോകുന്നില്ല. നിന്റെ ദുര്യോഗത്തിനു ഞങ്ങൾ കാരണക്കാരല്ല,—ഞാനോ എന്റെ മകനോ ഭർത്താവോ. പക്ഷേ ഞങ്ങൾക്ക് ഉണ്ടായ ദുര്യോഗത്തിനു നീ കാരണക്കാരനാണ്. നിനക്കു വരം കിട്ടിയിട്ടുണ്ട്, അതുകൊണ്ടു

നിന്നെ ആർക്കും തോൽപ്പിക്കാൻ കഴിയില്ല, എന്ന് എല്ലാവർക്കും അറിയാം. പക്ഷേ നിനക്ക് വരം തന്ന ആൾ പാപിയാണ്, സ്വാർത്ഥ നാണ്. എന്നിൽ അല്പമെങ്കിലും സത്യമുണ്ടെങ്കിൽ ആ ഈശ്വരൻ ഇനി ഈ ലോകത്ത് ഉണ്ടാവില്ല.'

അവർ പറഞ്ഞുതീർന്നില്ല അതിനു മുമ്പ് ഭഗവാൻ ശിവൻ തന്റെ ഭൂതഗണങ്ങളോടൊപ്പം പെട്ടെന്ന് ഭദ്രേശ്വരക്ഷേത്രം വിട്ടു പോയി. ദേവിക്കും കൂടെ പോകേണ്ടി വന്നു.

'നിന്റെ പിതൃക്കളുടെ രക്തദാഹം ഇനിയും ശമിച്ചിട്ടില്ലെങ്കിൽ, ഇതാ ഞാൻ എന്റെ കൈകൊണ്ട് എന്റെ മകനെ അവർക്കായി സമർപ്പിക്കുന്നു. ഈ താണ്ഡവം അവസാനിപ്പിക്കണമെന്ന് അവരോടു വിനീതമായി അപേക്ഷിക്കുന്നു.'

എന്നിട്ട് ആ സ്ത്രീ തന്റെ പിന്നിൽ ഒളിച്ചു വച്ചിരുന്ന അരിവാൾ എടുത്തു കുഞ്ഞിനെ വെട്ടാൻ ഭാവിച്ചു. അപ്പോൾ നാലു പാടു നിന്നും 'രക്ഷിക്കണേ, രക്ഷിക്കണേ' എന്ന സ്ത്രീ ശബ്ദം മുഴങ്ങി. ഞൊടിയിട യിൽ ഡോൽമ ചാടിച്ചെന്നു കുട്ടിയെ വെട്ടേൽക്കാതെ എടുത്തുമാറ്റി. ഉന്നം പിഴച്ചതോടെ സ്ത്രീ ബോധംകെട്ടു വീണു.

ബോധം വീണ്ടു കിട്ടിയതോടെ അവർ വീണ്ടും വിലപിച്ചു. അവർ ഡോൽമയോട് പറഞ്ഞു. 'നിങ്ങൾ എന്തിന് ഇവനെ രക്ഷിച്ചു? ഞാൻ ഇവനെ വളർത്തികൊണ്ടു വന്നത് ചെറുപ്പത്തിൽ തന്നെ കൊല്ലാനായി ട്ടല്ലായിരുന്നു. ഇയാളുടെ പിതൃക്കളുടെ രക്തദാഹം തീരുകയും അവ രുടെ പേരിൽ എന്തൊക്കെയാണു നടക്കുന്നതെന്ന് അറിയുകയും ചെയ്താൽ മതിയായിരുന്നു.'

അതു കേട്ട് ഡോൽമ പറഞ്ഞു. 'ഇനി ഞാൻ ജീവിച്ചിരിക്കുമ്പോൾ ഒരു കൊലപാതകവും നടക്കില്ല. അങ്ങനെ ഉണ്ടാവില്ലെന്നു ഞാൻ നിങ്ങൾക്കു വാക്കു തരുന്നു. അവനെ രക്ഷിക്കാനായി എനിക്ക് ആയുധം എടുക്കേണ്ടി വന്നാലും സാരമില്ല.'

അതു കേട്ടതോടെ അയാൾ ആകെ വിറച്ചു. ഡോൽമയുടെ പിറകിൽ സാക്ഷാൽ ദുർഗ രൗദ്രഭാവത്തിൽ നിൽക്കുന്നതുപോലെ അയാൾക്കു തോന്നി. അയാൾ ഡോൽമയെ സാഷ്ടാംഗം നമസ്കരിച്ചു. 'അമ്മേ, ഭഗ വതീ, ഇനി അവിടുന്ന് ആജ്ഞാപിക്കുന്നതുപോലെ ചെയ്യാം.'

ഇങ്ങനെ വർഷങ്ങളായി നടന്നുവന്ന പ്രതികാരത്തിന്റെ കഥ അവ സാനിച്ചു. ഖഡ്ഗസിങ്ങ് ഒരു വിറകുകഷണം എടുത്തുകൊണ്ടു കത്യൂ രികളുടെ ശവസംസ്കാരത്തിൽ പങ്കെടുത്തു. പിന്നെ അവർ തമ്മിൽ മൈത്രിയായി.

ഖഡ്ഗസിങ്ങിന്റെ മൂത്തമകളെ വിവാഹം കഴിച്ചത് അയാളുടെ മുമ്പിൽ ബലിയർപ്പിക്കാൻ വന്ന ആ സ്ത്രീയുടെ മകനായിരുന്നു. ഖഡ്ഗസിങ്ങിന്റെ അമ്മ ഡോൽമയ്ക്കു ഗൗരി എന്നു പേരിട്ടു. ഗ്രാമത്തിൽ എല്ലാവരും അവളെ ആ പേരിൽ തന്നെ വിളിച്ചു. പക്ഷേ ഖഡ്ഗസിങ്ങ് അവളെ എപ്പോഴും 'ഡോൽമ' എന്നാണു വിളിച്ചത്. ഡോൽമ എന്നാൽ ദേവി എന്നാണർത്ഥം.

അവരുടെ പ്രേമകഥ ശാശ്വതമാണ്. നാട്ടിൽ എല്ലാവർക്കും ആ കഥ അറിയാം. അതാണു ഞാൻ നിങ്ങളെ പറഞ്ഞു കേൾപ്പിച്ചത്." ധ്യാൻസിങ്ങ് രമയോടു വിശദീകരിച്ചു.

## ഡോൽമയുടെ സ്വർഗാരോഹണം

"അവർ രണ്ടുപേരും ഒരേ വർഷം ഏതാണ്ട് ഒന്നിച്ചു തന്നെയാണു മരിച്ചത്. പക്ഷേ ഗൗരി മരിച്ചപ്പോൾ ഒരു വിചിത്ര സംഭവം ഉണ്ടായി. അവളുടെ ദേഹത്ത് വെള്ള രോമങ്ങൾ കണ്ടു. അവൾക്ക് മരണസമയത്തു വല്ലാത്ത പ്രയാസം വന്നു. അവൾ ഖഡ്ഗസിങ്ങിനോടു പറഞ്ഞു. നിങ്ങൾ എന്നോടു ക്ഷമിക്കുന്നതു വരെ എനിക്കു മരിക്കാൻ കഴിയില്ല."

"എന്തിന്?" ഖഡ്ഗസിങ്ങ് അത്ഭുതപ്പെട്ടു.

"ഞാൻ എന്നെപ്പറ്റി നിങ്ങളോടു മുഴുവൻ പറഞ്ഞിട്ടില്ല."

"നീ പറഞ്ഞു. ഇനി പറഞ്ഞില്ലെങ്കിൽ കൂടി എനിക്ക് അതൊക്കെ അറിയണമെന്നില്ല. എന്നിട്ടും നീ ആവശ്യപ്പെടുന്നെങ്കിൽ ഞാൻ നിന്നോടു ക്ഷമിച്ചിരിക്കുന്നു."

"അല്ല, ഇക്കാര്യം ഓർത്ത് എന്റെ മനസ്സിൽ എന്നും വിഷമമായിരിക്കും. ആ പാപം കൊണ്ടാണ് ഞാൻ മരണസമയത്ത് മറ്റു യോനിയിലേക്കു പോകുന്നത്. എനിക്കുള്ള ഏറ്റവും വലിയ ശിക്ഷ അതാണ്. ഞാൻ എന്റെ കഥ മുഴുവൻ പറയാം. എങ്കിലേ എനിക്കു മോക്ഷം കിട്ടൂ."

"അങ്ങനെയാണെങ്കിൽ നീ പറഞ്ഞുകൊള്ളുക. നിന്റെ മനസ്സിനു ശാന്തി കിട്ടുന്ന കാര്യം പറയാൻ ഞാൻ അനുവാദം തരുന്നു."

അപ്പോൾ ഗൗരി പറഞ്ഞു. "ഞാൻ നിങ്ങളോടു ചേർകിപ്പിൽ പറഞ്ഞ കഥ ഞാൻ പറഞ്ഞു കേട്ടതാണ്. നിങ്ങൾ എന്നെ എന്റെ ഗ്രാമത്തിൽ കൊണ്ടാക്കാമെന്നു പറഞ്ഞപ്പോൾ ഞാൻ പറഞ്ഞു, അങ്ങനെയൊരു ഗ്രാമം ഉണ്ടോ, ഉണ്ടെങ്കിൽ തന്നെ എനിക്ക് അറിയില്ല. അതു സത്യമായിരുന്നു. കാരണം അങ്ങനെയൊരു ഗ്രാമം ഇല്ലായിരുന്നു. വാസ്തവത്തിൽ ചുംഗല എന്റെ അപ്പൂപ്പനല്ലായിരുന്നു. എന്റെ അമ്മ ഒരു

സന്യാസിനി ആയിരുന്നു. അമ്മയ്ക്ക് ഒരു ഭിക്ഷുവുമായി ഉണ്ടായ ബന്ധ ത്തിൽ ജനിച്ചതാണു ഞാൻ. ചിലർ പറയുന്നത്, ചുംഗല തന്റെ മന്ത്രശ ക്തികൊണ്ട് എന്നെ എന്റെ അമ്മയിൽ നിന്നും അകറ്റിയിട്ട് എനിക്ക് ഈ മനുഷ്യരൂപം നൽകിയതാണ് എന്നാണ്. തന്റെ പ്രായക്കൂടുതലും സിദ്ധിയും കൊണ്ടു ഭിക്ഷുവിനു ദുർബുദ്ധി തോന്നി. എനിക്കു സ്ത്രീരൂപം നൽകിയതിന്റെ പിന്നിൽ അയാളുടെ ലക്ഷ്യം അടിസ്ഥാന പരമായി തന്റെ ശാരീരിക തൃപ്തിയും ശുശ്രൂഷയും ആയിരുന്നു."

"ഓ!" ഖഡ്ഗസിങ്ങ് ആശ്ചര്യത്തോടെ കേട്ടുകൊണ്ടിരുന്നു. "പക്ഷേ ഇതൊക്കെ നീ എങ്ങനെ അറിഞ്ഞു?"

"ലാമയിൽ നിന്നും. അദ്ദേഹം ജ്യേഷ്ഠസഹോദരനെപ്പോലെയായി രുന്നു."

"നീ അയാളുടെ പിടിയിലായത് എന്നു തൊട്ടാണ്?"

"എന്നു തൊട്ടാണ് എന്നറിയില്ല. എനിക്കെന്റെ അമ്മയേയോ ബാല്യ കാലത്തേയോ പറ്റി ഓർമയില്ല. ഒരു പക്ഷേ ചുംഗല അതൊക്കെ എന്റെ ഓർമയിൽ നിന്നും മാറ്റിയതാവാം. ലാമ പറഞ്ഞത് അയാൾ എന്റെ അമ്മയെ കൊന്നു, മരിക്കുന്ന സമയത്ത് അമ്മ അയാളെ ശപിച്ചു 'ഹേ ഭിക്ഷൂ, താൻ ചെയ്ത പാപത്തിന്റെ ഫലമായി എപ്പോഴെങ്കിലും ഈ കന്യകയെ തൊട്ടാൽ താൻ അംഗഹീനനായി തീരും.' അങ്ങനെ സംഭ വിക്കുകയും ചെയ്തു. എന്റെ കൺ മുമ്പിൽ ഭിക്ഷു അംഗവിഹീനനായി. അയാളുടെ ശരീരം ദിവസം പ്രതി ശോഷിച്ചു വന്നു."

"ഇതിൽ നിന്റെ തെറ്റ് എന്താണ്? ഏതു കാര്യത്തിലാണോ നമുക്കു യോജിപ്പില്ലാത്തത് അതിന്റെ പാപം നമുക്കു കിട്ടില്ല." ഖഡ്ഗസിങ്ങ് അവളെ സാന്ത്വനപ്പെടുത്തി.

"ലാമ പറഞ്ഞു, ഞാൻ ചുംഗലയോടു ക്ഷമിച്ചാൽ അയാൾ എന്റെ അമ്മയുടെ ശാപത്തിൽ നിന്നും മോചിതനാകും. അതുകൊണ്ടു ഞാൻ അങ്ങനെ ചെയ്യാൻ മടിച്ചു. നിങ്ങൾ വരുന്നതിന് ഏതാനും ദിവസം മുമ്പ് ലാമ വന്നിരുന്നു. അദ്ദേഹം പല ദിവസം എന്നെ പറഞ്ഞു മനസ്സി ലാക്കാൻ ശ്രമിച്ചു—നീ ഇയാളോടു ക്ഷമിക്ക്, ഇയാൾ ചെയ്തതിനു വേണ്ടുവോളം അനുഭവിച്ചു കഴിഞ്ഞു. ജനിച്ചപ്പോഴത്തെപ്പോലെ ഞാൻ നിന്നെ പരിശുദ്ധയാക്കാം. എന്നിട്ടും ഞാൻ അയാളെ മോചിപ്പിച്ചില്ല. ഒടുവിൽ ലാമ എന്നോടു പറഞ്ഞു 'ആട്ടെ നീ ഇയാളെ എങ്ങനെ മോചി പ്പിക്കും?'

ഞാൻ പറഞ്ഞു 'ഞാൻ ഇവിടെ നിന്നും വളരെ അകലെ പോയി കഴിയുമ്പോൾ.'

'ശരി, ഗ്വാഗറിൽ നിന്നും ഒരു യുവാവു വരും. അയാൾ നിന്നെ രക്ഷിക്കും.'

'ഞാൻ നിങ്ങളെ ആദ്യമായി കണ്ടപ്പോൾ തന്നെ ചുംഗലയെ മോചിപ്പിക്കേണ്ടതായിരുന്നു, പക്ഷേ ഞാൻ അപ്പോഴും അയാളെ രക്ഷിച്ചില്ല. നിങ്ങൾ മാനസസരോവർ പ്രദക്ഷിണം വയ്ക്കാൻ പോയപ്പോൾ ലാമ വീണ്ടും എന്നെ കാണാൻ വന്നു. അദ്ദേഹം ഒരിക്കൽ കൂടി എന്നോടു പറഞ്ഞു—'കുഞ്ഞേ, നിനക്ക് ഞാൻ പറയുന്നത് വിശ്വാസം വരുന്നില്ല. കഷ്ടമാണ്. അവിശ്വാസം ദുഃഖത്തിനു കാരണമാകും. നിന്റെ രക്ഷകൻ വന്നു കഴിഞ്ഞു. ഇനി ഇയാളെ മോചിപ്പിക്കൂ.'

ഞാൻ പറഞ്ഞു—പക്ഷേ അദ്ദേഹം യോഗിയാണ്, മടങ്ങി വരികയില്ല. അപ്പോൾ ലാമ പറഞ്ഞു—അല്ല, അതു ശരിയല്ല. അദ്ദേഹം തീർച്ചയായും മടങ്ങിവരും.

'അന്നു രാത്രി മുഴുവനും അടുത്ത ദിവസം പകൽ മുഴുവനും ലാമ എന്റെ അടുത്തിരുന്ന് എന്നെ ഉപദേശിച്ചു. ഒടുവിൽ അന്നു സൂര്യാസ്തമനത്തിനു മുമ്പ് ചുംഗലയോട് ഞാൻ ക്ഷമിച്ചു. അങ്ങനെ അയാൾ മോചിതനായി. ഞാൻ നിങ്ങളെ കാത്തിരുന്നു. വാസ്തവത്തിൽ നിങ്ങൾ ആദ്യമായി വന്ന ദിവസം ചുംഗല പിറുപിറുത്തത് തന്നോടു ക്ഷമിക്കണമെന്നു പറഞ്ഞായിരുന്നു.'

' പക്ഷേ നീ എന്നോട് ഇതുവരെ എന്താ ഇതൊക്കെ പറയാതിരുന്നത്?' ഖഡ്ഗസിങ്ങ് ചോദിച്ചു.

'കാരണം ലാമ പോകാൻ നേരത്ത് എന്നോടു പറഞ്ഞു, ഞാൻ ഇതു നിങ്ങളിൽ നിന്നും ഒളിച്ചു വയ്ക്കണം. ഇപ്പോൾ എനിക്കു തോന്നുന്നു, അദ്ദേഹം അത് മനഃപൂർവം ചെയ്തതാണ്. എന്റെ നിർബന്ധബുദ്ധിയെ അദ്ദേഹം ശിക്ഷിച്ചതാവും. ഞാനും വേദന അനുഭവിക്കട്ടെ എന്നു വിചാരിച്ചു കാണും.'

ഖഡ്ഗസിങ്ങ് അവളുടെ ഇരു കൈകളും പിടിച്ചു കൊണ്ടു പറഞ്ഞു. 'ഇല്ല, നീ ഒരു പാപവും ചെയ്തിട്ടില്ല. ഞാൻ നിന്റെ ഭർത്താവാണ്, ശിവഭക്തനാണ്. എന്റെ സർവ പുണ്യകർമങ്ങളും നിനക്കു തരികയാണ്. നിന്റെ മോചനത്തിനായി ഞാൻ പ്രാർത്ഥിക്കുന്നു.' ഖഡ്ഗസിങ്ങ് അത്രയും പറഞ്ഞപ്പോഴേക്ക് ഗൗരി വീണ്ടും തന്റെ പഴയ രൂപത്തിലെത്തി. അവളുടെ രോമങ്ങളൊക്കെ അപ്രത്യക്ഷമായി. അവൾ ഈ ലോകത്ത് നിന്നും യാത്രയായി.

' അവളുടെ ചിത ഒരുക്കിയപ്പോൾ വടക്കുനിന്നും ഒരു മനോഹരമായ പക്ഷി പറന്നുവരുന്നത് ആളുകൾ കണ്ടു. അത് അരയന്നമായിരുന്നു.

ഡോൽമയെ കാണാൻ എപ്പോഴും വരുമായിരുന്ന അവളുടെ സുഹൃത്ത്. അവളുടെ അന്ത്യ കർമങ്ങൾ പൂർത്തിയായ ഉടൻ അരയന്നം മടങ്ങിപ്പോയി. അവളുടെ മരണം കഴിഞ്ഞ് പതിനഞ്ചു ദിവസത്തിനുള്ളിൽ ഖഡ്ഗസിങ്ങും മരിച്ചു."

ധ്യാൻസിങ്ങ് അല്പമൊന്നു നിർത്തിയിട്ടു പറഞ്ഞു. "ഇപ്പോഴും വർഷത്തിലൊരിക്കൽ ആ അരയന്നം ആദികോട്ടയിൽ വരാറുണ്ട്. രാത്രി മുഴുവൻ തങ്ങിയിട്ട് രാവിലെ മാനസസരോവറിലേക്കു മടങ്ങി പോകും."

"ഏതു ദിവസമാണു വരുന്നത്?" രമ ആശ്ചര്യത്തോടെ ചോദിച്ചു.

"എല്ലാവർഷവും ജ്യേഷ്ഠമാസത്തിലെ പൂർണിമദിവസം. അന്നേ ദിവസമാണ് ഗൗരി അതായത് ഡോൽമ മോക്ഷം പ്രാപിച്ചത്." ഇത്തവണ മറുപടി പറഞ്ഞത് ഖിമാനന്ദ്ജി ആയിരുന്നു.

"അതു ശരിയായിരിക്കില്ല." രമ ഹരീഷിനെ നോക്കി, ചേട്ടൻ തന്നെ പിൻതാങ്ങുമെന്ന പ്രതീക്ഷയോടെ പറഞ്ഞു. "മുന്നൂറു വർഷമായി ഒരു പക്ഷി തുടർച്ചയായി എങ്ങനെ വരും? അതു മരിച്ചിരിക്കില്ലേ?" ഹരീഷ് ഒന്നും പറഞ്ഞില്ല.

"അരയന്നം ദൈവീക പക്ഷിയാണ്, അതിനു മരണമില്ല." ഖിമാനന്ദ്ജി പറഞ്ഞു. "നീ പറഞ്ഞതും ശരിയായിരിക്കും. അതിന്റെ ഏതെങ്കിലും പിൻഗാമിയാകും വരിക."

"അരയന്നം വരുന്നത് ആരെങ്കിലും കണ്ടിട്ടുണ്ടോ?" രമ ചോദിച്ചു.

"കാണേണ്ടവർ കണ്ടിട്ടുണ്ട്. നിന്റെ അപ്പൂപ്പൻ തന്നെ നേരിട്ടു കണ്ടിട്ടുണ്ട്." അദ്ദേഹം പെട്ടെന്നു ഹരീഷിന്റെ നേരെ തിരിഞ്ഞിട്ടു പറഞ്ഞു. "ഹരീഷ്, നീ ശ്രമിച്ചു നോക്കൂ. എനിക്കു തോന്നുന്നു, നിനക്ക് അതിനെ കാണാൻ പറ്റും. വേനൽക്കാലത്ത് നീ വരിക, ക്യാമറയും കൂടെ കൊണ്ടു വരണം. അപ്പോൾ ആദികോട്ടയിൽ തന്നെയാകും പൂജയും. അന്നു തന്നെയാണ് ഡോൽമയുടെ ഓർമദിനവും."

"ഡോൽമയുടെ ഓർമദിനം ഇപ്പോഴും ആഘോഷിക്കാറുണ്ടോ?" രമ ആശ്ചര്യത്തോടെ ചോദിച്ചു.

അദ്ദേഹം ഒന്നു നിർത്തിയിട്ട് ഗൗരവത്തോടെ പറഞ്ഞു. "ഹരീഷ്, നീ നിന്റെ മകനു വേണ്ടി അന്വേഷിച്ചത് ഈ പക്ഷിയെ തന്നെ ആയിക്കൂടെന്നുണ്ടോ? നീ പറഞ്ഞത്ര വെളുപ്പുള്ള ചിറകുകൾ അതിനു മാത്രമേ ഉള്ളൂ—മഞ്ഞുപോലെ വെളുത്ത് മാലാഖമാരുടെ വെള്ള വസ്ത്രം പോലെ."

ഹരീഷ് അപ്പോഴും മറുപടി ഒന്നും പറഞ്ഞില്ല.

# ഇരുപത്

അന്നു രാവിലെ സപിണ്ഡി അടിയന്തിരത്തിനു ശേഷം പുഴയിൽ നിന്നു മടങ്ങി വരുമ്പോൾ വഴിയിൽ അരയാലിനു ചുവട്ടിൽ ഗണപതിപൂജയും ശാന്തിമന്ത്രവും നടത്തി. ആലിനു വെള്ളം കൊടുത്ത് ആശീർവദിച്ചു. അതിനു ശേഷം എല്ലാവരും പരസ്പരം 'നമസ്കാരം' പറഞ്ഞു. അപ്പോഴാണ് ഹരീഷിന് ഓർമ വന്നത് ഇന്നു പതിനൊന്നു ദിവസം കഴിഞ്ഞ് നമസ്ക്കാരം നടത്തിയതാണ്. അവർക്കു പുല തീർന്നു.

ബ്രാഹ്മണ ഭോജനം കഴിഞ്ഞപ്പോൾ വൈകുന്നേരമായിരുന്നു. അയാൾക്കു സമാധാനമായി. നാളെ രാവിലെ തന്നെ തനിക്കു പോകാം.

എട്ടു മണിയായപ്പോൾ ആരോ വന്നു പറഞ്ഞു—വല്യമ്മ വിളിക്കുന്നു. വല്യമ്മ മുകളിലത്തെ വീട്ടിലായിരുന്നു. അടുക്കളയിൽ പുതിയ വിറകു കൊണ്ടു വച്ചിരുന്നു. അതു കാരണം പുക അടിച്ചുകൊണ്ടിരുന്നു. തന്മൂലം ബൾബിന്റെ പ്രകാശം മങ്ങിയിരുന്നു. ഖിമാനന്ദ്ജി രമയോടു തന്റെ ആരോഗ്യത്തെപ്പറ്റി ചോദിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഹരീഷ് പുറത്തോട്ട് ഇറങ്ങാൻ തുടങ്ങിയപ്പോൾ അദ്ദേഹം വിളിച്ചു "എടാ ഹരീഷ്, എങ്ങോട്ടാ പോകുന്നത്?"

"ദാ വരുന്നു." അയാൾ പടികളിറങ്ങി. വാതിൽക്കൽ ചെന്നിട്ട് അയാൾ ചോദിച്ചു. "വല്യമ്മ എവിടെ?"

ചേട്ടത്തി തന്റെ രണ്ടാമത്തെ മകൻ നരേന്ദ്രന് ആഹാരം കൊടുത്തു കൊണ്ടിരിക്കുകയായിരുന്നു. അവന് ഉറക്കം വരുന്നുണ്ടായിരുന്നു. ഒരു കാരണവശാലും ആഹാരം കഴിക്കാൻ താൽപ്പര്യം ഇല്ല. ചേട്ടത്തി അയാളെ കണ്ടിട്ടു മകനിൽ നിന്നും കണ്ണെടുത്ത് അയാളോടു പറഞ്ഞു. "അകത്തുണ്ട്."

"ഞാൻ വരുന്നു ഹരീഷ്, നീ മുകളിൽ ഇരിക്ക്." അകത്തു നിന്നും വല്യമ്മയുടെ ശബ്ദം കേട്ടു.

അടുക്കളയിൽ പുക കണ്ടില്ല. അടുപ്പു കെട്ടുകഴിഞ്ഞിട്ടുണ്ടാകും.

"എന്താ ചെയ്യുന്നത് ചേട്ടത്തീ?" അയാൾ ഉത്സാഹത്തോടെ നരേന്ദ്രനെയും അവന്റെ അമ്മയെയും നോക്കി.

"ഇവന് ആഹാരം കൊടുക്കുകയാണ്." ചേട്ടത്തി പറഞ്ഞു.

"എന്താ താമസിച്ചത്?"

"ഞാൻ ഇപ്പോഴാണു ശ്രദ്ധിച്ചത്. എത്രയോ നേരമായിട്ട് ഉറക്കമായിരുന്നു. വിശക്കുന്ന കുട്ടിയെ എങ്ങനെ ഉറക്കാൻ പറ്റും."

"അതെ, വിശക്കുന്ന കുട്ടിയെ ഉറക്കാൻ പാടില്ല. എന്നെയും അമ്മ ഇങ്ങനെ ആഹാരം കഴിപ്പിച്ചിട്ടുണ്ട്."

പത്തു വയസുള്ള നരേന്ദ്രൻ വായിലെ ഉരുള സാവധാനം ചവയ്ക്കും. എന്നിട്ടു തന്റെ അമ്മയുടെ തോളിൽ തൂങ്ങും. അമ്മ അവന്റെ വായിൽ തട്ടിയിട്ട് അവനെ ശകാരിക്കും. പിന്നെ സ്നേഹത്തോടെ അടുത്ത ഉരുള കഴിപ്പിക്കും.

"മതി ചേട്ടത്തി. ബാക്കി രാവിലെ കഴിച്ചുകൊള്ളും." ഒടുവിൽ ഹരീഷിനു നരേന്ദ്രനെ ബുദ്ധിമുട്ടിക്കുന്നത് സഹിക്കവയ്യാതായി.

ചേട്ടത്തി അയാളുടെ വാക്കു കേട്ടിട്ടോ അതോ അപ്പോഴേക്കും ക്ഷീണിച്ചതുകൊണ്ടോ ഇങ്ങനെ പിറുപിറുത്തു. "ഈ നാശത്തിന്റെ നിത്യ പരിപാടിയാണ് ഇത്. ഇങ്ങനെ ഒന്നും കഴിക്കാതെ ഉറങ്ങും. ചിലപ്പോൾ ഞാനോ അമ്മയോ ഇവന് ഇങ്ങനെ ആഹാരം കൊടുക്കും. പകൽ മുഴുവൻ കളിച്ചു നടന്നു വല്ലാതെ ക്ഷീണിക്കും. എന്നിട്ടു വൈകിട്ട് എവിടെയെങ്കിലും ചെന്നു കിടക്കും."

അയാൾ ചിരിച്ചു. ചിരിച്ചുകൊണ്ടു തന്നെ മുകളിലോട്ടു ചെന്നു. ചേട്ടത്തിയും ചിരിച്ചു, പക്ഷേ അവരുടെ ചിരിയിൽ തളർച്ചയും ദേഷ്യവും ഉണ്ടായിരുന്നു.

"എന്തു പറ്റി?" വല്യച്ഛൻ ചോദിച്ചു.

"ഒന്നുമില്ല, നരേന്ദ്രനെ കണ്ടിട്ടു ചിരി വന്നു."

"അവൻ എന്തു ചെയ്തു?" രമ ചോദിച്ചു.

"ഇവിടുത്തെ കുട്ടികൾ അല്ലെങ്കിൽ തന്നെ കൊള്ളരുതാത്തവരാണ്. ഒന്നും ചെയ്തില്ലെങ്കിലാണ് അത്ഭുതം. കുരങ്ങന്മാർ, എന്തെങ്കിലും ചെയ്തു കാണും. അവൻ അല്ലെങ്കിൽ തന്നെ കുസൃതിയാണ്." വല്യച്ഛൻ ഉടൻ കൂട്ടിച്ചേർത്തു.

"അല്ല, അല്ല. അവൻ ഒന്നും ചെയ്തില്ല. ആഹാരം കഴിക്കാതെ ഉറങ്ങിപ്പോയി. അവന്റെ അമ്മ അവനെ ഉറക്കത്തിൽ നിന്നും ഉണർത്തി ആഹാരം കൊടുക്കാൻ പാടുപെടുന്നതു കണ്ടു."

"ഇവിടുത്തെ പെണ്ണുങ്ങൾ അങ്ങനെയാണ്. എപ്പോഴും എന്തെങ്കിലും കുത്തിത്തീറ്റിക്കൊണ്ടിരിക്കും." വല്യച്ഛൻ പറഞ്ഞു.

"കുട്ടികൾ എണീക്കാൻ വൈകും. അപ്പോൾ തൊട്ടേ വിളി തുടങ്ങും. ഉറങ്ങുന്നവർ ഉറങ്ങട്ടെ. രാവിലെ കഴിക്കും. ഇന്ന് അല്ലെങ്കിൽ തന്നെ പൂരിയും പ്രസാദവും കഴിച്ചതാണ്."

അദ്ദേഹം കൂടുതലെന്തെങ്കിലും പറയുന്നതിനു മുമ്പായി ഹരീഷ് തടഞ്ഞു. " അല്ല വല്യച്ഛാ, കുട്ടികൾ കഴിക്കുകതന്നെ വേണം. ഇവിടെ ചപ്പാത്തി അല്ലാതെ കുട്ടികൾ എന്താ കഴിക്കുന്നത്! സത്യത്തിൽ എനിക്ക് എന്റെ കുട്ടിക്കാലം ഓർമ വരികയാണ്."

"എന്താ?" ഹരീഷ് വീണ്ടും തന്റെ കുട്ടിക്കാലത്തേക്കു പോകയാണെന്നു രമ ഊഹിച്ചു. അയാൾക്കു കുട്ടിക്കാലം എന്നു പറഞ്ഞാൽ അമ്മയാണ്. രമയ്ക്കാണെങ്കിൽ ചേട്ടൻ അമ്മയെപ്പറ്റി മാത്രം ഓർക്കുന്നത് ഇഷ്ടവുമല്ല. എങ്കിലും അവൾക്ക് അമ്മയെപ്പറ്റി അറിയാൻ താല്പര്യം ഉണ്ടായിരുന്നു.

"കുട്ടിക്കാലത്തു ഞാനും ഇങ്ങനെ തന്നെയായിരുന്നു. കളിച്ചു കളിച്ചു വല്ലാതെ ക്ഷീണിക്കും. സന്ധ്യയാകുമ്പോഴേക്കും ഉറക്കം വരും. സന്ധ്യക്കു മുമ്പ് ഞാൻ ആഹാരം കഴിക്കണമെന്ന് അമ്മ ശ്രദ്ധിക്കാറുണ്ടായിരുന്നു. എങ്കിലും ചിലപ്പോഴൊക്കെ താമസിച്ചു പോകും. വിശേഷിച്ചും വീട്ടിൽ മാംസം പാകം ചെയ്യുമ്പോൾ. അന്നു മൂന്നു മണിക്കു തന്നെ പാത്രം അടുപ്പത്തു വയ്ക്കും. എട്ട് ഒമ്പതു മണിയാകുമ്പോഴേ പാകമാകുകയുള്ളു. തന്മൂലം ഞാനൊരിക്കലും അത്താഴം കഴിക്കാറില്ലായിരുന്നു. പക്ഷേ അമ്മ അങ്ങനെ എളുപ്പം തോൽവി സമ്മതിക്കില്ല. അവർ ഉറക്കത്തിൽനിന്ന് എന്നെ എണീപ്പിച്ച് അടുക്കളയിൽ കൊണ്ടുപോകും. എന്നിട്ട് എന്റെ മുമ്പിൽ ആഹാരം വിളമ്പി വയ്ക്കും."

"മാംസം വേകാൻ അത്ര സമയം പിടിക്കുമോ?" രമയുടെ സംശയം.

"കുന്നുംപുറമല്ലേ. ഇവിടെ എല്ലാം വേകാൻ കൂടുതൽ സമയമെടുക്കും. പോരാത്തതിന് അന്നു പ്രഷർകുക്കർ ഇല്ലായിരുന്നല്ലോ."

"അതൊക്കെ ശരിതന്നെ. ഞാനും കുന്നിൻപുറത്ത് ആഹാരം പാകം ചെയ്തിട്ടുണ്ട്. മാംസം വേകാൻ അഞ്ചു മണിക്കൂർ വേണ്ട അല്ലേ വല്യച്ഛാ?" രമ പിന്തുണയ്ക്കായി ഖിമാനന്ദ്ജിയെ നോക്കി. "അഞ്ചു മണിക്കൂർ വേണ്ടി വരില്ല." ഹീരിഷ് അദ്ദേഹത്തിനെ പറയാൻ സമ്മതിച്ചില്ല.

"പക്ഷേ മൂന്നാലു മണിക്കൂർ എന്തായാലും വേണ്ടി വരും. എങ്കിലും ശരിക്കു വേവാതെ മാംസം കഴിക്കാൻ പറ്റില്ല."

"എന്താ കഴിക്കാൻ പറ്റാത്തത്?" ഹരീഷ് കാരണം കൂടാതെ സംഗതി വലിച്ചു നീട്ടുകയാണെന്നു രമയ്ക്കു തോന്നി.

"വാസ്തവത്തിൽ അമ്മയ്ക്കു പല്ലിന് അസുഖമുണ്ടായിരുന്നു." ഹരീഷ് പറഞ്ഞു.

"എന്താ?"

"ഐ തിങ്ക് ദാറ്റ് വാസ് പയോറിയ ആൻഡ് ഇറ്റ് വാസ് ക്വയറ്റ് സീരിയസ്." അമ്മയുടെ വായിലെ ദുർഗന്ധം പെട്ടെന്ന് അവിടെയൊക്കെ വ്യാപിച്ചതായി ഹരീഷിനു തോന്നി. അയാൾ നിശ്ശബ്ദനായി. കുട്ടിക്കാലത്ത് തനിക്കൊരിക്കലും തോന്നിയിട്ടില്ല, അമ്മയുടെ വായിൽ നിന്നും ദുർഗന്ധം അടിക്കാറുണ്ടെന്നും തന്മൂലം ആളുകൾ അവരിൽ നിന്നും അകന്നു കഴിയുമെന്നും. പല്ലുവേദനകൊണ്ട് ചിലപ്പോഴൊക്കെ അവർക്ക് രാത്രി ഉറങ്ങാനേ പറ്റാറില്ലായിരുന്നു. ദുർഗന്ധം അകറ്റാനായി പകൽ പലവട്ടം പല്ലു വൃത്തിയാക്കാറുണ്ടായിരുന്നു.

രമയ്ക്ക് ഇതു പുതിയ അറിവായിരുന്നു. അച്ഛൻ പല്ലുകളുടെ കാര്യത്തിൽ ഇത്ര കരുതൽ പാലിച്ചിരുന്നത് എന്തുകൊണ്ടാണെന്നു പെട്ടെന്ന് അവൾക്കു മനസ്സിലായി. എന്നും രണ്ടു പ്രാവശ്യം പല്ലു തേയ്ക്കുകയും ആഹാരം കഴിച്ചിട്ട് കുറഞ്ഞത് അഞ്ചു പ്രാവശ്യം കുലുക്കുഴിയുകയും ചെയ്തിരുന്നു. കുട്ടിക്കാലത്ത് അദ്ദേഹം അവളുടെ പല്ലുകൾ പരിശോധിപ്പിച്ചിരുന്നു.

ഹരീഷ് വേഗം സ്വയം നിയന്ത്രിച്ചുകൊണ്ടു പറഞ്ഞു. "ഞാൻ ചപ്പാത്തി മുറിച്ചിട്ട് അതു കറിയിൽ മുക്കും, പക്ഷേ പാത്രം കാണാൻ വയ്യാതെ വരും. അന്ന് അവിടെ വിദ്യുച്ഛക്തി ഇല്ലായിരുന്നു. ഇരുട്ട് അല്പം കൂടുതലായിരുന്നു. പോരാത്തതിന് ഉറക്കച്ചടവും. അമ്മ ചപ്പാത്തി ഉണ്ടാക്കിക്കൊണ്ടിരിക്കുമ്പോൾ എന്റെ ഓരോ ചലനവും ശ്രദ്ധിക്കും. ചിലപ്പോൾ ചപ്പാത്തി ഉണ്ടാക്കുന്നതു നിർത്തിയിട്ട് വേഗം മാംസത്തിന്റെ പാത്രം എന്റെ മുമ്പിൽ കൊണ്ടുവയ്ക്കും. കഴിച്ചുകൊണ്ടിരിക്കുമ്പോൾ അറിയാതെ ഞാൻ എന്റെ കൈ കടിക്കും. എന്നിട്ടു കരയും. അമ്മയുടെ കണ്ണു വെട്ടിച്ച് ഞാൻ ചപ്പാത്തി ഉപേക്ഷിച്ച് അവിടെത്തന്നെ കിടന്നുറങ്ങും. അമ്മ വീണ്ടും എനിക്ക് ആഹാരം തരാൻ ശ്രമിക്കും. അവർ പറയും, നോക്കൂ ഇതിൽ മുളക് ഒട്ടും ഇല്ല. ഞാൻ നിനക്കുവേണ്ടി പ്രത്യേകം ഉണ്ടാക്കിയതാണ്. ഇങ്ങനെ അവർ എനിക്കുവേണ്ടി വളരെ ബുദ്ധിമുട്ടും. എങ്കിലും ആ മാംസം ഞാൻ അടുത്ത ദിവസം രാവിലെയേ കഴിക്കാറുള്ളൂ.

മാംസം പാചകം ചെയ്യുന്നത് എനിക്കു വളരെ ഇഷ്ടമായിരുന്നു.

അന്നുച്ചയ്ക്കു തന്നെ വീട്ടിൽ അടുപ്പു കത്തിക്കും. അടുപ്പിൽ ഒരു വലിയ പിച്ചളപ്പാത്രത്തിൽ വെള്ളം വയ്ക്കും. അതു ചൂടാകാനായി അടച്ചു വയ്ക്കും. അടപ്പു പൊങ്ങുകയും താഴുകയും ചെയ്യുന്നതു ഞാൻ ശ്രദ്ധിക്കും. ആവി പൊങ്ങുന്നതു കാണാൻ എനിക്ക് വളരെ ഇഷ്ടമായിരുന്നു. ജെയിംസ് വാട്ടിനെപ്പോലെ ആയിത്തീരണമെന്നു ഞാൻ കൊതിച്ചിരുന്നു. ചായകെറ്റിലിലെ ദ്വാരത്തിൽ കൂടി പുറത്തു പോകുന്ന ആവിയിൽ ഞാൻ കടലാസുകഷണം വച്ചു നോക്കി. പലപ്പോഴും എന്റെ കൈ പൊള്ളിയിട്ടുണ്ട്. ഒരിക്കൽ ഇക്കാര്യത്തിനു വേണ്ടി അമ്മയുമായി വഴക്കിട്ട് അടി വാങ്ങിക്കുകയും ചെയ്തു."

"നിന്നെ നിന്റെ അമ്മ അടിച്ചെന്നോ?" വല്യമ്മ ചിരിച്ചുകൊണ്ടു ചോദിച്ചു. അവർ തന്റെ വാക്കുകൾ കേൾക്കുന്നുണ്ടായിരുന്നുവെന്ന് ഹരീഷ് അറിഞ്ഞില്ല.

"അമ്മ ചേട്ടനെ ഒരിക്കലും അടിക്കാറില്ലായിരുന്നു." രമ അല്പം പരിഹാസത്തോടെ പറഞ്ഞു.

"അല്ല, ഒരിക്കൽ എന്റെ മുമ്പിൽ വച്ചുതന്നെ ഇവനെ ഭയങ്കരമായി അടിച്ചു. അഞ്ചു വിരലും മുഖത്തു പതിഞ്ഞു. അന്ന് ഇവന് അഞ്ചു വയസു കാണും." ഖിമാനന്ദ്ജി അയാളോടു ചോദിച്ചു. "നിനക്ക് ഓർമയുണ്ടോ!"

"ഇല്ല."

"ഇവൻ കുട്ടിക്കാലത്ത് മഹാ കുസൃതിയായിരുന്നു." വല്യമ്മ പറഞ്ഞു.

"രമ പറയുന്നതാവും ശരി. അമ്മ എന്നെ ഒരിക്കലും അടിച്ചിട്ടില്ല. അന്നെനിക്കു പനി വരികയും ചെയ്തു." ഹരീഷ് തന്റെ ബാല്യകാല സ്മൃതികളിൽ മുഴുകി.

"പക്ഷേ വല്യച്ഛൻ പറഞ്ഞല്ലോ, ചേട്ടനെ അമ്മ അടിക്കാറുണ്ടായിരുന്നെന്ന്." രമ പറഞ്ഞു.

"വല്യച്ഛൻ വല്ലപ്പോഴുമേ വരാറുണ്ടായിരുന്നുള്ളൂ, അദ്ദേഹത്തിന് എന്തറിയാം." ഹരീഷ് മനഃപൂർവം എതിർത്തുകൊണ്ട് പറഞ്ഞു. "ഇനി അമ്മ എന്നെ അടിച്ചിട്ടുണ്ടെങ്കിൽ തന്നെ തന്റെ നിസ്സഹായത കൊണ്ടാകും. അപ്പോൾ അവർ എന്നെ അല്ല, തന്നെ തന്നെയാകും അടിക്കുക. അതിനെ ഞാൻ അടിയായി കരുതുന്നില്ല." എന്നിട്ട് അയാൾ നിശ്ശബ്ദനായി.

അയാളുടെ നിശ്ശബ്ദത രമയെ അസ്വസ്ഥയാക്കി. ചേട്ടനെ ആർക്കും തോല്പിക്കാൻ ആവില്ല, അവൾ ആലോചിച്ചു. ഈ മനുഷ്യൻ ക്രിമിനൽ വക്കീലിനെപ്പോലെയാണ്. തന്റെ എതിരാളിയെ സാവധാനം കുരു

ക്കിയിട്ടു കുറ്റവാളിയാക്കി തീർക്കും. ഈസ് ഹി നോട്ട് ബിൽഡിങ്ങ് എ കേസ് സ്ലോലി ആന്റ് മെറ്റികുലസ്‌ലീ? എന്തിന് എന്തിനുവേണ്ടി? രമയ്ക്ക് അതോർത്ത് വിഷമമായി.

ഖിമാനന്ദ്ജി ഒരിക്കൽ പറയുകയുണ്ടായി. സ്ത്രീകൾ തങ്ങളുടെ കുട്ടികളെ അടിച്ചിട്ട് തങ്ങളുടെ ശത്രുക്കളെ ഭയപ്പെടുത്താറുണ്ട്. പക്ഷേ മറ്റുള്ളവരുടെ മട്ടു കണ്ടപ്പോൾ അദ്ദേഹവും മൗനം പാലിച്ചു.

നീണ്ട ഇടവേളയെ ഭഞ്ജിച്ചത് വല്യമ്മയായിരുന്നു. "നീ നാളെ പോകയാണോ?"

"ആട്ടെ, നിങ്ങൾ എന്നെ വിളിപ്പിച്ചതെന്തിനാണ്?"

"നീ നാളെത്തന്നെ പോകയാണോ?" വല്യമ്മ ആവർത്തിച്ചു.

"അതെ വല്യമ്മേ, പോകേണ്ടി വരും." അയാൾ വല്യമ്മയുടെ സ്വരത്തിലെ വാത്സല്യം പൂർണമായും മനസ്സിലാക്കി.

"എത്ര നാൾ കൂടിയാണു വന്നത്... പിതൃപൂജ കഴിഞ്ഞിട്ടു പോകൂ..." വല്യമ്മ ഒന്നു നിർത്തി. എന്നിട്ടു വീണ്ടും പറഞ്ഞു. "പക്ഷേ മോനേ, ജോലിയാണു പ്രധാനം. നിന്റെ ഉചിതം പോലെ ചെയ്യ്."

ജോലിയുടെ കാര്യം പറഞ്ഞതിൽ നിന്നും വല്യമ്മയുടെ വിയോജിപ്പ് ഊഹിക്കാമായിരുന്നു. അവർ നേരെ തെളിച്ചു പറഞ്ഞില്ല എന്നേയുള്ളു. തന്റെ അച്ഛന്റെ അന്ത്യകർമങ്ങളിലും ശരിക്കു പങ്കെടുക്കാൻ കഴിയാത്തവണ്ണം ഹരീഷിന് എന്താ ഇത്ര അത്യാവശ്യ കാര്യം ഉള്ളത്. അതു ചോദിക്കാൻ ആർക്കും ധൈര്യമില്ലായിരുന്നു.

"നിങ്ങൾ വിളിച്ചതെന്തിനാണ്?" ഹരീഷിനു വല്യമ്മയുടെ വാത്സല്യം നിറഞ്ഞ ചോദ്യം തള്ളിക്കളയാൻ പറ്റില്ലായിരുന്നു. പുറമേ എല്ലാവരും മൗനം പാലിക്കുന്നെങ്കിലും ആരും തന്റെ തീരുമാനത്തിൽ തൃപ്തരല്ല എന്നയാൾക്ക് അറിയാമായിരുന്നു. ഇവർക്ക് ഇതൊക്കെയാണു പ്രധാനപ്പെട്ട കാര്യങ്ങൾ. ഇതിലും പ്രധാനപ്പെട്ട താൽക്കാലിക പ്രാധാന്യമുള്ള കാര്യം ഉണ്ടാകാമെന്ന് ഇവർക്കറിയില്ല. പക്ഷേ ഇതിലും പ്രധാനപ്പെട്ട കാര്യമുണ്ട്. കുറഞ്ഞ പക്ഷം തനിക്കുണ്ട്. അച്ഛനെന്ന നിലയിൽ ഓരോ നിമിഷവും ലയിച്ചു കഴിയാൻ മകനോടൊപ്പം രസിച്ചു കഴിയാൻ.

വൈകിട്ട് അയാളോട് അല്പനാൾ കൂടി തങ്ങാൻ രമ പറഞ്ഞപ്പോൾ അയാൾക്കു തോന്നി തന്റെ മകന്റെ ബാല്യകാലം നേരിട്ടു കാണാൻ തനിക്ക് ഓരോ നിമിഷവും അവന്റെ കൂടെ കഴിയണമെന്നുണ്ട്. കുറഞ്ഞപക്ഷം ഇതിനൊന്നും ചെലവാക്കാൻ തനിക്കു സമയമില്ല. പക്ഷേ താൻ ഏതു നിമിഷങ്ങൾക്കു വേണ്ടിയാണോ അക്ഷമനായി കഴിയുന്നത് അതിന്റെ പ്രാധാന്യം അത്രയും തീക്ഷ്ണതയോടെ രമയെ പറഞ്ഞു

മനസ്സിലാക്കാൻ ആവില്ല. രമയിൽ വിശ്വാസമില്ലാത്തതു കൊണ്ടും ആവാം.

"നിങ്ങൾ എന്നെ വിളിച്ചത് എന്തിനാണു വല്യമ്മേ?" ഹരീഷ് ചോദ്യം ആവർത്തിച്ചു.

"വാസ്തവത്തിൽ...." വല്യമ്മയ്ക്കു വാക്കുകൾ കിട്ടിയില്ല.

"വാസ്തവത്തിൽ...." യാഥാർത്ഥ്യത്തിലേക്കു തിരിച്ചു വരിക അത്ര എളുപ്പമല്ലായിരുന്നു.

"കാര്യമെന്താണെന്നു വച്ചാൽ" ഖിമാനന്ദ്ജി പ്രശ്നം അവതരിപ്പിച്ചു. "നിന്റെ വല്യമ്മ നിന്നെ ചില കാര്യങ്ങൾ ഏല്പിക്കാൻ ആഗ്രഹിക്കുന്നു." അദ്ദേഹം പ്രയാസം കൂടാതെ കാര്യം പറഞ്ഞു.

"വല്യമ്മേ!" ഹരീഷ് എണീക്കാൻ ഭാവിച്ച വല്യമ്മയെ പിടിച്ചു നിർത്തി. "എങ്ങോട്ടാ പോകുന്നത്! ഇവിടെ ഇരിക്കൂ."

"വരട്ടെ, ഞാൻ അതൊക്കെ കൊണ്ടു വരട്ടെ."

"എന്തു കൊണ്ടുവരാനാ പോകുന്നത്? ഇതുവരെ ഇതൊക്കെ ആരുടെ കൈവശമായിരുന്നു."

"നിന്റെ അച്ഛൻ സൂക്ഷിക്കാൻ എന്നെ ഏൽപ്പിച്ചതാണ്." വല്യമ്മ വീണ്ടും എണീക്കാൻ ഭവിച്ചു.

"നിങ്ങൾ ഇരിക്കൂ." ഹരീഷ് ഒരു കൈകൊണ്ട് അവരെ പിടിച്ചിരുത്തി.

"ഇതുവരെ നിങ്ങളുടെ കൈയിലായിരുന്നെങ്കിൽ ഇനിയും നിങ്ങളുടെ കൈയിൽ തന്നെ ഇരിക്കട്ടെ. ആവശ്യം വരുമ്പോൾ വാങ്ങിക്കൊള്ളാം."

അപ്പോഴേക്കു സുരേന്ദ്രനും എത്തിക്കഴിഞ്ഞിരുന്നു. അയാൾ ഉടൻ ഇടപെട്ടു. "ഇവിടെത്തന്നെ ഇരുന്നോട്ടെ, പക്ഷേ ഒന്നു കാണുന്നതിൽ എന്താ തെറ്റ്! നിന്റെ വസ്തുവകകൾ എന്തൊക്കെയാണെന്നു നീയും അറിഞ്ഞിരിക്കണം."

"ചേട്ടാ, എനിക്കെല്ലാം അറിയാം. എനിക്കതു കാണണമെന്നില്ല. ഞാനതു മറക്കാൻ ആഗ്രഹിക്കുന്നു."

"പറ്റില്ല." ഖിമാനന്ദ്ജി പറഞ്ഞു. "അതു സൂക്ഷിക്കാൻ തന്നതാണ്. അതുകൊണ്ട് അതു നിന്നെ കാണിക്കേണ്ട ചുമതല വല്യമ്മയുടേതാണ്. പിന്നെ നിന്റെ ഇഷ്ടം പോലെ. നിനക്ക് അറിയാമായിരിക്കും. പക്ഷേ രമയ്ക്ക് ഇക്കാര്യം അറിയില്ലല്ലോ!"

"എങ്കിൽ നിങ്ങൾ രമയെ നാളെ കാണിച്ചാൽ മതി. ഇന്നു രാത്രി ഇത്രയും ഇരുട്ടി നിങ്ങൾ എന്തു കാട്ടാനാണു പോകുന്നത്? എല്ലാവരും തളർന്നു. ഉറങ്ങട്ടെ."

രമ ഒന്നും പറഞ്ഞില്ല.

"പറ്റില്ല." ഖിമാനന്ദ്ജി തറപ്പിച്ചു പറഞ്ഞു. "നീ കണ്ടേ മതിയാകൂ.

നിന്റെ വല്യമ്മ എന്നെ വിളിപ്പിച്ചതും അതിനായിട്ടാണ്. അധികസമയം എടുക്കില്ല. ഞാനും വളരെ ക്ഷീണിച്ചിരിക്കുകയാണ്. നാം വസ്തു വീതിക്കാനൊന്നും പോകയല്ലല്ലോ. ഒരു ധാർമിക കടമ. അതു നിർവഹിക്കുന്നു എന്നു മാത്രം."

ഹരീഷിന് ഈ നാടകമൊക്കെ തികച്ചും നിരർത്ഥകമായി തോന്നി. പക്ഷേ ഇനി സംഗതി നീട്ടുന്നതു ശരിയല്ല. വല്യമ്മ അകത്തേക്കു പോയി കഴിഞ്ഞിരുന്നു. അവർ സുരേന്ദ്രനെ അകത്തേക്കു വിളിച്ചു. അല്പം കഴിഞ്ഞു സുരേന്ദ്രനും അയാളുടെ ഭാര്യയും കൂടി ഒരു വലിയ പെട്ടി എടുത്തു പുറത്തു കൊണ്ടുവന്നു.

ഹരീഷിന് അതു തിരിച്ചറിയാൻ ഒട്ടും വിഷമമുണ്ടായില്ല. നേരിയ പച്ച നിറത്തിൽ നടുക്കു ചുവന്ന ഡിസൈനിലുള്ള അടപ്പുള്ള പെട്ടി. ഇത്രയും പഴകിയിട്ടും അതിന്റെ ശാലീനത ഒട്ടും പോയിരുന്നില്ല.

അമ്മ ഈ പെട്ടി തുറക്കുമ്പോഴൊക്കെ, ഹരീഷ് അമ്മയുടെ തോളിൽ കൂടി എത്തിനോക്കുമായിരുന്നു. അവർ വല്ലപ്പോഴുമേ പെട്ടി തുറക്കാറുള്ളൂ. ചിലപ്പോൾ ഏതെങ്കിലും സാധനം അന്വേഷിച്ചും, ചിലപ്പോൾ മഴയ്ക്കു ശേഷം വസ്ത്രങ്ങൾക്കു ചൂടു നൽകാനും. പലപ്പോഴും അമ്മ ഹരീഷിനോടു പിണങ്ങുകയും അവനെ ശകാരിക്കുകയും ചെയ്യുമായിരുന്നു.

"എടാ, നിന്റെ തല തിരിഞ്ഞോ!"

"എന്തു പറ്റി?" അവനൊന്നു ഞെട്ടി.

"എന്താണ് ഇതിൽ ഉള്ളത്! പഴയ സാരികളല്ലേ. ഒരു പുതിയ വസ്ത്രവും വച്ചിട്ടുണ്ട്. പോയി നിന്റെ ജോലി നോക്ക്."

അമ്മയുടെ ശകാരം തികച്ചും അപ്രതീക്ഷിതമായതുകൊണ്ട് അവൻ പേടിച്ചു ദൂരെ മാറിനിൽക്കും. അമ്മയുടെ മൂഡ് വളരെ ചുരുക്കമായേ മോശമാകാറുള്ളു. പിരിമുറുക്കം ആ വീട്ടിലെ സ്ഥായീഭാവമായിരുന്നു. പക്ഷേ അത് ഇത്ര വർദ്ധിച്ചത് എന്നു തൊട്ടാണെന്നു ഹരീഷിന് ഊഹിക്കാൻ കഴിഞ്ഞില്ല.

എന്തായാലും ഹരീഷും അമ്മയും തമ്മിലുള്ള വഴക്ക് അധിക നേരം നിലനിന്നില്ല. "എടാ ഹരീഷ്, ഇങ്ങോട്ടു നോക്ക്". അല്പം കഴിഞ്ഞ് അമ്മ അവനോടു പറയും.

അവൻ ആ മുറിയിൽ തന്നെ ഒരു കസേരയിൽ മാറി ഇരിക്കും, പക്ഷേ അമ്മയുടെ വാക്കുകൾക്കു മറുപടി പറയില്ല.

"എടാ, പറ, നിനക്ക് ഏതു സാരിയാണു കൂടുതലിഷ്ടം?"

അവൻ എന്നിട്ടും മറുപടി പറഞ്ഞില്ല. അപ്പോൾ അമ്മ അവന്റെ

അടുത്തു ചെന്നു തന്റെ അടുത്തേക്കു കൊണ്ടുപോകും. എന്നിട്ടു പറയും. 'ഞാന്‍ പറഞ്ഞതു കേട്ടില്ലേ? നിസ്സാര കാര്യത്തിനു പിണങ്ങും. ഇതിലുള്ളതൊക്കെ നീ കണ്ടിട്ടുള്ളതാണ്. വീണ്ടും വീണ്ടും കണ്ടിട്ട് എന്തു കാര്യം. ഇങ്ങോട്ടു വാ.'

ക്രമേണ ഹരീഷിന്റെ ദേഷ്യം ഇല്ലാതാകും.

പെട്ടി തുറന്നാല്‍ എന്തൊക്കെയാണു കാണുക എന്ന് അയാള്‍ക്കറിയാമായിരുന്നു—ചുവപ്പും, പച്ചയും, നീലയും, റോസും നിറത്തിലുള്ള ബനാറസ് സാരികളും പഴയ അളവിലുള്ള ബ്ലൗസുകളും. അമ്മ അവ ഒരിക്കലും ഉടുക്കാറില്ലായിരുന്നു—വിവാഹങ്ങള്‍ക്കു പോലും. അമ്മേ ഈ സാരി ഉടുക്കൂ എന്ന് അവന്‍ പറഞ്ഞാല്‍ അവര്‍ പറയും—ഇനി നിന്റെ കല്യാണത്തിന് ഉടുക്കാം. അമ്മ തമാശ പറഞ്ഞതാണോ അതോ വാസ്തവത്തില്‍ ഗൗരവമായി പറഞ്ഞതാണോ എന്നു ഹരീഷിന് ഇന്നും മനസ്സിലായിട്ടില്ല. ഒരിക്കല്‍ അമ്മ അയാളോടു വെറുതേ ചോദിച്ചു—'എടാ ഹരീഷ്, നിനക്ക് ഏതു സാരിയാണ് ഇഷ്ടം?' അപ്പോള്‍ അയാള്‍ പറഞ്ഞു. "എല്ലാം!" സത്യത്തില്‍ ആ സാരികളെല്ലാം നല്ല ഭംഗിയുള്ളതായിരുന്നു.

"എങ്കില്‍ ശരി, ഇതെല്ലാം നിന്റെ ഭാര്യക്കായിട്ട് മാറ്റിവയ്ക്കാം." പക്ഷേ ഉള്ളിന്റെ ഉള്ളില്‍ അയാള്‍ ആഗ്രഹിച്ചത് എനിക്ക് ഇത് ഉടുക്കാന്‍ കഴിഞ്ഞിരുന്നെങ്കില്‍ എന്നായിരുന്നു! വിവാഹം വരെ ഈ സാരികളൊക്കെ മാറ്റി വയ്ക്കുന്നത് അയാള്‍ക്ക് അന്നു മനസ്സിലാക്കാന്‍ കഴിഞ്ഞില്ല. അയാള്‍ക്കു തോന്നി വിവാഹപ്രായമാകാന്‍ തനിക്ക് എത്രയോ യുഗങ്ങള്‍ കാത്തിരിക്കേണ്ടിവരും, അതിനുള്ള ക്ഷമ തനിക്കില്ല. പിന്നീടു രമ ഉണ്ടായപ്പോള്‍ അമ്മ പറഞ്ഞു—പകുതി സാരികള്‍ ഈ രമക്കുട്ടിക്കാണ്, പകുതി നിന്റെ ഭാര്യക്കും. പക്ഷേ അപ്പോഴേക്കും അയാള്‍ വലുതായി ഭാര്യ എന്നു കേട്ടാല്‍ നാണിക്കുന്ന മട്ടായി. പുരുഷനെയും സ്ത്രീയെയും വേര്‍തിരിക്കുന്ന ലോക സ്വഭാവത്തെപ്പറ്റി അയാള്‍ക്കു സാമാന്യം അറിവായി കഴിഞ്ഞിരുന്നു.

പെട്ടിയുടെ പൂട്ടു തുറക്കാന്‍ സമയമെടുത്തു. കഴിഞ്ഞ അനേകം വര്‍ഷങ്ങളായി ഒരേ മട്ടില്‍ വച്ചിരുന്നതു കൊണ്ടാവാം. അമ്മ ഇട്ട പിച്ചള കൊണ്ടുള്ള അലിഗഡ് പൂട്ടായിരുന്നു അതിന്മേല്‍.

"ഇക്കാലമത്രയും ആരും ഇതു തുറന്നില്ലേ?" ഹരീഷ് ചോദിച്ചു.

"നിന്റെ അച്ഛന്‍ ഇവിടെ വരുന്നതിനു മുമ്പുതന്നെ ഇതു പൂട്ടി വച്ചിരിക്കുകയായിരുന്നു. നേരത്തെ തന്നെ അദ്ദേഹം പെട്ടി ഇവിടെ വച്ചിരുന്നു. ഒന്നോ രണ്ടോ തവണ ഫിനെയില്‍ ഗുളികകള്‍ ഇടാനോ വെയിലു

കൊള്ളിക്കാനോ ആയിട്ടു മാത്രം അദ്ദേഹം ഇതു തുറന്നിട്ടുണ്ട്."

"അപ്പോൾ പൂട്ടു ജാമായതാണ്." രമ പറഞ്ഞു.

"അല്ല. നിന്റെ അച്ഛൻ ആറേഴുമാസം മുമ്പു തുറന്നതാണ്. എന്തോ അദ്ദേഹം തിരഞ്ഞതാണ്." വല്യമ്മ പറഞ്ഞു.

"വല്യമ്മേ!" ഹരീഷ് പെട്ടെന്ന് എന്തോ ഓർത്തു.

"എന്താ?"

"ഈ താക്കോൽ...." അയാൾ ഇടയ്ക്കു വച്ചു നിർത്തി.

"അതെ, ഒരു വെള്ളി വളയത്തിൽ തൂക്കിയിട്ടിരുന്നു. ഞാൻ ആ താക്കോൽ വളയം അകത്തു വച്ചിട്ടുണ്ട്. വെള്ളിക്കെന്തു വിലയാണ്. എങ്ങാനും നഷ്ടപ്പെട്ടാലോ."

"അതെ, ഈ താക്കോൽ ഒരു വളയത്തിൽ ഇട്ട് അമ്മ എപ്പോഴും തന്റെ എളിയിൽ തിരുകി വച്ചിരുന്നു. എനിക്ക് അതുകൊണ്ടു കളിക്കാൻ വലിയ രസമായിരുന്നു. കുട്ടിക്കാലത്ത് ഞാൻ ആ താക്കോൽ വളയം എന്റെ സ്വറ്ററിന്റെ കഴുത്തിൽ തൂക്കിയിടുമായിരുന്നു. ആ വളയത്തിൽ നീല നിറത്തിലുള്ള ഒരു പൂവ് ഉണ്ടായിരുന്നു."

ഒരു കറ കറ ശബ്ദത്തോടെ പെട്ടിയുടെ അടപ്പു തുറന്നു. താഴെയുള്ള സാധനങ്ങൾ ചീത്തയാകാതെ മുകളിൽ ഒരു പഴയ തുണി ഇട്ടിരുന്നു. അതിനു താഴെ തേച്ചു മിനുക്കിയ വസ്ത്രങ്ങൾ അടുക്കി വച്ചിരുന്നു. അതിനുള്ളിൽ നിന്നും വല്യമ്മ തുണികൊണ്ടുള്ള ഒരു പൊതി പുറത്തെടുത്തു.

ഹരീഷ് പഴയ കാര്യങ്ങൾ ഓർത്തു. അയാൾക്കു പരിഭ്രമവും വല്ലായ്മയും അനുഭവപ്പെട്ടു. അയാൾക്ക് ആ സാധനങ്ങളൊക്കെ കാണണമെന്നുണ്ടായിരുന്നു, അതിൽനിന്നും ഒഴിവാകണമെന്നും ആഗ്രഹിച്ചിരുന്നു. ഫിനെയിൽ ഗുളികകളുടെ പരിചിതമായ ഗന്ധവും അതോടു ചേർന്നുള്ള തന്റെ കുടുംബചരിത്രത്തിന്റെ ഒരു വലിയ ഭാഗവും—അവ രണ്ടുമായും തനിക്കും രമയ്ക്കും വളരെയധികം ബന്ധമുണ്ടായിരുന്നു. ആ പെട്ടിക്കുള്ളിൽ നിന്നും ഇപ്പോൾ രണ്ടു ശവപ്പെട്ടി പുറത്തു വരുമെന്നും അതിനുള്ളിൽ രണ്ടു മമ്മികൾ ഉണ്ടാകുമെന്നും അയാൾക്കു തോന്നി. ഇത് അടയ്ക്കൂ എന്നു വല്യമ്മയോടു പറയാൻ തോന്നി. എനിക്കിതു താങ്ങാനാവില്ല. പക്ഷേ അയാൾ വിഷാദമൂകനായി ഇരുന്നതേയുള്ളൂ. ഒന്നിനു പുറകേ ഒന്നായി പല വസ്തുക്കളും അയാളുടെ ചുറ്റുപാടും കടന്നുപോയി. അയാൾ അതു നോക്കിയിരുന്നു. അവയൊക്കെ വളരെ പഴയ കാലത്തെ കാര്യങ്ങളാണെന്നു തോന്നി. എങ്കിലും താൻ അറിയുന്നവ തന്നെ. താനൊന്നും മറന്നിട്ടില്ല. കാലം തന്റെ ഓർമയെ ശക്തമാക്കിയിട്ടേ

ഉള്ളൂ. താൻ അഭിശപ്തനായ അശ്വത്ഥാമാവിനെ പോലെയാണ്. സംഭ വിച്ചതൊക്കെയും സംഭവിച്ചു കൊണ്ടിരിക്കുന്നതും—എല്ലാത്തിന്റെയും മൂകസാക്ഷി. അവയൊക്കെ വളരെ വേദനാജനകവും മർമ്മ ഭേദകവും ആണ്. അവ ആവർത്തിക്കുന്നതു വല്ലാത്ത വേദന ഉണ്ടാക്കും.

പൊതിയിൽ നിന്നും എന്താണു പുറത്തു വരിക എന്ന് അയാൾക്ക് അറിയാമായിരുന്നു. അതൊരു വെള്ളിപ്പാത്രമായിരുന്നു. അതിനുള്ളിൽ അമ്മയുടെ ആഭരണങ്ങളാണ്. അതിന്റെ ഉള്ളിലെ ഓരോ അറയും തനി ക്കറിയാം. ഏതറയിലാണ് ഏത് ആഭരണം വച്ചിരിക്കുന്നതെന്നും തനി ക്കറിയാം.

ക്രമേണ വല്യമ്മ ഓരോന്നായി അതിനുള്ളിൽ നിന്നും സാധനങ്ങൾ എടുത്തു വച്ചു. മുകളിലുള്ള ആഭരണങ്ങൾ വെള്ളികൊണ്ട് ഉണ്ടാക്കി യതായിരുന്നു. പാദസരം, മിഞ്ചി, താക്കോൽ കൂട്ടം, കുട്ടികളുടെ മാല, വളകൾ, അരഞ്ഞാണം മുതലായവ.

പൊടുന്നനെ അയാൾ ഒരു വള എടുത്തിട്ട് ഒന്നും പറയാതെ രമ യുടെ കൈയിൽ കൊടുത്തു.

രമ പുഞ്ചിരിക്കാൻ നോക്കി.

"അതെ രമയുടേതാണ്." വല്യമ്മ പറഞ്ഞു.

നിഷ്കളങ്കമായ ബാല്യകാലം ഓർമയിലെത്തി.

രമ വള വല്യമ്മയ്ക്കു തിരിച്ചു കൊടുത്തു.

ഹരീഷ് അപ്പോൾ പറഞ്ഞു. "ഇത് എന്റെ മെഡലാണ്." അയാൾ തൊടാതെ തന്നെ പറഞ്ഞു. വല്യമ്മ ആ മെഡൽ കൈയിൽ തൂക്കി യിട്ടു. എന്നിട്ട് ഉള്ളം കൈയിൽ വച്ചു. അവരുടെ കണ്ണുകൾ തിളങ്ങി.

"വല്യമ്മേ! ഞാൻ പറഞ്ഞതു ശരിയല്ലേ?"

"അതെ!" വല്യമ്മ പിൻതാങ്ങി.

"നിങ്ങൾ ഇത് അണിഞ്ഞു കണ്ടിട്ടുണ്ടോ?" രമ വല്യമ്മയോടു ചോദിച്ചു.

"ഇല്ല." ഹരീഷ് വല്യമ്മയെ പറയാൻ അനുവദിച്ചില്ല. "ഇതു ഞാൻ ഒരിക്കലും ധരിച്ചിട്ടില്ല. ഒരിക്കൽ ധരിച്ചപ്പോൾ ശരീരത്ത് കുത്തിക്കയറി എന്ന് അമ്മ പറഞ്ഞുകേട്ടിട്ടുണ്ട്. അതിൽ പിന്നെ പുറത്ത് എടുത്തിട്ടേ യില്ല." അയാൾ ഒന്നു നിർത്തിയിട്ടു വീണ്ടും പറഞ്ഞു. "എനിക്കൊരു വെള്ളിപ്പാത്രം ഉണ്ടായിരുന്നു, അമ്മൂമ്മ തന്നതായിരുന്നു. ദാ ഇതു തന്നെ. രമേ, ഇതിന്റെ അടപ്പ് എത്ര ഭംഗിയുള്ളതാണെന്നു നോക്ക്."

"ഉം." രമ മൂളി.

അയാൾ വെള്ളിപ്പാത്രത്തിൽ നിന്നു വെള്ളം കുടിക്കുന്നതുപോലെ

ഭാവിച്ചു. വായിലെന്തോ വീണു. അതു തുപ്പിയിട്ട് ഹരീഷ് പറഞ്ഞു. "അമ്മ എന്റെ മുമ്പിൽ വച്ച് പെട്ടി തുറക്കുമ്പോഴൊക്കെ ഞാനീ പാത്രത്തിൽ എന്തെങ്കിലും ഒഴിച്ചു കുടിക്കുമായിരുന്നു. ചിലപ്പോൾ ചായ, പാലുണ്ടെങ്കിൽ പാൽ ഒന്നുമില്ലെങ്കിൽ വെള്ളം. എന്തായാലും അമ്മ എന്നെ വഴക്കു പറയും 'എടാ ഇത്രയും പ്രായമായിട്ട് ആരെങ്കിലും ഇങ്ങനെ കാണിക്കുമോ!' പക്ഷേ ഞാൻ സമ്മതിക്കില്ല. ഒന്നു രണ്ടു പ്രാവശ്യം ഞാൻ നിന്നെയും ഇതിൽ പാൽ കുടിപ്പിച്ചിട്ടുണ്ട്." അയാൾ രമയോടു പറഞ്ഞു.

പെട്ടിക്കുള്ളിൽ ഏതാണ്ട് ഒന്നര കിലോ വെള്ളി ഉണ്ടായിരുന്നു. ഉള്ളിലത്തെ അറയിൽ സ്വർണ്ണ മൂക്കുത്തിയും, താലിയും രണ്ടു ജോടി കുണുക്കുകളും, ഒരു നെക്ലസും കണ്ടു. അമ്മയുടെ ഹിമാലയൻ സ്നോക്രീമിന്റെ നീലക്കുപ്പിയിൽ മൂക്കുത്തിയും ഒരു ലേഡീസ് വാച്ചും വച്ചിരുന്നു. അയാൾ വാച്ച് കൈയിലെടുത്തു. അതിന്റെ ഗന്ധം അയാളിൽ സ്മൃതികൾ ഉണർത്തി. അത് ഒരു രാസവസ്തുവിന്റെയോ മേയ്ക്കപ്പ് സാധനത്തിന്റെയോ ഗന്ധമായിരുന്നില്ല, പ്രത്യുത വർത്തമാനകാലത്തെയും ഭൂതകാലത്തെയും കൂട്ടിയിണക്കുന്ന ഒരു പാലമായിരുന്നു. അയാൾ അത് നിശ്ശബ്ദം നോക്കി ഇരുന്നു. സ്വർണ്ണ അക്ഷരത്തിൽ രത്നവ്യാപാരിയുടെ പേര് കൊത്തിവച്ച ചുവന്ന റെക്സിൻ കൊണ്ടു പൊതിഞ്ഞ മൂന്നു ചെറിയ പെട്ടികൾ ഉണ്ടായിരുന്നു. ഒന്നിൽ മുത്തുമാലയും ഇയർ റിങ്ങും മോതിരവും ഉണ്ടായിരുന്നു. രണ്ടാമത്തേതിൽ വലിയ ലോക്കറ്റോടു കൂടിയ ഒരു സാധാരണ ചെയിനും ഒരു ജോടി ലോലക്കും. മോതിരം വയ്ക്കുന്ന സ്ഥലം ശൂന്യമായിരുന്നു. ഹരീഷ് ആ സ്ഥലം നോക്കി. അല്ല, അമ്മയുടെ പക്കൽ ഒരു മോതിരം കൂടി ഉണ്ടായിരുന്നു. അതിനെന്തു പറ്റി എന്ന് അയാൾക്കു മനസ്സിലായില്ല.

അയാൾ വല്യമ്മയെ നോക്കി.

വല്യമ്മ ഉള്ളാലെ ഒന്നു ഞെട്ടി. അവർ അസ്തപ്രജ്ഞയായി ഹരീഷിനെ നോക്കി. 'ഞാനെന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ എന്റെ തലയിൽ ഇടിത്തീ വീഴട്ടെ! ഞാനെന്തിന് എന്റെ പരലോകം ചീത്തയാക്കുന്നു! ഇപ്പോൾ തന്നെ ഏറെ സഹിച്ചു!' എന്നു പറയുന്നതുപോലെ തോന്നി.

അതായത് വല്യമ്മയ്ക്ക് തീർച്ചയായും ഇക്കാര്യം അറിവുണ്ടായിരിക്കും.

"ശരി, വല്യമ്മേ" അയാൾ അസ്വസ്ഥയായ വല്യമ്മയുടെ കൈയിൽ നിന്നും പെട്ടി വാങ്ങി അടച്ചു. മൂന്നാമത്തെ പെട്ടി അല്പം വലുതും ചതുരാകൃതിയിലുള്ളതും ആയിരുന്നു. തുറന്നയുടൻ നീല പട്ടിൽ രണ്ടു

സ്റ്റാന്റിൽ നന്നാലു വളകളും രണ്ട് ഒറ്റ വളകളും വച്ചിരുന്നു. മുമ്പും അയാൾ ഇവയൊക്കെ ഇതേപോലെ ഈ ചെറിയ പെട്ടികളിൽ അടച്ചു വച്ചിരുന്നതു കണ്ടിട്ടുണ്ട്. എപ്പോഴായാലും അവസാനമായി അമ്മ തന്നെ യാവും ഇവ സൂക്ഷിച്ചു വച്ചത് എന്നു തോന്നി.

അപ്പോഴേക്കും വല്യമ്മ നിയന്ത്രണം കൈവരിച്ചിരുന്നു. ആഭരണ ങ്ങളുടെ കണക്കു പറഞ്ഞു കഴിഞ്ഞു. പിന്നീടു വസ്ത്രങ്ങൾ എടുത്തു. അമ്മയുടെ, കണ്ടു പരിചയമുള്ള പഴയ സാരികളും, പാവാടയും സ്വെറ്ററും (അതു തണുപ്പു കാലത്തും അമ്മ ഉപയോഗിച്ചു കാണില്ല.) ഒരു കമ്പിളി ഷാളും. ചുവന്ന, ജെറി വച്ച ഒരു സാരി അയാൾക്ക് ഏറ്റവും ഇഷ്ടപ്പെട്ടതായിരുന്നു. പക്ഷേ ഇക്കൂട്ടത്തിൽ അതു കാണുന്നില്ല.

"വല്യമ്മേ, ഒരു ചുവന്ന സാരി ഉണ്ടായിരുന്നല്ലോ" ഇപ്രാവശ്യം അയാൾ മൗനം പാലിച്ചില്ല.

ഹരീഷിനു നാലഞ്ചു വയസുണ്ടായിരുന്നപ്പോൾ ഒരു ദിവസം അവൻ ആ സാരി വേണമെന്നു നിർബന്ധം പിടിച്ചു. അമ്മ അവനെ പറഞ്ഞു മനസ്സിലാക്കി. 'എടാ മണ്ടാ, ആൺകുട്ടികൾ സാരി ഉടുക്കില്ല!' പക്ഷേ അവനതു മനസ്സിലായില്ല. ആൺ കുട്ടികൾ ഇത്ര നല്ല സാരികൾ ധരി ച്ചാലെന്താണ്? അവനെ തൃപ്തിപ്പെടുത്താനായി അന്ന് കുറെ നേര ത്തേക്ക് അവനെ സാരി ഉടുപ്പിച്ചു. പക്ഷേ എന്നിട്ടും അവനു തൃപ്തി യായില്ല. രാത്രി അതും തലയ്ക്കു വച്ചുകൊണ്ടാണ് ഉറങ്ങിയത്.

വല്യമ്മ കുറേശ്ശെ തേങ്ങിക്കരഞ്ഞു.

"എന്തു പറ്റി?" അയാൾ അമ്പരന്നുപോയി.

എല്ലാവരും മൗനം പാലിച്ചു. കുറേ നേരം കഴിഞ്ഞു ഖിമാനന്ദ്ജി യാണു പറഞ്ഞത്. "അത് നിന്റെ അച്ഛന്റെ ചിതയിലിട്ടു."

വീണ്ടും ഒരു നീണ്ട മൗനം. എത്ര ഭംഗിയുള്ള സാരിയായിരുന്നു. അതോർത്ത് അയാൾ അസ്വസ്ഥനായി. അതിന്റെ നിർമാണവും ഭംഗിയും അതിലൊക്കെ വലുത് അതിനോടു ചേർന്നുള്ള കുട്ടിക്കാലത്തെ എണ്ണി യാൽ തീരാത്ത ഓർമകളും.

"ചേട്ടാ, ഞാൻ സ്വപ്നത്തിൽ കണ്ട ആ സാരിയാണ് ഇത്." രമ പതുക്കെ പറഞ്ഞു.

ഹരീഷ് മൗനം.

"ഞാൻ സ്വപ്നത്തിൽ കണ്ട സാരി പതിനാറ് പതിനേഴ് വർഷം കഴി ഞ്ഞിട്ടും ഇപ്പോൾ തിരിച്ചറിഞ്ഞു."

ഹരീഷ് നെരിപ്പോടിലെ അണഞ്ഞുകൊണ്ടിരുന്ന തീയിലേക്കു നോക്കി ഇരിക്കുകയായിരുന്നു.

"എനിക്ക് ആ സാരി ഒരിക്കലും മറക്കാൻ കഴിയില്ല—നൂറു വർഷം കഴിഞ്ഞാൽ പോലും. അന്ന് അച്ഛന്റെ ദേഹത്ത് അതു കണ്ടപ്പോൾ ഞാൻ പെട്ടെന്നു തിരിച്ചറിഞ്ഞു. അമ്മയെ ഞാൻ ആദ്യമായി സ്വപ്നം കണ്ട പ്പോൾ അവർ ഈ സാരിയാണ് ഉടുത്തിരുന്നത്." രമ ദുഃഖത്തോടെ പറഞ്ഞു. "ചേട്ടന് ഓർമയുണ്ടോ കുട്ടിക്കാലത്ത് എന്നെ ഒരു ദിവസം സ്കൂളിൽ നിന്നും ശ്മശാനത്തിലേക്കു കൊണ്ടുപോയത്!"

"അതിനു മുമ്പ് ഒരിക്കലും നീ ഈ സാരി കണ്ടിട്ടില്ലേ?" ഹരീഷ് ചോദിച്ചു. അയാൾക്കെല്ലാം ഓർമയുണ്ടായിരുന്നു.

"ഇല്ല! മുമ്പൊരിക്കലും ഇല്ല." രമ പറഞ്ഞു. "ഈ പെട്ടി കഴിഞ്ഞ ഇരുപത് ഇരുപത്തിയഞ്ചു വർഷമായി ഇതുപോലെ അടച്ചു വച്ചിരിക്കു കയായിരുന്നു."

മറ്റുള്ളവർ മിണ്ടാതിരുന്നു. അവർ രണ്ടുപേരുടെയും സംഭാഷണം കേട്ടു. വല്യമ്മ പെട്ടിയിൽ നിന്നും ഒരു നീല തുണിയിൽ പൊതിഞ്ഞ ഒരു പൊതി കൂടി പുറത്തെടുത്തു.

"ഈ തുണി ആരു തന്നതാണെന്ന് നിനക്കറിയാമോ?" ഹരീഷ് വല്യ മ്മയിൽ നിന്നും അതു വാങ്ങിക്കൊണ്ടു രമയോടു ചോദിച്ചു.

"സിസ്റ്റർ ബ്രിയോണി തന്നതാണ്." രമ അല്പം അവിശ്വാസത്തോടെ പറഞ്ഞു.

"നിനക്ക് ഈ തുണി ഓർമയുണ്ടോ!"

അതു നാലു വശത്തും വെള്ള ബോർഡറുള്ളതും വലിയ വെള്ളപ്പൂ ക്കൾ തുന്നിച്ചേർത്തതുമായ ഒരു മേശവിരിയായിരുന്നു.

"ഇല്ല."

"പിന്നെ നീ എങ്ങനെയാണു പറഞ്ഞത്?"

"ഊഹിച്ചു പറഞ്ഞതാണ്."

ഹരീഷ് ഒന്നു ചിരിച്ചു. എന്നിട്ടു പറഞ്ഞു. "ബ്രിയോണി തന്നെ കൊടു ത്തതാണ്. ഏറെ നാൾ ഇതു നമ്മുടെ സ്വീകരണ മുറിയിലെ മേശപ്പു റത്തു വിരിച്ചിരുന്നു. പിന്നെ ഒരു ദിവസം കാണാതായി. എന്നിട്ട് ഇന്ന് ഇരുപത് ഇരുപത്തഞ്ചു വർഷങ്ങൾക്കു ശേഷം കാണാനിടയായി.... എവരി തിങ്ങ് ഈസ് ലൈക്ക് ആൻ ആർക്കിയോളജിക്കൽ ഫൈൻഡിങ്ങ്, പാസ്റ്റ് ഈസ് അൺഫോൾഡിങ്ങ് ഇറ്റ്സെൽഫ് ലൈക് എ മജീഷ്യൻ, ഓർ പ്രോബബ്ലി ലൈക് ആൻ ഓൾഡ് ഫിലിം!"

ആ പൊതിക്കുള്ളിൽ ഒന്നു രണ്ടു പുസ്തകങ്ങളും ഏതാനും വലിയ കവറുകളും (അവയിൽ കത്തുകൾ കുത്തിനിറച്ചിരുന്നു), ഏതാനും ജാത കങ്ങളും ഒരു ആൽബവും ഉണ്ടായിരുന്നു. ഹരീഷ് ആൽബം രമയ്ക്കു

കൊടുത്തിട്ട് പറഞ്ഞു. "നീ ഈ ആൽബം ഒരിക്കലും കണ്ടിട്ടുണ്ടാവില്ല."

രമ മൗനം പാലിച്ചു.

"നോക്ക്, ഇതിൽ ആദ്യത്തെ പേജിൽ ആരുടെ ഫോട്ടോയാണ്?"

രമ അയാളെ ഒന്നു നോക്കി എന്നിട്ടു പറഞ്ഞു. "വരുൺ ഇങ്ങനെ തന്നെയാണോ ഇരിക്കുന്നത്!"

"എന്റെ ഈ ഫോട്ടോ അമ്മാവൻ എടുത്തതാണ്. ഉഗ്രനായിരിക്കുന്നു, അല്ലേ! അദ്ദേഹം നന്നായി ഫോട്ടോ എടുക്കുമായിരുന്നു."

രമ പേജുകൾ മറിച്ചു. അയാൾ ഒരു ഗൈഡിനെപ്പോലെ ശീലമനുസരിച്ച് ഒക്കെ വിവരിച്ചുകൊണ്ടിരുന്നു. "ഇടതുവശത്തെ ഫോട്ടോ അച്ഛന്റെയും അമ്മയുടെയും കല്യാണം കഴിഞ്ഞ് ഉടൻ എടുത്തതാണ്. അടുത്ത പേജിൽ അമ്മയുടെ മടിയിൽ ഞാനാണ്." അയാൾ ഇങ്ങനെ ഓരോ പേജിനും വിശദീകരണം നൽകികൊണ്ടിരുന്നു.

പൊടുന്നനെ രമ അയാളെ തടഞ്ഞു. "ഇതിൽ എന്റെ ഫോട്ടോയും ഉണ്ടോ?"

"തീർച്ചയായും ഉണ്ടാവും!" ഹരീഷ് പറഞ്ഞു.

"അമ്മയോടൊപ്പം?"

അയാൾ ഒന്നും പറഞ്ഞില്ല.

"ഗ്രൂപ്പ് ഫോട്ടോ ഒന്നും ഇല്ലേ?" രമ ചോദിച്ചു.

"ഉണ്ട്, ഉണ്ട്, അടുത്ത പേജുകളിൽ" അയാൾ അല്പം മടിച്ചുകൊണ്ടു പറഞ്ഞു.

രമ ആ പേജ് മറിച്ചിട്ട് പറഞ്ഞു. "ഉണ്ട്, ഉണ്ടല്ലേ." ഹരീഷിനെ കൂടാതെ അമ്മ ഒരു പെൺകുഞ്ഞിനെ കൂടി എടുത്തിരുന്നു. കഷ്ടിച്ച് ഒരു വയസുള്ള കുട്ടി.

ഫോട്ടോ താളിൽ ശരിക്ക് ഒട്ടിയിരുന്നില്ല. രമ ആൽബം അടുത്തു വച്ച് നോക്കാൻ ഭാവിച്ചപ്പോൾ അത് ഇളകി താഴെ വീണു. രമ ഫോട്ടോ എടുത്തുകൊണ്ട് അതു നോക്കി ഉത്സാഹത്തോടെ പറഞ്ഞു. "ഇതു ഞാനാണ്!"

ഹരീഷ് ഒന്നും പറഞ്ഞില്ല.

"ഇതു ഞാൻ തന്നെയല്ലേ?" അയാളുടെ മൗനം രമയിൽ സംശയം ജനിപ്പിച്ചു. ഹരീഷ് എന്നിട്ടും ഒന്നും പറഞ്ഞില്ല—നിഷേധഭാവത്തിൽ തലയാട്ടുക മാത്രം ചെയ്തു.

നേരിയ മഞ്ഞ നിറത്തിലുള്ള ഫോട്ടോ രമ വീണ്ടും നോക്കി. അച്ഛന്റെ മടിയിലിരിക്കുന്ന ചേട്ടനെ. അഞ്ചു വയസിൽ കൂടുതൽ ഉണ്ടാവില്ല. ശരിയാണ്. താൻ ചേട്ടനെക്കാൾ പത്തു വയസിനിളയതാണ്. പടത്തിൽ

കണ്ടത് ജനിച്ചു കുറെ കഴിഞ്ഞ് മരിച്ച കുട്ടികളിൽ ആരെങ്കിലും ആവും. ഒരു പക്ഷേ ഒരു വയസു വരെ ജീവിച്ചിരുന്ന തന്റെ ഏക സഹോദരി.

"ഇവളുടെ പേരെന്തായിരുന്നു?"

ഹരീഷ് മറുപടി പറഞ്ഞില്ല.

രമ വല്യമ്മയെ നോക്കി. വല്യമ്മയ്ക്കും ഓർമയില്ല എന്ന് ആ മുഖ ഭാവം വ്യക്തമാക്കി.

രമ വീണ്ടും ചോദിച്ചു. "നിങ്ങൾക്കു തീരെ ഓർമയില്ലേ, ചേട്ടാ?"

അയാൾ ഒന്നു നിർത്തിയിട്ടു പറഞ്ഞു. "ഞാൻ അപ്പോൾ തീരെ ചെറിയതായിരുന്നു. അഞ്ചോ ആറോ വയസുള്ള കുട്ടി."

ഹരീഷ് പറയാൻ പോകുന്നില്ലെന്നു രമയ്ക്കു മനസ്സിലായി. ഇതിലെന്താ ഇത്ര രഹസ്യമെന്ന് അവൾക്കു പിടി കിട്ടിയില്ല. ചേട്ടന് അപ്പോൾ അഞ്ചു വയസേ ഉള്ളൂ എങ്കിൽതന്നെ അമ്മയിൽ നിന്നും ഇളയ കുട്ടിയുടെ പേര് കേൾക്കാതിരിക്കാൻ കാരണമില്ല. ആൽബത്തിന്റെ ഏത് പേജിൽ ആരുടെ ചിത്രമാണ് എന്ന് ഇരുപതു വർഷം കഴിഞ്ഞിട്ടും നന്നായി ഓർക്കാൻ കഴിയുന്ന ആളിനു തന്റെ അനിയത്തിയുടെ പേര് എങ്ങനെ മറക്കാൻ കഴിയും? രമയോട് ആരും ഒരിക്കലും ഒന്നും ശരിക്കു പറഞ്ഞിട്ടില്ല—അച്ഛനുമില്ല, ഹരീഷുമില്ല, വല്യമ്മയുമില്ല. എല്ലാത്തിനും കാരണം ഒന്നു തന്നെയായിരുന്നു—അമ്മയില്ലാത്തതിന്റെ ദുഃഖം അവൾ അറിയരുത്. ഈ പെട്ടി ഇത്രയും കാലം അടച്ചു വച്ചിരുന്നതു തന്നെ ദുഃഖകരമായ ആ പഴയ കാലം ഓർമിക്കാതിരിക്കാൻ വേണ്ടിയാകും. എല്ലാവരും അത് മറക്കാനാണു ശ്രമിച്ചത്. എന്നിട്ടും അവൾ പല കാര്യങ്ങളും അറിയുകയുണ്ടായി—മറ്റുള്ളവരിൽ നിന്നും പലപ്പോഴായി കേട്ട കാര്യങ്ങൾ, അവൾ ഒരിക്കൽ കൂടി ആ ഫോട്ടോ ശ്രദ്ധിച്ചു നോക്കി. പൊടുന്നനെ അവളുടെ ദൃഷ്ടി ഒരു പ്രത്യേക സ്ഥലത്ത് തടഞ്ഞു. അവൾ വേഗം ഫോട്ടോ ആൽബത്തിൽ തിരിച്ചു വച്ചു.

താൻ ഇപ്പോൾ നാലോ അഞ്ചോ വയസുള്ള കൊച്ചുകുട്ടിയല്ല എന്നു വിളിച്ചു പറയണമെന്ന് അവൾക്കു തോന്നി. യൂ പീപ്പിൾ ആർ ബിഹേവിങ്ങ് ലൈക് ഓട്ടോക്രാറ്റ്സ്. ഞാനുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളും അറിയുക എന്നത് എന്റെ അവകാശമാണ്. അത് നിങ്ങളുടെ മാത്രം കഴിഞ്ഞ കാലമല്ല, എന്റെയും കൂടി കഴിഞ്ഞ കാലമാണ്. അത് ദുഃഖകരമാണ് എന്നത് സമ്മതിച്ചു. പക്ഷേ അത് എന്റേതു തന്നെയാണ്. ഐ മസ്റ്റ് നോ ഇറ്റ്. യൂ ആർ കട്ടിങ്ങ് മീ ഓഫ് ഫ്രം മൈ പാസ്റ്റ്! എന്റെ കഴിഞ്ഞ കാലത്തിലെ എന്തൊക്കെ ഓർക്കണമെന്നും, എന്തൊക്കെ മറക്കണമെന്നും തീരുമാനിക്കേണ്ടത് ഞാനാണ്.

അവർ മിണ്ടാതെ പേജുകൾ മറിച്ചുകൊണ്ടിരുന്നു. അമ്മാവന്മാർ, അമ്മൂമ്മ, അപ്പൂപ്പൻ, ചിറ്റമ്മമാർ, വല്യമ്മ തുടങ്ങി അടുത്ത ബന്ധുക്കളുടെ ഫോട്ടോകൾ. അധികം പേരേയും അവൾ തിരിച്ചറിഞ്ഞു. ചിലർ അപരിചിതരാണ്. എന്നിട്ടും അവൾ ഹരീഷിനോട് ഒന്നും ചോദിച്ചില്ല. കാരണം രമയോട് പറയണമെന്നു തനിക്കു തോന്നുന്നവരുടെ കാര്യം മാത്രമേ ഹരീഷ് പറയൂ. അങ്ങനെയുള്ള 'തടസമുണ്ടാക്കുന്ന' അറിവ് തനിക്കു വേണ്ട. പിന്നെ ഹരീഷും സ്വന്തം നിലയ്ക്ക് ഒന്നും പറഞ്ഞില്ല. അയാൾ ചുരുട്ടി വച്ചിരുന്ന ജാതകങ്ങൾ ഓരോന്നായി നോക്കി. ആകെ നാലെണ്ണം ഉണ്ടായിരുന്നു.

"ആരുടെയൊക്കെയാണ് ഈ ജാതകങ്ങൾ?" ഖിമാനന്ദ്ജി ചോദിച്ചു.

ഹരീഷ് സാവധാനം പറഞ്ഞു. "അച്ഛന്റെയും, അമ്മയുടെയും എന്റെയും രമയുടെയും."

രമ അയാളെ ഒന്നു നോക്കിയിട്ട് വീണ്ടും ആൽബത്തിൽ മുഴുകി.

"ഈശ്വരാ! എന്ത് അത്ഭുതം! അല്ല ഇതും ഒഴുക്കികളയേണ്ടതായിരുന്നു."

"ഏത്?" ഹരീഷിനു കാര്യം പിടികിട്ടിയില്ല.

"അച്ഛന്റെയും അമ്മയുടെയും ജാതകങ്ങൾ. ഇവ സൂക്ഷിച്ചു വെക്കേണ്ട. മരിച്ചുകഴിഞ്ഞവരുടെ ജാതകം സൂക്ഷിച്ചിട്ടെന്തു കാര്യം? നാളെ ഇതും ഒഴുക്കി കളയണം."

"ശരി, ഞാൻ പോകുമ്പോൾ ഗംഗയിൽ ഒഴുക്കിയേക്കാം."

ഹരീഷ് പറഞ്ഞു. എന്നിട്ട് രണ്ടു ജാതകങ്ങളും എടുത്തു മാറ്റിവച്ചു. രമ ചേട്ടനെ സൂക്ഷിച്ചു നോക്കി. അവൾക്കു വിശ്വാസം വന്നില്ല, ചേട്ടൻ സത്യത്തിൽ ഇത് ഗംഗയിൽ ഒഴുക്കുമോ?

രമ ആൽബം അടച്ചിട്ട് ഹരീഷിനെ തിരിച്ച് ഏല്പിച്ചു. ഹരീഷ് അത് മറിച്ചു നോക്കി. എന്തോ അന്വേഷിക്കുന്ന മട്ടു കണ്ടു.

"എന്താണ്?" രമ ആകാംക്ഷയോടെ ചോദിച്ചു.

"ഒരു ഫോട്ടോ ഉണ്ടായിരുന്നു." അയാൾ പുറകിൽ നിന്നും നോക്കിത്തുടങ്ങി. ആദ്യ പേജു വരെ മറിച്ചു നോക്കി.

"ഏത് ഫോട്ടോ?" രമ ചോദിച്ചു.

"ഒരെണ്ണം. ഒരെണ്ണമുണ്ട്." അയാൾ പൊടുന്നനെ നിർത്തി. എന്നിട്ട് ഒരു ഫോട്ടോ എടുത്ത് രമയ്ക്കു കൊടുത്തു.

കസേരയിലിരിക്കുന്ന അമ്മയുടെ ഫോട്ടോ ആയിരുന്നു. രമ സൂക്ഷിച്ചു നോക്കി. അവൾക്കു ശരിക്കു മനസ്സിലായില്ല. ഫോട്ടോയിൽ എന്തോ കുറവുണ്ട്. ഇടത്തോട്ട് കുനിഞ്ഞിരിക്കുന്നു. കസേരയുടെ

കൈയിൽ വച്ചിരുന്ന അമ്മയുടെ ഇടത്തുകൈ മുഴുവൻ കാണാൻ ഇല്ലായിരുന്നു. അവൾ ചോദ്യഭാവത്തിൽ ഹരീഷിനെ നോക്കി.

"ഈ ഫോട്ടോ മുറിച്ചതാണ്." ഹരീഷ് പറഞ്ഞു.

രമയുടെ ശ്വാസം നിന്നു. എന്നിട്ടും ധൈര്യം സംഭരിച്ചുകൊണ്ടു ചോദിച്ചു. "ഇതിൽ കൂടെ ആരായിരുന്നു?"

"ബ്രിയോണി!" ഹരീഷ് അവളുടെ കൈയിൽ നിന്നും ഫോട്ടോ വാങ്ങി തിരിച്ച് ആൽബത്തിൽ വച്ചിട്ട് ആൽബം അടച്ചുവച്ചു. പിന്നീട് അയാൾ മറ്റെന്തോ കടലാസ് നോക്കി. ഒരു കൈയിൽ 120 മില്ലിമീറ്ററുള്ള ഏതാനും നെഗറ്റീവുകൾ കിട്ടി. ചിലത് അയാൾ നോക്കിയിട്ട് ആൽബത്തിന്റെ മുകളിൽ മാറ്റിവച്ചിട്ട് പറഞ്ഞു. "ഇതിൽ ഏതാനും നെഗറ്റീവുകൾ വളരെ നല്ലതാണ്. ഞാൻ ഇതിന്റെ പ്രിന്റ് എടുപ്പിക്കാം. ഇതിൽ അച്ഛന്റെ കൂടെ നിന്റെയും ഒരു ഫോട്ടോ ഉണ്ട്."

"എവിടെ? നോക്കട്ടെ!" രമയ്ക്ക് താല്പര്യം കൂടി.

അയാൾ നെഗറ്റീവ് കാട്ടിക്കൊടുത്തു.

"ഇതിന്റെ പ്രിന്റ് ഉണ്ടോ?" രമ ചോദിച്ചു.

"ഇല്ല, നേരത്തെതന്നെ ഇല്ല. അച്ഛൻ കൊടുത്തതാവും."

ആർക്കു കൊടുത്തതാവും എന്നവൾക്കു മനസ്സിലായി, അതുകൊണ്ട് അവൾ ചോദിച്ചില്ല.

"ഞാൻ നിനക്ക് അയച്ചുതരാം." ഹരീഷ് അവളെ ആശ്വസിപ്പിച്ചു. എന്നിട്ട് പൊതിയിൽ നിന്നും ബാക്കി സാധനങ്ങൾ എടുത്തു. പെട്ടെന്ന് ഒരു പുസ്തകം കണ്ടപ്പോൾ അയാളുടെ മുഖം സന്തോഷം കൊണ്ട് വിടർന്നു. രമയ്ക്ക് അതിൽ പലതും കാണാൻ കഴിഞ്ഞു. എത്ര ചെറുതായിരുന്നെങ്കിലും വളരെ സന്തോഷപ്രദമായ ഒരു കുട്ടിക്കാലമായിരുന്നു ചേട്ടന്റേത്. ഇപ്പോൾ അത് ഓർമയുടെ ചെപ്പിൽ എന്നും സൂക്ഷിച്ചുവയ്ക്കുന്ന ഒരു അസുലഭ സന്ദർഭമാണ്.

"എന്താണ് അത്?"

"ലുക്ക്!"

രമ പേജുകൾ മറിച്ചു നോക്കി. 'സ്ത്രീ സുബോധിനി' ആയിരുന്നു.

"അമ്മ ഇത് കൂടെക്കൂടെ വായിക്കുമായിരുന്നു. പലവട്ടം എന്നെയും വായിച്ചു കേൾപ്പിച്ചിട്ടുണ്ട്. അവർ തന്റെ ജീവിതത്തെ പുസ്തകത്തിന്റെ സഹായത്തോടെ പരിഷ്കരിക്കാൻ ശ്രമിച്ചിരുന്നു. എന്ത് വിചിത്രമായിരിക്കുന്നു!"

"അക്കാലത്ത് ഇത് സ്ത്രീധനത്തിന്റെ ഒരു അത്യാവശ്യഘടകമായിരുന്നിരിക്കും." രമ ചിരിച്ചുകൊണ്ടു പറഞ്ഞു.

"അതെ. ശരിയായിരിക്കും. പക്ഷേ അമ്മ ഈ പുസ്തകത്തെ കുറെക്കൂടി ഗൗരവമായി എടുത്തിരുന്നു. അലാസ്! ഇറ്റ് ഡിഡ് നോട്ട് ഹെൽപ് ഹെർ." ഹരീഷ് ക്ഷീണിച്ച സ്വരത്തിൽ പറഞ്ഞു.

"ചേട്ടാ, അതെന്താ, വിച്ച് മേക്സ് യൂ സോ ഡിപ്രസിങ്ങ് ആന്റ് മിസ്റ്റീരിയസ് ആൾ ദ റ്റൈം?"

ഹരീഷ് കുറെ നേരം ആലോചിച്ചുകൊണ്ടു രമയെ നോക്കി ഇരുന്നു. പിന്നെ നിശ്ചയദാർഢ്യത്തോടെ പറഞ്ഞു. "നിനക്ക് അറിയില്ല. അച്ഛനും അമ്മയും തമ്മിൽ പരസ്പരം സംസാരിക്കുന്നത് ഞാൻ ഒരിക്കലും കാണുകയോ കേൾക്കുകയോ ചെയ്തിട്ടില്ല!"

"വാട്ട് ഡൂ യൂ മീൻ?" ചേട്ടൻ എപ്പോഴും പൊടിപ്പും തൊങ്ങലും ചേർത്തു സംസാരിക്കുന്നു. അത് എന്തിനാണെന്നു രമയ്ക്കു മനസ്സിലായില്ല.

"ഐ മീൻ, വാട്ട് ഐ സേ! എനിക്ക് ഓർമയായതു മുതൽ ഞാനായിരുന്നു അവരുടെ ഇടയിലെ ആശയ വിനമയത്തിന്റെ കണ്ണി. അന്യഥാ ആ വീട്ടിൽ സാധാരണ പോലെ കാര്യങ്ങൾ നടന്നുകൊണ്ടിരുന്നു."

"എന്നു വച്ചാൽ?" രമയ്ക്ക് വിശ്വാസം വന്നില്ല.

"എന്നു വച്ചാൽ ഭക്ഷണം പാചകം ചെയ്യും, പച്ചക്കറി വാങ്ങുകയും, പാല് കൊണ്ടു വരുകയും കുട്ടികൾ ഉണ്ടാകുകയും ചെയ്തു കൊണ്ടിരുന്നു."

ഏറെ നേരത്തേക്ക് മൗനം വ്യാപിച്ചു.

"ഞാൻ പറയുന്നതിൽ ഒരു വാക്കു പോലും അതിശയോക്തി അല്ല. ഇവിടെ ഇത്രയും പേർ ഇരുപ്പുണ്ടല്ലോ. ആരെങ്കിലും ഞാൻ പറയുന്നത് നിഷേധിക്കട്ടെ. എനിക്കത് സന്തോഷമേ ആകുകയുള്ളു. നിർഭാഗ്യവശാൽ നമ്മുടെ അമ്മയായ സ്ത്രീക്ക് തന്റെ ജിവിതത്തിലെ ഒരു ദിവസം, ഒരു മണിക്കൂർ; വേണ്ട, ഒരു നിമിഷമെങ്കിലും അഭിമാനത്തോടെ ജീവിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ, ദാമ്പത്യജീവിതത്തിന്റെ സുഖം—മാനസികമായ സുഖം—അനുഭവിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ എനിക്കു തൃപ്തിയാകുമായിരുന്നു.!" അയാളുടെ ശബ്ദം ഇടറിയിരുന്നു.

"ചേട്ടാ..." രമ എന്തോ പറയാൻ ശ്രമിച്ചു.

"എനിക്കു പലപ്പോഴും തോന്നാറുണ്ട്, അവർ മരിച്ചത് നന്നായി. അല്ലായിരുന്നെങ്കിൽ അവർക്ക് തന്റെ അപമാനകരമായ ജീവിതത്തിന്റെ പത്തിരുപത്തിയഞ്ചു വർഷങ്ങൾ കൂടി കഴിക്കേണ്ടി വന്നേനെ. ഷീ വാസ് എ സ്ലേവ്, എ ഫീമെയിൽ സ്ലേവ്. ഇറ്റ് വാസ് നൺ ഓഫ് ഹെർ ഫാൾട്ട്. അദ്ദേഹത്തിനു അത്രയ്ക്കു താല്പര്യക്കുറവായിരുന്നെങ്കിൽ എന്തിനു

വിവാഹം കഴിച്ചു. ഇനി ഇഷ്ടമില്ലാതെ, അറിയാതെ വിവാഹം കഴിച്ച താണെങ്കിൽ ഉപേക്ഷിക്കാമായിരുന്നല്ലോ. ഏറ്റവും വലിയ മനുഷ്യത്വ മില്ലായ്മ, ഏറ്റവും വലിയ കാടത്തം, ഏറ്റവും വലിയ തെറ്റ്, മറ്റൊരാളെ പീഡിപ്പിച്ചു കൊല്ലുന്നതാണ്. ഇതിലും വേദനിപ്പിക്കുന്ന മറ്റൊരു മരണ മുണ്ടോ? ഇഞ്ചിഞ്ചായി മനുഷ്യനെ ഇങ്ങനെ കൊല്ലാമോ!" തീവ്രമായ ദുഃഖം കൊണ്ട് അയാളുടെ മുഖം ചുവന്നു. ശബ്ദം പതറി.

അയാൾ വീണ്ടും പറഞ്ഞു. "ഇതിൽ കാരണവന്മാരുടെ പങ്കും ഒട്ടും കുറവല്ല. തങ്ങളുടെ കുട്ടിക്ക് അപസ്മാരത്തിന്റെ അസുഖമുണ്ടെന്ന് അവർ പറയേണ്ടതായിരുന്നു. അവളുടെ വായിൽ നിന്നു ദുർഗന്ധം വരും. അസുഖം ആർക്കും വരാം. രോഗി കുറ്റവാളിയല്ല. ആരും അവളെ സഹാ യിച്ചില്ല. തുടക്കത്തിൽ അസുഖം ചെറുതായിരുന്നിരിക്കും. പെട്ടെന്ന് അതെങ്ങനെ വർദ്ധിച്ചുവെന്ന് എനിക്കു മനസ്സിലാകുന്നില്ല."

"ചേട്ടാ, ഞാൻ നിങ്ങൾ പറയുന്നത് അംഗീകരിക്കാൻ തയ്യാറില്ല." ഹരീഷിന്റെ വിവരണങ്ങൾ രമയെ ഭയചകിതയാക്കിയിരുന്നു.

"എന്താ?" അയാൾക്കു ദേഷ്യം വന്നു.

"അമ്മയും അച്ഛനും തമ്മിലുള്ള ബന്ധം ഇത്ര മോശമായിരുന്നുവെ ന്നത്."

"ആശ്ചര്യം തോന്നേണ്ടത് വീ ആർ ദ പ്രൊഡക്ട് ഓഫ് ആനിമൽ ഇൻസ്റ്റിസക്ട് ആന്റ് ഹ്യൂമൻ ഹേറ്റ്ട്രഡ്."

"ചെല്ലൂ, ചെന്നു വിശ്രമിക്കൂ." വല്യമ്മ സാവധാനം പറഞ്ഞിട്ടു സാധ നങ്ങൾ എടുത്തു.

ഖിമാനന്ദ്ജി ഒന്നും പറയാതെ എഴുന്നേറ്റു പുറത്തു പോയി.

ഹരീഷ് ആൽബവും നെഗറ്റീവും എടുത്തുകൊണ്ട് പറഞ്ഞു. "നീ നിനക്കു വേണ്ട സാരികളും മറ്റും കൊണ്ടു പൊയ്ക്കൊള്ളൂ."

വല്യമ്മയും അവളുടെ നേരെ നോക്കി, പക്ഷേ രമ വേണ്ടെന്നു തലയാട്ടി.

"എടുത്തുകൊള്ളൂ." ഹരീഷ് അതിയായ താല്പര്യത്തോടെ പറഞ്ഞു. "ഈ സാരികൾ കഴിഞ്ഞ നാല്പതു വർഷമായി വെറുതെ വച്ചിരിക്കു കയാണ്. ഇങ്ങനെ തന്നെ നശിച്ചു പോകും. ആർക്കെന്തു പ്രയോജനം? കൊണ്ടു പോയി ഉടുക്കരുതോ. ഇവയുടെ ഭാഗ്യവും തെളിയട്ടെ."

രമ അയാളെ നോക്കി. ഇപ്പോൾ ഹരീഷ് തികച്ചും ശാന്തനാണ്. വാത്സല്യവും സ്നേഹവും വേണ്ടുവോളം ഉണ്ട്. രമ പതുക്കെ സാരി യിൽ തൊട്ടുനോക്കി. അവൾ ഓരോ സാരിയും ഏറെനേരം നോക്കി നിന്നു. അവയുടെ നിറവും ഡിസൈനും നോക്കിയിട്ട് ചിലത് എടുത്തു മാറ്റിവച്ചു. എല്ലാവരും നോക്കിനിന്നു. ഒടുവിൽ അവൾ പാവാടയും

ഏതാനും സാരികളും എടുത്തിട്ട് ബാക്കി സാധനങ്ങൾ വല്യമ്മയ്ക്കു തിരിച്ചു കൊടുത്തു.

"കുറച്ച് ആഭരണങ്ങളും എടുത്തുകൊള്ളൂ. നിനക്ക് ഒന്നും ഇല്ലല്ലോ." ഹരീഷ് ആഭരണപ്പെട്ടി അവളുടെ മുമ്പിലേക്ക് നീട്ടി.

അവൾ ഓരോ ആഭരണവും സൂക്ഷിച്ചു നോക്കി. താൻ ഇതു ധരിച്ചാൽ എങ്ങനെ ഇരിക്കും എന്നവൾ ആലോചിച്ചു. ഒടുവിൽ അവൾ ഒരു മൂക്കുത്തിയും നെക്ലസും ചെയിനും എടുത്തു.

"ഇത്രയും മതിയോ!" ഹരീഷ് ചോദിച്ചു. രമ അണിയാൻ വേണ്ടിയല്ല ഇവ എടുക്കുന്നത്, പ്രത്യുത ഈ ആഭരണങ്ങളിൽ കൂടി തന്റെ അവ്യക്തമായ ഭൂതകാലത്തെ ഓർമിക്കാൻ വേണ്ടിയാകും എന്നയാൾക്കു തോന്നി. ഏതെങ്കിലും കൊള്ളാവുന്ന സാധനം കൊണ്ടുപോകൂ, ഓർക്കാനായി ഈ ചെറിയ സാധനങ്ങൾ കൊണ്ടുപോയിട്ടെന്തു കാര്യം എന്നു പറയണമെന്നു തോന്നി. പക്ഷേ തന്റെ തൊണ്ടയിടറിയ പോലെ അയാൾക്കു തോന്നി.

മതി എന്നു രമ ആംഗ്യം കാട്ടി.

"ഹരീഷ്!" പെട്ടെന്ന് ഒരു വിളി കേട്ടു. എല്ലാവരും തിരിഞ്ഞു നോക്കി. ഖിമാനന്ദ്ജി വാതിൽക്കൽ നിൽക്കുന്നു.

"എന്താ!"

"വാസ്തവത്തിൽ, മരിച്ചു പോയവരോടു ക്ഷമിക്കണം എന്നാണ് എന്റെ അഭിപ്രായം." അദ്ദേഹം പറഞ്ഞു.

"മരണം അന്തിമ തീരുമാനമാണോ? അതോടെ സർവവും അവസാനിക്കുകയാണോ?" ഖിമാനന്ദ്ജിയുടെ വാക്കു കേട്ട് അയാൾ വീണ്ടും പഴയ മൂഡിലെത്തി.

"ജീവിതം ഒരു നീണ്ട പ്രക്രിയ ആണ്. അറിഞ്ഞും അറിയാതെയും തെറ്റു സംഭവിക്കും. പക്ഷേ പശ്ചാത്താപം ഉണ്ടായാൽ ആ തെറ്റ് തെറ്റല്ലാതാകും. എന്നിട്ടും ഒരാൾക്കു തൃപ്തിയായില്ലെങ്കിൽ ഒരു കാര്യം മറക്കണ്ട—ഓരോ വ്യക്തിക്കും അയാളുടെ കർമം അനുസരിച്ചുള്ള ഫലം കിട്ടും. മരണം അന്തിമ തീരുമാനമല്ലെങ്കിൽ കൂടി ഒരു യോനിയുടെ അവസാനമാണ്, ഒരദ്ധ്യായത്തിന്റെ സമാപനമാണ്."

"മരണത്തിനു മുമ്പോ ശേഷമോ ശരിയായ ന്യായവ്യവസ്ഥ നടത്തുന്ന ഏതെങ്കിലും രീതിയുണ്ടോ? സാധാരണ വ്യവസ്ഥയുടെ പരിധിയിൽ പെടാത്ത കുറ്റങ്ങളുടെ കാര്യമാണു ഞാൻ പറയുന്നത്."

"ഈശ്വരൻ—അദ്ദേഹമാണു സൃഷ്ടി നടത്തുന്നത്. നമുക്ക് നമ്മുടെ കർമഫലം തീർച്ചയായും അനുഭവിക്കേണ്ടിവരും—ഈ ജന്മത്തിലല്ലെ

ങ്കിൽ അടുത്ത ജന്മത്തിൽ." അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു.

"വല്യച്ഛാ, ന്യായവും അന്യായവും പൂർണമായും മനുഷ്യ സങ്കല്പ മാണ്. അതിനാൽ അതിന്റെ ദൈവിക തീരുമാനത്തിൽ എനിക്കു വിശ്വാ സമില്ല."

"അപ്പോൾ മരിച്ചവരെ നിനക്കു ശിക്ഷിക്കാൻ കഴിയുമോ?"

"ഇല്ല, പക്ഷേ അടുത്ത അദ്ധ്യായം കഴിഞ്ഞ അദ്ധ്യായത്തിന്റെ അടി സ്ഥാനത്തിലാവും നീങ്ങുക."

"അതായത്?"

"കഷ്ടം, മരിക്കുന്നവരോടൊപ്പം അവരെ സംബന്ധിച്ചുള്ള എല്ലാം അവസാനിച്ചിരുന്നെങ്കിൽ—മൃഗങ്ങളെപ്പോലെ. എങ്കിൽ നാം അതൊക്കെ മറക്കും. നിർഭാഗ്യവശാൽ നമുക്ക് ഓർമ എന്നൊരു കാര്യം ഉണ്ട്. നമ്മൾ ചെയ്തതിന്റെ അടയാളം. സമൂഹത്തിൽ അങ്ങുമിങ്ങും അതു വ്യാപി പ്പിക്കും. അതുകൊണ്ട് അക്കാര്യങ്ങളും വിലയിരുത്തേണ്ടി വരും. കുറ ഞ്ഞപക്ഷം ജീവിച്ചിരിക്കുന്നവർ ആ തെറ്റുകൾ ആവർത്തിക്കാതിരിക്കാൻ ഇതു സഹായകമാകും."

"നീ ഇത് ആരോടാ പറയുന്നത്?" ഖിമാനന്ദ്ജി അല്പം പിണങ്ങി ചോദിച്ചു.

"എന്നോട്, ഇവളോട്—തനിക്കൊരു അമ്മയുണ്ടായിരുന്നു എന്നു പോലും അറിയാത്ത ഇവളോട്."

"അല്ല, അതു ശരിയല്ല."അദ്ദേഹം തർക്കിക്കാൻ മുതിർന്നു.

"അങ്ങനെ തന്നെയാണ്. ഏകദേശം അങ്ങനെതന്നെ. ആരുടേയും അമ്മ അമൂർത്ത വസ്തുവാകില്ല."

ഖിമാനന്ദ്ജി ഇത്തവണ വേഗം തിരിഞ്ഞു നടന്നു.

പെട്ടി അടച്ചു കഴിഞ്ഞിരുന്നു. വല്യമ്മ വിഷയം അവസാനിപ്പിച്ചു കൊണ്ടു പറഞ്ഞു. "ഇതു സൂക്ഷിക്കാൻ ഏൽപ്പിച്ച സ്വത്താണ്. നിങ്ങൾക്ക് എപ്പോൾ വേണമെങ്കിലും കൊണ്ടു പോകാം. ഇപ്പോൾ തന്നെ എന്നെ ഒഴി വാക്കിയാൽ നന്നായിരുന്നു. പക്ഷേ നിന്റെ ഇഷ്ടം പോലെ."

അവർ രണ്ടുപേരും ഒന്നും പറഞ്ഞില്ല. പെട്ടി തിരിച്ച് അകത്തു കൊണ്ടു വച്ചു. എല്ലാവരും എഴുന്നേറ്റു പുറത്തു വന്നു. ആകാശം വളരെ സ്വച്ഛമായിരുന്നു. അങ്ങിങ്ങായി ഓരോ നക്ഷത്രം കാണാം. തൃതീയ തിഥിയിലെ ചന്ദ്രൻ പൂർണ വൈഭവത്തോടെ തിളങ്ങി നിന്നിരുന്നു.

ഹരീഷ് ഇറങ്ങുന്നതിനു മുമ്പ് ഓർമിപ്പിച്ചു. "വല്യമ്മേ, ഞാൻ രാവിലെ എട്ടു മണിയുടെ ബസ്സിൽ പോകും. എന്നെ അല്പം നേരത്തെ വിളി ക്കണം."

“എപ്പോൾ?” ചേട്ടത്തി കളിയാക്കി.

അയാൾ ചിരിച്ചു. “ആററ–ഏഴാകുമ്പോൾ.”

“എണീക്കാൻ പറ്റിയില്ലെങ്കിൽ പിന്നീടു പോകാം. പിതൃപൂജയ്ക്കു ശേഷം.” സുരേന്ദ്രൻ പറഞ്ഞു.

“ഓ അതു വേണ്ട. എല്ലാം നിങ്ങൾ ചെയ്തല്ലോ. ഇതും ചേട്ടൻ തന്നെ ചെയ്താൽ മതി.” ഹരീഷ് സാവധാനം പറഞ്ഞു.

“നീ പൊയ്ക്കോ. ഞാൻ രാവിലെ വിളിച്ചുണർത്താം.” വല്യമ്മ വിഷയം നീട്ടാൻ അനുവദിച്ചില്ല. അവർക്ക് ഹരീഷിനെ പേടിയായിരുന്നു, എങ്ങാനും പിണങ്ങിയാലോ. തന്നെ സംബന്ധിച്ചിടത്തോളം അവൻ ഒരു വിചിത്ര മനുഷ്യനായിരിക്കുന്നു. ചിലപ്പോൾ കുട്ടികളെപ്പോലെ പാവത്താൻ. ചിലപ്പോൾ പേടിപ്പെടുത്തുന്ന ഗൗരവം.

“നിങ്ങൾ വിളിക്കുമല്ലോ, വല്യമ്മേ.” ഹരീഷ് അപേക്ഷാ സ്വരത്തിൽ ചോദിച്ചു.

“ഉവ്വുവ്വ്. നീ പൊയ്ക്കൊള്ളൂ.” വല്യമ്മ ആലോചിച്ചു. ഇവനു തന്റെ അച്ഛനുമായി രൂപത്തിൽ എത്ര സാദൃശ്യമുണ്ടോ സ്വഭാവത്തിൽ അത്രയ്ക്കു വ്യത്യാസമുണ്ട്. ഇവൻ ഇത്രയ്ക്ക് തന്റെ അച്ഛന്റെ ശത്രുവാകാൻ എന്താ കാരണം. എന്തൊക്കെയാ സംസാരിക്കുന്നത്. മക്കളുണ്ടായാലും ദുഃഖം സഹിക്കേണ്ടി വരും.

ഹരീഷ് ടോർച്ച് തെളിച്ചിട്ട് മുമ്പേ നടന്നു. അല്പദൂരം ഇരുവരും മിണ്ടാതെ നടന്നു. പെട്ടെന്നു രമ ചോദിച്ചു. “ആ കുഞ്ഞിന്റെ പേര് രാധ എന്നായിരുന്നോ?”

“ഉം!”

“ചേട്ടനെന്താ പേരു പറയാതിരുന്നത്?”

അയാൾ പെട്ടെന്നു ഉത്തരമൊന്നും പറഞ്ഞില്ല. എന്തോ ആലോചിക്കുന്നപോലെ തോന്നി. പിന്നീട് ചോദിച്ചു. “നിനക്ക് അറിയാമായിരുന്നെങ്കിൽ ചോദിച്ചത് എന്തിനാണ്?”

“അപ്പോൾ എനിക്ക് അറിയില്ലായിരുന്നു.” ഒന്നു നിർത്തിയിട്ട് അവൾ പറഞ്ഞു. “ഫോട്ടോയുടെ പുറത്ത് എഴുതിയിരുന്നു.”

ഹരീഷ് സാവധാനം പറഞ്ഞു. “എനിക്ക് അവരെയൊക്കെ മറക്കണമെന്നുണ്ട്. ആ പേരുകൾക്കൊക്കൊ എന്ത് അർത്ഥമാണ് ഉള്ളത്. അവർ ഉള്ളതും ഇല്ലാത്തതും ഒരുപോലെയാണ്. ഒരു ട്രെയിൻ യാത്രയിൽ ഏതെങ്കിലും സുന്ദരിക്കുട്ടിയെ കാണുകയും അത് നമ്മെ മോഹിപ്പിക്കുകയും ചെയ്യുക, എന്നിട്ട് യാത്ര അവസാനിക്കുന്നതിനു മുമ്പ് പെട്ടെന്ന് ഏതെങ്കിലും സ്റ്റേഷനിൽ ഇറങ്ങിപ്പോകുക—അതുപോലെയല്ലേ?”

അവർ വീട്ടിൽ എത്തി. കർമങ്ങളിൽ പങ്കെടുക്കാൻ എത്തിയ ആൾക്കാരിൽ ചിലർ അപ്പോഴും അവിടെ ഉണ്ടായിരുന്നു. തന്മൂലം അല്പം ബഹളവും ഉണ്ടായിരുന്നു.

മുറിയിൽ ചെന്നിട്ട് അയാൾ തന്റെ സാധനങ്ങൾ ശരിക്ക് അടുക്കി വയ്ക്കാൻ തുടങ്ങിയപ്പോഴേക്ക് രമയുടെ വിളി കേട്ടു, “ചേട്ടാ.”

അവൾ വാതിൽക്കൽ നിൽക്കുകയായിരുന്നു. അയാൾ മൗനമായി അവളെ നോക്കി.

“നിങ്ങൾക്ക് രണ്ടു മൂന്നു ദിവസം കൂടി നിൽക്കാൻ പറ്റില്ലേ?”

എന്താ മറുപടി പറയേണ്ടതെന്നു ഹരീഷിന് അറിയാൻ വയ്യായിരുന്നു.

“നിന്നിരുന്നെങ്കിൽ നന്നായിരുന്നു.” രമ തളർന്ന മട്ടിൽ പറഞ്ഞു.

അല്പനേരം അവൾ മറുപടി പ്രതീക്ഷിച്ച് നിന്നു. എന്നിട്ട് കടലാസുകൊണ്ട് പൊതിഞ്ഞ ഒരു പാക്കറ്റ് അയാളുടെ നേരെ നീട്ടി.

“ഇത് എന്താണ്?” ഹരീഷ് ചോദിച്ചു.

“ചേട്ടത്തിക്ക് ഉള്ളതാണ്—സാരികൾ.” അവൾ ചുരുങ്ങിയ വാക്കിൽ പറഞ്ഞു നിർത്തി.

“എന്തിന്. എന്തിനാണ് ഇത്?”

“ചേട്ടൻ കൊണ്ടു പോകണം.” രമ സ്നേഹപൂർവം പറഞ്ഞു. “അമ്മ അവരെ കണ്ടിരുന്നെങ്കിൽ വളരെ സന്തോഷിച്ചേനെ. ഇത് അവർക്കു ള്ളതാണ്. അമ്മ ഉണ്ടായിരുന്നെങ്കിൽ അവർക്കു തന്നെ നൽകിയേനെ.” അവൾ ഒന്നു നിർത്തി സ്വയം നിയന്ത്രിച്ചിട്ട് പുഞ്ചിരിയോടെ പറഞ്ഞു. “പോരാത്തതിന് അമ്മ നിങ്ങൾക്ക് വാക്കു തരികയും ചെയ്തിരുന്നല്ലോ.”

“പക്ഷേ നീ ഇത്...”

“ഞാനും എടുത്തിട്ടുണ്ട്. പക്ഷേ എനിക്ക് ഇവ പ്രയോജനം ചെയ്യില്ല. ഈ സാരികൾ ഉടുത്തുകൊണ്ട് ഞാൻ എവിടെപ്പോകും? ആശുപത്രിയിലോ! അവർ ഉടുത്താൽ വളരെ നന്നായിരിക്കും. ഇറ്റ് ഈസ് സോ നാച്ചുറൽ വിത്ത് ഹെർ.”

“മോഡൽ അല്ലേ അവൾ.” ഹരീഷ് പിരിമുറുക്കം കുറയ്ക്കാനായി ഒരു തമാശ പറഞ്ഞു.

“അതല്ല, അവർക്ക് ഏതും ചേരും. ഭംഗിയുള്ള ബനാറസ് സാരിയാണേലും, ഖദറായാലും രണ്ടും അവർക്കു നന്നായി ചേരും. എന്നു തന്നെയല്ല, ഈ വേഷമല്ലാതെ മറ്റൊന്നും അവർക്ക് ചേരുകയില്ല.”

“ഇറ്റ് ഈസ് ഓൾ റ്റൂ ഫ്ളാറ്ററിംങ്.”

“ഫോർ ഹെർ?”

“നോ ഫോർ മീ. അവൾക്ക് ശീലമാണ്.”

"ആർ യൂ ജലസ് ഓഫ് ഹെർ?"

"ഓ നോ! അയാം പ്രൗഡ് ഓഫ് ഹെർ." എന്നിട്ട് അയാൾ പൊട്ടിച്ചിരിച്ചു.

"ബൈ ദി വേ, ഇതിൽ മൂക്കുത്തിയും നെക്‌ലസും കൂടി ഉണ്ട്. ചേട്ടത്തിക്ക് ഇഷ്ടപ്പെടും."

"ഇഷ്ടപ്പെടും. പക്ഷേ അവൾ എങ്ങനെ ധരിക്കും? അവളുടെ മൂക്ക് കുത്തിയിട്ടു പോലുമില്ല."

"അവർ ധരിച്ചുകൊള്ളും. ചേട്ടൻ അവരുടെ ഫോട്ടോ അയച്ചു തരണം."

"മൂക്കുത്തിയും സാരിയും അണിഞ്ഞോ! അതു വേണ്ട. പാവാടയാവാം. നീ പാവാടയും അവൾക്കായി വച്ചിട്ടുണ്ടാവും, ഇല്ലേ?"

"ഉവ്."

ഹരീഷ് അവളുടെ തലയിൽ തലോടിക്കൊണ്ട് പറഞ്ഞു. "പക്ഷേ അമ്മയ്ക്ക് ഉയരം കുറവായിരുന്നു, നിന്നെപ്പോലെ. സബീറയ്ക്ക് ഇതെങ്ങനെ ചേരും?"

രമ ഒരു കണക്കിനു കണ്ണുനീർ തുടച്ചിട്ട് ഒന്നും പറയാതെ തിരിച്ചു പോയി.

# ഇരുപത്തിയൊന്ന്

## മടങ്ങിപ്പോക്ക്

ടോർച്ചിന്റെ വെളിച്ചം താഴേക്ക് വന്നു. ഘൽക്കോനിൽ നിന്ന് ആരോ വരികയാണ്—ഗ്രാമത്തിൽ ഒച്ചപ്പാടായി. രാത്രി സമയം തെറ്റി ഞങ്ങൾ വരുന്നത് കുന്നിൻ പുറത്തെ ജീവിതത്തിൽ അസാധാരണമായ എന്തോ സംഭവിച്ചതിന്റെ സൂചനയാണ്. ആരാണ് ആദ്യം ടോർച്ചു വെളിച്ചം കണ്ടത് എന്നറിയില്ല. പക്ഷേ ഇപ്പോഴേക്ക് ഗ്രാമം മുഴുവൻ അതിഥികളെ കാത്തു നിൽക്കുകയായിരുന്നു. താഴെ എത്തിയപ്പോഴേക്കും അവർക്ക് അനേകം ചോദ്യങ്ങൾ നേരിടേണ്ടി വന്നു. ജഗത്തും അവന്റെ പ്രായത്തിലുള്ള ഒരു പയ്യനുമാണു വരുന്നതെന്നു ദൂരെ വെളിച്ചത്തിൽ നിന്നു തന്നെ ഹരീഷ് മനസ്സിലാക്കി.

അവർ അവസാനത്തെ ചരിവ് ഇറങ്ങുമ്പോഴേക്ക് ഹരീഷ് ചോദിച്ചു. "എന്തു പറ്റി? അസമയത്ത് എന്താ?"

അവരൊന്നും പറഞ്ഞില്ല. അവരുടെ മൗനം ഹരീഷിന്റെ വിഷമം കൂട്ടി. ഹരീഷ് അവരുടെ അടുത്തേക്കു ചെന്നു.

"ചേട്ടാ!" ജഗത്ത് ഒന്നു നിർത്തിയിട്ട് ചുറ്റുപാടും ഒന്നു നോക്കി. അനേകം പേർ ഒന്നിച്ച് അവന്റെ നേരെ നോക്കി. അത് അവനെ വല്ലാതെ അസ്വസ്ഥനാക്കി.

"എന്തു പറ്റി?" ഹരീഷ് സാന്ത്വനപ്പെടുത്തിക്കൊണ്ടു ചോദിച്ചു.

"ഒന്നുമില്ല, അങ്ങയോട് ഒരു രഹസ്യം സംസാരിക്കാനുണ്ട്."

"വരൂ" എന്നു പറഞ്ഞിട്ട് ഹരീഷ് തിരിഞ്ഞു. രണ്ടു പയ്യന്മാരും അയാളുടെ പിന്നാലെ ചെന്നു.

പയ്യന്മാരുടെ പെരുമാറ്റം കണ്ടിട്ട് രമയ്ക്കു തോന്നി. ഇവരുടെ ഇടയിൽ എന്തോ രഹസ്യമുണ്ട്. അവൾ തമാശമട്ടിൽ പറഞ്ഞു, "മട്ടു കണ്ടിട്ട് ചേട്ടന്റെ നാളത്തെ പരിപാടി മാറുമെന്നു തോന്നുന്നു."

"എന്തിന്?" പെട്ടെന്നു ഹരീഷിന് അവളുടെ തമാശ മനസ്സിലായില്ല.

"ജഗത്തിനു പക്ഷിയുടെ കൂടിനെപ്പറ്റി വിവരം കിട്ടി. ഇവൻ ചേട്ടനു വേണ്ടി 'അപ്പോയിന്റ്മെന്റും' വാങ്ങിയിട്ടുണ്ടാവും."

ഇത്തവണ ഹരീഷ് പൊട്ടിച്ചിരിച്ചു. "പക്ഷിയോട് അപ്പോയിന്റ്മെന്റ്, ഹാ...ഹാ...ഹാ!" പക്ഷേ അകത്തു ചെന്നപ്പോൾ അയാൾക്കു ഗൗരവം വന്നു. വരാന്തയ്ക്ക് അടുത്തിരുന്ന് അയാൾ ചോദ്യം ആവർത്തിച്ചു. "എന്തു പറ്റി?"

"ചേച്ചിക്കു നല്ല സുഖമില്ല." ജഗത് പതുക്കെ പറഞ്ഞു.

"ഇതിൽ രഹസ്യമായി പറയേണ്ട കാര്യമെന്താണ്?"

"രഹസ്യമായി പറയണമെന്നു ചേച്ചി പറഞ്ഞിരുന്നു." അവൻ ഒന്നു നിർത്തിയിട്ടു വീണ്ടും പതുക്കെ ചെവിയിൽ പറഞ്ഞു. "പറ്റിയാൽ വിളിച്ചു കൊണ്ടു ചെല്ലണമെന്നും പറഞ്ഞു."

അവൻ പറഞ്ഞു തീരുന്നതിനു മുമ്പു തന്നെ ഹരീഷ് പോകാൻ തയ്യാറായി.

"എന്തു പറ്റി?" രമ ചോദിച്ചു.

"പാർവതിക്കു സുഖമില്ല." ഹരീഷിന്റെ സംസാരത്തിൽ അല്പം ദുഃഖം കണ്ടു. "കഴിഞ്ഞ ഒരാഴ്ചയായി അവളുടെ ഒരു വിവരവും ഇല്ല. എന്നിട്ടു നമ്മളാരും അന്വേഷിക്കാനേ പോയില്ല. എന്തു വിചിത്രമായിരിക്കുന്നു."

"അതുകൊണ്ടാവും അവളെ ഇന്നു കാണാതിരുന്നത്." രമ കൂട്ടിച്ചേർത്തു. ഇന്നും അവൾ അഞ്ചു മിനിട്ടു നേരത്തേക്കു പോലും വരാതിരിക്കാൻ കാരണമെന്താണെന്നു രമ ആലോചിച്ചു. വല്യമ്മ പറയുകയും ചെയ്തു, ഇനി അവളെ കൊണ്ടു കാര്യമൊന്നും ഇല്ലല്ലോ, വെറുതെ വന്നു സമയം കളയേണ്ടല്ലോ.

"വരൂ പോകാം." ഹരീഷ് അടുത്തിരുന്ന രമയോട് ഏതാണ്ട് ആജ്ഞയുടെ മട്ടിൽ പറഞ്ഞു.

"എങ്ങോട്ട്?" രമ ഇരുന്നുകൊണ്ടു തന്നെ ചോദിച്ചു.

"ഇവരുടെ ഗ്രാമത്തിലേക്ക്."

"ഇത്ര ഇരുട്ടിയിട്ടോ?" ഹരീഷ് പറഞ്ഞതു കേട്ടു വല്യമ്മയ്ക്കും അത്ഭുതമായി. അവരും ആ പയ്യന്മാരുടെ പുറകെ വന്നതാണ്.

"വരൂ രമേ." ഹരീഷ് വല്യമ്മയോടു മറുപടി പറയാതെ ആജ്ഞ ആവർത്തിച്ചു. വല്യമ്മ ഇങ്ങനെ എല്ലായിടത്തും വരുന്നത് അയാൾക്ക് ഇഷ്ടമായില്ല.

വല്യമ്മ തങ്ങളുടെ അമ്മയെപ്പോലെ പെരുമാറുന്നത് ഹരീഷിന്

ഇഷ്ടമല്ലായിരുന്നു. വല്യമ്മ എല്ലായ്പ്പോഴും തന്റെ മക്കളെയും പേരക്കുട്ടികളെയുംകാൾ കൂടുതൽ അയാളുടെ കാര്യം ശ്രദ്ധിച്ചിരുന്നുവെന്നതു വിചിത്രമായിരിക്കാം. ഒരു പക്ഷേ അവർ അമ്മയില്ലാത്തവരായതുകൊണ്ട് ആവുമോ. അഥവാ പെരുമാറ്റ രീതിയുടെ ഭാഗമായി ഇതവരുടെ ശീലമായതാവാം. രണ്ടായാലും ഹരീഷിന് അതു സ്വീകാര്യമല്ലായിരുന്നു. ഒരു ദിവസം അയാൾ രമയോടു പറയുകയും ചെയ്തു. "ഐ ഡോൺട് ലൈക് ഹെർ ബിക്കമിങ്ങ് അവ്വർ മദർ."

"ഇതും ഒരു തെറ്റാണോ?" രമയ്ക്ക് അതു വിചിത്രമായി തോന്നി.

"അല്ല, അതു ശരിയല്ല" അയാൾ തീവ്രമായ വിയോജിപ്പു പ്രകടിപ്പിച്ചു. "വല്യമ്മ വല്യമ്മയായിത്തന്നെ ഇരിക്കണം. അങ്ങനെയാണെങ്കിൽ അവർക്ക് നമ്മെ സ്നേഹിക്കാൻ കഴിയില്ലേ? നോ ഇറ്റ് ഈസ് നോട്ട് നോർമൽ."

"അതിന് എന്തു പറ്റിയെന്നു പറയൂ." രമയ്ക്ക് അയാളുടെ ധൃതി പിടിച്ചില്ല. പോരാത്തതിന് ഇത്ര തണുപ്പത്തു പെട്ടെന്നു പുറത്തു പോകുന്നത് അത്ര സൗകര്യപ്രദമായി തോന്നിയില്ല.

"യൂ ആർ നീഡഡ്. യു വിൽ ഹാവ് റ്റു കം. ഷീ ഈസ് ഇൽ."

"വാട്ട് ഡു യു മീൻ?" രമയുടെ ശബ്ദം പെട്ടെന്നു കടുത്തു. പാർവതിയുടെ അസുഖത്തിൽ ഹരീഷിന് ഇത്ര വേവലാതി വരുന്നത് അവൾക്കു തീരെ മനസ്സിലാകുന്നില്ല.

"ദെയർ ഈസ് സംതിങ്ങ് സീരിയസ്. ദിസ് ഈസേ കോൾ ഓഫ് യുവർ പ്രൊഫഷൻ ആന്റ് ഇറ്റ് ഈസ് യു ഹും ദേ വാൺഡഡ്, നോട്ട് മി."

"രാവിലെ പോകാം." വല്യമ്മ ഹരീഷിനെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു. "ഇത്രയും ഇരുട്ടി ഈ മൂടൽമഞ്ഞിൽ പോകാൻ നിങ്ങളെക്കൊണ്ടാവില്ല."

"അല്ല, പോകാം. വഴിക്കു കുഴപ്പമൊന്നുമില്ല. എനിക്കു നല്ല പരിചയമുണ്ട്."

"ഈ സമയത്തു പോകുന്നതു ശരിയല്ല. നീ പോയേക്കും. പക്ഷേ രമയ്ക്കു പോകാൻ പറ്റില്ല. ഒരു രാത്രികൊണ്ട് ഒന്നു സംഭവിക്കില്ല. അവൾക്ക് അസുഖമായിട്ട് കുറെ നാളായി. വേണ്ട വണ്ണം ശ്രദ്ധിച്ചിരുന്നെങ്കിൽ ഇതിനു മുമ്പെ സുഖപ്പെടുമായിരുന്നു."

"അല്ല വല്യമ്മേ, കാര്യം ഗൗരവമുള്ളതാണ്. അല്ലായിരുന്നെങ്കിൽ ഇവരെ പറഞ്ഞയയ്ക്കുമായിരുന്നോ." അയാൾ രമയെ നോക്കി. അവൾ തീ കായുകയായിരുന്നു. കൂടെക്കൂടെ തണുപ്പകറ്റാനായി കൈ തിരുമ്മിക്കൊണ്ടിരുന്നു.

"രാവിലെ പോകാം." രമ പെട്ടെന്നു പറഞ്ഞു.

"ഓൾ റൈറ്റ് ദെൻ, ഐയാം ഗോയിങ്ങ്." അയാൾ അച്ഛന്റെ ഷാൾ എടുത്തു പുതച്ചിട്ടു ചെരുപ്പ് ഇട്ടു.

അയാൾക്കു ദേഷ്യം മറച്ചുവയ്ക്കാൻ കഴിഞ്ഞില്ല. അവൾക്കാണെങ്കിൽ ചേട്ടനെ അനുസരിക്കാതിരിക്കാൻ പ്രയാസവും. ചേട്ടൻ പിണങ്ങിയാൽ ഇനി വർഷങ്ങളോളം തന്നോടു ക്ഷമിക്കയില്ലെന്ന് അവൾക്കറിയാം. അച്ഛനോടുള്ള അയാളുടെ പെരുമാറ്റം അവളോർത്തു. അവൾ എഴുന്നേറ്റു.

"എടാ, നീ ശരിക്ക് വസ്ത്രം ധരിച്ചിട്ടു പോകൂ." വല്യമ്മയുടെ സ്വരത്തിലും പ്രതിഷേധം നിഴലിച്ചിരുന്നു.

ഹരീഷ് വല്യമ്മ പറഞ്ഞതു ശ്രദ്ധിച്ചതേയില്ല.

തന്റെ അച്ഛന്റെ അന്ത്യകർമങ്ങൾ ഉപേക്ഷിച്ചിട്ടു പോകാൻ തയ്യാറായ ആൾ എന്തും ചെയ്യും—വല്യമ്മയ്ക്കു തോന്നി.

രമ ജഗത്തിനോടു ചോദിച്ചു. "എന്തു പറ്റി?"

"അറിയില്ല. പനിയാണെന്നു തോന്നുന്നു."

"അവൾ സംസാരിക്കുന്നുണ്ടോ?" രമ വീണ്ടും ചോദിച്ചു.

"ഇല്ല. സംസാരിക്കുന്നില്ല. മയക്കമാണ്. വൈകിട്ടു തന്നെ നിങ്ങളെ വിളിക്കാൻ ആലോചിച്ചതാണ്. പിന്നെ കുറെ നേരത്തേക്ക് അവൾ മിണ്ടാതെ വന്നപ്പോൾ വീട്ടുകാർ അയച്ചതാണ്."

"ഐ ഡോണ്ട് നോ, വാട്ട് സോർട്ട് ഓഫ് എ മാൻ ഈസ് ഹി; അല്ല! എന്തെങ്കിലും ചോദിച്ചിട്ടു വരേണ്ടതല്ലായിരുന്നോ?" രമയ്ക്കു ശുണ്ഠി വന്നു.

ജഗത് മൗനം.

"നീ വരുന്നുണ്ടോ?" ഹരീഷിന്റെ ശബ്ദത്തിൽ ഭീഷണി ഉണ്ടായിരുന്നു.

"ഞാൻ എന്റെ കോട്ട് ഇടണോ വേണ്ടയോ!" ഇത്തവണ രമയുടെ ശബ്ദത്തിൽ സഹാനുഭൂതി ഉണ്ടായിരുന്നു. "കുറച്ചു മരുന്നുകൾ കൂടി എടുക്കണോ വേണ്ടയോ?"

അവൾ പുറപ്പെട്ടപ്പോൾ പൂർണമായും തയ്യാറെടുത്തിരുന്നു—കോട്ട്, സ്വെറ്റർ, സോക്സ്, മഫ്ളർ ഒക്കെ ധരിച്ച്. പക്ഷേ ഹരീഷ് കുർത്തയും പൈജാമയും ഷാളും മാത്രം ധരിച്ചും.

വഴിയിൽ രമ പറഞ്ഞു. "വീ കുഡ് ഹാവ് ഗോൺ റ്റുമാറോ ആൾ സോ."

"പക്ഷേ ഞാൻ നാളെ രാവിലെ പോകയാണ്."

"ഞാൻ ഇവിടെ ഉണ്ടല്ലോ. ഓ! പക്ഷേ നിങ്ങൾക്ക് ഞങ്ങളെ വിശ്വാസമില്ലല്ലോ." അവൾ പരിഹാസപൂർവം പറഞ്ഞു. കയറ്റമായതുകൊണ്ട്

അവൾക്കു ശ്വാസം മുട്ടി. ആസ്മാരോഗിയെപ്പോലെ അവൾ ശ്വാസം വലിക്കുന്നുണ്ടായിരുന്നു. എന്നിട്ടും അവൾ പറയാൻ മടിച്ചില്ല. "ദെയർ ഷുഡ് ബി എ ലിമിറ്റ് റ്റു എവരി വിംസികാലിറ്റി."

മൂടൽ മഞ്ഞു വർദ്ധിച്ചുകൊണ്ടിരുന്നു. ശത്രുക്കളെ വഴിതെറ്റിക്കാനായി പരത്തിയ പുകപോലെ. അവർ ഏതോ വിചിത്രമായ, സുരക്ഷിതമല്ലാത്ത പ്രദേശത്തു കൂടി നീങ്ങിക്കൊണ്ടിരുന്നു.

ഹരീഷ് മറുപടി പറയാൻ വൈകിയില്ല, അയാളുടെ സ്വരം ഗൗരവം നിറഞ്ഞതായിരുന്നു. "ഇറ്റ് ഈസ് നോ വിംസികാലിറ്റി അറ്റ് ആൾ. ഇത് ഒരു സാധാരണ അവകാശമാണ്, മനുഷ്യത്വത്തിന്റെ പേരിലുള്ളത്. അവർക്കു മറ്റൊരു പോംവഴി ഇല്ലാതെ വന്നു കാണും. ഇറ്റ് ഈസ് അസ്റ്റോണിഷിങ്ങ് ദാറ്റ് യൂ ആർ അൺഏബിൾ റ്റു ഗ്രാസ്പ് ദി റിയാലിറ്റി. ഇങ്ങനെ കഴിഞ്ഞുകൂടുന്നതിൽ ഒരു അർത്ഥവുമില്ലെന്നു സമ്മതിച്ചു. പക്ഷേ ഇത് അവരുടെ വിശ്വാസങ്ങളുടെ പ്രശ്നമാണ്. നാം അവർക്ക് ഈശ്വരനു തുല്യമാണ്. അവരുടെ ഏറ്റവും വലിയ പ്രയാസങ്ങളിലാണ് അവർ നമ്മെ ഓർമിക്കുന്നത്. ഇതൊക്കെ പോരേ?"

"ഐ ഹേറ്റ് റ്റു പ്ലേ ഗോഡ്!"

രമയുടെ സ്വരത്തിലെ കയ്പും തണുപ്പും നിഷ്പക്ഷതയും ഹരീഷിനെ അത്ഭുതപ്പെടുത്തി. അയാൾക്കു വിളിച്ചു പറയണമെന്നു തോന്നി—ഔട്ട്! ഓടിപ്പോ ഇവിടെ നിന്ന്. പക്ഷേ അയാൾ ഒരു വിധം നിയന്ത്രിച്ചു. എങ്കിലും അയാൾ പറഞ്ഞത് രമയ്ക്ക് ഇഷ്ടമായില്ല.

"ഇൻ ദാറ്റ് കേയ്സ്, യൂ ക്യാൻ പ്ലേ പിതൃഭക്ത് ഡോട്ടർ, ഇറ്റ് വിൽ ബി കൺവീനിയന്റ് ഫോർ യൂ. ഒരു പക്ഷേ നിനക്ക് ഓർമയുണ്ടാവില്ല, നിന്റെ അച്ഛനെ ആരാണ് യഥാവസരം സഹായിച്ചത്. ഐ ഹോപ്പ് യൂ ആർ നോട്ട് ഫോർഗെറ്റിങ്ങ് ദാറ്റ് വുമൺ, ഹു വാസ് ദെയർ ആന്റ്. ആ സ്ത്രീ ഇല്ലായിരുന്നെങ്കിൽ നിന്റെ അച്ഛൻ ഇത്രകാലം പോലും ജീവിച്ചിരിക്കില്ലായിരുന്നു. നൗ ഇറ്റ് ഈസ് അപ്റ്റു യൂ. ഇപ്പോഴും നാം അധികം ദൂരെ എത്തിയിട്ടില്ല." അയാൾ രമയോട് നേരെ തിരിച്ചുപോകാൻ പറയുകയായിരുന്നു.

"അല്ല ചേട്ടാ. ഗ്രാമം ഇങ്ങെത്തി. ഒരിറക്കം കൂടിയേ ഉള്ളൂ."

ഇരുവരും മൗനം പാലിച്ചു. ഗ്രാമം എത്തിക്കഴിഞ്ഞിരുന്നു. പക്ഷേ മൂടൽമഞ്ഞു കാരണം കാണാൻ വയ്യായിരുന്നു. പാർവതിയുടെ വീട്ടിൽ എത്തിയപ്പോഴേക്കും അവർ വന്ന വിവരം ഗ്രാമം മുഴുവൻ അറിഞ്ഞു കഴിഞ്ഞു.

ഇലക്ട്രിക് ലൈറ്റിന്റെ പ്രകാശവും മൂടൽമഞ്ഞിൽ മറഞ്ഞതു

കാരണം വീടിന്റെ മുറ്റത്തെത്തുന്നതുവരെ വീടു ശരിക്കു കാണാൻ പറ്റിയില്ല. അവിടെ ആളും അനക്കവും ഉണ്ടായിരുന്നു. ജഗത് അവരെ നേരെ അകത്തെ മുറിയിലേക്കു കൊണ്ടുപോയി. മുറിക്കുള്ളിൽ ചൂടും പുകയും യഥേഷ്ടം ഉണ്ടായിരുന്നു. പാർവതി ഒരു മൂലയ്ക്ക് നിലത്തു കിടന്നിരുന്നു. തൊട്ടടുത്തു രണ്ടു മൂന്നു സ്ത്രീകൾ ഇരുന്നു പതുക്കെ എന്തോ പറയുന്നുണ്ടായിരുന്നു. അവർ ചെന്നതോടെ സ്ത്രീകൾ എഴുന്നേറ്റു പുറത്തു പോയി. വരാന്തയിൽ വിറകു കത്തിക്കൊണ്ടിരുന്നു. വിറകു കൂടാതെ റാന്തലും കത്തുന്നുണ്ടായിരുന്നു. എന്നിട്ടും മുറിയിൽ ശരിക്കു വെളിച്ചമില്ലായിരുന്നു. വൃത്തികേടും ഇരുട്ടും മുഷിഞ്ഞ പുതപ്പും കൊണ്ട് പാർവതി ഏതോ ഗുഹയിൽ കിടക്കുന്ന വൃത്തികെട്ട മൃഗത്തെപ്പോലെ തോന്നിച്ചു.

"പാർവതീ, എടീ പാർവതീ! ആരാ ഈ വന്നതെന്നു നോക്കിയേ?" തല തടവിക്കൊണ്ടിരുന്ന അമ്മ അവളെ എഴുന്നേൽപ്പിക്കാൻ ശ്രമിച്ചു. മറുപടിയായി അവൾ ഒന്നു മൂളിയതേയുള്ളു.

രമ അവളുടെ അമ്മയെ മാറ്റിയിട്ട് പാർവതിയുടെ നെറ്റി തൊട്ടു നോക്കി. അവൾ അറിയാതെ പറഞ്ഞുപോയി. "മൈ ഗോഡ്, ഷീ ഈസ് ഹാവിങ് വെരി ഹൈ ഫീവർ!"

അവളുടെ പുതപ്പ് മുഖത്തു നിന്നും താഴോട്ടു വലിച്ചിട്ടു രമ നിർദേശം നൽകി. "തീ പുറത്തേക്ക് എടുക്കൂ. മുകളിലത്തെ ജനൽ തുറക്കൂ. പുക പുറത്തുപോയി കഴിഞ്ഞ് അടച്ചുകൊള്ളൂ." എന്നിട്ട് അവൾ വെള്ളം കൊണ്ടു വരാൻ പറഞ്ഞു. തന്റെ കോട്ടും മഫ്ളറും അഴിച്ചിട്ടു പുറകിൽ നിൽക്കുന്ന ഹരീഷിനോടു പറഞ്ഞു. "ചേട്ടാ, ആ ഗുളിക ഒന്നു കാണിച്ചേ ഏതാണെന്നു നോക്കട്ടെ."

വസ്ത്രം തൂക്കിയിടാൻ പറ്റിയ ഒരു സ്ഥലവും കണ്ടില്ല. വെളിച്ചവും ഇല്ലായിരുന്നു. ഹരീഷ് ഒരു കൈയിൽ അവളുടെ വസ്ത്രങ്ങൾ പിടിച്ചുകൊണ്ടു മറ്റേ കൈ കൊണ്ടു പോക്കറ്റിൽ നിന്നും ഗുളികകളൊക്കെ എടുത്തു പുറത്തു വച്ചു. "എന്തു പറ്റി?"

"ഒന്നും പറയാൻ പറ്റില്ല. എന്തും സംഭവിക്കാം. തൽക്കാലം റെമ്പറേച്ചർ കുറയേണ്ടത് അത്യാവശ്യമാണ്. വെൻ ഷീ സ്റ്റാർട്ട്സ് ടോക്കിങ്ങ്, ഐ ക്യാൻ അസർടൈൻ എനിതിങ്ങ്."

രമ ഏതാനും ഗുളികകൾ എടുത്തു.

"ഇതു കൊണ്ടു കാര്യം ശരിയാകുമോ?" ഹരീഷിന് അറിയണം.

"ഉവ്വ്. പാരസെറ്റമോളാണ്. പനി കുറയും. ബാക്കി കാര്യങ്ങൾ പിന്നെ നോക്കാം."

ഹരീഷിനു തൃപ്തിയായി—ആട്ടെ, ഇവൾക്കു മനസ്സിലായല്ലോ കാര്യം നിസ്സാരമല്ലെന്ന്.

"വെള്ളം കൊണ്ടുവന്നില്ലേ?" രമ ജഗത്തിനോടു ചോദിച്ചു.

"അമ്മ ചൂടാക്കുന്നുണ്ട്." അവൻ വെള്ളം എടുക്കാനായി പോകാൻ ഭാവിച്ചു.

"നിൽക്ക്!" രമ അവനെ തടഞ്ഞു. "ചൂടുവെള്ളമല്ല, തണുത്ത വെള്ള മാണു വേണ്ടത്. വേഗം കൊണ്ടുവരണം. ഒരു ചെറിയ തുണിക്കഷണവും വേണം, നെറ്റിയിലിടാൻ."

ജഗത് വെള്ളവുമായി തിരിച്ചെത്തിയപ്പോൾ രമ അവനോട് ഒരു ഷീറ്റു കൊണ്ടുവരാൻ പറഞ്ഞു. അവൾ രജായി മാറ്റി. രജായി പൂർണമായും മാറ്റുന്നതിനു മുമ്പ് ഏതോ ഒരു വസ്തു അവൾ കണ്ടു. പെട്ടെന്ന് അവൾ രജായി തിരിച്ചിട്ടു.

ഷീറ്റു കൊണ്ടുവന്നയുടൻ അവൾ ഹരീഷിനോടു പറഞ്ഞു. "ചേട്ടാ, പുറത്ത് ഇരിക്കൂ. ആവശ്യം വന്നാൽ ഞാൻ വിളിക്കാം."

റാന്തലിന്റെ മങ്ങിയ വെളിച്ചത്തിൽ ഹരീഷിനു തോന്നി രമ വീണ്ടും അസ്വസ്ഥയായിരിക്കുന്നുവെന്ന്. അയാൾ മിണ്ടാതെ പുറത്തു വന്നിട്ട് മഞ്ഞിൽ തണുത്തുപോയ ഷാൾ എടുത്ത് അടുപ്പിനടുത്തു വച്ചു. എന്നിട്ട് നെരിപ്പോടിനടുത്തിരുന്നു കൈ ചൂടാക്കിക്കൊണ്ടിരുന്നു. വിറക് ആളി ക്കത്തിയപ്പോൾ അയാൾ അമ്മയെ ഓർത്തു. തന്നെ ആരോ ഓർക്കുന്ന പോലെയും അയാൾക്കു തോന്നി. സബീര ഇപ്പോൾ ഏതെങ്കിലും സീരി യൽ കണ്ടുകൊണ്ടിരിക്കുകയാവും. വളരെ ശ്രമിച്ചു നോക്കിയിട്ടും ഇന്ന് ഏതു സീരിയലാണെന്ന് അയാൾക്കു ഓർക്കാൻ കഴിഞ്ഞില്ല. വരുണിന് ഓർമയുണ്ടാവും. തന്റെ ഏതെങ്കിലും പുതിയ പരസ്യഫിലിം റിലീസായി എന്നും വരാം. അയാൾ വേഗം വാച്ചിലേക്കു നോക്കി. സമയം പത്തു കഴിഞ്ഞിരുന്നു. അയാൾക്കു സ്വയം പരിഹാസം തോന്നി. സീരിയലും മറ്റും എപ്പോഴേ തീർന്നുകാണും. വിറകുകൊള്ളി വല്ലാതെ കത്തുമ്പോൾ തന്നെ ആരോ ഓർക്കുകയാണെന്നതിന് എന്തെങ്കിലും അടിസ്ഥാന മുണ്ടോ? പക്ഷേ ഈ തമാശ നല്ലതാണ്. തന്റെ ഏകാന്തതയിലും ദുഃഖ ത്തിലും നിരാശയിലും സമയം കഴിച്ചു കൂട്ടാൻ ഓരോന്നിനും അർത്ഥം കണ്ടെത്തുക.

ജഗത്തും അവന്റെ അച്ഛനും കൂടാതെ ഗ്രാമത്തിലെ ഒന്നു രണ്ടു പേരും ഹരീഷിനോടൊപ്പം ഇരിപ്പുണ്ടായിരുന്നു. അപ്പോൾ ജഗത് ഉണ ങ്ങാത്ത വിറകുകൊള്ളികൾ മാറ്റി നെരിപ്പോടിൽ ഉണങ്ങിയ വിറകു നിറച്ചു. അവർ കുറെ നേരം അങ്ങനെ ഇരുന്നു. സംഭാഷണം തുടരാൻ

എന്തെങ്കിലും പറയാനായി അവർ ശ്രമിച്ചു. പക്ഷേ നിശ്ശബ്ദത മുമ്പത്തെക്കാൾ കൂടിയതേയുള്ളു. വിറക് എരിയുന്നതിന്റെ ശബ്ദത്തിനിടയ്ക്ക് പാർവതിയുടെ ഞരക്കവും കുറെശ്ശെ കേൾക്കാമായിരുന്നു. പോയി നോക്കാമെന്നു ഹരീഷിനു തോന്നിയെങ്കിലും രമയുടെ മുഖഭാവം ഓർത്തപ്പോൾ അയാളുടെ ധൈര്യം ചോർന്നു പോയി. അവർ വന്നിട്ട് ഒരു മണിക്കൂറിലധികമായി. മരുന്നു ശരീരത്തു പ്രവർത്തിച്ചു തുടങ്ങിയിട്ടുണ്ടാവുമെന്നു ഹരീഷിനു തോന്നി. രമ പാർവതിയോടു തുടർച്ചയായി എന്തൊക്കെയോ ചോദിക്കുന്നതു പോലെ അയാൾക്കു തോന്നി. അവൾ സാവധാനം എന്തോ പറയാൻ ശ്രമിക്കുന്നു. എന്ത്? ഹരീഷ് എത്ര ആലോചിച്ചിട്ടും ഊഹിച്ചെടുക്കാൻ കഴിഞ്ഞില്ല. പാർവതിയുടെ വാക്കുകൾ അവ്യക്തമായിരുന്നു. പോരാത്തതിന് അവയുടെ കൂടെ ഞരക്കവും ഉണ്ടായിരുന്നു. തന്മൂലം അതിന്റെ അർത്ഥം കണ്ടുപിടിക്കാൻ വിഷമമായി.

അല്പം കഴിഞ്ഞു രമ പുറത്തു വന്നപ്പോൾ അവളുടെ മുഖത്തു ബാക്കിയുണ്ടായിരുന്ന തെളിച്ചം കൂടി അപ്രത്യക്ഷമായിരുന്നു.

"എങ്ങനെയുണ്ട്?"

ഹരീഷിന്റെ ചോദ്യത്തിന് അവൾ ഉടൻ മറുപടി പറഞ്ഞില്ല. "ഹെർ കണ്ടീഷൻ ഈസ് പ്രിക്കേറിയസ്." അവൾ ഇംഗ്ലീഷിൽ പറഞ്ഞു. "ഷീ മേ നീഡ് ബ്ലഡ് ട്രാൻസ്ഫ്യൂഷൻ."

"ബ്ലഡ് ട്രാൻസ്ഫ്യൂഷനോ? അതിന് എന്തു പറ്റി?" രമയുടെ വാക്കു ഹരീഷിനെ ഭയപ്പെടുത്തി.

"എന്തു പറ്റിയെന്ന് എങ്ങനെ പറയും! ആബ്സിസ് ആണ്."

അയാൾ എന്തെങ്കിലും പറയുന്നതിനു മുമ്പായി അവൾ വീണ്ടും പറഞ്ഞു. "ചൗധുഡിയായിൽ ബ്ലഡ് ബാങ്ക് ഉണ്ടോ?" എന്നിട്ട് അല്പമൊന്നു നിർത്തി സ്വയം മറുപടി പറഞ്ഞു. "അവിടെ എന്തുണ്ടാകാനാണ്?"

"ഇനി എന്തു ചെയ്യും?" ഹരീഷ് വിഷമിച്ചു.

"ഞാൻ എന്തു പറയാനാണ്! ഒന്നും ചെയ്യാൻ ഉണ്ടാവില്ല. ഇറ്റ് ഈസ് ആൾറെഡി റ്റൂ ലേറ്റ്. എ മാറ്റർ ഓഫ് ടൈം ഒൺലി."

"നീ എന്താ അങ്ങനെ പറയുന്നത്!" ഹരീഷ് അവളുടെ തീരുമാനത്തിൽ ഞെട്ടിപ്പോയി. ഇവൾക്കെന്തു പറ്റി! നിരാശയാണോ? അയാൾക്കു മനസ്സിലായില്ല. അയാൾ പറഞ്ഞു. "യൂ മസ്റ്റ് ട്രൈ." പിന്നീട് അയാൾ തിരുത്തി. "ഐ മീൻ വീ മസ്റ്റ് ഡു സംതിങ്ങ്."

"വാട്ട്? വാട്ട് ക്യാൻ ഐ ഡൂ? ഐയാം നോട്ട് എ ഗോഡ്. എനിക്കു മന്ത്രം ജപിക്കാനാവില്ല. എനിക്ക് അതിനുള്ള കഴിവില്ല. കുറഞ്ഞ പക്ഷം

ആന്റിബയോട്ടിക്കും ഗ്ലൂക്കോസ് സലൈനും ഉടൻ കിട്ടണം. വീട്ടിൽ വച്ച മരുന്നു പെട്ടിയിൽ ഏതാനും ആന്റി ബയോട്ടിക് ഗുളികകൾ ഉണ്ടാവും. അവ എത്ര പഴയതാണെന്നു പറയാനാവില്ല. പക്ഷേ സലൈൻ എവിടെനിന്നു കൊണ്ടു വരും? ബ്ലഡിന്റെ കാര്യം ഉപേക്ഷിക്കാം."

"പിന്നെ?"

"ഐ ഡോൺട് നോ. എനിക്കൊരു പിടിയും കിട്ടുന്നില്ല. ഷീ ഹാസ്ബീൻ ബ്ലീഡിങ്ങ് സിൻസ് വെൻ, നോബഡി നോസ്, ഇവർ ഇപ്പോഴാണു പറഞ്ഞത്. രാവിലെ ഇവളുടെ അച്ഛൻ നമ്മുടെ വീട്ടിൽ വന്നപ്പോൾ പറയേണ്ടതായിരുന്നു."

രമയുടെ താല്പര്യക്കുറവും പെരുമാറ്റരീതിയും ഹരീഷിനു മനസ്സിലായില്ല. നമ്മുടെ വീട്ടിൽ പല കാര്യം ഉള്ളതു കൊണ്ടാവും പാവം അക്കാര്യം പറയാൻ വിട്ടത് എന്നു പറയണമെന്നു തോന്നി.

"പക്ഷേ ഇനി എന്തു ചെയ്യും?" ഹരീഷ് ഉറക്കെ ചോദിച്ചു. "ഷുഡ് വീ അലൗ ഹെർ റ്റു ബ്ലീഡ് റ്റു ഡെത്ത്?" അയാളുടെ ശബ്ദം വല്ലാതെ ഉയർന്നു.

രമ മറുപടി ഒന്നും പറഞ്ഞില്ല.

അല്പ നേരത്തെ ഇടവേളയ്ക്കു ശേഷം അയാൾ ചോദിച്ചു. "പക്ഷേ ഇങ്ങനെ പെട്ടെന്നു വരാൻ കാരണം?"

"പെട്ടെന്നു വന്നതല്ല." രമയുടെ ശബ്ദത്തിൽ വല്ലാത്ത നിർവികാരത്വവും ഉപേക്ഷയും കണ്ടു.

"പക്ഷേ എങ്ങനെ പറ്റി?" ഹരീഷ് അറിയാൻ ശ്രമിച്ചു.

"ബെറ്റർ ആസ്ക് ഹെർ."

"വാട്ട് ഡു യൂ മീൻ?" രമയുടെ മറുപടി കേട്ട് അയാൾ വല്ലാതായി.

"ഐ ഡോൺഡ് നോ, ഐ ഹാവ് റ്റോൾഡ് യൂ. എന്തായാലും ഇതു വിശദാംശങ്ങളിലേക്കു പോകാനുള്ള അവസരമല്ല."

ഇവൾ ഡോക്ടറാണ്, ഹരീഷ് ഓർത്തു.

അയാൾ ഒരു വിധത്തിൽ സ്വയം നിയന്ത്രിച്ചുകൊണ്ടു ചോദിച്ചു. "പിന്നെ എന്തു ചെയ്യണമെന്നു പറയൂ."

"ആരെയെങ്കിലും കൂടെ അയയ്ക്കൂ. ആന്റിബയോട്ടിക് നോക്കിയെടുത്തു കൊടുത്തയയ്ക്കാം. ഇവർ കൊടുത്തുകൊള്ളും. രാവിലെ വന്നു നോക്കാം. അല്ലാതെ എന്തു ചെയ്യാൻ കഴിയും!" രമ അയാളുടെ നേരെ നോക്കാതെ പറഞ്ഞു.

"സലൈൻ കിട്ടിയാൽ അതുകൊണ്ടു വല്ല പ്രയോജനവും ഉണ്ടാകുമോ?"

"ഉണ്ടാകും. ഉണ്ടാവാതിരിക്കാൻ എന്താ! പക്ഷേ എവിടെനിന്നു കൊണ്ടുവരും?" രമ സംശയത്തോടെ ചോദിച്ചു.

"മാസിയിൽ എവിടെ നിന്നെങ്കിലും കിട്ടിയെന്നു വരാം. പ്രൈമറി ഹെൽത്ത് സെന്ററിൽ ഉണ്ടാവും."

"ആരു പോവും?" വിഡ്ഢികളെപ്പോലെ സംസാരിക്കുന്നതെന്താ എന്ന മട്ടിൽ രമ ചോദിച്ചു.

"ഞാൻ പോകാം. ആരെയെങ്കിലും കൂടെ കൊണ്ടു പോകാം"

രമ തന്റെ വാച്ചു നോക്കി. പന്ത്രണ്ടു മണി ആകാറായി.

"എന്റെ കൂടെ ആരെയെങ്കിലും അയയ്ക്ക്. മരുന്നു കിട്ടിയാൽ കൊണ്ടു വരാം." അവൾ പുറത്തിറങ്ങി. അവളുടെ വിയോജിപ്പ് പ്രകടമായി കണ്ടു.

നീ പോയാൽ ആരാ ഗ്ലൂക്കോസ് കൊടുക്കുക എന്നു ചോദിക്കണമെന്നു ഹരീഷിനു തോന്നി. പക്ഷേ എന്തുകൊണ്ടോ അയാൾ ചോദിച്ചില്ല. രമയുടെ പെരുമാറ്റം അയാൾക്കു തീരെ ഇഷ്ടമായില്ലെങ്കിൽ കൂടി കൂടുതൽ ചോദ്യങ്ങൾ ചോദിച്ചു സംഗതി വഷളാക്കണ്ടെന്ന് അയാൾ തീരുമാനിച്ചു. അയാൾ ഒരു പ്രാവശ്യം പോലും രമയോട് അവിടെ തങ്ങാൻ പറഞ്ഞില്ല. ജഗത്തിനെയും അവന്റെ അച്ഛനെയും രമയോടൊപ്പം ഗ്രാമത്തിലേക്കു പോകാൻ ഉപദേശിച്ചു. രമയുടെ പെരുമാറ്റത്തിൽ പ്രതിഷേധിച്ച് തനിച്ചു മാസിയിലേക്കു തിരിച്ചു. പോകാൻ നേരത്ത് ജഗത്തിനോടു പറഞ്ഞു. "വല്യമ്മയോടു പറയണം, ഞാൻ രാവിലെ പോകുന്നില്ല."

അയാളുടെ അപ്രതീക്ഷിതമായ തീരുമാനത്തിൽ രമ ഒരു അഭിപ്രായവും പറഞ്ഞില്ല. ഉള്ളിന്റെയുള്ളിൽ അവൾക്കു വല്ലാത്ത ദേഷ്യം വന്നു. നിങ്ങളുടെ ബുദ്ധിക്കു വല്ല പിശകും പറ്റിയോ എന്നു വിളിച്ചു ചോദിക്കണമെന്നു തോന്നിയതാണ്. ഈ പെങ്കൊച്ചിനു വേണ്ടി ചേട്ടൻ മരിക്കാൻ പോവുകയാണോ! അഞ്ചു മൈൽ തനിച്ചു പോകയും അഞ്ചു മൈൽ തനിച്ചു തന്നെ തിരിച്ചു പോരുകയും–അതും ഈ കാട്ടിൽ കൂടി. ഭൂതപ്രേതങ്ങളെ ഒഴിവാക്കിയാൽ തന്നെ വന്യമൃഗങ്ങളെ പേടിക്കേണ്ടേ! കാലാവസ്ഥയെ ഒട്ടും വിശ്വസിക്കാൻ പറ്റില്ല. എപ്പോഴാ മഴ പെയ്യുന്നതെന്നറിയില്ല. ഇവിടെ മഞ്ഞ് പെയ്തില്ലെങ്കിൽ കൂടി ചുറ്റുപാടും പെയ്തെന്നു വരാം. അതിൽ കൂടുതലൊന്നും അവൾ ആലോചിച്ചില്ല. പോകുന്നതിനു മുമ്പ് അവൾ ഒന്നു തിരിഞ്ഞു നോക്കി. ഹരീഷ് മൂടൽ മഞ്ഞിൽ അപ്രത്യക്ഷനായിരുന്നു. അയാളുടെ പിന്നാലെ രണ്ടു പേർ വേഗം ഓടുന്നതു കണ്ടു. അവർ വിളിച്ചു പറഞ്ഞു. "ഒന്നു നിൽക്കൂ യജമാനൻ, ഒന്നു നിന്നേ, ഞങ്ങൾ കൂടി വരട്ടെ."

രമയ്ക്ക് അല്പം സമാധാനം തോന്നി. എന്നിട്ടും വഴിയിൽ ഒരിടത്തും അവൾ അച്ഛനും മകനുമായി സംസാരിച്ചില്ല. പാർവതിയുടെ അച്ഛൻ ഒന്നു രണ്ടു പ്രാവശ്യം അവളോടും സംസാരിക്കാൻ തുനിഞ്ഞു, പക്ഷേ അവൾ മറുപടി ഒന്നും പറഞ്ഞില്ല.

അവർ ഗ്രാമത്തിൽ എത്തിയപ്പോഴേക്കും കാലാവസ്ഥ സത്യത്തിൽ മാറിയിരുന്നു. മേഘങ്ങൾ ഗർജിച്ചുകൊണ്ടിരുന്നു. ശക്തിയായ കാറ്റിൽ വൃക്ഷങ്ങൾ ആടിയുലഞ്ഞു. ഏതു നിമിഷവും മഴ പെയ്യാം. രാത്രി നല്ല ഇരുട്ടായിരുന്നു. വിളക്കു കെടുത്തിയപ്പോൾ അവൾക്കു ശ്വാസം മുട്ടി. അവൾ തന്റെ കുട്ടിക്കാലം ഓർത്തുപോയി. ഭവാലയിൽ രാത്രിയിൽ, മഴ ഉറക്കത്തിൽ നിന്നും അവളെ ഉണർത്തുമായിരുന്നു. ഷീറ്റുകൊണ്ടുള്ള മേൽക്കൂരയിൽ മഴത്തുള്ളി വീഴുമ്പോൾ ഒരു പ്രത്യേക തരത്തിലുള്ള ശബ്ദം കേൾക്കും. ഇടി കേൾക്കുമ്പോൾ അവൾ രജായിയിൽ മൂടി പ്പുതച്ച്, ചെവി അടച്ചു പിടിച്ചു കിടക്കും. ശക്തിയായ മിന്നൽ വെളിച്ചം വാതിലും ജനലും കടന്നു രജായിക്കുള്ളിൽ കൂടി അവളുടെ കണ്ണു തുറ പ്പിക്കും. പിന്നെ വീണ്ടും ഇടിമുഴക്കം കേൾക്കും. കുന്നിൻ പ്രദേശമാകെ തകർന്നു തൂങ്ങിക്കിടക്കുകയാണോ എന്നു സംശയിക്കും. ശരീരത്താകെ നാനൂറ്റി നാല്പതു വോൾട്ടു കറന്റ് അടിച്ചതു പോലെ ഈ പരിപാടി കുറെ നേരം തുടരും.

രാത്രി മൂന്നോ നാലോ മണി ആയപ്പോൾ ഹരീഷ് എത്തി. തന്റെ ബാഗിൽ നിന്നും പണം എടുത്തിട്ട് വേഷം മാറി കാലാവസ്ഥയെ വക വയ്ക്കാതെ വന്നപോലെ തിരിച്ചു നടന്നു. പോകാൻ നേരത്തു പറഞ്ഞു. “വല്യമ്മേ, ഞാൻ റാണിഘേതത്തിലേക്കു പോകയാണ്. ഒന്നു രണ്ടു ദിവ സത്തിനുള്ളിൽ മടങ്ങി എത്തും.”

“ഇപ്പോഴോ?” വല്യമ്മയും സുരേന്ദ്രൻ ചേട്ടനും ഒരുമിച്ച് ചോദിച്ചു.

“ഒരു ലോറി കിട്ടി.”

“ഞാനും വരട്ടെ നിന്റെ കൂടെ?” സുരേന്ദ്രൻ ചേട്ടൻ ഉറക്കം തൂങ്ങിക്കൊണ്ടു ചോദിച്ചു.

“വേണ്ട. അതിന്റെ ആവശ്യമില്ല. കൂടെ മാസിയിലെ ഡോക്ടറുണ്ട്.” എന്നിട്ടു ഹരീഷ് ചോദിച്ചു. “രമ ഉറങ്ങിയോ?”

“ഉവ്വ്, പാവം വല്ലാതെ തളർന്നു. അവൾക്ക് കുന്നിൻപുറത്ത് അത്രയ്ക്ക് പരിചയമില്ലല്ലോ.”

“ഉം” എന്നു പറഞ്ഞിട്ട് അയാൾ പോയി.

രമ ആ സംഭാഷണം മുഴുവൻ കേട്ടു. മഴവെള്ളം വന്നു വീഴുന്ന മേൽക്കൂരയിൽ മേഘഗർജനം ഉണ്ടായിട്ടും. പക്ഷേ അയാൾ തനി

ച്ചാണോ അതോ കൂടെ ആരെങ്കിലും ഉണ്ടായിരുന്നോ എന്നവൾക്ക് പിടി കിട്ടിയില്ല. ദേഷ്യവും അപമാനവും ചിന്താഭാരവും അവളെ വല്ലാതെ വിഷമിപ്പിച്ചു. അവൾ ലൈറ്റു തെളിച്ചു. ഹോസ്റ്റലിൽ പഠിച്ചിരുന്ന കാല ത്തെപ്പോലെ ലൈറ്റിട്ടു കിടന്നു. അവൾക്കു പേടി തോന്നിയിരുന്നു. പിന്നീടു മയങ്ങാൻ പോലും കഴിഞ്ഞില്ല. അഞ്ചു മണിക്ക് അവൾ എഴു ന്നേറ്റു. തന്റെ സാധനങ്ങളൊക്കെ തപ്പി എടുത്തു.

വല്യമ്മയുടെ നിർബന്ധങ്ങൾക്കൊന്നും വഴങ്ങാതെ അവൾ ആദ്യത്തെ ബസ്സിൽ ദില്ലിയിലേക്ക് മടങ്ങി.

വല്യമ്മയ്ക്കു മനസ്സിലായില്ല—ഈ സഹോദരീസഹോദരന്മാർ തമ്മിൽ എന്താ പിണക്കം! പിതൃപൂജയ്ക്ക് തങ്ങുമെന്നു അവൾ രാത്രി യിലും പറഞ്ഞതാണ്. ഹരീഷാണെങ്കിൽ എത്ര പറഞ്ഞിട്ടും പോകാൻ നിശ്ചയിച്ചു. എന്നിട്ട് ഇപ്പോൾ പെട്ടെന്നു തിരിച്ചു വരാൻ കാരണം?

# ഇരുപത്തിരണ്ട്

## പിതൃപൂജ

'ഫ്രണ്ടിയർ' ഒന്നര മണിക്കൂർ ലേറ്റായിരുന്നു. ഫോൺ ചെയ്തിട്ട് ഇനി യാതൊരു കാര്യവുമില്ല. സബീര ഇറങ്ങിയിട്ടില്ലെങ്കിൽ കൂടി വരുൺ എന്തായാലും പോയിക്കാണും. അവൻ അടുത്തുള്ള ഒരു നേഴ്സറിയിൽ പോകാറുണ്ട്. രാവിലെ എട്ടു മണിക്കു പോയാൽ പിന്നെ വൈകിട്ടു താൻ ആഫീസിൽ നിന്നു വന്നിട്ടേ മടങ്ങി എത്തുകയുള്ളൂ. അയാൾക്കു വല്ലാത്ത ശുണ്ഠി വന്നു. ഗോധര വരെ വണ്ടി കൃത്യസമയത്തു തന്നെ എത്തിയതാണ്. രാത്രി പന്ത്രണ്ടു മണിക്കു ശേഷമാണ് അയാൾ ഉറങ്ങി യത്. അതിൽ പിന്നെ ശരിക്ക് ഓടിക്കൊണ്ടിരുന്ന ട്രെയിനിന് എന്തു പറ്റി എന്നറിയില്ല. ഗ്രാമത്തിൽ നിന്നും പോന്നതിൽ പിന്നെ അയാൾക്കു വല്ലാത്ത പരിഭ്രമവും പിരിമുറുക്കവും അനുഭവപ്പെട്ടിരുന്നു. ഉള്ളിൽ എന്തോ ഒരു ഭയം. അതു കാരണം ഒന്നിലും മനസ്സു നിൽക്കുന്നില്ല. ഇതുവരെ സംഭവിച്ചതും താൻ സാധാരണമട്ടിൽ ഉൾക്കൊള്ളാൻ ശ്രമി ച്ചതും ആയ കാര്യം അയാളെ വല്ലാതെ വിഷമിപ്പിക്കുന്നുണ്ടായിരുന്നു. എവിടെയോ എന്തോ അശുഭലക്ഷണം, അനിഷ്ട സംഭവം അത് എവിടെ വേണമെങ്കിൽ എപ്പോൾ വേണമെങ്കിലും സംഭവിക്കാം. അയാൾക്ക് എത്രയും വേഗം സബീരയെയും വരുണിനെയും കാണാൻ കൊതിയായി. അയാളുടെ മനസ്സിൽ തികച്ചും വിചിത്രമായ ചിന്തകൾ ഉടലെടുത്തു. വരുൺ കോണിപ്പടിയിൽ വഴുതി വീണാലോ! അവൻ ഇപ്പോഴും തനിച്ചു പടികൾ കയറാനും ഇറങ്ങാനും ശാഠ്യം പിടിക്കാ റുണ്ട്. ഇനി ബാൽക്കണിയിൽ നിന്നെങ്ങാനും വീണാലോ! ബാൽക്ക ണിയിൽ പിടിച്ചു തൂങ്ങി കിടക്കാൻ അവൻ ശ്രമിക്കാറുണ്ട്. ഇല്ല, ഇല്ല. അങ്ങനെ സംഭവിക്കില്ല. അയാൾ തന്റെ തന്നെ ഭാവനയിൽ ഞെട്ടി

പ്പോയി. അയാളുടെ ഫ്ളാറ്റ് രണ്ടാം നിലയിലായിരുന്നു. അവിടെ ബാൽക്കണിയിൽ നിന്നും വീണാൽ എന്താണു സംഭവിക്കുക എന്ന റിയാം. പക്ഷേ ഈ സബീരയ്ക്ക് ശ്രദ്ധിക്കാനേ പറ്റുന്നില്ല. അയാൾ തന്റെ ശ്രദ്ധ വരുണിൽ നിന്നും മനഃപ്പൂർവം പിൻതിരിച്ചു. പക്ഷേ ഈ ദുർചിന്തകൾ രൂപം മാറിയെന്നെയുള്ളു. സബീര അങ്ങോട്ടും ഇങ്ങോട്ടും നടക്കുമ്പോൾ എന്തിലെങ്കിലും തട്ടിയാലോ? അഥവാ ആഹാരം പാകം ചെയ്യുമ്പോൾ പൊള്ളലേറ്റാലോ? ഒരു ശ്രദ്ധയും ഇല്ലാത്തവളാണ്. മുഖം വികൃതമായാൽ പിന്നെ പറയണോ? അയാൾ ആലോചന നിർത്തി. ഇനി ഏതായാലും ബോംബെയിൽ വന്നിട്ട് ഇമ്മാതിരി ഒരു അത്യാഹിത ത്തിന്റെ വിവരം ഫോണിൽ കൂടി കേൾക്കേണ്ട കാര്യമില്ല. അതിനാൽ ടാക്സിയിൽ നേരെ വീട്ടിലെത്തി.

അയാൾ രണ്ടാം നിലയിലേക്കുള്ള പടികൾ ഒറ്റയടിക്കു കയറി. താക്കോൽ കൊണ്ടു മുറി തുറന്നയുടൻ അകത്ത് അടുക്കളയിൽ നിന്നും ശബ്ദം കേട്ടു. "ഹരീഷ്!"

ഒരു നിമിഷത്തേക്ക് അയാൾക്ക് വിശ്വാസം വന്നില്ല തന്നെ ആരോ വിളിച്ചുവെന്ന്.

"ആരാ?" ഇത്തവണ സബീരയുടെ ശബ്ദത്തിൽ ഉത്കണ്ഠ ഉണ്ടാ യിരുന്നു.

"ഞാനാണ്." ഹരീഷ് പറഞ്ഞു "എന്താ...?"ബാഗ് താഴെ വച്ചു കൊണ്ട് അയാൾ എന്തോ ചോദിക്കാൻ ഭാവിച്ചപ്പോഴേക്ക് സബീര വന്ന് അയാളെ കെട്ടിപ്പിടിച്ചു.

"വന്നോ? എന്താ ഇത്ര താമസിച്ചത്? വാട്ട് ഹാപ്പൻഡ്? ആർ യു ആൾ റൈറ്റ്?" അവൾ ഹരീഷിന്റെ മുഖത്തേക്കു നോക്കി ചോദിച്ചു.

"നോ, ഒൺലി ടയേർഡ്." ഹരീഷ് ക്ഷീണിച്ച സ്വരത്തിൽ പറഞ്ഞിട്ട് അവളുടെ പുറം തലോടി. "വരുൺ സ്കൂളിൽ പോയിക്കാണും?" അറി യാമായിരുന്നിട്ടും ഹരീഷ് സ്വയം ആശ്വസിപ്പിക്കാനായി ചോദിച്ചു.

"സുഖമില്ല."

"എന്തു പറ്റി?"

ഹരീഷിന്റെ പരിഭ്രമം കണ്ടിട്ട് സബീര വേഗം വേഗം പറഞ്ഞു. "നതിങ്ങ്. അല്പം ചൂടുണ്ട്. ദാറ്റ് ഈസ് ആൾ."

ഹരീഷ് നേരെ ബെഡ്റൂമിൽ ചെന്നു. വരുൺ ഉറങ്ങുകയായിരുന്നു. അയാൾ നെറ്റിയിൽ തൊട്ടു നോക്കി. അല്പം ചൂടുണ്ടായിരുന്നു. ആകൃ തിയും മറ്റും അച്ഛന്റെതായിരുന്നെങ്കിലും അവന്റെ നിറം അമ്മയുടെതാ യിരുന്നു. തന്മൂലം ചിലപ്പോഴൊക്കെ ആനക്കൊമ്പു കൊണ്ടുണ്ടാക്കിയ

വിഗ്രഹം പോലെ തോന്നിച്ചിരുന്നു. പക്ഷേ ഇപ്പോൾ പനികൊണ്ട് അവന്റെ മുഖം ചുവന്നിരുന്നു. തന്മൂലം അവൻ കൂടുതൽ സുന്ദരനായി തോന്നിച്ചു. പെട്ടെന്നു ഹരീഷിന്റെ പരിഭ്രമം ഒക്കെ പോയി. അയാൾ തിരിച്ചു ഡ്രോയിങ്ങ് റൂമിൽ ചെന്ന് ഇരുന്നു.

"ഹരീഷ്, ഞാൻ ചായ ഉണ്ടാക്കുമ്പോഴേക്ക്, നിങ്ങൾ ഷേവ് ചെയ്യൂ."

"ആദ്യം ചായ കുടിക്കട്ടെ, പിന്നെയാകാം ഷേവിങ്ങ്."

"വേണ്ട. പ്ലീസ് ഞാൻ ഷേവു ചെയ്തു തരാം, ഐ കാൺഡ് സീ യൂ ലൈക് ദിസ്." സബീര പ്രേമപൂർവം പറഞ്ഞു.

"ആം ഐ ലുക്കിങ്ങ് സോ അഗ്ലി?"

"നോ, ഇറ്റ് ഈസ് നോട്ട് അഗ്ലിനെസ് വിച്ച് ഈസ് സോ ഡിസ്റ്റർബിങ്ങ്. എനിക്കു നിങ്ങളെ രോഗിയായും ദുഃഖിതനുമായി കാണാൻ പറ്റില്ല. പോരാത്തതിനു നിങ്ങളുടെ താടി നരച്ചു തുടങ്ങി. ഐ കാൺഡ് സ്റ്റാൻഡ്, ദാറ്റ്."

"ഈസ് ഇറ്റ് സോ?" ഹരീഷ് ചിരിച്ചുകൊണ്ടു പാടി. "വുഡ് യു സ്റ്റിൽ മീറ്റ് മീ, വുഡ് യൂ സ്റ്റിൽ ഫീഡ് മീ, വെൻ അയാം സിക്സ്റ്റിഫോർ."

"നോ ഐ ഹാവ് എവരി ഐഡിയാ ഓഫ് മീറ്റിങ്ങ് യൂ ഈവൻ വെൻ യൂ വുഡ് ബി സെവന്റിഫോർ, എയിറ്റിഫോർ, നയന്റിഫോർ....."

"മതി! മതി! മതി!..." ഹരീഷ് അവളെ തടഞ്ഞു.

"ബട്ട് യു വിൽ ഹാവ് റ്റു ഷേവ് യുവർ ഫെയ്സ് പ്രോപ്പർലി!"

"ഈഫ് ദിസ് ഈസ് ദ കണ്ടീഷൻ ദെൻ ഐ മസ്റ്റ് ഷേവ്. പക്ഷേ നീ അതുവരെ കിച്ചനിൽ കഴിഞ്ഞാൽ മതി."

"താങ്ക്യൂ, ഷേവ് കഴിയുമ്പോൾ എന്നെ വിളിക്കണം." സബീര ചിരിച്ചുകൊണ്ടു നടന്നു.

ഷേവ് ചെയ്യാൻ ഹരീഷ് അധിക സമയം എടുത്തില്ല. ചായക്കപ്പുകൾ മേശപ്പുറത്തു വച്ചുകൊണ്ടു സബീര പറഞ്ഞു. "യൂ ആർ ലുക്കിങ്ങ് ബെറ്റർ, കുന്നിൻപ്രദേശത്തു പോയാൽ ആളുകൾ വെളുത്തു സുന്ദരന്മാരാകും. പക്ഷേ നിങ്ങൾ എന്താ ക്ഷീണിച്ചുപോയത്?"

"യൂ നോ ലൈഫ് ഈസ് വെരി ഹാർഡ് ദെയർ. കൂടാതെ ഞാൻ എവിടെയാണു പോയതെന്നു നിനക്കറിയുകയും ചെയ്യാം. മരണം ഒരു വല്ലാത്ത അനുഭവമാണ്. അതിന്റെ ആഘാതത്തിൽ നിന്നും രക്ഷപ്പെടാൻ സമയമെടുക്കും." പിന്നീടു ഹരീഷ് ഏറെ നേരം മിണ്ടാതിരുന്നു. കഴിഞ്ഞ മൂന്നു ദിവസത്തിൽ രണ്ടു പ്രാവശ്യം രക്തദാനം നടത്തിയതുകൊണ്ടല്ലേ ഈ തോന്നൽ എന്ന് അയാൾക്കു തോന്നി. എങ്കിലും തന്റെ മനസ്സിൽ നിന്നും ആ തോന്നൽ അയാൾ അകറ്റി.

സബീര അയാളെ തന്നെ നോക്കിയിരുന്നു. അയാൾ സ്വയം ലയിച്ചിരിക്കുകയായിരുന്നു. "ഇത്തവണ ഞാൻ കുന്നിൻപുറത്തെ ജീവിതം അടുത്തു നിന്നു കണ്ടതുപോലെ മുമ്പൊരിക്കലും കണ്ടിട്ടില്ല. ഒരു പക്ഷേ ജീവിതത്തിലെ ഇത്രയും തലങ്ങൾ ഒന്നിച്ചു മുമ്പൊരിക്കലും തുറന്നു കണ്ടിട്ടില്ല. ഇറ്റ് വാസ് എ സ്ട്രേയിഞ്ച് എക്സ്പീരിയൻസ്. വാട്ട് ഈസ് റിയൽ ആന്റ് വാട്ട് ഈസ് അൺറിയൽ, എന്നും തീരുമാനിക്കാനാവില്ല."

സബീര അയാളെ ഇത്ര ക്ഷീണിതനായി ഒരിക്കലും കണ്ടിട്ടില്ല. അവൾ പേടിച്ചുപോയി. അവൾ ചായക്കപ്പ് മേശപ്പുറത്തു വച്ചിട്ടു ഹരീഷിനെ കെട്ടിപ്പിടിച്ചു. "യൂ ആർ ഫ്രൈറ്റനിങ്ങ് മീ. ഐ കാൺഡ് സീ യൂ സാഡ്." അവളുടെ ശബ്ദം ഇടറി.

"ഐയാം നോട്ട് സാഡ്. ക്ഷീണിച്ചു പോയതേയുള്ളു. ഐ ഹാവ് റ്റോൾഡ് യൂ, കഴിഞ്ഞ മൂന്നു ദിവസമായി ഒരേ നടപ്പാണ്. ആന്റ് പ്രോബബ്ലി എ ലിറ്റിൽ മോർ ഡിസ്ഇല്യൂഷൻസ്"

"നിങ്ങൾ ദില്ലിയിൽ എപ്പോൾ എത്തി?'' നിങ്ങൾക്ക് എങ്ങനെ ആരോടു മോഹഭംഗം വന്നുവെന്നു സബീര ചോദിച്ചില്ല. അവൾക്കു ദാർശനികമായ പ്രയോഗങ്ങൾ ഇഷ്ടമല്ല. ഹരീഷ് പൂർണമായും വിഷാദയോഗത്തിൽ ആവുമ്പോൾ ആ മൂഡിൽ നിന്നും രക്ഷപ്പെടുകയാണു വിവേകം. അവൾ വിഷയം മാറ്റി.

"ഇന്നലെ രാവിലെ തന്നെ." ഹരീഷ് വിശദീകരിച്ചു. "ഞാൻ നിനക്കു ഫോൺ ചെയ്യാൻ നോക്കിയതാണ്."

"ഞാൻ കാത്തിരിക്കുകയായിരുന്നു."

"ഫോൺ വേഗം കിട്ടിയില്ല, എനിക്കാണെങ്കിൽ സമയവും ഇല്ലായിരുന്നു. യു നോ ഐ ഹാഡ് നോ റിസർവേഷൻ."

"പിന്നെ നിങ്ങൾ എങ്ങനെ എത്തി? അത്ഭുതം തന്നെ!"

"അമ്പതു രൂപാ മുടക്കേണ്ടി വന്നു."

"സുബാഷ് നിങ്ങൾക്കു റിസർവേഷൻ ചെയ്തില്ലേ?"

"ചെയ്തു. പക്ഷേ അന്ന് എനിക്ക് എത്താൻ കഴിഞ്ഞില്ല." സുബാഷ് അയാളുടെ സഹപാഠിയായിരുന്നു.

"വാട്ട് ഹാപ്പൻഡ്? നിങ്ങൾക്ക് എന്താ താമസം വന്നത്?" സബീര ചോദ്യം ആവർത്തിച്ചു.

"തങ്ങേണ്ടിവന്നു.'' അയാൾ പറഞ്ഞിട്ട് ഇടയ്ക്കുവച്ചു നിർത്തി. അയാൾ തന്റെ തീരുമാനം പെട്ടെന്നു മാറ്റി. എന്നിട്ടു പൂർണമായ വിശ്വാസത്തോടെ പറഞ്ഞു. "വല്യമ്മ വളരെ നിർബന്ധിച്ചതുകൊണ്ടു തങ്ങേണ്ടി വന്നു. പിതൃപൂജയായിരുന്നു. ഞാൻ തീർച്ചയായും ഉണ്ടാവ

ണമെന്ന് അവർ പറഞ്ഞു."

"പക്ഷേ പതിമൂന്നാം ദിവസം കഴിഞ്ഞല്ലോ." സബീരയുടെ സംശയം.

ഹരീഷ് സബീരയ്ക്കു വിശദീകരിച്ചു. "അല്ല പതിമൂന്നാം ദിവസം വേറെയാണ്. ഞങ്ങളുടെ നാട്ടിൽ പുലകുളി എന്നു പറയും. അതു കഴിഞ്ഞു. ഇതു പിതൃപൂജയായിരുന്നു. ഇതു കുന്നിൻപുറത്തെ ക്ഷത്രിയരുടെ ഇടയിൽ മാത്രമുള്ള ഒരു 'പെക്യൂലിയർ' സംസ്കാരമാണ്."

"എന്താണ് അതിന്റെ ചടങ്ങ്?"

"വാസ്തവത്തിൽ അത് ഒരു പ്രത്യേക ചടങ്ങാണ്. സാധാരണ ഹിന്ദുക്കൾക്ക് ശവകുടീരം ഉണ്ടാക്കാറില്ല. അത് ഒരു പ്രകാരത്തിൽ മരിച്ചവർക്കു സ്മാരകം ഉണ്ടാക്കുന്നതിനു തുല്യമാണ്. അത് പതിനഞ്ചാം ദിവസമാണു നടത്തുക. അന്നു പരേതന്റെ അന്ത്യകർമങ്ങൾ ചെയ്ത സ്ഥലത്ത് പൂജ നടത്താനായി പോകുന്നു. ഞങ്ങളുടെ ഇടയിൽ അത് എപ്പോഴും പുഴക്കരയിലാവും. പൂജ കഴിഞ്ഞിട്ട് അന്ത്യകർമങ്ങൾ ചെയ്ത ആൾ പുഴയിലിറങ്ങി പരേതനെ സ്മരിച്ചുകൊണ്ടു വെള്ളത്തിൽ നിന്നും ഒരു കല്ലെടുക്കുന്നു. ആ കല്ല് കോടിമുണ്ടിൽ പൊതിഞ്ഞ് ഗ്രാമത്തിനു പുറത്തു പിതൃക്കളുടെ സ്ഥലത്തേക്ക് കൊണ്ടുപോകുന്നു. അവിടെ പൂജയും മറ്റും കഴിച്ചിട്ടു കല്ല് അവിടെ കുഴിച്ചിടുന്നു. എന്നിട്ടു നിവേദ്യം ഉണ്ടാക്കുന്നു. അതിനു ശേഷം എല്ലാം കഴിക്കാൻ അനുവാദമുണ്ട്."

"ബ്രാഹ്മണർ ഇങ്ങനെ ചെയ്യാറുണ്ടോ?"

"ഇല്ല. ബ്രാഹ്മണർക്ക് ഒരു വർഷത്തേക്ക് ആഹാരകാര്യങ്ങൾക്കു നിയന്ത്രണമുണ്ട്. ഞാൻ ക്രിയയ്ക്കു ചേരാത്തതുകൊണ്ടു കുറഞ്ഞ പക്ഷം പിതൃപൂജയ്ക്ക് ഉണ്ടാകണമെന്നു വല്യമ്മ ആവശ്യപ്പെട്ടു. ഭൂമി ശരിയാക്കി എടുക്കാൻ ഒരു ദിവസം വേണ്ടി വന്നു." അയാൾ തികഞ്ഞ ആത്മവിശ്വാസത്തോടെ കള്ളം പറഞ്ഞു കേൾപ്പിച്ചു. പിതൃപൂജയുടെ ദിവസം അയാൾ റാണിഘേത്തിൽ നിന്നും ഗ്രാമത്തിൽ എത്തുകയേ ഉണ്ടായില്ല. പക്ഷേ അയാൾക്കു വിഷമം തോന്നിയില്ല.

"യു ഡിഡ് ദി റൈറ്റ് തിങ്ങ്. മരിച്ചതു നിങ്ങളുടെ അച്ഛനല്ലായിരുന്നോ? ഐയാം ഹാപ്പി യു ആർ ബാക്ക്. ഇനി നിങ്ങൾ കുളിക്കൂ. വെള്ളം ആയിക്കാണും. യൂ ആർ സ്മെല്ലിങ്ങ്." സബീര തമാശയ്ക്കു പറഞ്ഞതാണെങ്കിലും അതു ശരിയായിരുന്നു. അയാൾ കുളിച്ചിട്ടു തികച്ചും ഒരാഴ്ച കഴിഞ്ഞിരുന്നു.

"ചൂടുവെള്ളം വേണ്ടായിരുന്നു. ഇവിടെ നല്ല ചൂടുണ്ട്. നിനക്കറി

യാമോ നോർത്തിൽ ഇപ്പോൾ ടെമ്പറേച്ചർ എന്താണെന്ന്. മാക്സിമം പതിമൂന്നു പതിനാല് ഡിഗ്രിയും മിനിമം നാല് അഞ്ചു ഡിഗ്രിയും. കുന്നിൻ പുറത്തു പൂജ്യം ഡിഗ്രി വരെ എത്തി." അതു പറഞ്ഞപ്പോൾ അയാളുടെ ഉള്ളിൽ റാണിഘേത്തിലെ തണുപ്പ് ആയിരുന്നു. അയാൾ ചെന്നിട്ടു രണ്ടു ദിവസം മഞ്ഞു പെയ്തിരുന്നു. ഇപ്പോഴും മാനസിക മായി തണുപ്പിൽ നിന്നും അയാൾ മോചിതനായിരുന്നില്ല. തന്മൂലം ബോംബെയിലെ കാലാവസ്ഥയുടെ ചൂട് അയാൾക്ക് അസ്വാഭാവിക മായി തോന്നി. ഇതുപോലെ ഗ്രാമത്തിലെ ആദ്യ ദിവസങ്ങളിൽ തണു പ്പുമായി സമരസപ്പെടാനും പ്രയാസപ്പെടുകയുണ്ടായി.

"നിൽക്കൂ, ഞാൻ പറയുന്നതു കേൾക്ക്." അയാൾ മുമ്പോട്ടു നീങ്ങിയ സബീരയെ തടയാൻ ശ്രമിച്ചു. പക്ഷേ അവൾ ദൂരെ എത്തിയിട്ടു പറ ഞ്ഞു. "വേണ്ട സാറേ, അകന്നു നിന്നാൽ മതി. പ്രേമവും സ്നേഹവും ഒക്കെ കുളി കഴിഞ്ഞിട്ടു മതി!"

അയാൾ പൊടുന്നനെ കടുവയെപ്പോലെ മുമ്പോട്ടു കുതിച്ചു. സബീര മുറിയുടെ പുറത്തു കടക്കുന്നതിനു മുമ്പായി അവളെ വാതിൽപ്പടിയിൽ പിടിച്ചു നിർത്തി. എന്നിട്ട് അവളുടെ മുഖത്തു തെരുതെരെ ചുംബിച്ചു. അവളുടെ മുഖത്തോടു മുഖം ചേർത്തു. എന്നിട്ടു നെഞ്ചിൽ മുഖം അമർത്തി കൊണ്ടു പറഞ്ഞു. "ഓ മൈ ഗോഡ്, യുഗങ്ങൾക്കു ശേഷ മാണ് ഈ ഗന്ധം എനിക്കനുഭവപ്പെടുന്നത്." പെട്ടെന്ന് അയാൾ അവ ളുടെ ബ്ലൗസിനുള്ളിൽ മുഖമമർത്താൻ ശ്രമിച്ചു.

"ഏയ്...ഏയ്, സ്റ്റോപ്പിറ്റ്! സ്റ്റോപ്പിറ്റ്!" സബീര അയാളെ തടയാൻ ശ്രമിച്ചു.

"വൈ ആർ യൂ സ്റ്റോപ്പിങ്ങ് മീ, ഐയാം നോട്ട് സാഡ്."

"നൗ യു ആർ എ റേസിങ്ങ് ബുൾ ഓൺ റാംപേജ്!" അവൾ ചിരി ച്ചുകൊണ്ടു പറഞ്ഞു.

ഹരീഷ് ചിരിച്ചുകൊണ്ട് അവളെ നോക്കി. സബീര ആ അവസരം മുതലെടുത്തുകൊണ്ട് അയാളുടെ മുഖം കൈയിലെടുത്തു. അയാൾക്കു തന്റെ മുഖം മാറ്റാൻ കഴിഞ്ഞില്ല. സബീരയുടെ പുറത്തു ചേർത്തു പിടിച്ച അയാളുടെ കൈകൾ താഴെ അവളുടെ നിതംബങ്ങളിലെത്തിയിരുന്നു. ഹരീഷ് അവിടെ മുറുകെ പിടിച്ചു. അയാളുടെ പുഞ്ചിരിയിൽ കൗമാര ത്തിന്റെ കുസൃതി കണ്ടു. അവൾ പെട്ടെന്നു പൊട്ടിച്ചിരിച്ചു.

"എന്തു പറ്റി?" ഹരീഷ് ചോദിച്ചു.

സബീര ചിരിച്ചുകൊണ്ടു തന്നെ പറഞ്ഞു. "യൂ ലുക് ലൈക് എ ഹംഗ്രി ചൈൽഡ്." അവൾ ഹരീഷിനെ ചുംബിച്ചു. എന്നിട്ട് അയാളെ

കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു. "ഇന്നു ഞാൻ എങ്ങോട്ടും പോകുന്നില്ല, നിങ്ങൾ പോയി കുളിച്ചിട്ടു വരൂ." ഹരീഷ് അവിടെനിന്നും അനങ്ങാതെ അവളെ നോക്കിയിരുന്നു.

അവൾ കൊഞ്ചി പറഞ്ഞു. "പോകൂ." എന്നിട്ടും യാതൊരു പ്രയോജനവും കാണാതെ വന്നപ്പോൾ അവൾ കൃത്രിമ ദേഷ്യം അഭിനയിച്ചുകൊണ്ടു പറഞ്ഞു. "ഒന്നു പോകുന്നുണ്ടോ?" ഹരീഷിന്റെ പിടി അയഞ്ഞു.

പെട്ടെന്നു സബീര അടവു മാറ്റി. "ബൈദി വേ, എനിക്ക് ഇതു വൺസ് ഇൻ എ ലൈഫ് റ്റൈം സ്മെല്ലാണ്. സോറി ഐ കാൺഡ് റ്റോളറേറ്റ് എനി മോർ." എന്നിട്ട് അവൾ കുതറി മാറി.

ഹരീഷ് കുളി തുടങ്ങാൻ ഭാവിച്ചപ്പോൾ വരുണിന്റെ ശബ്ദം കേട്ടു. അവൻ സബീരയെ വിളിക്കുകയായിരുന്നു.

"സബീരാ!" ഹരീഷ് വിളിച്ചു പറഞ്ഞു. "നോക്കൂ വരുൺ എഴുന്നേറ്റു."

"ഉവ്വ്-ഉവ്വ്, ഞാൻ കേട്ടു." സബീരയുടെ ചെരുപ്പിന്റെ ശബ്ദം അടുത്തു കേട്ടു. "നിങ്ങൾ കുളിക്കൂ." എന്നു പറഞ്ഞിട്ട് അവൾ ബെഡ്റൂമിലേക്കു പോയി.

അയാൾ വേഗം കുളിച്ചു. അയാളുടെ ശ്രദ്ധ മുഴുവൻ വരുണിലായിരുന്നു. സബീര പറയുന്നതയാൾ കേട്ടു. "മോനേ വരുൺ, പപ്പാ വന്നിട്ടുണ്ട്."

"എവിടെ?"

"കുളിക്കുകയാണ്." പെട്ടെന്ന് അവൾ പറഞ്ഞു. "നീ അങ്ങോട്ടു പോകണ്ട."

അവൻ ഇങ്ങോട്ടു വരാൻ ശ്രമിക്കുന്നുണ്ടാവും. "പപ്പാ!" വരുണിന്റെ ശബ്ദം കേട്ടു. പനിയോടൊപ്പം ജലദോഷവും ഉണ്ടെന്നു തോന്നുന്നു. അവന്റെ ഒച്ച അടച്ചിരുന്നു.

"ഉവ്വ്, ഞാൻ ഇവിടെയുണ്ട്. കുളിക്കുകയാണ്." അപ്പോഴേക്കും സബീര അവനെയും കൂട്ടി ബാത്റൂമിന്റെ വാതിൽക്കൽ എത്തി കഴിഞ്ഞിരുന്നു. "ഇതാ രണ്ടു മിനിട്ടിനകം ഞാൻ എത്തി." ഹരീഷ് വരുണിനെ ആശ്വസിപ്പിക്കാനായി പറഞ്ഞു.

"ലുക്ക് ഡാർലിങ്ങ്!" സബീര ഇടയ്ക്കു കയറി പറഞ്ഞു. "ഡോൺഡ് മേയ്ക്ക് ഹെയ്സ്റ്റ്. രണ്ടു മൂന്നു പ്രാവശ്യം സോപ്പു തേച്ചു കുളിക്കണം. ധൃതിയൊന്നും ഇല്ല. ഇവനും ഇന്നു സ്കൂളിൽ പോകുന്നില്ല."

"പ്ലീസ് കീപ്പ് ക്വയറ്റ്." ഹരീഷ് പിണങ്ങി. "നീ ഇടയ്ക്കു കയറി പറഞ്ഞാൽ ഞാൻ കുളിക്കാതെ തന്നെ അങ്ങു വരും." എന്നിട്ട് അയാൾ വരുണിനോടു പറഞ്ഞു. "ഞാൻ ഇപ്പോൾ വരാം, ഒരു മിനിട്ടിനുള്ളിൽ."

"പപ്പാ, നിങ്ങൾ വരാൻ എന്താ താമസിച്ചത്?"

"മോനേ എന്തു പറയാനാ, ട്രെയിനിൽ സ്ഥലമേ ഉണ്ടായിരുന്നില്ല." വരുണിനോട് എന്തു സമാധാനം പറയുമെന്നായിരുന്നു യാത്രയ്ക്കിടയിൽ ഹരീഷിന്റെ ഏക വിചാരം.

"ട്രെയിനിൽ സ്ഥലമില്ലായിരുന്നോ?"

"അതെ തീവണ്ടിയിൽ സ്ഥലം ഇല്ലായിരുന്നു."

"എന്നിട്ട്?"

"അതുകൊണ്ടു വരാൻ പറ്റിയില്ല. വളരെ വിഷമിച്ചു തൂങ്ങിക്കിടന്നു വന്നു."

"പപ്പാ, അപ്പൂപ്പന് എന്തായിരുന്നു?"

"അസുഖം വന്നു." ഹരീഷ് അല്പം സംശയിച്ചാണു പറഞ്ഞത്.

"എന്നിട്ടു മരിച്ചോ?" വരുണിന്റെ അടുത്ത ചോദ്യം ഹരീഷിനെ ആകെ നിശ്ശബ്ദനാക്കി. അയാൾ സബീരയോട് പോകാൻ നേരത്തും എഴുത്തിലും പറഞ്ഞിരുന്നു വരുണിനോട് അച്ഛന്റെ കാര്യമൊന്നും പറയരുത്. അയാൾക്കു വല്ലാത്ത ദേഷ്യം വന്നു.

"ഐ ഡോൺഡ് നോ ഹൗ ഹി ഗോട്ട് ഇറ്റ്?" അയാളുടെ മൗനം കണ്ടു ഭയന്നു സബീര വിശദീകരണം നൽകാൻ ശ്രമിച്ചു. അയാളൊന്നും മിണ്ടിയില്ല. പക്ഷേ വരുൺ വീണ്ടും എന്തോ പറയാൻ ശ്രമിച്ചു. സബീര വരുണിനെ അവിടെ നിന്നും കൊണ്ടുപോകാൻ ഭാവിച്ചു. അവൻ പെട്ടെന്നു കരഞ്ഞു തുടങ്ങി.

"എന്തു പറ്റി?" ഹരീഷ് ചോദിച്ചു.

"ഒന്നുമില്ല. ഇവിടെത്തന്നെ നിൽക്കണമെന്നു പറയുന്നു. കിച്ചനിൽ പാത്രം അടുപ്പത്തു വച്ചിട്ടുണ്ട്."

"യൂ ഗോ, ഇവനെ ഇവിടെ വിട്ടേക്കൂ. എന്റെ കുളി കഴിഞ്ഞു."

"ശരി ഞാൻ ഇവിടെ നിൽക്കാം. നിങ്ങൾ വരൂ. ഹീ ഈസ് ഹാവിങ്ങ് ഫീവർ ഐ കാൺഡ് ലിവ് ഹിം ഹിയർ."

"പപ്പാ!" വരുൺ വീണ്ടും പറഞ്ഞു തുടങ്ങി. പൈപ്പിന്റെ ശബ്ദം കേൾക്കാതെ ആയതോടെ അവൻ പറയുന്നതു ശരിക്കു കേൾക്കാമായിരുന്നു.

"ഉം, പറയൂ." വളരെ സ്നേഹത്തോടെ അയാൾ പറഞ്ഞു.

"നമ്മുടെ പോപ്പട് മരിച്ചപോലെ?"

"ആര്?" അയാൾക്കു പിടി കിട്ടിയില്ല.

"നമ്മുടെ പോപ്പട് മരിച്ചില്ലേ. അതേ പോലെ അപ്പൂപ്പനും മരിച്ചു."

"ആരു മരിച്ചു." ഹരീഷിന് അപ്പോഴും പിടികിട്ടിയില്ല.

"പോപ്പട് ഇല്ലേ പോപ്പട്, നമ്മുടെ മിട്ടു ഇല്ലായിരുന്നോ?"വരുൺ വിശദീകരിക്കാൻ ശ്രമിച്ചു.

"എങ്ങനെ മരിച്ചു?" അയാൾക്കു തന്റെ ആകാംക്ഷ മറച്ചു വയ്ക്കാൻ കഴിഞ്ഞില്ല. അയാൾ കുളി കഴിഞ്ഞു വാതിൽ തുറന്നു. അയാളുടെ മുഖത്തെ അവിശ്വാസവും ആഘാതവും സബീരയെ വിഷമിപ്പിച്ചു. അച്ഛന്റെ മരണവാർത്ത പോലും അയാളെ ഇത്രയ്ക്ക് 'അപ്സെറ്റാക്കി'യിരുന്നില്ല. ഒരു പക്ഷിയുടെ കാര്യമല്ലേ. ഇതിൽ ഇത്ര വിഷമിക്കാനെന്തിരിക്കുന്നു!

അയാൾ വരുണിനെ വാരിയെടുത്തു. സബീര അടുക്കളയിലേക്കു പോയി. ഹരീഷ് വരുണിനെയും കൊണ്ടു ഡ്രോയിങ്ങ് റൂമിൽ എത്തി.

"പപ്പാ, പോപ്പട് പോയതു പോലെ അപ്പൂപ്പനും ആകാശത്തേക്കു പോയതാണോ?"

"അതെ." ഹരീഷ് സാവധാനം പറഞ്ഞു.

"എല്ലാവരും ആകാശത്തേക്കാണോ പോകുന്നത്?" അവന്റെ അടുത്ത ചോദ്യം.

"അതെ." ഹരീഷിനു ദേഷ്യം വന്നു തുടങ്ങി. പെണ്ണുങ്ങൾ പറഞ്ഞാൽ കേൾക്കില്ല. ഇവനോട് ഒന്നും പറയരുതെന്നു ഞാനെത്ര പ്രാവശ്യം പറഞ്ഞു. വൈ ഷുഡ് എ ചൈൽഡ് ലേൺ എബൗട്ട് ഡെത്ത്? അതുമായി അവനെന്തു ബന്ധം!

സബീരയെ കണ്ടയുടൻ അയാൾ ദേഷ്യപ്പെട്ടു. "ഐ ഹാഡ് റ്റോൾഡ് യൂ നോട്ടു റ്റു റ്റെൽ എനിതിങ്ങ് റ്റു ഹിം. യു ഡോണ്ട് ലിസൺ റ്റു മി."

"എന്റെ പൊന്നേ, ഞാനൊന്നും പറഞ്ഞില്ലേ."

"നോ നോ, യൂ ഡോണ്ട് ലിസൺ റ്റു മി."

"എന്റെ പൊന്നേ, ഞാനൊന്നും പറഞ്ഞില്ല. ആ മിസ്സിസ് കോൽഹട്കർ വന്നിരുന്നു. ഞാൻ അവരോടു പറഞ്ഞതേയുള്ളു. ഹി ഓവർഹേർഡ് എവരിതിങ്ങ്. എത്ര നാളായി ഞാനവനോടു പറയുന്നു, അച്ഛന്റെ മുമ്പിൽ സംസാരിക്കരുത്. ഇവനാണെങ്കിൽ ആദ്യം തന്നെ പറഞ്ഞത് അക്കാര്യവും!"

ഹരീഷിന്റെ പിരിമുറുക്കം എന്നിട്ടും അയഞ്ഞില്ല. അയാൾ പറഞ്ഞു. "യു ഷുഡ് ഹാവ് ബീൻ കെയർഫുൾ."

"അതെ, എനിക്കറിയാം. രാജാ ശുദ്ധോദനന്റെ മകന്റെ മുമ്പിൽ സൂക്ഷിച്ചു പെരുമാറണം. ബട്ട് മാൻ, ട്രൈ റ്റു അണ്ടർസ്റ്റാന്റ് ഈവൻ എ കിങ്ങ് കുഡ് നോട്ട് ഹൈഡ് ദ റിയാലിറ്റീസ് ഓഫ് ലൈഫ്. മിസ്റ്റർ ഹൈലാൻഡ് ചീഫ്! വൺവേ ഓർ ദി അദർ, അവൻ ജീവിതത്തെപ്പറ്റി

അറിയുകതന്നെ ചെയ്യും. ദെയർ ഈസ് നോ എസ്കേപ്പ് വാട്ട് സോ എവർ. ഐ ഫോർ വൺ, വാൺട് ഹിം ബ്രേവ്."

"ഇനഫ് ഓഫ് യുവർ സെർമൺസ് പ്ലീസ്! ഓരോ കാര്യത്തിനും അതിന്റേതായ സമയമുണ്ട്. യൂ കാൺഡ് എക്സ്പ്ലെയിൻ ഓൾ ദി ഇൻട്രകസീസ് ഓഫ് ലൈഫ് ആന്റ് ഡെത്ത്. മരണം എന്താണെന്നു നിനക്കെങ്ങനെ പറഞ്ഞു കൊടുക്കാനാവും? ഹൗ ക്യാൻ യു സേ പീപ്പിൾ ഗോറ്റു ദ സ്കൈ ആഫ്റ്റർ ഡെത്ത്?"

"ബട്ട് ഹു ക്യാൻ സേ വെയർ വൺ ഗോസ് ആഫ്റ്റർ ഡെത്ത്? ഞാനവനോടു കള്ളം പറഞ്ഞില്ല. എനിക്ക് അതേ അറിയൂ. അതാണു ശരി. യെസ്, വിത്തൗട്ട് ബിലീവിങ്ങ് ഇറ്റ്. ആന്റ് പ്രിസൈസിലി ദിസ് ഈസ് വാട്ട് ഐ എക്സ്പ്ലെയിൻഡ് റ്റു ഹിം. എനിക്കു മാച്ചുരിറ്റി ഉണ്ടായിട്ടും മരണത്തെപ്പറ്റി ഇത്രയുമേ അറിയാൻ കഴിഞ്ഞുള്ളുവെങ്കിൽ ഈ കുട്ടി എന്തു മനസ്സിലാക്കാനാ! യു ആർ എ സെൻസിറ്റീവ് ക്രീച്ചർ, എ ഡിഫറന്റ് മാൻ ഓൾ റ്റുഗദർ ആന്റ് ഇമോഷണലി അപ്സെറ്റ് ആൾസോ. ഈ കുട്ടിയുമായി സ്വയം താരതമ്യപ്പെടുത്തരുത്." അവളുടെ ശബ്ദം വളരെ സ്നേഹം നിറഞ്ഞതായിരുന്നു. ഹരീഷ് ക്രമേണ ശാന്തനായി.

"ഹി വിൽ ഒൺലി ലേൺ, വാട്ട് എ ചൈൽഡ് ഷുഡ് ലേൺ ആന്റ് കുഡ് ലേൺ...ആട്ടെ നിങ്ങൾ നിങ്ങളുടെ മുടി ചീകൂ. ഇവനെയും മടിയിൽ വച്ചുകൊണ്ട് എത്ര നേരമാണ് ഇങ്ങനെ ഇരിക്കുക." അവൾ ചിരിച്ചുകൊണ്ടു വിഷയം അവസാനിപ്പിക്കാൻ ശ്രമിച്ചു. "കാപ്പിക്കു വെള്ളം വച്ചതു വറ്റിക്കാണും. ഞാൻ നിങ്ങൾക്കായി വട ഉണ്ടാക്കിയിട്ടുണ്ട്. പക്ഷേ മുടി ചീകിയിട്ടേ കാപ്പി കിട്ടൂ."

അവൾ കാപ്പിയുമായി വന്നപ്പോഴും ഹരീഷ് മുടി ചീകാതെ വരുണുമായി പഴയപോലെ വർത്തമാനം പറഞ്ഞിരിക്കുകയായിരുന്നു.

"നിങ്ങൾ ഇപ്പോഴും ഇങ്ങനെ തന്നെ ഇരിക്കുകയാണോ?"

"മോഡൽ നീയാണ്, ഞാനല്ല. എന്നോടു ദയ കാട്ടണം."

"യു ആർ മോർ ദാൻ എ മോഡൽ മാൻ, മുടി ചീകിയില്ലെങ്കിൽ ഒരു ഭംഗിയുമില്ല.... യു ആർ ആൻഗ്രി. കുറെ ദിവസമായില്ലെ ഉറങ്ങിയിട്ട്. ആന്റ് വരുൺ വിൽ സ്ലീപ്പ്, ഇല്ലേ മോനേ. നീ ഉറങ്ങില്ലേ?"

"ഇല്ല, ഞാൻ ഉറങ്ങില്ല." വരുൺ പിണങ്ങി.

"എങ്കിൽ നിന്റെ പപ്പായുടെ ദേഷ്യം മാറില്ല."

അപ്പോൾ ഹരീഷ് മിണ്ടാതിരുന്നില്ല. "യു ആർ എ ഷെയിംലെസ് വുമൺ." എന്നിട്ടു ചിരിച്ചുകൊണ്ടു വരുണിനോടു സംസാരം തുടർന്നു.

"പൂച്ച വരുന്നതിങ്ങനെയാണ്." വരുൺ രണ്ടു കൈകൊണ്ടും പൂച്ച

നടന്നു വരുന്ന രീതി അഭിനയിച്ചു കാട്ടി. "എന്നിട്ടു പോപ്പടിനെ കൊന്നു."

"ങ്ഹേ, എന്താ പറ്റിയത് സബീരേ, പൂച്ച എങ്ങനെയാണു തത്തയെ പിടിച്ചത്?"

"ഇവനോടു ചോദിച്ചേ, എങ്ങനെയാണു പിടിച്ചതെന്ന്? ഇദ്ദേഹം കൂടു തുറന്നു കൊടുത്തു." അപ്പോഴേക്കും അവൾ ചീപ്പു കൊണ്ടുവന്നു നിന്നു കൊണ്ടുതന്നെ ഹരീഷിന്റെ മുടി ചീകാൻ തുടങ്ങിയിരുന്നു. "നിങ്ങൾക്കറിയാമോ, അന്ന് എന്തൊക്കെയാണു നടന്നതെന്ന്. പൂച്ച പോപ്പടിനെ പിടിച്ചയുടൻ ഇവൻ കിടന്നു ബഹളം കൂട്ടുകയും എന്റെ കൈയിൽ നിന്നു പാലു താഴെ പോവുകയും ചെയ്തു. ഇവന്റെ കരച്ചിലും പാത്രം വീഴുന്ന ശബ്ദവും കേട്ടു പൂച്ച ഭയന്നുപോയി. ഞാൻ അങ്ങോട്ടു പാഞ്ഞു ചെന്നു. പൂച്ചയുടെ വായിൽ പോപ്പടിനെ കണ്ടതോടെ കൈയിൽ കിട്ടിയതെടുത്തു ഞാനതിനെ എറിഞ്ഞു. ഭാഗ്യമെന്നു പറയട്ടെ, ഉന്നം തെറ്റിയില്ല. പൂച്ചയുടെ വായിൽ നിന്നും പോപ്പട് താഴെ വീണു. ബട്ട് ദെൻ ഇറ്റ് വാസ് റ്റൂ ലേറ്റ്. ഞാൻ അതിനു വെള്ളം കൊടുത്തു. പക്ഷേ പ്രയോജനമുണ്ടായില്ല. ഒടുവിൽ ബാൽക്കണിയിൽ നിന്നു വലിച്ചെറിഞ്ഞു. പിന്നത്തെ കാര്യം പറയണോ, ദിസ് ബോയ് സ്റ്റാർറ്റഡ് വീപ്പിങ്ങ്. ഇവൻ പറഞ്ഞു—പോപ്പടിനെ—എന്റെ തത്തയെ കൊണ്ടുവാ! എന്റെ പോപ്പടിനെ നീ വലിച്ചെറിഞ്ഞു." അവൾ ഒന്നു നിർത്തി. എന്നിട്ടു കുനിഞ്ഞു ഹരീഷിന്റെ താടിയിൽ പിടിച്ചിട്ടു നോക്കി. മുടി ചീകിയതു ശരിയാണ്. അവൾ പറഞ്ഞു."ദിസ് ഈസ് വൈ ഐ ഹാഡ് റ്റു റ്റെൽ ഹിം ദാറ്റ് ദി പാരറ്റ് വാസ് ഡെഡ് ആന്റ് ഹാഡ് റ്റു ഹെവൻ. വെയർ ഈസ് ഹെവൻ? ഹി ആസ്ക്ഡ്. ഐ സെഡ്, അപ് ദെയർ. ബട്ട് ഹി സെഡ്, ഐ സോ ദി പാരറ്റ് ഗോയിങ്ങ് ഡൗൺ. അന്നു തുടങ്ങിയതാണ് ഇവന്റെ ഈ ദേഷ്യം. നിങ്ങളില്ലാതെ ഞാൻ വല്ലാതെ വിഷമിച്ചു. ഒരു ദിവസം മമ്മി വന്നു താമസിച്ചു. ഇന്നു രാവിലെയാണ് അവർ പോയത്. എന്നെയും കൊണ്ടു പോകാൻ തുടങ്ങി, പക്ഷേ ഞാൻ പറഞ്ഞു, ഇന്നു ഹരീഷ് വരും."

"നിനക്കു പോകാമായിരുന്നു. ഞാൻ പിന്നെയും ലേറ്റാകാമായിരുന്നു."

"ബട്ട്, ഐ ന്യൂ യു ആർ കമിങ്ങ് റ്റുഡെ."

"എങ്ങനെ? നീ എങ്ങനെ അറിഞ്ഞു? സുഭാഷ് ഫോൺ ചെയ്തിരുന്നോ?"

"ഇല്ലല്ലോ! എങ്കിലും അറിയാമായിരുന്നു."

"എങ്ങനാ?" അവളുടെ വാക്ക് ഹരിഷിന്റെ ബുദ്ധിക്കും അപ്പുറത്തായിരുന്നു.

"ഞാൻ നിങ്ങളെ സ്വപ്നത്തിൽ കണ്ടു!"

"വിചിത്രം തന്നെ! പെണ്ണുങ്ങൾ എവിടായാലും, ബോംബെയിലായാലും ശരി ആദികോട്ട ഗ്രാമത്തിലായാലും ശരി ഒരേ രീതിയിൽ സംസാരിക്കും."

"നിങ്ങൾക്ക് ഇക്കാര്യം മനസ്സിലാവില്ല." ഹരീഷിന്റെ പ്രതികരണം വരുന്നതിനു മുമ്പുതന്നെ അവൾ വീണ്ടും പറഞ്ഞു. "ബൈ ദി വേ, നിങ്ങൾക്കൊരു കത്തുണ്ട്. രമ നിങ്ങളോടൊപ്പമല്ലേ പോന്നത്?"

"രമയുടെ കത്താണോ?"

"ആവാം. കൈയക്ഷരം അവളുടേതാണ്."

"നീ കത്തു പൊട്ടിച്ചില്ലേ!" ഹരീഷിനു പേടി തോന്നി.

"ഇല്ല. ഞാൻ കൊണ്ടു വരാം, അപ്പോഴേക്കും നിങ്ങൾ ഇവനു പാൽ കൊടുക്കൂ." അയാൾക്കൽപ്പം സാവകാശം കിട്ടി. സോഫയിൽ ഇരുന്നിട്ടു വരുണിനെ മടിയിൽ കിടത്തി പാൽ കൊടുത്തു. വരുണിനു മൂന്നു വയസാകാറായി, പക്ഷേ കുപ്പിയിൽ പാലു കുടിക്കുന്ന ശീലം ഇനിയും മാറിയിട്ടില്ല.

സബീര തിരിച്ചുവന്നയുടൻ അയാൾ വേഗം കത്തു വാങ്ങിയിട്ട് അക്ഷമയോടെ കത്തു പൊട്ടിച്ചു വായിച്ചു.

"ബഹുമാനപ്പെട്ട ചേട്ടന്,

നമസ്കാരം. ഞാൻ സുഖമായി എത്തി."

കത്തു രമയുടെ തന്നെ ആയിരുന്നു.

"ഈ കത്തു കിട്ടുമ്പോഴേക്കു ചേട്ടൻ ബോംബെയിൽ എത്തിയിരിക്കും. മടങ്ങുമ്പോൾ കണ്ടുമുട്ടിയേക്കും. പക്ഷേ അതുവരെ ഇക്കാര്യങ്ങളൊക്കെ എന്റെ മനസ്സിൽ സൂക്ഷിക്കാൻ പ്രയാസമാണ്. നിങ്ങളുടെ മുമ്പിൽ വച്ച് ഒക്കെ പറയാനും പറ്റില്ല. ഞാൻ വൈകിട്ട് ഏഴു മണിക്കു ഹോസ്റ്റലിൽ എത്തി. വളരെ ക്ഷീണിച്ചിരുന്നിട്ടും ഉറക്കം വരുന്നില്ല. അതുകൊണ്ടു മനസ്സിലുള്ളത് എഴുതാം എന്നു തോന്നി.

ആ പെൺകുട്ടി രക്ഷപ്പെട്ടോ ഇല്ലയോ എന്നെനിക്ക് അറിയില്ല. പക്ഷേ അവൾക്ക് 'ആബ്സിസ്' ഉണ്ടായത് എന്തുകൊണ്ടാണെന്നു ചേട്ടന് ഇപ്പോഴേക്കും മനസ്സിലായിക്കാണും. അവൾ രക്ഷപ്പെട്ടെങ്കിൽ അത് നിങ്ങളുടെ ശ്രമം കൊണ്ട്, ഇല്ലെങ്കിൽ സ്വന്തം കർമംകൊണ്ട്.

പെട്ടെന്ന് എനിക്കു തോന്നുന്നു, ഈ സമൂഹവും മതവും തത്വശാസ്ത്രവും ഒക്കെ പുരുഷന്റെ അഹങ്കാരത്തിന്റെ പ്രതിഫലനമാണ്. അവിടെ സ്ത്രീ വെറുമൊരു കരു മാത്രം. അഹങ്കാരത്തിന്റെ ഏറ്റുമുട്ടലിൽ നാം അരഞ്ഞു പോകുന്നു. അച്ഛന്റെ അഹങ്കാരത്തിന് അമ്മ ഇരയാകേണ്ടി വന്നു. അമ്മയുടെ മരണത്തെ അച്ഛൻ തന്റെ അഹങ്കാരത്താം

വർദ്ധിപ്പിക്കാനായി ഉപയോഗിച്ചു. അദ്ദേഹം രക്തസാക്ഷിയായി. ചേട്ടന്റെയും അച്ഛന്റെയും അഹങ്കാരങ്ങളുടെ ഏറ്റുമുട്ടലിനു കാരണവും മരിച്ച അമ്മയായി. നിങ്ങൾക്ക് അച്ഛനെ കൊലയാളി ആക്കണമെന്നുണ്ടായിരുന്നു. അച്ഛൻ ഈ ലോകം ഉപേക്ഷിച്ചിട്ട് സ്വയം നിരപരാധിയാണെന്നു കാട്ടാൻ ശ്രമിച്ചു. ഒരു പരിധി വരെ നിങ്ങൾ ജയിച്ചു. ഒരാൾ ജയിച്ചേ പറ്റൂ. ഇതു വരെ നിങ്ങളുടെ യുദ്ധം തെറ്റായിരുന്നില്ലതാനും. (ഒരു പരിധിവരെയാണെങ്കിൽ കൂടി) പക്ഷേ എനിക്ക് ഈ യുദ്ധം മുമ്പോട്ടു കൊണ്ടു പോകുന്നതിൽ മധ്യകാലത്തെ രാജാക്കന്മാരുടെ കാടത്തവും ഹൃദയശൂന്യതയുമാണു കാണാൻ കഴിയുന്നത്. താൻ കീഴടക്കിയ ആളിന്റെ അടിത്തറ വരെ തോണ്ടാനുള്ള ഗൂഢാഗ്രഹം.

അച്ഛൻ തികച്ചും ഏകനായിരുന്നു. വർഷങ്ങളായുള്ള ഏകാന്തത, വാർദ്ധക്യം, ബ്രഹ്മചര്യം, നിർബന്ധബുദ്ധിയുടെ നിലവാരത്തിലുള്ള ആദർശനിഷ്ഠ, കുറ്റബോധം, മറ്റുള്ളവരാൽ ഉപേക്ഷിക്കപ്പെട്ട അവസ്ഥ —ഇവയൊക്കെകൂടി അദ്ദേഹത്തെ വളരെ ദുർബലനും, 'എളുപ്പം ആക്രമണവിധേയനും' ആക്കി തീർത്തു. തകർത്തുവെന്നു തന്നെ പറയാം. ഒക്കെ തന്റെ കൈയിൽനിന്നും വിട്ടുപോകുന്നുവെന്ന് അദ്ദേഹത്തിനു തോന്നി തുടങ്ങിയിരുന്നു. സൗന്ദര്യമുള്ള ശരീരം, വിരൂപമല്ലെങ്കിൽ കൂടി അനാകർഷകമായ വാർദ്ധക്യത്തിലേക്കു നീങ്ങിയിരുന്നു. ആരും അങ്ങോട്ടു നോക്കാതായി. ആദർശനിഷ്ഠയെന്ന മേനി പറച്ചിലിന് അർത്ഥമില്ലാതായി. തന്റെ വാർദ്ധക്യത്തെ മറയ്ക്കാൻ അദ്ദേഹം വില കുറഞ്ഞ രീതിയിൽ ശ്രമിച്ചു തുടങ്ങി. എനിക്കു ദുഃഖമാണു തോന്നിയത്. മനുഷ്യനു കാലിടറി തുടങ്ങിയാൽ പിന്നെ ഇടറിക്കൊണ്ടു തന്നെ ഇരിക്കും. ആ ഡൈയുടെ കുപ്പികളും, ച്യവനപ്രാശത്തിന്റെ ഡബ്ബകളും ന്യൂറോബയോണിന്റെ ഫയലുകളും വിറ്റാമിൻ ഗുളികകളും എല്ലാം അദ്ദേഹത്തിന്റേതായിരുന്നു. നിങ്ങൾ അദ്ദേഹത്തിനെതിരായി ശേഖരിച്ച തെളിവുകൾ തള്ളിക്കളയാൻ പറ്റില്ല. ഞാൻ അവസാനമായി അദ്ദേഹത്തെ കണ്ടപ്പോൾ പെട്ടെന്നു തിരിച്ചറിയാനേ പറ്റിയില്ല. അദ്ദേഹം സ്വന്തം മുടി ശരിക്കും കറുപ്പിച്ചിരുന്നു.

ആയിടെ ഒരു സ്ത്രീ അദ്ദേഹവുമായി അടുത്തു. അദ്ദേഹം എല്ലാ വിധത്തിലും അവരെ ആശ്രയിച്ചു. വീണ്ടും ഒരിക്കൽ കൂടി അതൃപ്തമായ ആഗ്രഹങ്ങൾ പുറത്തു വന്നു. ഈ ഘട്ടത്തിൽ ഒരു ചോദ്യം എന്റെ ബുദ്ധിയിൽ ഉദിക്കുന്നു, അദ്ദേഹം ഇത്ര ഏകനായത് എന്തുകൊണ്ടാണ്?

ഇന്നലെ രാത്രി ചേട്ടന്റെ പെരുമാറ്റം, അനാവശ്യമായ ഉത്സാഹം പ്രകടിപ്പിക്കുന്ന ഒന്നായി തോന്നി. ആ പെൺകുട്ടിയുടെ രോഗവിവരം

എനിക്കു മനസ്സിലായപ്പോൾ എനിക്കു തോന്നി നിങ്ങൾക്ക് ഈ ബന്ധത്തെപ്പറ്റി നേരത്തെ അറിവുണ്ടായിരുന്നു, അഥവാ ശരിക്കും സംശയമുണ്ടായിരുന്നു. ഒരു പക്ഷേ ചേട്ടനെ കൊണ്ടുവിടാൻ അവൾ വന്ന രാത്രിയിലാവും ഇക്കാര്യമൊക്കെ അറിയാനിടയായത്. അവൾ വൈകാരികമായി തളർന്നപ്പോഴാണു നിസ്സാര കാര്യത്തിനു കരഞ്ഞത്. അവളെ സഹായിക്കാനുള്ള ചേട്ടന്റെ ശ്രമത്തിന്റെ പിന്നിലും സ്വന്തം അഹങ്കാരമാണു കാണാവുന്നത്. ഷീ ഹാസ് ബീൻ റാഗ്ഡ്, സോ മസ്റ്റ് ഹെൽപ് ഹെർ. അവളെ സഹായിക്കണമെന്നു നിങ്ങൾ പറഞ്ഞതുകൊണ്ടാണു ഞാൻ അങ്ങോട്ടു പോയത്. നിങ്ങൾ അതിനു പറഞ്ഞ കാരണങ്ങൾ അപൂർണമായിരുന്നു. ഞാൻ ഡോക്ടറാണ്, ഓരോ രോഗിയെയും ചികിത്സിക്കുകയാണ് എന്റെ ജോലി. പക്ഷേ ആർക്കും എന്നെ സ്വന്തം അഹങ്കാരത്തിനു വേണ്ടിയുള്ള യുദ്ധത്തിന്റെ ഭാഗമാക്കാൻ ആവില്ല, അതുകൊണ്ടു ഞാൻ അവിടെ നിന്നു തിരിച്ചു പോന്നു. നിങ്ങളൊക്കെ എല്ലാം കൃത്യമായി പറഞ്ഞിരുന്നെങ്കിൽ അവളെ സഹായിക്കാൻ കഴിഞ്ഞേനേ. അതു വലിയ കാര്യമൊന്നും അല്ലായിരുന്നു. എന്തെങ്കിലും കാരണം പറഞ്ഞ് അവളെ ദില്ലിയിലേക്കു കൊണ്ടുവരുമായിരുന്നു. ഒരാഴ്ച കഴിഞ്ഞ് അവൾക്കു തിരിച്ചു പോകാൻ പറ്റിയേനേ. ആരും ഒട്ട് അറിയുകയുമില്ല. ബൈദി വേ, അവളെ റാഗ് ചെയ്തതാണെന്നു ഞാൻ കരുതുന്നില്ല. അവൾ ചെയ്തതൊക്കെ പൂർണ ബോധത്തോടുകൂടി ചെയ്തതാണ്. കാശായോ, മറ്റു വിധത്തിലോ അതിനുള്ള പ്രതിഫലം വാങ്ങിയിട്ടുമുണ്ട്. അമ്മയുടെ ഏതാനും ആഭരണങ്ങൾ കാണാനില്ലാതെ വന്നതും ചേട്ടന് അറിയാമല്ലോ.

അച്ഛനെ സംബന്ധിച്ചിടത്തോളം ഈ ബന്ധം വല്ലാത്ത പിരിമുറുക്കം സൃഷ്ടിച്ചു. അദ്ദേഹത്തിന് അതിനായി തന്റെ ജീവൻ തന്നെ വില കൊടുക്കേണ്ടിവന്നു. പിന്നെ എന്തു ബാക്കിയുണ്ടാവും! പക്ഷേ സംഗതി അവിടെക്കൊണ്ടും നിന്നില്ല. കുറെക്കൂടി ഭയാനകമായി. ആ മനുഷ്യന്റെ ജീവിതം മുഴുവൻ സൂക്ഷിച്ച മൂല്യങ്ങളും ആദർശങ്ങളും തകർന്നു. എന്നിട്ടും അദ്ദേഹത്തിനു രക്ഷ കിട്ടിയതുമില്ല. ഈ പാപം അദ്ദേഹത്തിന്റെ ഇരുപത്തഞ്ചു വർഷത്തെ സമ്പാദ്യം ഇല്ലാതാക്കി. അദ്ദേഹം തന്റെ മക്കളുടെയും ബന്ധുക്കളുടെയും ദൃഷ്ടിയിൽ മരണാനന്തരവും, ഒരു പാപിയായ വൃദ്ധന്റെ രൂപം കൈക്കൊണ്ടു. ഈ പെണ്ണിന് എന്തു നഷ്ടം വരാനാണ്? ഇല്ല ഇതു പറ്റില്ല. ആർക്കും അങ്ങനെ അത്ര എളുപ്പം രക്ഷപ്പെടാനാവില്ല. രക്ഷപ്പെടാൻ സമ്മതിക്കുകയുമില്ല. ഈ പാപത്തിന്റെ ഭാരം തുല്യമായി വീതിക്കണം.

അവസാനമായി നിങ്ങൾക്ക് ഒരു വിവരം നൽകാനുണ്ട്. എനിക്കു സതേൺ കാലിഫോർണിയ യൂണിവേഴ്സിറ്റിയിലെ എന്റോളജി ഡിവിഷനിൽ റീപ്രൊഡക്റ്റീവ് ഹെൽത്ത് ഇൻസ്റ്റിട്യൂട്ടിൽ രണ്ടു വർഷത്തെ ഫെലോഷിപ്പ് കിട്ടി. ഞാൻ അവിടെ ഗിഫ്റ്റ് (G.I.F.T) ടെക്നിക്കിൽ പഠനം നടത്തും. ഇത്തവണ ഞാൻ പോകാൻ തന്നെ തീരുമാനിച്ചു. ഇനി എനിക്ക് ഒന്നും നോക്കാനില്ല. നായിഡു ആന്ധ്രയിലെ ഒരു ഗ്രാമത്തിൽ പോയി തന്റെ ആൾക്കാരെ ശുശ്രൂഷിക്കാൻ വിചാരിക്കുന്നു. എനിക്ക് ഇതു സ്വീകാര്യമല്ല. ഇതു ചെയ്യാനായിരുന്നെങ്കിൽ 'ന്യൂറോളജി'യിൽ എന്തിനു പോസ്റ്റ് ഗ്രാജ്വേഷൻ എടുത്തു? ഗ്രാമത്തിൽ പോയിട്ട് ഏതെങ്കിലും ചെറിയ പട്ടണത്തിൽ പോലും അയാളുടെ സബ്ജക്റ്റിനു വേണ്ട അത്യാവശ്യ സൗകര്യങ്ങൾ കിട്ടുകയില്ല. ഈ തോന്നിയവാസത്തിന് എന്തു പറയാനാണ്? ഈ ലോകം മാറ്റുക എന്നത് നമ്മുടെ കടമയാണ് എന്ന അഹങ്കാരം തന്നെ. വാട്ട് എ പിറ്റി, വി ഡു നോട്ട് ഹാവ് എനി ഐഡിയ എബൗട്ട് ഔവർ റോൾസ്!

ചേട്ടന്റെ,

രമ"

കത്ത് ആകെ ഒരു പ്രഹരം പോലെ തോന്നി. അത് അയാൾ ഒരിക്കലും സങ്കല്പിച്ചിരുന്നില്ല. കുറെ നേരത്തേക്ക് ഒന്നും ആലോചിക്കാനേ കഴിഞ്ഞില്ല. വരുൺ പാലു കുടിച്ചു കഴിഞ്ഞിരുന്നു. സബീര അവനെ മടിയിലെടുത്ത് കുറെ നേരമായി ഹരീഷിനെ നോക്കിയിരിക്കുകയായിരുന്നു.

ക്രമേണ ഹരീഷ് ആലോചനയിൽ മുഴുകി. തനിക്ക് അല്പം സംശയം തോന്നിയിരുന്നു. അച്ഛൻ തന്റെ വാർദ്ധക്യത്തെ സ്വീകരിക്കാൻ കൂട്ടാക്കുന്നില്ല എന്നേ താൻ കരുതിയുള്ളു. തനിക്ക് അച്ഛനും ആ പെണ്ണുമായുള്ള ബന്ധത്തെപ്പറ്റി സങ്കല്പിക്കാനേ കഴിയില്ല. ഇങ്ങനെ ഏതെങ്കിലും സംശയം ഉണ്ടായിരുന്നെങ്കിൽ തന്നെ അതു വല്യമ്മയെപ്പറ്റി ആയിരുന്നു. അങ്ങനെ എന്തോ ചിലതു തന്റെ കുട്ടിക്കാലത്ത് അയാൾ പറഞ്ഞു കേട്ടിരുന്നു. അതിൽ വളരെ വിചിത്രമായി ഒന്നും ഉണ്ടായിരുന്നില്ലതാനും.

രമയുടെ കാര്യമാണെങ്കിൽ അവൾ രണ്ടു പുരുഷന്മാരുടെ അഹങ്കാരത്തിനു പാത്രമായി. അമ്മയുടെ മരണത്തെ അച്ഛൻ ഉപയോഗിച്ചത് സ്വന്തം അഹങ്കാരത്തെ തൃപ്തിപ്പെടുത്താനായിട്ടായിരുന്നു. താൻ അറിഞ്ഞോ അറിയാതെയോ ജീവിതകാലം മുഴുവൻ അമ്മയുടെ മരണത്തിന് അച്ഛനോടു പ്രതികാരം ചെയ്തുകൊണ്ടിരുന്നു, മാത്രമല്ല ഏതെങ്കിലും തരത്തിൽ അച്ഛനെ ചെറുതാക്കി കാട്ടാനും ശ്രമിച്ചു. അച്ഛൻ

ഇത്ര ഏകനായത് എന്താണ് എന്ന രമയുടെ ചോദ്യം ഒരർത്ഥത്തിൽ അയാളുടെ തലയ്ക്കു മുകളിൽ തൂക്കിയിട്ടിരുന്ന വാളായിരുന്നു. ലോകം എങ്ങനെ കരുതിയാലും അച്ഛൻ അയാളുടെ മുമ്പിൽ എന്നും കുറ്റവാളിയെപ്പോലെ സ്വയം കരുതിയിരുന്നു. അപ്പോൾ ഈ സർവ സംഭവങ്ങൾക്കും യഥാർത്ഥ കുറ്റവാളി താൻ തന്നെയാണോ? അല്ല, അല്ല അതു ശരിയല്ല. അയാൾ അസ്വസ്ഥനായി എഴുന്നേറ്റു.

"എന്താ എഴുതിയിരിക്കുന്നത്?" അയാളുടെ വല്ലായ്മ സബീരയെ അസ്വസ്ഥയാക്കി.

"ഒന്നുമില്ല." തന്റെ അസ്വാസ്ഥ്യം സബീര മനസ്സിലാക്കി എന്നു ഹരീഷിനു മനസ്സിലായി. "അവൾ അമേരിക്കയ്ക്കു പോകയാണ്. ഷി ഹാസ് ഗോട്ട് എ സ്കോളർഷിപ്പ്." അയാൾ പുഞ്ചിരിക്കാൻ ശ്രമിച്ചു.

"ഷി ഈസ് എ ബ്രില്യന്റ് ഗേൾ. അച്ഛനുണ്ടായിരുന്നെങ്കിൽ എത്ര സന്തോഷിച്ചേനേ. ഹി മസ്റ്റ് ഹാവ് ബീൻ വെരി പ്രൗഡ് ഓഫ് ഹെർ."

അയാൾ മറുപടി ഒന്നും പറഞ്ഞില്ല. അച്ഛൻ കാരണമാണ് അവൾക്കു കഴിഞ്ഞ തവണ പോകാൻ കഴിയാതെ വന്നത് എന്ന കാര്യവും പറഞ്ഞില്ല. അത് എന്നായിരുന്നു എന്നു പോലും അയാൾ ഓർക്കുന്നില്ല. മുമ്പും അവൾക്കു ഫെലോഷിപ്പു കിട്ടിയിരുന്നു എന്നും ഇന്ന് ആദ്യമായി അയാൾ മനസ്സിലാക്കുകയായിരുന്നു. ഇന്ന് അവൾ അറിയാതെ അക്കാര്യം എഴുതിപ്പോയതാണ്. കഴിഞ്ഞ പ്രാവശ്യം തന്നോട് ഇക്കാര്യം പറഞ്ഞിരുന്നെങ്കിൽ താൻ തീർച്ചയായും അച്ഛനോട് അവൾക്കു വേണ്ടി വാദിച്ചേനേ. അച്ഛൻ തന്റെ വാദം അംഗീകരിക്കുകയില്ല എന്നും ഉറപ്പാണ്. അപ്പോൾ താൻ അച്ഛനെ എതിർത്തു സംസാരിക്കും. അങ്ങനെ അവരുടെ ഇടയിലുള്ള പിണക്കം വർദ്ധിക്കും. അതുകൊണ്ടു ഹരീഷിനോട് അവൾ ഇക്കാര്യം മറച്ചു വച്ചത് ഒരു ശരിയായ തീരുമാനമാണെന്നു പറയേണ്ടിവരും. ഇതു തനിക്ക് അറിയാൻ കഴിഞ്ഞ ഒരു കാര്യം. പക്ഷേ താനും അച്ഛനും തമ്മിലുള്ള ഏറ്റുമുട്ടലിൽ രമയുടെ ദേഷ്യം ന്യായമാണെന്ന് അയാൾക്കു തോന്നി.

"ഷി ഈസ് വെരി...."

"യെസ്, ഷീ ഈസ് വെരി അപ്സെറ്റ്" ഹരീഷ് അവളെ പറയാൻ സമ്മതിച്ചില്ല.

"അവളെ കുറെനാൾ ഇങ്ങോട്ടു കൊണ്ടുവരണമായിരുന്നു. സാരമില്ല. ഇനിയും വിളിച്ചാൽ മതി. അല്പം ചെയിഞ്ചാകട്ടെ. പാവം ഒറ്റയ്ക്കു കഴിയുന്ന പെൺകുട്ടി."

"അവൾ വരാൻ പോകുന്നില്ല. അവൾക്ക് ഇഷ്ടമാവില്ല. അവൾ സാവ

ധാനം തന്റെ ജോലിയിൽ മുഴുകിക്കൊള്ളും. അല്ലെങ്കിൽ തന്നെ അവൾക്ക് ആലോചിക്കാൻ എവിടെയാ സമയം! ങ്ഹാ, ഒരു കാര്യം. എന്റെ ബാഗിൽ കടലാസിൽ പൊതിഞ്ഞ ഒരു പായ്ക്കറ്റ് ഉണ്ട്. അത് എടുത്തു കൊണ്ടുവരൂ."

സബീര ഉടൻ പായ്ക്കറ്റ് കൊണ്ടുവന്നു.

"തുറക്കൂ."

പായ്ക്കറ്റ് തുറന്നപ്പോൾ സബീര സന്തോഷം കൊണ്ടു തുള്ളിച്ചാടി.

"നിനക്കായി രമ തന്നയച്ചതാണ്. അമ്മയുടേതാണ്."

സബീര പാവാട അളന്നു നോക്കി. അത്ര ചെറുതല്ലായിരുന്നു. അമ്മയ്ക്കിതു വലുതായിരുന്നിരിക്കും എന്നു ഹരീഷിനു തോന്നി. സബീര പെട്ടെന്നു തന്നെ നെക്ലസ് എടുത്തു കഴുത്തിലിട്ടു. മൂക്കുത്തി അവൾക്ക് ഇടാൻ പറ്റില്ലായിരുന്നു.

"എനിക്ക് എന്റെ മൂക്ക് കുത്തേണ്ടി വരും." അവൾ മൂക്കുത്തി കൈയിലെടുത്തു നോക്കിക്കൊണ്ടു പറഞ്ഞു.

"നീ മൂക്കു കുത്തുമോ?" ഹരീഷിനു അവിശ്വാസം തോന്നി.

"തീർച്ചയായും!" അവൾ കുട്ടികളെപ്പോലെ സന്തോഷിച്ചു.

ഹരീഷ് ചിരിച്ചുകൊണ്ടു പറഞ്ഞു. "ഇതിൽ വേറെ വല്ലതും കൂടി ഉണ്ടോ?"

"ഇല്ലല്ലോ." സബീര എല്ലാം വീണ്ടും വീണ്ടും നോക്കിയിട്ടു പറഞ്ഞു.

വരുണിന് എന്താണ് ഉള്ളതെന്നു ഹരീഷിന് അറിയില്ല. ഇറങ്ങാൻ നേരത്തു രമ പറഞ്ഞിരുന്നു. വരുണിനും ഇതിൽ ഒരു ചെറിയ സമ്മാനം ഉണ്ട്. അത് എന്താവും? അയാൾക്കു തന്റെ ആകാംക്ഷ അടക്കാനായില്ല. അയാൾ സാധനങ്ങളൊക്കെ വീണ്ടും ഒരിക്കൽ കൂടി പരിശോധിച്ചു. ഒരു സാരിയുടെ ഉള്ളിൽ ഒരു കവർ ഉണ്ടായിരുന്നു. അയാൾ അതു സൂക്ഷിച്ചു തുറന്നു. എന്നിട്ട് ഒരേ മട്ടിൽ അതു നോക്കിയിരുന്നു.

"വാട്ട് ഈസ് ഇറ്റ്, ലെറ്റർ?" സബീര ചോദിച്ചു.

"നോ, ഹൊറസ്കോപ്പ്. വരുണിന്റെയാണ്. അച്ഛൻ തയ്യാറാക്കിയതാണ്." അയാൾ ഡയറിയുടെ ഒരു പേജിൽ എഴുതിയിരുന്ന ജാതകം സബീരയ്ക്കു നീട്ടി.

"ദാറ്റ് ഈസ് നൈസ്. വി മസ്റ്റ് കീപ്പ് ഇറ്റ്. ഹീ ന്യൂസ് അസ്ട്രോളജി ആൾസോ."

ഹരീഷ് മറുപടി ഒന്നും പറഞ്ഞില്ല. എണീറ്റു ബഡ്റൂമിലേക്കു പോയി. എന്നിട്ട് രണ്ടു തലയിണയിട്ട് അതിൽ ചാരിക്കിടന്നു.

"ഉറങ്ങുകയാണോ?" സബീര അടുത്തിരുന്നുകൊണ്ടു ചോദിച്ചു.

"അല്ല, ആഹാരം കഴിച്ചിട്ട് ഉറങ്ങാം." അയാൾ പുറത്തേക്കു നോക്കി. "ഫാനിടൂ വല്ലാത്ത ചൂടുണ്ട്."

സബീര ഫാനിട്ടുകൊണ്ടു പറഞ്ഞു. "നിങ്ങൾ കുന്നിൻ പുറത്തു നിന്നു വരികയാണ്, അതും വിന്ററിൽ, ചൂട് അനുഭവപ്പെടും."

കത്തു വായിച്ചതോടെ അയാൾ അസ്വസ്ഥനായിരുന്നു. സഹോദരിയെ ഓർത്താവും വിഷമിക്കുന്നതെന്നു സബീരയ്ക്കു തോന്നി. അതുകൊണ്ട് അവൾക്കു തന്റെ സന്തോഷം മുഴുവൻ പ്രകടിപ്പിക്കാൻ കഴിഞ്ഞില്ല. അവർ ബാക്കി സാധനങ്ങളൊക്കെ എടുത്തു മാറ്റിവച്ചു, പക്ഷേ നെക്ലസ് അപ്പോഴും കഴുത്തിലുണ്ടായിരുന്നു.

അയാൾ വീണ്ടും ആലോചിച്ചു—പാർവതിയുടെ കാര്യത്തിൽ രമയുടെ കാഴ്ചപ്പാടു ശരിയല്ല എന്ന കാര്യത്തിൽ സംശയമില്ല. കാരണമെന്തായാലും, ആ പാവത്തിനെ തുല്യ കുറ്റവാളിയായി കരുതുന്നത് അനീതി തന്നെയാണ്. അച്ഛൻ ഏകനായിരുന്നു. വർഷങ്ങളായി ബ്രഹ്മചാരിയായി കഴിയുകയായിരുന്നു എന്നതു ശരി തന്നെ. പക്ഷേ ആ പെൺകുട്ടിയും ഏകയും ദുഃഖിതയും അല്ലായിരുന്നോ? അച്ഛൻ അവളെക്കാൾ വലിയ ബ്രഹ്മചാരിയായിരുന്നോ? വാസ് ഷി നോട്ട് ഡിപ്രൈവ്ഡ് ഓഫ് ഹെർ ലെജിറ്റിമേറ്റ് ഫിസിക്കൽ നീഡ്സ്? ദേ വേർ മോർ പ്രസിങ്ങ്, മോർ ജെനുവിൻ ആന്റ് മോർ റിയൽ. ഒരു പക്ഷേ അവൾക്കു പ്രതിഫലം കിട്ടിയിട്ടുണ്ടാവും. അമ്മയുടെ പെട്ടിയിൽ കുറവു കണ്ട ആഭരണം ആ പാവത്തിനെ കുടുക്കാനായി കൊടുത്തതാവരുതോ? ഷി വാസ് ആൻ ഈസി പ്രേ. ദാരിദ്ര്യം എന്തും ചെയ്യിക്കും! അല്ല-അല്ല, എന്റെ കാഴ്ചപ്പാടു തെറ്റിയതാവാം. ഒരു പരിധിവരെ ഞാൻ കുറ്റക്കാരനും ആവാം. പക്ഷേ ആ പെൺകുട്ടിയും കുറ്റക്കാരിയായിരുന്നു എന്നു സമ്മതിക്കാൻ ഞാൻ ഒരുക്കമല്ല. രമ ഉന്നയിച്ച വാദമുഖങ്ങൾ പൊതുവെ സ്ത്രീകൾക്കെതിരായി ഉപയോഗിക്കാറുള്ളതാണ്. അവൾക്കു സത്യത്തെ നേരിടാൻ കഴിഞ്ഞിട്ടുണ്ടാവില്ല. അവളുടെ ഇത്രയും വിവേകിയായ, ആദർശവാനും മാന്യനുമായ അച്ഛൻ ഇത്രയും അധഃപതിക്കുമോ—ഒരു അപരിഷ്കൃത യുവതിയുമായി ബന്ധം പുലർത്തുക. ഏതായാലും അച്ഛന്, ഹി ഹാഡ് റ്റു പേ വെരി ഹെവിലി. ഇതിന്റെ അർത്ഥം പകരത്തിനു പകരം നാം മറ്റൊരു ജീവിതം കുടുക്കണമെന്നല്ല. ഹൗ വൺ ക്യാൻ ബി സോ ഇറാഷണൽ ആന്റ് ക്രൂവൽ. എനിക്ക് അവളെ സഹായിക്കണമെന്നുണ്ടായിരുന്നു. രമ ഇത്രയധികം കാര്യങ്ങൾ എങ്ങനെ ഊഹിച്ചോ എന്തോ?

പാർവതിക്ക് എന്തു പറ്റിയെന്നു റാണിഘേത്തിൽ ചെന്നപ്പോഴാണ് അയാൾ അറിഞ്ഞത്. ആരുമായിട്ടെങ്കിലും ബന്ധം പുലർത്തിക്കാണും.

അതു സ്വാഭാവികം മാത്രം. അന്ന് അതിന് അയാൾ വലിയ ശ്രദ്ധ കൊടുത്തില്ല. അവൾക്കു സുഖമായിട്ട് അയാളുമായി—അയാൾ അവിവാഹിതനാണെങ്കിൽ—പാർവതിയെ വിവാഹം കഴിപ്പിക്കണം എന്നു വിചാരിച്ചതാണ്. അത് ആരാവും എന്ന് ഊഹിക്കുവാൻ പ്രയാസമായിരുന്നു. എല്ലാവർക്കും സ്വന്തം വ്യക്തിപരമായ ജീവിതം ഉണ്ട്. അതിന്റെ വ്യക്തിപരമായ രീതികളും ഉണ്ടാവും. അതിന്റെ രഹസ്യസ്വഭാവം അംഗീകരിച്ചേ മതിയാകൂ. അയാൾക്ക് ഒരു കാര്യത്തിലേ ദുഃഖമുണ്ടായിരുന്നുള്ളു. പാർവതി ഇക്കാര്യം നേരത്തെ പറഞ്ഞിരുന്നെങ്കിൽ അവളെ സഹായിക്കുക എളുപ്പമായേനേ. നിവൃത്തികേടും അറിവില്ലായ്മയും സൗകര്യക്കുറവും ചേർന്ന് ആ പെൺകുട്ടിയെ എത്ര വലിയ ദുഃഖത്തിലാണ് ആഴ്ത്തിയത്. അന്യഥാ ഒരു സാധാരണ ഗർഭഛിദ്രത്തിന്റെ കാര്യമേ ഉള്ളു—ഏതാനും മണിക്കൂറുകളുടെ കാര്യം.

അയാൾ പെട്ടെന്ന് എഴുന്നേറ്റ് റോഡിലേക്കുള്ള ജനൽ അടച്ചു.

"എന്തു പറ്റി?" അയാൾ നോർമലല്ല എന്നു സബീരയ്ക്കു കുറെ നേരമായി തോന്നുന്നുണ്ടായിരുന്നു.

"വലിയ ബഹളമാണ്!" തന്റെ ബുദ്ധിയിൽ ഒന്നിച്ച് അനേകം ഹോൺ മുഴങ്ങുന്നതായി അഥവാ ഏതോ നാൽക്കവലയിൽ താൻ അനന്തകാലമായി നിൽക്കുകയാണെന്ന് അയാൾക്കു തോന്നി.

"പപ്പാ!"

"ങ്ഹും, പറയൂ." അയാൾ വരുണിന്റെ ശബ്ദം വളരെ നേരമായി കേട്ടതാണ്. അത് അയാളെ ശരിക്കും ഈ ലോകത്തേക്കു കൊണ്ടുവന്നു. "എന്തു പറ്റി?" അയാൾ വീണ്ടും ചോദിച്ചു.

"പപ്പാ, ജനൽ അടയ്ക്കരുത്." വരുൺ കൊഞ്ചി പറഞ്ഞു.

"എന്താ?" അവർ രണ്ടുപേരും ഒന്നിച്ചു ചോദിച്ചു.

"പോപ്പട് വരും!" വരുൺ പറഞ്ഞു.

ഹരീഷ് ചാടിച്ചെന്നു ജനൽ തുറന്നു. ഇപ്പോൾ അയാളുടെ തലയിൽ ബഹളമൊന്നും ഇല്ലായിരുന്നു.

"ഇവനു പനി കൂടിയെന്നു തോന്നുന്നു." സബീര അവന്റെ നെറ്റിയിൽ കൈ വച്ചുകൊണ്ടു പറഞ്ഞു.

അയാൾ തൊട്ടുനോക്കി. വാസ്തവത്തിൽ പനി കൂടിയിട്ടുണ്ട്. അയാൾ പറഞ്ഞു. "ലെറ്റ് മീ ഗോ ആന്റ് ബ്രിങ്ങ് എ പാരറ്റ് ഫോർ ഹിം റൈറ്റ് നൗ!"

"നോ, പ്ലീസ്, നോ" സബീര അയാളെ തടഞ്ഞു. "ഐ ഡോൺട് വാൺഡ് ദിസ് പാരറ്റ് ബിസിനസ് എനിമോർ." അവളുടെ ശബ്ദത്തിൽ

വല്ലാത്ത ദേഷ്യം ഉണ്ടായിരുന്നു. ഹരീഷ് ഒരു മിനിറ്റ് അവളെ നോക്കി. പിന്നീടു വരുണിന്റെ അടുത്തു വന്നിരുന്ന് അവന്റെ നെറ്റി തലോടി. സബീര അവനു മരുന്നു കൊടുത്തു.

"മോനേ എന്തു പറ്റി?" ഹരീഷ് സാവധാനം ചോദിച്ചു.

"പപ്പാ, പോപ്പട് വരുമോ?"

"ഉവ്വ് വരും. നിനക്കറിയാമോ, അത് എവിടെയാ പോയിരിക്കുന്നതെന്ന്."

"ആകാശത്ത്." എന്നിട്ട് അവൻ വേഗം തിരുത്തി. "ഹെവനിൽ."

"അല്ല, അതു ഹെവനിലല്ല പോയത്. എവിടാ പോയതെന്നു നിനക്കറിയാമോ?"

"പിന്നെ എവിടെ പോകാനാ?" വരുൺ എണീറ്റിരിക്കാൻ ശ്രമിച്ചു.

"നീ കിടന്നുകൊള്ളു, ഞാൻ നിനക്കു പറഞ്ഞു തരാം." അയാൾ വരുണിനെ തടഞ്ഞുകൊണ്ടു പറഞ്ഞു. അതിനിടെ വരുൺ രണ്ടു പ്രാവശ്യം "എവിടാ പോയത്, എവിടാ പോയത്?" എന്നു ചോദിച്ചു.

"അത് അതിന്റെ മമ്മിയുടെയും പപ്പയുടെയും അടുത്തു പോയി."

"അല്ല, അതു ചത്തു പോയി." വരുൺ അവിശ്വാസത്തോടെ പറഞ്ഞു.

"ഞാൻ നിനക്കൊരു കഥ പറഞ്ഞുതരാം, കേൾക്കാമോ?"

"പോപ്പടിന്റെ കഥ, അല്ലേ?"

"അതെ, പോപ്പടിന്റെ കഥ." ഹരീഷ് അവിടെ അവന്റെ അടുത്തു തന്നെ ചാരിക്കിടന്നുകൊണ്ടു പറഞ്ഞു. "കേട്ടുകൊള്ളൂ, ഒരു വ്യാപാരി ഉണ്ടായിരുന്നു. അല്ല ഒരു മനുഷ്യനുണ്ടായിരുന്നു." അയാൾക്കു കഥ പറഞ്ഞു ഫലിപ്പിക്കുന്നതും പ്രശ്നമായി. "അയാളുടെ വീട്ടിൽ ഒരു പോപ്പട് ഉണ്ടായിരുന്നു."

"പോപ്പട് ഉണ്ടായിരുന്നു, നമ്മുടേതു പോലെ!" വരുൺ ഇടയ്ക്കു പറഞ്ഞു.

"അതെ നമ്മുടെപോലെ." ഹരീഷ് തലയാട്ടി. "വാട്ട് ആർ യൂ ഗോയിങ്ങ് റ്റു റ്റെൽ ഹിം!" സബീരയ്ക്കു പോപ്പടിന്റെ പേരു കേട്ടപ്പോൾ തന്നെ ഭയമായി.

"അതു സംസാരിക്കുമായിരുന്നോ? അതിന്റെ പേര് എന്തായിരുന്നു?" വരുൺ തുടർച്ചയായി ചോദ്യങ്ങൾ ഉന്നയിച്ചു.

"ലെറ്റ് ഹിം സ്ലീപ്പ്." സബീരയ്ക്കു വിഷമമായി. "ഹി ഹാസ് റ്റേക്കൺ മെഡിസൻ."

"ഡോണ്ട് വറി ഡാർലിങ്ങ്, ഹി വിൽ സ്ലീപ്പ്." ഹരീഷ് സബീരയെ സമാധാനിപ്പിച്ചു. എന്നിട്ടു കഥ തുടർന്നു. "അതു സംസാരിക്കുമായി

രുന്നു. നന്നായി സംസാരിക്കുമായിരുന്നു. അതിന്റെ പേരു പോപ്പട് എന്നായിരുന്നു."

"അല്ല, ഞാൻ പറയാം പപ്പാ, അതിന്റെ പേരു മിട്ടു എന്നായിരുന്നു."

"അതെ അതിന്റെ പേരു മിട്ടു എന്നായിരുന്നു. അതു വളരെ നല്ല പോപ്പട് ആയിരുന്നു. എല്ലാവരെയും സ്നേഹിച്ചിരുന്നു."

"നമ്മുടെ മിട്ടുവിനെ പോലെ!"

"അതെ, നമ്മുടെ മിട്ടുവിനെപ്പോലെ. ആ മനുഷ്യൻ ആ പോപ്പടിനെ വളരെ അകലെനിന്നും കൊണ്ടു വന്നതായിരുന്നു, നമ്മൾ കൊണ്ടുവന്നതുപോലെ. അകലെ നിന്നല്ലേ നമ്മൾ കൊണ്ടു വന്നത്?"

"ഉം!"

"ഹരീഷ്, പ്ലീസ് സ്റ്റോപ് ദിസ് സ്റ്റോറി, യു ആർ ഗോയിങ്ങ് റ്റു ഹർട്ട് ഹിം." സബീരയുടെ ശബ്ദം ഇടറിയിരുന്നു.

"മതി പറഞ്ഞത്." ഹരീഷിനു ദേഷ്യമായി. "ശരി, മതി നീ ഉറങ്ങിക്കോ മകനേ!" അയാൾ വരുണിന്റെ പുറം തലോടി.

"പിന്നെ എന്തുണ്ടായി?" വരുൺ എഴുന്നേറ്റിരുന്നു.

"മോനേ, ഇനി നീ ഉറങ്ങ്. നിനക്കു പനിയാണ്. നീ ഉണരുമ്പോൾ ഞാൻ നിനക്കു വീണ്ടും കഥ പറഞ്ഞു തരാം."

"പറ്റില്ല, കഥ പറയൂ."

"ശരി പറഞ്ഞു കൊടുക്കൂ." സബീര തോൽവി സമ്മതിച്ചു.

"ഇല്ല. ഇനി ഞാൻ പറയുന്നില്ല. നീ കൂടെക്കൂടെ തടസം ഉണ്ടാക്കുന്നു."

"സോറി, പറഞ്ഞുകൊടുക്കൂ, പ്രോമിസ്, ഞാനൊന്നും പറയില്ല. സത്യത്തിൽ ഞാൻ ഭയന്നുപോയി." സബീര അയാളെ അനുനയിപ്പിച്ചുകൊണ്ടു പറഞ്ഞു. അവളുടെ മുഖത്തു ഭയം വ്യക്തമായി കാണാമായിരുന്നു.

"എടീ, എനിക്കും അറിയാം, ഹാവ് ഫെയ്ത് ഇൻ മി അയാം ഗോയിങ്ങ് റ്റു റ്റെൽ ഹിം സംതിങ്ങ് എൽസ്."

"എന്നിട്ട്? മിട്ടു ചത്തു പോയോ?" വരുൺ ചോദിച്ചു.

"ലുക്ക്!" സബീരയ്ക്കു തൊണ്ടയിടറി.

"ദിസ് ഈസ് ആൾ ഡ്യൂ റ്റു യൂ." അയാൾ വീണ്ടും വരുണിന്റെ നേർക്കു തിരിഞ്ഞിട്ടു പറഞ്ഞു. "ഇല്ല, മരിച്ചില്ല. ഞാൻ നിന്നോടു പറഞ്ഞില്ലേ, ആ മനുഷ്യൻ അതിനെ വളരെ ദൂരെനിന്നും കൊണ്ടുവന്നതാണെന്ന്."

"നമ്മൾ കൊണ്ടുവന്നതുപോലെ, അല്ലേ?"

"അതെ, അതുപോലെ തന്നെ. ബിക്കി (വരുൺ) കരയുകയാണെന്ന് അതു പറയുമായിരുന്നു. പറയുമായിരുന്നില്ലേ?"

"ഉവ്വ്." വരുൺ ചിരിച്ചു.

"ഒരിക്കൽ ആ മനുഷ്യൻ ദൂരെ എവിടെയോ പോകാൻ ഭാവിച്ചു."

"എവിടെപ്പോകാൻ?"

"മിട്ടുവിനെ അയാൾ കൊണ്ടുവന്ന സ്ഥലത്തേക്ക്. അയാൾ മിട്ടുവിനോടു ചോദിച്ചു—മിട്ടൂ, ഞാൻ നിന്റെ നാട്ടിലേക്കു പോകയാണ്. ഞാൻ നിന്റെ വീട്ടുകാരോട് എന്താണു പറയേണ്ടത്. എന്താ ബിക്കി നീ കേൾക്കുന്നുണ്ടല്ലോ?"

"ഉവ്വ്."

"വീട്ടിന്റെ കാര്യം കേട്ടതോടെ മിട്ടു ദുഃഖിതനായി. അതു പറഞ്ഞു. 'എന്തു പറയാനാ, ഒന്നുമില്ല!'

'എന്നാലും എന്തെങ്കിലും പറയൂ'—അതിന്റെ യജമാനൻ പറഞ്ഞു.

അതു കേട്ട് മിട്ടു പറഞ്ഞു. 'ശരി, എങ്കിൽ പറഞ്ഞേക്കൂ. നിങ്ങളുടെ ഒരു ബന്ധു ഞങ്ങളുടെ അടുത്തുണ്ട്. അവനു സുഖമാണ്. നിങ്ങളെയൊക്കെ അവൻ പ്രത്യേകം ചോദിക്കുന്നു.' "

അപ്പോഴേക്ക് വരുണിന്റെ കണ്ണുകൾ അടഞ്ഞു തുടങ്ങിയിരുന്നു. എന്നിട്ടും അവൻ പറഞ്ഞു. "ഉം."

കഥ തുടരണോ അതോ അവസാനിപ്പിക്കണോ എന്നു ഹരീഷിനു സംശയമായി. വരുണിന് ഉറക്കം വരുന്നുണ്ട്. ഇനി ഒന്നും അവൻ കേൾക്കാൻ പോകുന്നില്ല. എങ്കിലും ഹരീഷിന്റെ ശബ്ദം കേട്ടാൽ അവനു സമാധാനം തോന്നും. തന്റെ അച്ഛന്റെ കൂടെ സുരക്ഷിതനാണെന്ന തോന്നൽ. അതുകൊണ്ടു കഥ തുടരുകയാണു ശരി എന്നു ഹരീഷ് അവസാനം തീരുമാനിച്ചു. അയാൾ സാവധാനം പറഞ്ഞു. "വ്യാപാരി തന്റെ സംഘത്തോടൊപ്പം വ്യാപാരം ചെയ്യാൻ പോയി. ജോലിയുടെ തിരക്കിൽ താൻ തന്റെ തത്തയോടു പറഞ്ഞിരുന്ന കാര്യം അയാൾ മറന്നുപോയി. ജോലി പൂർത്തിയാക്കി മടങ്ങുന്ന വഴി ഉച്ചയ്ക്ക് ചൂടിൽ നിന്നും രക്ഷപ്പെടാനായി അയാൾ ഒരു മരച്ചുവട്ടിൽ വിശ്രമിക്കാൻ തുടങ്ങി. അപ്പോൾ മുമ്പിലുള്ള മരത്തിൽ ഏതാനും തത്തകൾ വെയിലിൽ നിന്നും രക്ഷ നേടാനായി ഇരുപ്പുണ്ടായിരുന്നു. അയാൾ പെട്ടെന്നു തന്റെ തത്തയുടെ കാര്യം ഓർത്തു. മരത്തിലിരുന്ന തത്തകളോട് അയാൾ പറഞ്ഞു—നോക്കൂ, നിങ്ങളുടെ ഒരു ബന്ധു എന്റെ വീട്ടിലുണ്ട്. ഞാൻ അവനെ ഇവിടെ നിന്നും കൊണ്ടുപോയതാണ്. തനിക്കു സുഖമാണ് എന്ന് അവൻ പറഞ്ഞുവിട്ടിട്ടുണ്ട്. അവൻ നിങ്ങളെയൊക്കെ

പ്രത്യേകം ചോദിച്ചിട്ടുണ്ട്. നിങ്ങൾക്ക് എന്തെങ്കിലും സന്ദേശം നൽകാനുണ്ടെങ്കിൽ പറയൂ, ഞാൻ അവന് എത്തിച്ചുകൊള്ളാം.

അതു കേട്ടതോടെ ഒരു പ്രായം ചെന്ന തത്ത ചിറകിട്ടടിച്ചുകൊണ്ടു മരത്തിനു ചുവട്ടിൽ വീണു. വ്യാപാരിക്ക് അതിയായ ദുഃഖം തോന്നി. തന്റെ തത്തയുടെ ബന്ധുവായിരിക്കും അത് എന്നയാൾക്കു തോന്നി. അവൻ അങ്ങകലെ തടവിൽ കഴിയുന്നതു കേട്ട് അതിനു സഹിക്കാനായില്ല. പിന്നിടു വ്യാപാരിക്കു തന്റെ ചോദ്യം ആവർത്തിക്കാനുള്ള ധൈര്യം വന്നില്ല. കുറെ നാൾ കഴിഞ്ഞ് അയാൾ സ്വന്തം നാട്ടിൽ തിരിച്ചെത്തി. വീട്ടിലെത്തിയിട്ട് അയാൾ തിരിച്ചു വരവിന്റെ സന്തോഷം ആഘോഷിച്ചു. വളരെ നാളത്തേക്ക് അയാൾ തത്തയുടെ കാര്യം തന്നെ മറന്നുപോയി.

ഒരു ദിവസം പൊടുന്നനെ അയാൾക്ക് അകലെവച്ച് ഉണ്ടായ സംഭവം ഓർമ വന്നു. അയാൾ തത്തയുടെ അടുത്തു ചെന്നിട്ടു പറഞ്ഞു—എനിക്കു വളരെ ദുഃഖമുണ്ട്, എന്തു ചെയ്യും, ഞാൻ നിന്റെ സന്ദേശം പറഞ്ഞ ഉടൻ ഒരു തത്ത വീണു മരിച്ചു. മറ്റുള്ള തത്തകൾ ഒന്നും ഉരിയാടിയതേ ഇല്ല.

അതു കേൾക്കാത്ത താമസം കൂട്ടിൽ അടച്ചിട്ടിരുന്ന തത്ത ചിറകിട്ടടിച്ച് അന്ത്യശ്വാസം വലിച്ചു. അപ്പോൾ വ്യാപാരിക്കു ദുഃഖം വർദ്ധിച്ചു. അയാൾക്കു തോന്നി അവിടെ മരിച്ച തത്ത ഇതിന്റെ അച്ഛനോ സഹോദനോ മറ്റോ ആയിരിക്കും. പക്ഷേ ഇനി എന്തു ചെയ്യും! അയാൾ തത്തയെ കൂട്ടിനു വെളിയിലെടുത്തു ജനലിനു പുറത്തേക്കിട്ടു.

അല്ല, ഇതെന്ത് അത്ഭുതം! തത്ത താഴെ വീഴുന്നതിനു പകരം പറന്നു മരച്ചില്ലയിൽ ചെന്നിരുന്നു. വ്യാപാരി അന്തം വിട്ടിരുന്നു. 'നിനക്കു സുഖം തന്നെയോ?' അയാൾ തത്തയോടു ചോദിച്ചു.

തത്ത ചിരിച്ചുകൊണ്ടു പറഞ്ഞു. "ദൂരെയുള്ള തത്തയും ചത്തില്ലായിരുന്നു. അത് എനിക്കു സന്ദേശം നൽകുകയായിരുന്നു—നിനക്കും ഇങ്ങനെ രക്ഷപ്പെടാൻ കഴിയും. നന്ദി. നിങ്ങൾ എന്നെ അതിയായി സ്നേഹിച്ചു, പക്ഷേ ബന്ധനം എന്നും ബന്ധനം തന്നെയാണ്. ഇനി ഞാൻ എന്റെ വീട്ടിലേക്കു പോകയാണ്!"

എന്നിട്ടു തത്ത പറന്നുപോയി. അത് ആകാശത്തു പറന്നകലുന്നതു വരെ വ്യാപാരി ദുഃഖത്തോടെ അതിനെ നോക്കി ഇരുന്നു."

"നിങ്ങൾ കഥ ആർക്കാണു പറഞ്ഞുകൊടുത്തത്?" സബീര ചോദിച്ചു. "വരുൺ എപ്പോഴേ ഉറങ്ങിക്കഴിഞ്ഞു."

"എന്നോടു തന്നെ." ഹരീഷ് പറഞ്ഞു. "വരുൺ ഉറങ്ങിയെന്ന് എനി

ക്കറിയാമായിരുന്നു."

"എന്നോടു തന്നെയോ?" സബീര ആവർത്തിച്ചു എന്നിട്ട് അവൾ പൊട്ടിച്ചിരിച്ചു.

ഹരീഷ് കുറെ നേരം സബീരയെ വികാരരഹിതനെപ്പോലെ നോക്കി. എന്നിട്ടു രണ്ടു കൈകൊണ്ടും തന്റെ മുഖം പൊത്തി.

അയാൾക്കു കരയണമെന്നു തോന്നിയില്ല.

Laser typeset at Orchid Computers, Sasthamangalam, Thiruvananthapuram-695010
and printed at Beauty Print, Paharganj, New Delhi-110055